അന്തർ ഭാരതീയ പുസ്തകമാല

# നീലശൈലം

സുരേന്ദ്ര മഹാന്തി

വിവർത്തനം
കെ. രാധാകൃഷ്ണൻ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

ആദ്യമുദ്രണം : 1980 (ശക 1902)
പുനർമുദ്രണം : 1991 (ശക 1913)



രൂ 52.00

*Original Title* · Neela Saila
*Malayalam Title* · Neela Sailam

പ്രസാധകർ : ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ,
എ—5, ഗ്രീൻ പാർക്ക്, ന്യൂ ദൽഹി—110 016.

# ആമുഖം

ഒറീസ്സയുടെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ ചരിത്രത്തിൽ ശ്രീ ജഗന്നാഥനുള്ള സ്ഥാനം സർവ്വവിദിതമാണ്. ഏതെങ്കിലും നിർദ്ദിഷ്ടമായ മതത്തിന്റേയോ സിദ്ധാന്തത്തിന്റേയോ സമുദായത്തിന്റേയോ ഇടുങ്ങിയ ചട്ടക്കൂട്ടിൽ കുടുങ്ങിക്കിടന്നിരുന്നില്ല ജഗന്നാഥൻ. ശബരനായ വിശ്വാവസുവിൽ തുടങ്ങി ആര്യനായ ഇന്ദ്രദ്യുമ്നൻ, ശൈവനായ ശങ്കരാചാര്യർ, പഞ്ചരാത്രികനായ രാമാനുജൻ, ശുദ്ധഭക്തിവാദിയായ ശ്രീ ചൈതന്യൻ, ശൂന്യവാദികളായ ബലരാമനും ജഗന്നാഥദാസും, സിക്ക് മതാചാര്യനായ ഗുരുനാനാക് എന്നിവർ വരെയുള്ളവരുടെ വിഭിന്ന സിദ്ധാന്തങ്ങളും സമുദായങ്ങളും ശ്രീ ജഗന്നാഥന്റെ മൈത്രീസാധനയിൽ ഏകോപിച്ചിരുന്നു. ശ്രീ ജഗന്നാഥൻ ബൗദ്ധദന്തഗർഭിതനാണ് എന്ന വിശ്വാസത്തിൽ ബൗദ്ധമതാനുയായികൾ ജഗന്നാഥനെ മഹാബൗദ്ധനെന്ന നിലയിൽ ആരാധിക്കുന്നു. ഇസ്ലാം മതാനുയായി ആയിരുന്ന സാൽബേഗിനേയും യവനഹരിദാസിനേയും പോലുള്ള ഭക്തന്മാരും ഹൃദയഹാരിയായ നിരവധി കീർത്തനങ്ങളിലൂടെ ശ്രീ ജഗന്നാഥനെ ആരാധിച്ചിരുന്നു. യഥാർത്ഥത്തിൽ മനുഷ്യന്റെ സാർവ്വജനീനമായ മൈത്രീസാധനയുടെ പരദേവതയെന്ന നിലയിലുള്ള ജഗന്നാഥന്റെ സങ്കല്പം അദ്വിതീയമാണ്; അതുപോലെതന്നെ ഉദാരവും വ്യാപകവുമാണ്.

ഓരോ ഒറിയാക്കാരന്റേയും ആത്മാവിൽ ശ്രീ ജഗന്നാഥന് സമാരാധ്യമായ സ്ഥാനമാണുള്ളത്. യഥാർത്ഥത്തിൽ അത് അതിവിസ്തൃതമായ ഒരു ശരധാബാലിയാണ്. ഭക്തി ഇവിടെ അപ്രധാനമാണ്. ആരാധനയ്ക്കാണ് പ്രാധാന്യം. ജഗന്നാഥനെപ്പോലെ ഒറിയാക്കാർക്ക് ഇത്രയേറെ ഉററവനായ,

അവരുടെ ഹൃദയത്തിൽ ഇത്രയേറെ സ്ഥാനംപിടിച്ച, മററൊരാളില്ല. അതുകൊണ്ടാണ് "സർവ്വമംഗള ജഗന്നാഥ"നെ സ്മരിക്കുന്നതോടെ ഒറിയാഗൃഹസ്ഥൻെറ എല്ലാ അനൎത്ഥങ്ങളും ആശങ്കകളും അസ്തമിക്കുന്നത്. ഒറിയാക്കാർ ജഗന്നാഥനെ "കലാമുഹാ" എന്നു വിളിച്ച് തെറിപറയുന്നപോലെതന്നെ "ജഗാബലിയാ" എന്നുവിളിച്ച് സ്നേഹാദരങ്ങൾ പ്രകടിപ്പിക്കുകയും ചെയ്യുന്നു. "കാളസർപ്പം" എന്നു പറഞ്ഞു കലഹിക്കുന്നു, പഹംഡിസമയത്ത് അവിടത്തെ വിഗ്രഹം പൊക്കിയെടുത്ത് നിലത്ത് തള്ളിയിടുന്നു........ഒറിയാക്കാരുടെ വീക്ഷണത്തിൽ അതും ആരാധനയിലുംപ്പെടുന്നു. ഒരുപക്ഷേ ശബരസേവിതനായ ശബരീനാരായണൻെറ കാലംമുതൽ ജഗന്നാഥനെ ഇങ്ങനെ സ്നേഹാശ്രിതദൃഷ്ടിയോടെ നോക്കുന്ന പാരമ്പര്യം നിലനില്ക്കുന്നുണ്ടാവാം.

യഥാൎത്ഥത്തിൽ ജഗന്നാഥൻെറ മുമ്പിൽ ദേവന്മാർ മനുഷ്യരാവുന്നതുപോലെ, അദ്ദേഹത്തിൻെറ സിംഹദ്വാരത്തിനു മുമ്പിൽ മനുഷ്യർ ദേവന്മാരായും ഭവിക്കുന്നു.

## 2

ഇക്കാര്യങ്ങളെല്ലാം എല്ലാവക്കും അറിവുള്ളതാണ്. പക്ഷേ, ഉത്കലസാമ്രാജ്യത്തിൻെറ രാഷ്ട്രീയ ചരിത്രത്തിൽ ജഗന്നാഥനുള്ള മഹത്തായ സ്ഥാനത്തെപ്പററി യഥാവിധി ഒരു നിരൂപണം ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. സ്മരണാതീതകാലംമുതൽ ഏതു പരിതഃസ്ഥിതിയിലാണ് ജഗന്നാഥൻ ഒറീസ്സയുടെ രാഷ്ട്രദേവനെന്ന നിലയിൽ പൂജിക്കപ്പെട്ടുവരാൻ തുടങ്ങിയതെന്നത് എല്ലാവക്കും അറിവുള്ള കാര്യമാണ്. പക്ഷേ, "മാദളാപാംജി"യനുസരിച്ച് അനംഗഭീമദേവൻെറ കാലം മുതൽ ഉത്കലസാമ്രാജ്യത്തിലെ സിംഹാസനത്തിൽ ഏതെങ്കിലും രാജാവിനെ അഭിഷേകംചെയ്യുന്ന പതിവില്ല.

"എഹാങ്ക് (ചൂഡഗംഗ) പുത്ര (പുത്രൻ) അനംഗഭീമദേവ എഹാങ്ക (തന്റെ) ഇച്ഛാരേ കഹിലേ (പറഞ്ഞു) ആംഭ നാത്തും പുരുഷോത്തമദേവ. ഏ നഗർ കർകേ ഥാഇ (താമസിച്ച്) ശ്രീ പുരുഷോത്തമദേവ ശ്രീ ജഗന്നാഥദേവം ക സമസ്ത സമപ്പി രാഉത് പണേ ഥാ ആംതി (സേവകനെപ്പോലെ ഇരിക്കുന്നു) ........ഓഡിസാ രാജ്യ രാജാ ശ്രീ ജഗന്നാഥ മഹാപ്രഭു ഏമന്ത് (ഇപ്രകാരം) കഹി അഭിഷേക് നോഹിലേ" (മാദളാ-പാംജി).

സൂര്യവംശജരായ ചക്രവർത്തിമാരും ശ്രീജഗന്നാഥനെ ഗംഗ മുതൽ ഗോദാവരിവരെ വ്യാപിച്ചുകിടക്കുന്ന വിസ്തൃതമായ ഉത്കലസാമ്രാജ്യത്തിന്റെ അധീശനായാണ് കരുതിയിരുന്നത്. അതുകൊണ്ട് സൂര്യവംശജരായ ചക്രവർത്തിമാരുടെ കാലത്ത് പ്രധാനപ്പെട്ട രാഷ്ട്രീയ പ്രഖ്യാപനങ്ങളെല്ലാം പുറപ്പെടുവിച്ചിരുന്നത് ജഗന്നാഥന്റെ പേരിലാണ്. ജയവിജയ കവാടത്തിലെ ശിലാലേഖനങ്ങൾ ഇന്നും ഇതിന് സാക്ഷ്യം വഹിക്കുന്നു. ഉത്കലസാമ്രാജ്യത്തിന്റെ അഭിമാനം കാത്തു സൂക്ഷിക്കാൻവേണ്ടി ശ്രീ ജഗന്നാഥൻ രത്നസിംഹാസനത്തിലെ ആഡംബരവും പെരുമയും ഉപേക്ഷിച്ച് ഒരു സാധാരണ സേവകന്റെ നിലയിൽ കാഞ്ചിയാത്രയ്ക്ക് പുറപ്പെട്ടു. ഈ സംഭവം പുരുഷോത്തമദാസിന്റെ "കാഞ്ചികാവേരി" കാവ്യം മുതൽ ഒറിയാ സാഹിത്യത്തിലെ നിരവധി കഥകൾ, ഐതിഹ്യങ്ങൾ, നാടകങ്ങൾ എന്നിവവരെയുള്ള കൃതികൾക്ക് പ്രേരണ നൽകിയിട്ടുണ്ട്. ഈ കാഞ്ചിയാത്ര ചിത്രീകരിക്കാതെ ഒറിയയിലെ ചിത്രകാരന്മാരുടെ കലാതൃഷ്ണ ശമിച്ചിരുന്നില്ലെന്നു തോന്നുന്നു.

പതിനാറാംനൂററാണ്ടിൽ ഉത്കലത്തിന്റെ സ്വാതന്ത്ര്യം നഷ്ടമായ ശേഷവും അക്ബറുടെ സേനാപതി മാനസിംഹൻ ജഗന്നാഥനുവേണ്ടി മാത്രമാണ് ഖോർധയുടെ രാഷ്ട്രീയ സ്വാതന്ത്ര്യം അംഗീകരിച്ചുകൊണ്ട് ഇങ്ങനെ പ്രഖ്യാപിച്ചത്— "ഒറീസ്സയിലെ ഭൂമി, മനുഷ്യന്റെ മഹത്വാകാംക്ഷയെ അല്ലെങ്കിൽ വിജയലോലുപതയെ തൃപ്തിപ്പെടുത്താൻ പററിയതല്ല.

ഇതു് ദേവരാജ്യമാണു്—ഒററംമുതൽ മറേറ അററംവരെ ഇതു് മനുഷ്യസമുദായത്തിനാകെ ഒരു പുണ്യഭൂമിയാണു്." (സ്റ്റർലി)

'കപിലസംഹിത'യിൽ ഒറീസ്സയെ "സർവ്വപാപഹരംദേശം ക്ഷേത്രം ദേവൈവസ്സകല്പിതം" എന്നാണു് വർണ്ണിച്ചിട്ടുള്ളതു്. അതുകൊണ്ടു് ഐതിഹ്യത്തിൽ പറയുന്ന രക്തബാഹുമുതൽ ചരിത്രത്തിൽ വർണ്ണിച്ചിട്ടുള്ള മുഗൾസേനാപതികൾവരെ, ഉത്കലത്തിൽ അധികാരം പിടിച്ചെടുക്കാൻവേണ്ടി ആക്രമണം നടത്തിയ വിദേശികൾക്കാർക്കുംതന്നെ ജഗന്നാഥനെ കീഴടക്കാൻ കഴിഞ്ഞിട്ടില്ല. അദ്ദേഹം ഒളിവിലിരുന്നു് ഉത്കലത്തിലെ സ്വാതന്ത്ര്യസമരത്തിനു് നിരന്തരമായ പ്രോത്സാഹനവും നേതൃത്വവും കൊടുത്തുകൊണ്ടിരുന്നു. ജഗന്നാഥനോടൊപ്പം ഒറിയാജനതയുടെ ആത്മാവും ആ യുദ്ധങ്ങളിൽ വീണ്ടും വീണ്ടും അജയ്യമായി നിലകൊണ്ടു. ഉത്കലത്തിലെ രാഷ്ട്രീയ ജീവിതത്തിൽ ജഗന്നാഥനുള്ള ഈ മഹത്തായ സ്ഥാനം കാരണമാണു് ഒറീസയിൽ അധികാരം സ്ഥാപിച്ചശേഷം ഫോർട്ട് വില്യമിൽനിന്നു് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ പേരിൽ ഈ വിജ്ഞാപനം പുറപ്പെടുവിച്ചതു്.

"It has been the anxious solicitude and desire of the Commissioners founded upon the express orders of His Excellency the Most Noble Governor General that no interference or intervention should be experienced at the pagodah of Juggernath by any act of their authority."

## 3

പതിനെട്ടാം നൂററാണ്ടിൽ ഖോർധയിലെ ഭോയീ രാജവംശത്തിൽപെട്ട രാമചന്ദ്രദേവ (ദ്വിതീയൻ) എന്ന രാജാവു് ഇസ്ലാം

മതം സ്വീകരിച്ചു് ഹാഫിസ്ഖാദർബേഗ് എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. രാമചന്ദ്രദേവ് മുസൽമാനായിരുന്നെങ്കിലും, കട്ടക്കിലെ ഹിന്ദുവിദ്വേഷിയായിരുന്ന നായബ് നാജിം തകീഖാന്റെ ആക്രമണത്തിൽനിന്നു് ജഗന്നാഥനേയും അതിലൂടെ ഒറിയയുടെ സ്വാതന്ത്ര്യത്തെയും രക്ഷിക്കാൻവേണ്ടി വിശ്വാസവഞ്ചനയുടേയും സ്വജനദ്രോഹത്തിന്റേയും ലോകാപവാദത്തിന്റേയും അപമാനഭാരത്തിന്റേയും നടുവിൽ ഉറച്ചുനിന്നു് നടത്തിയ പോരാട്ടം പുളകോദ്ഗമകാരിയെന്നപോലെ തന്നെ ആവേശജനകവുമാണ്. 'മാദളാപാംജി'യിൽ ഇതിനെപ്പറ്റി വർണ്ണിച്ചിട്ടുണ്ടു്. കഴിഞ്ഞ നൂറ്റാണ്ടിൽ പുരി രാജവംശത്തിലെ റാണി സൂര്യമണിപാട് മഹാദേയി മുകുന്ദദേവ രാജാവിനെ അംഗീകരിക്കുന്നതിനുവേണ്ടി ഇംഗ്ലീഷുകാരോടു് ചെയ്ത അഭ്യർത്ഥനയിൽ ഹാഫിസ്ഖാദറുടെ പേരു് എടുത്തു പറയുന്നുണ്ടു് —

As a precedent I take the liberty to bring to your notice that one of my ancestors named Rajah Ramachandra Dev who ascended the throne in 1660 Sakabda (1725 a. d.) having been compelled to associate with a daughter of the then Mohammedan Noble was not allowed to perform the services of Jagannath or to enter the Temple and as he expressed his desire to worship the idol the Patitapaban Dev, a representative of Jagannath was set up at Singhaduar (the Lion Gate of the Temple) in order that the fallen Raja might be able to see and worship it from outside.

രാമചന്ദ്രദേവ്, ഹാഫിസ്ഖാദർബേഗ് എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങിയശേഷവും അദ്ദേഹത്തിന്റെ മനസ്സിൽ ജഗന്നാഥനോടു് അളവറ്റ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്നു. മതംമാറിയശേഷം രാമചന്ദ്രദേവ് ക്ഷേത്ര

ത്തിനകത്തു് പ്രവേശിക്കുന്നതു് നിഷിദ്ധമായിരുന്നു. അതു കാരണം അദ്ദേഹത്തിനു് ദർശിക്കാനും പൂജിക്കാനും വേണ്ടി സിംഹദ്വാരത്തിലെ കാവൽമാടത്തിൽ ജഗന്നാഥന്റെ പതിതപാവനമൂർത്തി സ്ഥാപിക്കുകയുണ്ടായി ജാതിമതസംസ്കാരമുക്തനും മൈത്രിയുടെ അധിദേവതയുമായ ജഗന്നാഥന്റെ അഭിമാനസംരക്ഷണത്തിനുവേണ്ടി ഇസ്ലാംമതം സ്വീകരിച്ചു് ഹാഫിസ്കാദർബേഗ് (രാജാ രാമചന്ദ്രദേവ്) നടത്തിയ സമരമാണീ നോവലിലെ പ്രതിപാദ്യം.

രാമചന്ദ്രദേവിന്റെ വേദനാപൂർണ്ണവും ഒററപ്പെട്ടതുമായ സമരത്തിലെ ഒരധ്യായം മാത്രമാണിതു്. തകീഖാന്റെ ആക്രമണത്തിൽനിന്നു് ഒറീസ്സയുടെ പരദേവതയായ ജഗന്നാഥനെ രക്ഷിക്കാൻവേണ്ടി രാമചന്ദ്രദേവിനു് (ഹാഫിസ്കാദർ) കള്ളന്മാരേയും കൊള്ളക്കാരേയുംപോലെ ചിലികയിലെ ഓണംകേറാമൂലകൾതൊട്ടു് അഷ്ടഗഢിലെ (ഗഞ്ചാം) മേർദാകാട്ട വരെയുള്ള പ്രദേശങ്ങളിൽവരെ പലതവണ ഒളിച്ചുനടക്കേണ്ടി വന്നിട്ടുണ്ടു്. അവസാനം തകീഖാന്റെ മതാന്ധമായ ദുർവാശിക്കു് പരാജയം അംഗീകരിക്കേണ്ടിവന്നു. അയാൾക്കു് ജഗന്നാഥനെ തൊടാൻപോലും കഴിഞ്ഞില്ല. അതുമൂലം ഖോർധാരാജ്യവും അജയ്യമായി നിലനിന്നു. അതിന്റെ പൂർണ്ണമായ ഒരു വിവരണം ഈ നോവലിലില്ല. അതുകൊണ്ടു് ഒരളവോളം ഇതു് അപൂർണ്ണമായി തോന്നാം. പക്ഷേ, ഒരർത്ഥത്തിൽ ജീവിതത്തെപ്പോലെതന്നെ കലയും അപൂർണ്ണമാണു്. ജഗന്നാഥന്റെ വിഗ്രഹംപോലും അപൂർണ്ണമാണല്ലോ. വ്യഞ്ജനയിൽ ആ അസമ്പൂർണ്ണത ആസ്വാദനക്ഷമമാണു്. കലാരംഗത്തും ഒരു പക്ഷേ, ഈ നിയമം പ്രസക്തമാകാം.

# 4

ഫക്കീർമോഹനശേഷം ഒറിയാ സാഹിത്യത്തിൽ ചരിത്രനോവൽ ഒരു പ്രധാന സാഹിത്യരൂപമായിത്തീർന്നിരുന്നു. എന്നാലും "ലഛമ"ക്കുശേഷം മൗലികമായ ചരിത്രനോവലുകൾ വളരെക്കുറച്ചേ ഉണ്ടായിട്ടുള്ളൂ. അഥവാ മൗലികനോവലുകൾ എഴുതപ്പെട്ടിട്ടേ ഇല്ല എന്നു പറഞ്ഞാൽപോലും അതു് അതിശയോക്തിയാവുകയില്ല. അത്തരമൊരു സാഹചര്യത്തിൽ പതിനെട്ടാം നൂറ്റാണ്ടിലെ രാഷ്ട്രീയചരിത്രത്തെ അടിസ്ഥാനമാക്കി ഒരു ചരിത്രനോവൽ രചിക്കാനുള്ള ഉദ്യമം എന്നെ സംബന്ധിച്ചിടത്തോളം ഒരു സാഹസമായിരുന്നുവെന്നു തന്നെ ഞാൻ കരുതുന്നു. ഈ കാര്യത്തിൽ എനിക്കെത്രത്തോളം വിജയം നേടാൻ കഴിഞ്ഞുവെന്നതു് പ്രബുദ്ധരായ വായനക്കാരാണു് തീരുമാനിക്കേണ്ടതു്.

ഈ നോവലിൽ വർണ്ണിച്ചിട്ടുള്ള തകീഖാൻ, രാമചന്ദ്രദേവ്, ബക്സി വേണുദ്ധരവരൻ, ദിവാൻ കൃഷ്ണനരീന്ദ്ര, റജിയ, ലളിതാ മഹാദേയി തുടങ്ങിയവർ ഒറിയയിലെ ചരിത്രപുരുഷന്മാരാണു്. മാദളാപാംജിയിൽനിന്നും അതിനോടു ബന്ധപ്പെട്ട മറ്റു പാംജികളിൽനിന്നും ചരിത്രത്തിൽനിന്നും ഇവരെ സംബന്ധിച്ചു് വിവരം ലഭിക്കുന്നുണ്ടു്. പല ചരിത്രപകരും രാമചന്ദ്രദേവ് ദ്വിതീയനെ നായബ്നാജിം മുർഷിദ് കുലീഖാന്റെ സമകാലീനനായാണു് കരുതുന്നതു്. പക്ഷേ, മാദളാപാംജിയനുസരിച്ചു് മുഹമ്മദ് തകീഖാനാണു് രാമചന്ദ്രദേവിന്റെ സമകാലികൻ. മാദളാപാംജിയുടെ ചുവടു പിടിച്ചാണു് ഞാൻ ഈ നോവലിൽ രാമചന്ദ്രദേവിനെ തകീഖാന്റെ സമകാലീനനായി ചിത്രീകരിച്ചിട്ടുള്ളതു്. ഇവിടെ ചരിത്രം മുഖ്യമല്ല, ഗൗണമാണു്.

ഒറീസ്സയുടെ ചരിത്രത്തിലെ ദുരന്തപൂർണ്ണമായ ഒരു കാലഘട്ടത്തിൽ, ആ രാജ്യത്തിന്റെ അജയ്യമായ ജീവചൈതന്യത്തിന്റെ ചിത്രീകരണമാണു് ഇവിടെ പ്രധാനം. ഈ സമരം

മതത്തിൻേറയോ, സമുദായത്തിൻേറയോ, നാടിൻേറയോ ശത്രുക്കൾക്കുമാത്രം എതിരായിട്ടുള്ളതല്ല—മനുഷ്യസമുദായത്തിന്റെ ശത്രുവിനെതിരായ ഒററപ്പെട്ടതും വേദനാപൂർണ്ണവും വർഗ്ഗീയത തൊട്ടുതീണ്ടാത്തതും ആദർശനിഷ്ഠവുമായ ഒരു സമരമായിരുന്നു അതു് യുഗയുഗാന്തരങ്ങളിലൂടെ, വിഭിന്നരൂപത്തിലാണെങ്കിൽപോലും ഈ സമരം തുടർന്നുവന്നിട്ടുണ്ടു്. എന്റെ 'അന്ധദിഗന്തം' എന്ന നോവലിലെ പ്രതിപാദ്യവും ഇതാണു്.

പതിനേഴ്-പതിനെട്ടു നൂററാണ്ടുകളിൽ ഒറീസ്സയിൽ നിലവിലിരുന്ന സാമൂഹ്യവും ചരിത്രപരവുമായ അന്തരീക്ഷം സൃഷ്ടിക്കാൻ വേണ്ടി ഞാനിതിൽ ഇന്നു പ്രചാരത്തിലില്ലാത്ത നിരവധി പ്രാചീനപദങ്ങളും ഉപയോഗിച്ചിട്ടുണ്ടു്. ഈ വാക്കുകളും അവ ഉപയോഗിച്ചുവന്നിരുന്ന പാരമ്പര്യവും ഇന്നും ജഗന്നാഥക്ഷേത്രത്തിൽ നിലനില്ക്കുന്നുണ്ടു്. ഈ പ്രാചീന ഒറിയാപദങ്ങൾ എത്രത്തോളം ഭാവോദ്ദീപകങ്ങളാണു്, എത്രത്തോളം ശുദ്ധമാണു്. ഇവയെ പുനരുദ്ധരിക്കുകയും വീണ്ടും പ്രചാരത്തിൽ കൊണ്ടുവരികയും ചെയ്യുന്നതു് ഒറിയാഭാഷയെ എത്രത്തോളം സമൃദ്ധമാക്കും എന്നീ കാര്യങ്ങളിലേയ്ക്കു് വിരൽ ചൂണ്ടാൻ മാത്രമേ ഞാനിവിടെ ഉദ്ദേശിക്കുന്നുള്ളൂ.

ഇത്തരമൊരു നോവലെഴുതണമെന്ന ആലോചനയേ എന്റെ മനസ്സിലുണ്ടായിരുന്നില്ല. പക്ഷേ, 1964-ലെ രഥയാത്രാസമയത്തു് വളരെ അടുത്തുനിന്നു് വിഗ്രഹങ്ങളുടെ പഹംഡിവിജയം കാണാനെനിക്കു് ഭാഗ്യമുണ്ടായി. ജഗന്നാഥനു് ഒറിയാജനതയുടെ ഹൃദയാന്തരാളത്തിലുള്ള മഹത്തായ സ്ഥാനം അന്നു് ആ ജനസമുദ്രത്തിൽ എനിക്കു് ദർശിക്കാൻ കഴിഞ്ഞു. ലോകത്തിലെ ഏററവും ശ്രേഷ്ഠവും, വർണ്ണനാതീതവും ആവേശകരവുമായ കാഴ്ചയാണിതെന്നു് എനിക്കു് ഉറപ്പിച്ചു പറയാൻ കഴിയും. കാദംബരീപ്രമത്തനായ ബലദേവന്റെ ഉദ്ധതമായ പഹംഡിയും കേതകീടാഹിയയുടെ ഭാവഭംഗിയും എന്റെ കണ്ണുകളിൽ ഒളിവീശി; വിജയകാഹളധ്വനിയും മണി

മുഴക്കവും എൻെറ കാതുകളിൽ, പ്രതിദ്ധ്വനിച്ച—ചരിത്രത്തിലെ നിരവധി ചതവുകളുടേയും മുറിവുകളുടേയും നടുവിൽ അജയ്യമായ ഒറിയാ ജനതയുടെ ആത്മാവിൻെറ അഭ്യുദയം! അന്നത്തെ അവിസ്മരണീയമായ ആ അനുഭൂതിയിൽ നിന്നെനിക്കുകിട്ടിയ പ്രചോദനത്തിൻെറ പരിണതഫലമാണ് "നീലശൈലം." ആ വികാരാവേശത്തിന്റെ സ്പന്ദനം ഇതിന്റെ ഏടുകളിൽനിന്നു് വായനക്കാർക്കു് കിട്ടുന്നുവെങ്കിൽ, എൻെറ എളിയ ശ്രമം സാർത്ഥകമായെന്നു കരുതാം.

—സുരേന്ദ്ര മഹാന്തി

# അവതാരിക

ഒറിയാനോവൽശാഖയുടെ വികാസധാരയിൽ ആദ്യത്തെ നോവലായ 'പത്മമാലി'യിലും, തുടർന്നുണ്ടായ 'വിബാസിനി' 'ലച്ച്മാ' തുടങ്ങിയവയിലും ഒരുപോലെ പ്രതിധ്വനിച്ചുകേട്ടിരുന്ന ചരിത്രപരവും അർദ്ധചരിത്രപരവുമായ ശബ്ദം തത്കാലീന ഭാരതത്തിലെ രാഷ്ട്രീയവും സാമ്പത്തികവുമായ മാററങ്ങളാൽ നിയന്ത്രിക്കപ്പെട്ടിരുന്നു എന്ന കാര്യത്തിൽ സംശയമില്ല. എല്ലാ ഭാരതീയ ഭാഷകളിലും ചരിത്രനോവലുകൾ ജന്മംകൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്ന അതു്. അന്നുമുതലിന്നോളം ഒറിയാഭാഷയിൽ, ഈ നോവലുകൾക്കു പുറമേ 'കമലകുമാരി', 'വീരഒറീസ്സ', 'പത്മിനി', 'ബഘാംഗി', 'പ്രതിഭാ', 'സീമാന്ത ആഹ്വാൻ' തുടങ്ങി അമ്പതോളം ചരിത്രനോവലുകൾ പുറത്തിറങ്ങിയിട്ടുണ്ടു്.

സ്വാതന്ത്ര്യോത്തരകാലത്തു് പുതുതായി രൂപംപൂണ്ട അന്വേഷണമനോഭാവവും ആകാംക്ഷകളും, തജ്ജന്യമായ സുഖദുഃഖങ്ങളുംചേർന്നു് ഭാരതീയ നോവലിനെ കൂടുതൽ കൂടുതൽ പ്രശ്നാധിഷ്ഠിതവും സാമൂഹ്യബദ്ധവും യഥാതഥവും മനഃശ്ശാസ്ത്രപരവുമാക്കുകയും അങ്ങനെ സങ്കീർണ്ണസ്വഭാവമുള്ളതാക്കി മാററുകയുംചെയ്തു. അതിൽ സാർവ്വദേശീയ നോവലിലെ വേദനാവിധുരനും ഏകാന്തപഥികനുമായ മനുഷ്യന്റെ രൂക്ഷമായ ജീവിതസമരങ്ങൾ കൂടുതൽ കൂടുതൽ പ്രതിഫലിക്കാൻ തുടങ്ങി. ഈ കാലഘട്ടത്തിലെ നിരവധി വാദപ്രതിവാദങ്ങളുടേയും, പഴയ മൂല്യബോധത്തിൽവന്ന വിസ്മയകരമായ പരിവർത്തനങ്ങളുടേയും ഇടയിൽ, പഴമയുടെ പ്രേരണയും ചരിത്രപരമായ ഉണർവ്വും ആസ്തിക്യവും, യുവഹൃദയങ്ങളിൽ ആശ്വാസപ്രതീക്ഷകൾ നിറ

ശ്ശുന്നതിൽ പരാജയപ്പെടുന്നതായും, ഹിപ്പിസത്തിന്റെ ആസ്തിക രാഹിത്യത്തിൽ ഒരു വിലയം പ്രാപിക്കുന്നതായും നാം കാണുകയാണ്. ഇത്തരമൊരവസരത്തിൽ "നീലശൈല" ത്തെപ്പോലെ ഭക്തിരസപ്രധാനമായ ഒരു ചരിത്രനോവൽ എഴുതുന്നതിനെപ്പററിയുള്ള സങ്കല്പംതന്നെ ശ്രീ. സുരേന്ദ്രമഹാന്തിയുടെ നിർഭീകതയും സ്വതന്ത്രചിന്തയും തെളിവായിക്കാണേണ്ടതുണ്ട്. ഭാരതമൊട്ടുക്ക് "നീലശൈല"ത്തിന് ലഭിച്ച സ്നേഹനിർഭരമായ സ്വീകാരത്തിനു പ്രധാന ഹേതു ഈ നിർഭയത്വവും സ്വതന്ത്രചിന്തയുമാണെന്ന് എടുത്തുപറയാതെ വയ്യ.

ലേഖകന്റെ മറെറാരു നോവലായ "അന്ധദിഗന്ത"ത്തിലും പ്രസ്തുത "നീലശൈല"ത്തിലും പ്രകടിപ്പിക്കപ്പെട്ടിട്ടുള്ള ആത്മവിശ്വാസത്തിന്റെ ആദ്യസൂചന അദ്ദേഹത്തിന്റെ ഒന്നാമത്തെ കഥയായ "ബന്ദി"യിൽതന്നെ നമുക്ക് കാണാൻകഴിയും. അദ്ദേഹത്തിന്റെ സർഗ്ഗപ്രതിഭ കഥാരൂപത്തെയാണവലംബിക്കുന്നതെങ്കിലും, കഥപറയുന്നതുകൊണ്ടുമാത്രം അതു് തൃപ്തിയടയുന്നില്ല. അതിനാൽ രണ്ടാംലോകമഹായുദ്ധാനന്തരകാലത്തു് നിരവധി പരീക്ഷണനിരീക്ഷണങ്ങളും വൈചിത്ര്യബോധവും ഉണ്ടായിട്ടുപോലും അദ്ദേഹത്തിന്റെ സർഗ്ഗപ്രതിഭ വസ്തുതാകാരമായ ഒരു പന്ഥാവിലൂടെ സഞ്ചരിച്ചുകൊണ്ടു് ഒറിയാ കഥാരൂപത്തിന്റെ സൗന്ദര്യത്തിനു മാററുകൂട്ടുകയാണു് ചെയ്തതു്. പിൽക്കാലത്തു് അദ്ദേഹത്തിന്റെ സർഗ്ഗചേതന നോവലിനെയും ജീവചരിത്രങ്ങളേയും അവലംബിച്ചു് വിപുലമായ ആത്മശക്തിയുടേയും ആത്മാഭിമാനത്തിന്റേയും ഉറവിടമായി വർത്തിച്ചിട്ടുണ്ടു്. ചിരന്തന സാഹിത്യത്തിന്റെ "ഭാവോദ്ദീപക ശക്തി" അഥവാ "ധ്വന്യാത്മകവൃത്തി" (evocative aspect) അദ്ദേഹത്തിന്റെ മിക്കവാറും കഥകളിലും നോവലുകളിലും കാണാനുണ്ടു്. "അന്ധദിഗന്ത"ത്തിലേയും "നീലശൈല" ത്തിലേയും മർമ്മബിന്ദു, മനുഷ്യസമുദായത്തിന്റെ ചിരന്തന സ്വരങ്ങളുടെ നിസ്സംഗവും കരുണാർദ്രവും വേദനാവിധുരവുമായ ചിത്രീകരണമാണു്. പ്രസ്തുത ചിത്രീകരണം വായന

ക്കാരുടെ മനസ്സിലുളവാക്കുന്ന ഭാവവൈചിത്ര്യം അഥവാ ഭാവ ചിത്രം—അതാണീ രണ്ടുനോവലുകളുടേയും അനശ്വരതയുടെ അളവുകോൽ.

"നീലശൈലം" പൊതുവേ ഭക്തിരസപ്രധാനമായൊരു ചരിത്രനോവൽ എന്ന നിലയിലാണു് അംഗീകാരം നേടിയിട്ടുള്ളതു്. പക്ഷേ, ഗുണപരമായ വീക്ഷണത്തിൽ അതു് സമരനിരതനായ മനുഷ്യന്റെ കാലാതിജീവിയായ സംഘർഷത്തിന്റെ അനശ്വരമായ ചിത്രീകരണമാണു്. സമരത്തോടുള്ള ആരാധനാഭാവമാണു് ഇവിടെ ഭക്തിയുടെ രൂപം ധരിച്ചിട്ടുള്ളതു്. അജയ്യമായ ആത്മാവിന്റെ കാലൊച്ചയാണിവിടെ മഹാസംഗീതമായി മാറിയിട്ടുള്ളതു്. അതുകൊണ്ടു് ചരിത്രം ഇവിടെ അപ്രധാനമാണു്.

ചരിത്രപരമായി നോക്കിയാൽ "നീലശൈല"ത്തിലെ കഥാവസ്തു പതിനേഴ്—പതിനെട്ടു് നൂററാണ്ടുകളിലെ സംഭവങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളതാണു്. ഖോർധയിലെ ഭോയീവംശജനായ രാമചന്ദ്രദേവ് ദ്വിതീയൻ ഇക്കാലത്താണു് മുസൽമാനായി ഹാഫിസ് കാദർ എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങിയതു്. അതിനുശേഷവും കട്ടക്കിലെ ഹിന്ദുവിദ്വേഷിയായ നായബ്നാജിം തകീഖാന്റെ ആക്രമണത്തിൽനിന്നു് ഒറീസ്സയേയും, ഒറിയാക്കാരുടെ ജീവചൈതന്യമായ ജഗന്നാഥനേയും രക്ഷിക്കാൻവേണ്ടി അദ്ദേഹം നടത്തിയ നിരന്തരസമരത്തിന്റെ രോമാഞ്ചകാരിയായ ചരിത്രം "നീലശൈല"ത്തിലെ സംഭവങ്ങളിലൂടെ നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. നോവലിൽ വർണ്ണിച്ച തകീഖാൻ, രാമചന്ദ്രദേവ്, വേണുഭ്രമരവരൻ, ദിവാൻ കൃഷ്ണനരീന്ദ്ര, റജിയ, ലളിതാ മഹാദേയി തുടങ്ങിയ ഒറീസ്സയിലെ ചരിത്രനായകരോടൊപ്പം ജഗന്നി, സർദേയി, സാൻപരീഛാ വിഷ്ണുപശുപതി കപാട മഹാപാത്ര തുടങ്ങിയ കാല്പനിക കഥാപാത്രങ്ങളെ സന്നിവേശിപ്പിച്ചുകൊണ്ടു് ലേഖകൻ ഒറീസ്സയുടെ ദുരന്തകാലത്തിന്റെ ഹൃദയസ്പർശിയായ ഒരു ചിത്രമാണു് വരച്ചുവച്ചിട്ടുള്ളതു്. മൊത്തത്തിൽ ചരിത്രത്തിലെ നിരവധി ക്ഷതവിക്ഷ-

തങ്ങളുടെ നടുക്ക് അജയ്യമായി നില്ക്കുന്ന ഒറീസ്സയുടെ ആത്മചൈതന്യത്തിൻെറ കഥയാണ് "നീലശൈലം."

ചരിത്രനോവൽ ചരിത്രമാണ്. അതിനാൽ നോവലിൽ ചരിത്രത്തിനു പുറമേ മാദളാപാംജി, ജനശ്രുതി, സ്വന്തം ഭാവന എന്നിവയെ അവലംബിച്ചുകൊണ്ടു് ലേഖകന ചിലികാതടത്തിലെ പരിത്യക്തമായ പൈക്കഗ്രാമം, സർദേയീ സത്രം, ശൂന്യഗിരി തുറമുഖം, ഗുരുബായീദ്വീപ് തുടങ്ങിയ സ്ഥലങ്ങളെ വർണ്ണിക്കുമ്പോൾ നിരവധി മൗലികസംഭവങ്ങളേയും ആകർഷക കഥാപാത്രങ്ങളേയും സംയോജിപ്പിച്ചിരിക്കയാണ്. അവിടെ അദ്ദേഹത്തിൻെറ സൃഷ്ടിപ്രതിഭ, ഭാവനയും കിംവദന്തികൾക്കുമുപരി, ചരിത്രപരമായ അപൂർവ്വ മഹത്വത്തോടെ വർത്തിക്കുന്നു. അവയുടെയെല്ലാം വിസ്തൃതമായ പര്യാലോചനയ്ക്കിവിടെ ഉദ്ദേശമില്ല. എന്നാലും കഥാഘടനയുടെ വിന്യാസത്തിലും സംഭവങ്ങളുടെ ഒഴുക്കിലും വരുത്തിയ സ്വാഭാവികത, നോവലിലെ കഥാപാത്രങ്ങളുടെ വളർച്ചയ്ക്കും, വികാസത്തിനും, ഒഴുക്കിനും വഴിതെളിയിച്ചിട്ടുണ്ടെന്ന് പറഞ്ഞേമതിയാവൂ സംഭവങ്ങളുടെ സ്വച്ഛന്ദമായ പ്രവാഹത്തിൽ ഏതാണ് പ്രധാനം, ഏതാണ് അപ്രധാനം, പാത്രങ്ങളുടെ മാനസിക വിക്ഷോഭങ്ങളുടേയും ഏററുമുട്ടലുകളുടേയും ക്രമാനുസൃതമായ വികാസത്തെ എങ്ങനെ ജീവസ്സുററതാക്കാം, ഇതെല്ലാം രാമചന്ദ്രദേവ്, ജഗുനി, സർദേയി, മാൽകുദാഗ്രാമത്തിലെ ഭ്രാന്തിയായ വൃദ്ധ തുടങ്ങിയ അൽപം ചില കഥാപാത്രങ്ങളിലൂടെ തെളിയിക്കാൻ കഴിയും.

നോവലിലെ നായകനായ രാമചന്ദ്രദേവ് തുടക്കംമുതലേ സംഘർഷനിരതനാണ്. പുരിയിലെ ശ്രീ ജഗന്നാഥക്ഷേത്രത്തിനു മുമ്പിൽനിന്നു് ആവലാതിപ്പെടുന്ന ആളുടെ നിലയിൽ, സ്വർഗ്ഗകവാടത്തിനു മുമ്പിൽ വിജനമായ രാത്രിയുടെ ഗഹനതയിൽ വന്ന ആളെന്ന നിലയിൽ, അദ്ദേഹത്തിൻെറ സഹനശക്തിയും ഭക്തിസുലഭമായ അഭിമാനവും ശ്രദ്ധേയമാണ്. തുടർന്നുവരുന്ന പല അദ്ധ്യായങ്ങളിലും ചതുരംഗത്തിൻെറ മാദ്ധ്യമത്തിലൂടെ ഈ ഭാവത്തെ കൂടുതൽ ജടിലവും വേദനാവിധുരവു

മാക്കിത്തീർത്തിട്ടുണ്ട്. ബാഹ്യശത്രുക്കളുടേയും ഗൃഹശത്രുക്കളുടേയും വിശ്വാസവഞ്ചന, നീചമായ സ്വാർത്ഥലോലുപത, ഗൂഢാലോചന എന്നിവയുടെ നടുവിൽ രാജ്യത്തേയും ദൈവത്തേയും രക്ഷിക്കാൻവേണ്ടി അദ്ദേഹം തുടരുന്ന സമരോത്സുകത, ആധുനിക കാലഘട്ടത്തിലെ ദുരന്തപൂർണ്ണവും മൂകവും അദമ്യവുമായ സമരത്തെ പ്രതിനിധാനം ചെയ്യുന്നു. അതുകൊണ്ടു് നിരൂപണവിധേയമായ നോവലിലെ പ്രാക്തനത പ്രാചീനകാലത്തിൽതന്നെ അവസാനിക്കുന്നില്ല. അതിൽ വർത്തമാനകാലത്തിന്റേയും ശരിയായ പ്രതിഫലനമുണ്ടു്. 'The old man and the Sea' എന്ന നോവലിലെ നായകന്റെ ദുരന്തപൂർണ്ണമായ ജീവിതസമരത്തിന്റെ സമഗ്രമായ ചിത്രം അനന്തമായ സമുദ്രത്തിന്റെ പശ്ചാത്തലത്തിൽ അവതരിപ്പിച്ചുകൊണ്ടു് ഹെമിങ്ങ്വേ ഏതുദ്ദേശമാണോ നിർവ്വഹിച്ചതു്, ആ ഉദ്ദേശത്തിന്റേയും സമരത്തിന്റേയും സന്ദേശവാഹകനാണു് ശ്രീ സുരേന്ദ്ര മഹാന്തിയുടെ രാമചന്ദ്രദേവും. ഈ സമരത്തിലെ നൈരാശ്യത്തിൽ മുഴക്കെ കാണപ്പെടുന്ന പ്രത്യാശയുടെ നേർത്തരേഖ, നിശ്ചയമായും ശാശ്വതവും മനുഷ്യമഹത്വത്തിലടിയുറച്ചതുമാണു്. അതുകൊണ്ടുതന്നെ എല്ലാ ദുഃഖങ്ങളുടേയും അട്ടിമറികളുടേയും സ്നേഹത്തിന്റേയും വാത്സല്യത്തിന്റേയും ക്യാൻവാസിൽ ഈ പാത്രങ്ങൾ സ്വതന്ത്രരും ആകർഷണീയരുമായി വർത്തിക്കുന്നു.. മതത്തേയും സമുദായത്തേയും ത്യജിച്ച രാമചന്ദ്രദേവ് നിസ്സംഗമായ രാത്രിയിലെ ഏകാന്ത താരകപോലെ സർവ്വസ്വം നഷ്ടപ്പെട്ടവനാണു്. എങ്കിൽ പോലും അദ്ദേഹത്തിൽ പൌരുഷത്തിന്റെ താൻപോരിമ അവിചലമായി നിലകൊള്ളുന്നു. ഒരുപക്ഷേ ഇതായിരിക്കാം, ഈ കഥാപാത്രത്തിലൂടെ, ലേഖകനു് യുദ്ധനിരതമായ ഇന്നത്തെ ലോകത്തിനു് നൽകാനുള്ള പ്രത്യാശയുടേയും ആശ്വാസത്തിന്റേയും വാക്കുകൾ. റജിയയോടൊപ്പം നേബരാതിലെ പ്രഥമ സമാഗമവേളയിൽ വേദനാപൂർണ്ണമായ മാനസികവിക്ഷോഭങ്ങളുണ്ടായിട്ടും ഈ അചഞ്ചലത നിലനില്ക്കുന്നു മൊത്തത്തിൽ മനുഷ്യന്റെ അനിരുദ്ധമായ ജൈത്രയാത്രയു-

ചിത്രീകരണമാണ് രാമചന്ദ്രദേവിലൂടെ ലേഖകൻ സാധിച്ചിട്ടുള്ളതു്.

ദേശീയബോധം രാമചന്ദ്രദേവിൻെറ സ്വഭാവത്തിലെ എടുത്തുപറയേണ്ട ഒരു സവിശേഷതയാണു്. ചിലികയിലെ ഗുരുബായിദ്വീപിൽ ശ്രീ ജഗന്നാഥനെ പ്രതിഷ്ഠിച്ചശേഷമുള്ള രാമചന്ദ്രദേവിൻെറ വാക്കുകളിലൂടെ, ലേഖകൻെറ ദേശീയബോധത്തിൻെറ ഹൃദയസ്പർശിയായ അഭിവ്യക്തി അത്യന്തം ഭാവപൂർണ്ണമായി തീർന്നിരിക്കുന്നു.

ചുരുക്കത്തിൽ നോവലിലാകെ, ഭക്തനും വീരനും ദേശാഭിമാനിയും ത്യാഗിയും കർമ്മനിഷ്ഠനുമായ ഒരു പാത്രമായി രാമചന്ദ്രദേവ് ജീവിക്കുന്നു. അദ്ദേഹത്തിൻെറ ഭാവമാററങ്ങളും, മാനസികമായ പ്രതികരണങ്ങളും, സന്ദർഭാനുസൃതമായ ദാർശനികത എന്നിവയിലൂടെ അദ്ദേഹത്തിൻെറ സ്വഭാവത്തിലെ വിവിധ വശങ്ങളെ വ്യക്തമാക്കുന്നതിൽ ലേഖകൻ വിജയിച്ചിരിക്കുന്നു.

രാമചന്ദ്രദേവിൻെറ യഥാർത്ഥ സ്വഭാവത്തിലെ ഈ വശങ്ങളോടൊപ്പം, നോവലിൻെറ മററു ഭാഗങ്ങളിൽ അദ്ദേഹത്തിൻെറ ഭാവതരളമായ ദാർശനികഹൃദയത്തെ സുന്ദരമായി ചിത്രീകരിച്ചുകൊണ്ടു് ലേഖകൻ, തൻെറ നിരുപമമായ കലാനിപുണത തെളിയിച്ചിരിക്കയാണു്. കരുണ, ജിജ്ഞാസ, അനന്തമായ നൈരാശ്യം ഇവയാണീ നോവലിൻെറ അന്തർധാരയെന്നതു് ശരിതന്നെ എന്നാലും പ്രത്യാശാഭരിതമായ ജീവിതത്തിൻെറ അവ്യക്തമായ ചിത്രീകരണവും ഇതിലുണ്ടു്. മതപരിവർത്തനത്തിനുശേഷം രാമചന്ദ്രദേവ് തൻെറ പ്രശ്നങ്ങൾക്കു് കണ്ടെത്തിയ ഉത്തരത്തിൽ അദ്ദേഹത്തിൻെറ യഥാർത്ഥരൂപം തെളിഞ്ഞുനില്ക്കുന്നു. മതദ്രോഹിയായ ഹാഫിസ്കാദറെന്നോ, ദുർബ്ബലചിത്തനായ രാമചന്ദ്രദേവെന്നോ ഉള്ള നിലയിലായിരിക്കാം ഒരുപക്ഷേ ചരിത്രം അദ്ദേഹത്തെ ചിത്രീകരിക്കുക. പക്ഷേ, ചരിത്രത്തിനുപരിയായ ആ ഉൾക്കാഴ്ചയുണ്ടല്ലോ, അതദ്ദേഹത്തെ അനന്തമായ സംഘർഷത്തിൻേറയും ഗ്ലാനിയുടേയും അന്തർദ്ദാഹത്തിൻേറയും സമൂർത്ത ചൈതന്യമായേ കാണുകയുള്ളു.

രാമചന്ദ്രദേവിനെപ്പോലുള്ള പ്രധാന പാത്രത്തിനുപുറമേ മാൽകദാഗ്രാമത്തിലെ പൈക്ക്ഗൃഹത്തിലെ വൃദ്ധയെപ്പോലുള്ള അപ്രധാന പാത്രങ്ങളെപ്പറ്റി ചിന്തിച്ചാലും ലേഖകൻെറ സഹ്യചേതനയുടെ അത്ഭുതസിദ്ധികൾ വ്യക്തമാകും. ഈ വൃദ്ധ തൻെറ അവസാനിക്കാത്ത ശകാരവർഷംകൊണ്ടു് സാധാരണ ഗതിയിൽ ഒരു ഹാസ്യകഥാപാത്രമാകേണ്ടതാണ്. ഈ ദൃഷ്ടിയിൽ, ഈ കഥാപാത്രത്തെ ഫക്കീർമോഹൻ സേനാപതിയുടെ രേവതിയുടെ വൃദ്ധമാതാവിനോടു് താരതമ്യപ്പെടുത്താവുന്നതാണ്. പക്ഷേ, ഈ ഹാസ്യത്തിൻെറ മറവിൽ ദേശസ്നേഹജന്യമായ ദുഃഖവും ഉൽകൃടമായ കരുണയുമാണുള്ളതു്. അതാണ് ഈ പാത്രത്തിൻെറ സവിശേഷത.

മറുവശത്തു് സർദേയിയും ജഗ്ഗനിയും കൊടുങ്കാറ്റിൽ പറന്നുപോകുന്ന രണ്ടു് ഉണക്കിലകളാണ്. ഭൂതവും ഭാവിയുമില്ലാത്ത ഈ കഥാപാത്രങ്ങളുടെ ദൈന്യതയിൽ അപാരമായ വൈചിത്ര്യമുണ്ടു്. രക്തമാംസങ്ങളുടെ സംഘർഷങ്ങളുടേയും ചാഞ്ചാട്ടങ്ങളുടേയും ഇടയിൽ ഇവർ യഥാർത്ഥ വ്യക്തികളായി കാണപ്പെടുന്നു. ദുഃഖമഗ്നനായ ജഗന്നാഥനെ ദർശിക്കാനുള്ള ഉൽക്കണ്ഠ, മനസ്സംഘർഷം, ഉദ്വേഗം ഇവയുടെ ഇടയിൽ ദുഃഖപൂരിതമായ സ്ത്രീത്വത്തിൻെറ ഉജ്ജ്വല പ്രതീകമായി സർദേയി നില്ക്കുന്നു. രഥയാത്രയ്ക്കുശേഷം അവളുടെ ഹൃദയത്തിൽ പൊന്തിവന്ന പ്രശ്നങ്ങൾ, മനുഷ്യജീവിതത്തിൻെറ ചിരന്തനമായ ജിജ്ഞാസ, ക്ഷോഭം, അതൃപ്തി ഇവയുടെ ജീവസ്സുററ പ്രതീകങ്ങളാണ്. പാപപുണ്യങ്ങളെപ്പററിയുള്ള ഭയം, എന്നാലും ജീവിതത്തിനു വേണ്ടിയുള്ള അനന്തമായ പ്രതീക്ഷ—ഇതിനിടയിൽ ഭാഗീരഥീ കുമാറിനെക്കണ്ടു് വിധവയായ സർദേയിയുടെ മനസ്സിൽ രാത്രി മുഴുവൻ ഉണ്ടായ വിക്ഷോഭം; നിഷ്ഫലമായ സ്ത്രീത്വവും ആദർശവും തമ്മിൽ നിരന്തരം നടന്നുവരുന്ന സമരമാണ്. അതിൻെറ ഫലമായി അവളുടെ അനുഭൂതിയിൽ പ്രകടമാകുന്ന ജീവസ്സുറ്റ ഉൾച്ചൂടും ഉന്മത്തഭാവവുംമൂലം നോവലിൽ അനേകം അത്ഭുതകരമായ സ്ഥിതിവിശേഷങ്ങൾ സൃഷ്ടിക്കാനുള്ള അവസരം ലഭിച്ചിട്ടുണ്ടു്. അങ്ങനെ സർദേയിയുടെ ഉപ

ബോധമനസ്സിന്റെ വിശ്ലേഷണത്തിൽ അവളുടെ ശൂന്യമായ ജീവിതവും വേദനാപൂർണ്ണമായ അനുഭൂതിയും സ്പഷ്ടമായി പ്രതിഫലിക്കുന്നു. ഒരു അപ്രധാന കഥാപാത്രമെന്ന നിലയിൽ കടന്നുവന്നു് അവൾ നോവലിലുടനീളം വ്യാപിച്ചു നിൽക്കുന്നു. ലേഖകന്റെ ഭാഷയിൽ 'സർദേയി' അദ്ദേഹത്തിന്റെ 'ഉപബോധമനസ്സിന്റെ സൃഷ്ടി'യാണു്. ഭാഗ്യംകെട്ട ഒറീസ്സയുടെ ചിത്രമാണു് അവളിൽ പ്രതിഫലിക്കുന്നതു്.

ജഗന്നി സർദേയിയുടെ കർമ്മശക്തിയാണു്, അവലംബനമാണു്, ആദർശത്തിന്റെ ജാഗരൂകനായ കാവൽക്കാരനാണു്. സാധാരണമനുഷ്യന്റെ മോഹങ്ങളും വിചാരങ്ങളും ഈ പാത്രത്തിനു് ജീവൻ നൽകുന്നതിനു് സഹായിച്ചിട്ടുണ്ടു്. നോവലിന്റെ അവസാനഭാഗത്തു് അയാൾ സർദേയിയുടെ നേരെ കാണിക്കുന്ന ഉദാസീനത കർമ്മനിഷ്ഠയുടെ തെളിവാണു്. ശ്രീ ജഗന്നാഥനെ ചിലികയിലെ സുരക്ഷിതമായ ഒരു സ്ഥലത്തു് സ്ഥാപിക്കുമ്പോൾ ജഗന്നിയുടെ മനസ്സിൽ സർദേയി മാത്രമല്ല ഇല്ലാതിരുന്നതു്. ജഗന്നാഥനോടും ജഗന്നാഥന്റെ "ചലന്തിവിഷ്ണുപ്രതിമ"യായ ഖോർധാരാജാവിനോടും ഉള്ള ഭക്തിക്കുമാത്രമേ അയാളുടെ മനസ്സിലപ്പോൾ സ്ഥാനമുണ്ടായിരുന്നുള്ളൂ; തന്റെ കർത്തവ്യം നിർവ്വഹിക്കുന്ന സമയത്തു് അശുഭകരങ്ങളായ വസ്തുതകൾ വിസ്മരിക്കാനുള്ള അജ്ഞാത പ്രവണതയാണുണ്ടായിരുന്നതു്. അതുകൊണ്ടു് നോവലിൽ അയാളുടെ ഭാഗം ചെറുതാണെങ്കിലും സംഭവങ്ങളുടെ ക്രമാനുഗതമായ വികാസത്തിൽ അയാളുടെ പങ്കു് എടുത്തുപറയേണ്ടതാണു്.

ഇങ്ങനെ നിരവധി പ്രധാനങ്ങളും അപ്രധാനങ്ങളുമായ കഥാപാത്രങ്ങൾ കഥാഗതിയുടെ വികാസത്തോടൊപ്പം അവരവരുടെ സ്വഭാവവൈശിഷ്ട്യംകൊണ്ടു് "നീലശൈല"ത്തെ മഹത്തരമാക്കിത്തീർത്തിട്ടുണ്ടു്. വർണ്ണനയേക്കാളേറെ പ്രതീകങ്ങളും സൂചനകളുംകൊണ്ടു് സംഭവങ്ങളുടെ വ്യതിചലനത്തിനുള്ള സ്വാഭാവികമായ ചോദനം ഫലപ്രദമായി ചിത്രീകരിച്ചിട്ടുണ്ടു്.

പുഷ്കിനെപ്പോലെ, നോവൽ കർത്താവായ സുരേന്ദ്രമഹാന്തി, തൻെറ പാത്രങ്ങളുടെ സ്വഭാവചിത്രീകരണത്തിൽ ചരിത്ര സത്യം, സ്വാഭാവികത, താൽക്കാലിക പരിതഃസ്ഥിതികളുടെ സമന്വയം എന്നിവയെല്ലാം സമാവേശിപ്പിക്കുന്നതിൽ വിജ: യിച്ചിരിക്കുന്നു. നോവലിൽ ഒറീസ്സയുടെ ആശയും നിരാ: ശയും, വീരതയും ഭീരുതയും, അതുപോലെ ചരിത്രപരമായ അഭിമാനവും അപമാനവും—എല്ലാററിൻേറയും സമഗ്രമായ ഒരു ചിത്രം വരച്ചുകാട്ടിയിട്ടുണ്ട്. ഒറീസ്സയുടെ ചരിത്രത്തിലെ മറവിയിലമർന്ന നിരവധി അദ്ധ്യായങ്ങളെ ജീവസ്സുററതാക്കാനുള്ള ശ്രമത്തിൽ ലേഖകനു് ചിലപ്പോൾ നിബന്ധതുല്യമായ വർണ്ണനാശൈലിയും ദാർശനികതയും ഉപയോഗിക്കേണ്ടി വന്നിട്ടുണ്ട്. സാഹിത്യരചനയുടെ വിവിധ രംഗങ്ങളിലോരോന്നിലും അദ്ദേഹത്തിൻെറ പ്രതിഭാശൈലിയിൽ തനതായ വ്യക്തിത്വം തെളിഞ്ഞുകാണാം. പതിനേഴ്—പതിനെട്ട് നൂററാണ്ടുകളിലെ സാമൂഹ്യവും ചരിത്രപരവുമായ സാഹചര്യങ്ങൾ പകുത്തുന്നതിൽ അദ്ദേഹം പലസ്ഥലത്തും അന്നത്തെ ഒറിയാഭാഷയിലേയും യവനഭാഷയിലേയുംവാക്കുകൾ പ്രയോഗിച്ചിട്ടുണ്ട്. ആ വാക്കുകളുടെ ഭാവചൈതന്യം അനവദ്യമാണു്. പ്രതിപാദനശൈലിയിൽ കഥാവസ്തുവോടൊപ്പം ലേഖകൻെറ ഏകാത്മകതയും പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. കവിതയിലെ ഭാഷപോലെ അദ്ദേഹം പ്രയോഗിച്ച ഓരോ വാക്കിൻേറയും ധ്വനി, പൂർവ്വാപരബന്ധം, വ്യഞ്ജന എന്നിവയെല്ലാം നോവൽ കർത്താവിൻെറ ബൌദ്ധികമായ ഔന്നത്യം വെളിപ്പെടുത്തുന്നു.

കല സ്വഭാവേന സൗന്ദര്യാത്മകമാണു്. ഇക്കാര്യത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ടുതന്നെ, കലാകാരൻ സോദ്ദേശ്യതയെ തള്ളിക്കളഞ്ഞിട്ടില്ല. അതുകൊണ്ടു് ഡി. എച്ച് ലോറൻസിനെപ്പോലെ കഥാപാത്രങ്ങളോടും സംഭവങ്ങളോടുമൊപ്പം നോവലിലെ കഥാവസ്തു ഒഴുകിപ്പോകാൻ നോവലിസ്റ്റ് അനുവദിച്ചിട്ടില്ല.

എല്ലാററിനും പുറമേ ഊർജ്ജസ്വലമായ ശൈലിയും, ഓജസ്സുററ പ്രമേയവും കാരണം 'നീലശൈല'ത്തിലെ കഥാപാത്ര

ങ്ങളുടേയും അവരുടെ സംഘർഷങ്ങളുടേയും ചിത്രീകരണം തികച്ചും സത്യസന്ധമായിട്ടുണ്ട്. നോവൽ കർത്താവ് വിശ്വസിക്കുന്ന സംഘർഷം കേവലം ശാരീരികമായ, പ്രയോജനവാദപരമായ, സംഘർഷമല്ല; ശരീരവും ആത്മാവും ചേർന്നുള്ള സമ്മിശ്രമായ ഒരു സംഘർഷമാണത്. നോവലിൽ ഭക്തിയും ദേശസ്നേഹവും ഒത്തുചേർന്നിരിക്കുന്നു. അതുകൊണ്ട് 'നീലശൈലം' ദേശീയബോധത്തിലടിയുറച്ചതുപോലെ ഭക്തിരസപ്രധാനവുമാണ്; രൂക്ഷവും കഠോരവുമെന്നപോലെതന്നെ സുന്ദരവും കോമളവുമാണ്. ചരിത്രപരമായ കഥാവസ്തുവിനെ ഉപകഥകളുമായി ഭക്ത്യാദരങ്ങളോടെ കൂട്ടിയിണക്കി വൈചിത്ര്യപൂർണ്ണമായ ഏതൊരു ഭാവസ്ഫുരണമാണോ ലേഖകൻ സാധിച്ചിട്ടുള്ളത്, അത് ഭാരതീയ ചരിത്രനോവലുകളിൽ വളരെ വിരളമാണ്. അതുകൊണ്ട് കുഞ്ജഗന്ധനായക്, സർദേയി, രാമചന്ദ്രദേവ് തുടങ്ങിയ കഥാപാത്രങ്ങളെ ഭാവപൂർണ്ണമായ ആ സാമ്രാജ്യത്തിൽ സഞ്ചരിക്കുന്ന സമൂർത്ത ചേതനയുടെ വ്യത്യസ്തരൂപങ്ങളായേ കാണാൻ കഴിയൂ. എങ്കിൽപോലും കയ്പും മധുരവും നിറഞ്ഞ അവരുടെ അസ്തിത്വവും ജീവിതതൃഷ്ണയും പൂർണ്ണമായും അവഗണിക്കാൻ സാദ്ധ്യമല്ല. ജീവിതായോധനത്തിൽ അവർ ഒറീസ്സയുടേയോ ഒറിയാ ജനതയുടേയോ മാത്രം അജയ്യമായ അഭിമാനമായല്ല നിലകൊള്ളുന്നത്. 'നീലശൈല'ത്തിലെ ജഗന്നാഥനെപ്പോലെ അവർ വിശ്വചേതനയുടേയും മുഴുവൻ മനുഷ്യാത്മാക്കളുടേയും പ്രാതിനിധ്യം വഹിക്കുന്നു. അതുകൊണ്ട് അവർ അപരാജിതരും അദമ്യരും മഹാപൂർണ്ണതയെപ്പോലെ ആദ്യന്തവിഹീനരും ഭാവവിഹ്വലരുമായ പ്രതിരൂപങ്ങളാണ്.

കഥാവസ്തു, പാത്രങ്ങൾ, പ്രമേയം, ഭാഷ, ഭാവം എന്നിവയുടെ കാഴ്ചപ്പാടിലൂടെ "നീലശൈലം" സാർത്ഥകമായ ഒരു നോവലാണ്, സരളവും ദാരുണവുമായ ചരിത്രമാണ്. അതിൽ സ്വസ്തിയുണ്ട്—ഗ്ലാനിയുണ്ട്............മഹാചൈതന്യത്തിന്റെ അജയ്യമായ പ്രകാശവുമുണ്ട്!

—പീതാംബർ പ്രധാൻ "ഉപഗുപ്ത"

# അദ്ധ്യായം ഒന്നു്

## 1

വെയിലേററു് കരിഞ്ഞ മുരടൻ വടവൃക്ഷത്തിൻെറ കെട്ടുപിണഞ്ഞ വേരുകളും പുററുകൾക്കുള്ളിൽനിന്നു് ഭൂമി പിളർന്നു പുറത്തുവന്നപോലെ തോന്നിക്കുന്ന രോഗഗ്രസ്തമായ ഈന്തിൻതൈകളും ലതാശ്ലിഷ്ടമായ മാവു്, പുന്നാഗം, ഉങ്ങു്, പ്ലാശു് തുടങ്ങിയ മരങ്ങളും നിറഞ്ഞ ഒരു ചെറിയ കാടു്. അവിടവിടെയായി ഒന്നുരണ്ടു് വഴിയമ്പലങ്ങൾ. അവയ്ക്കിടയിൽ വളഞ്ഞുപുളഞ്ഞു് മണ്ണിൽ പുതഞ്ഞുകിടക്കുന്ന ജഗന്നാഥിലേയ്ക്കുള്ള പാത ചത്ത പെരുമ്പാമ്പിനെപ്പോലെ ചലനമററു് കിടക്കുന്നു. ആകാശത്തു് ചാരനിറത്തിലുള്ള മേഘങ്ങളുടെ മറവിൽ മദ്ധ്യാഹ്നസൂര്യൻെറ കിരണങ്ങൾക്കു് മങ്ങലേററു തുടങ്ങിയിരുന്നു. വിളറിയ പ്രകാശത്തിൽ ദിക്കുകൾ വെണ്ണീറിൽ കുളിച്ചുനിൽക്കുന്നപോലെ തോന്നി. നിരത്തിലൊരൊററ വഴിയാത്രക്കാരൻപോലുമില്ല. നിരത്തിന്നിരുവശത്തുമുള്ള മരക്കൊമ്പുകളിൽ പക്ഷികൾപോലും ശബ്ദിക്കുന്നില്ല. എങ്ങും എന്തോ അസ്വാഭാവികമായൊരു ശ്മശാനമൂകത തളംകെട്ടിനിൽക്കുന്നു. വിജനമായ ആ നിരത്തിലൂടെ ഒരു അശ്വാരൂഢൻ ആകുലമായ ദൃഷ്ടികൾ മുന്നോട്ടുപായിച്ചു് പതുക്കെപ്പതുക്കെ, ഒരുപക്ഷേ പുരിയിലേയ്ക്കായിരിക്കാം, പോയിക്കൊണ്ടിരിക്കയാണു്.

ഭാദ്രപദത്തിലെ വെളുത്ത ഏകാദശിയാണിന്നു്. പുരിയിൽ ജഗന്നാഥേശ്വരൻെറ പാർശ്വപരിവർത്തനമുണ്ടാവും.

നാളെ ഭാദ്രപദസംക്രാന്തിയിലെ വാമനാവതാരം; അതിനു ശേഷം യദുവംശത്തിലെ വീര ശ്രീഗജപതി ഗൌഡേശ്വര നവകോട കർണ്ണാട കലവർഗ്ഗേശ്വര വീരാധിവീരവര ശ്രീ ശ്രീ ശ്രീ രാമചന്ദ്രദേവ മഹാരാജാവിന്റെ ഏഴാംകൊല്ലം അവസാനിച്ചു് എട്ടാംകൊല്ലം ആരംഭിക്കുകയാണു്.

അശ്വാരൂഢൻ പെട്ടെന്നു് ഭ്രാന്തനെപ്പോലെ പൊട്ടിച്ചിരിച്ചു. ഈ പൊട്ടിച്ചിരികേട്ടു് കുതിരക്കൂടി ഞെട്ടിത്തരിച്ചപോലെ തോന്നി. നിരത്തിന്നിരുവശത്തും ധാന്യമണികരം കൊത്തി കൊറിച്ചിരുന്ന പ്രാവുകളംപോലും പറന്നകന്നു. സ്വന്തം പൊട്ടിച്ചിരിയുടെ ശബ്ദംകേട്ടു് സംശയാധീനനായി എന്തോ അകാരണമായ ഭയംകൊണ്ടെന്നപോലെ അയാരം നാലുപാടും നോക്കി. പിന്നെ കുതിരയുടെ വയററത്തു് ചെരിപ്പുകൊണ്ടു് പതുക്കെ ചവിട്ടി ഓട്ടത്തിനു് വേഗതകൂട്ടി. കുളമ്പടിയുയർത്തിയ പൊടിപടലങ്ങരം മേഘപാളികളെപ്പോലെ പാറിപ്പറന്നു.

ഭാദ്രപദ സംക്രാന്തിയുടേയും വാമനാവതാരത്തിന്റേയും ഈ സന്ദർഭത്തിൽ ജഗന്നാഥിലേയ്ക്കുള്ള നിരത്തിൽ "പഞ്ചു കോശീ" തീർത്ഥാടകരുടെ തിരക്കായിരിക്കും. കാളവണ്ടിയിലോ, പല്ലക്കിലോ, ഒട്ടകപ്പുറത്തോ, കുതിരപ്പുറത്തോ, അല്ലെങ്കിൽ കാൽനടയായോ പടിഞ്ഞാറുനിന്നു വരാറുള്ള അല്പം ചില തീർത്ഥാടകരെ മാത്രമേ ഈ പഞ്ചുകോശീ തീർത്ഥാടകരിൽനിന്നു് വിട്ടുമാറി വേറെ കാണാറുള്ളു. നിരത്തിൽ മേഘവർണ്ണത്തിലും നീലയും ചുവപ്പും നിറങ്ങളിലുമുള്ള സാരികളുടെ ഘോഷയാത്രകരം, കൂട്ടുകാരികരം തമ്മിലുള്ള കളിതമാശകരം, അല്ലെങ്കിൽ വലിയ കാരണമൊന്നുമില്ലാതെ യാത്രക്കാർ അന്യോന്യം വിളിച്ചുകൂവുന്ന ബഹളം—ഇക്കൊല്ലം പക്ഷേ ഇതൊന്നുംതന്നെയില്ല. ഗൌഡദേശത്തുനിന്നു് ഒററയ്ക്കും തെററയ്ക്കും വരാറുള്ള വൈഷ്ണവരേയും ഇക്കൊല്ലം കാണാനില്ല.

ഒറീസ്സയിൽ വീണ്ടും മുഗളന്മാരുടെ ആക്രമണം ഉണ്ടായേക്കുമെന്നുള്ള ഭീതി തുടങ്ങിയ അന്നുമുതൽ ശ്രീ ജഗന്നാഥക്ഷേത്രത്തിൽ തീർത്ഥാടകരുടെ തിരക്കു് മിക്കവാറും നിലച്ചിരിക്കു

യാണ്. പക്ഷേ, നായബ്നാജിം സുജാഖാൻെറ കാലംമുതൽ ജജിയയുടെ ശല്യമില്ല. നിരത്തുകളിൽ ജജിയ പിരിവുകാരുടെ കൊള്ളയെപ്പററിയുള്ള ഭയം മിക്കവാറും അസ്തമിച്ചിരിക്കുന്നു. സുജാഖാൻെറ കാലത്ത് ശ്രീ ജഗന്നാഥനും ഒരളവോളം മുഗളന്മാരുടെ അതിക്രമങ്ങളെപ്പററി പേടിക്കാനുണ്ടായിരുന്നില്ല. പക്ഷേ, തകീഖാൻ കട്ടക്കിലെ നായബ്നാജിം ആയി വന്നതുമുതൽ മുഗളന്മാരുടെ തീക്ഷ്ണദൃഷ്ടി വീണ്ടും ജഗന്നാഥനിൽ പതിഞ്ഞിരിക്കയാണ്. പുരിയിലെ നിരത്തുകളിൽ കാക്കകൾ പറക്കുന്നതുപോലും മുഗളാക്രമണത്തെ ഭയപ്പെട്ടുകൊണ്ടാണ്. എന്നിരിക്കെ ജഗന്നാഥ് നിരത്തിൽ തീർത്ഥാടകർ എവിടുന്നുണ്ടാവാൻ?

പിപിലിയിൽ മുഗളന്മാർ വീണ്ടും താവളമടിച്ചിരിക്കയാണ്. പിപിലിയിലെ അങ്ങാടി കഴിയുവോളം ഏതോ അനിശ്ചിതമായ ആശങ്കയാൽ ഉദ്വിഗ്നനായി അശ്വാരോഹി വളരെവേഗതയിൽ കുതിരയെ ഓടിച്ചു. പക്ഷേ, പിപിലി കടന്നുകഴിഞ്ഞപ്പോൾ അയാൾ വീണ്ടും വേഗതകുറച്ചു.

ഭാർഗ്ഗവീനദിയാണ് മുന്നിൽ. മണലടിഞ്ഞുകൂടിയിരിക്കുന്ന നദിയുടെ ഒരു ദുർബ്ബലശാഖ കൃശാംഗിയായൊരു നവോഢയുടെ കടിപ്രദേശംപോലെ വളഞ്ഞുകിടക്കുന്നു. അവിടെ സാന്ധ്യസൂര്യൻെറ താമ്രകിരണങ്ങൾ ഒഢ്യാണത്തിലെ നടുക്കല്ലുപോലെ പ്രകാശിച്ചുകൊണ്ടിരുന്നു.

അശ്വാരോഹി നെടുവീർപ്പിട്ട് നിരത്തിലെ ഒരു കയററം കയറുകയാണ്

ഭാദ്രമാസം പകുതിയും പിന്നിട്ടുകഴിഞ്ഞിരിക്കുന്നു. എന്നിട്ടും ഒരൊററത്തുള്ളി മഴപോലും പെയ്തിട്ടില്ല. പിശുക്കനിൽനിന്ന് കിട്ടിയ ദാനംപോലെ ശ്രാവണമാസത്തിൽ പെയ്ത മഴകൊണ്ടാണ് കൃഷിക്കാർ എന്തെങ്കിലും ചിലതൊക്കെ കാട്ടിക്കൂട്ടിയത്. വളഞ്ഞുനിൽക്കുന്ന വരമ്പുകളുടെ നിഷ്ക്രിയ നൈരാശ്യത്തിന്നിടയിൽ പച്ചപിടിച്ച സ്വപ്നങ്ങളെപ്പോലെ ഞാററടിക്കളളിൽ ഞാറുകൾ തലയുയർത്തിനിന്നു. പക്ഷേ "ഝൂലൻ" ഏകാദശി കഴിഞ്ഞിട്ടും കൂടുതൽ മഴയൊന്നും കണ്ടില്ല. ശ്രാവണ

പൂർണ്ണിമയ്ക്കുപോലും മണ്ണു് നനഞ്ഞില്ല. വയലുകളിൽ വിളവുകൾ വെയിലേററു് കരിഞ്ഞു വെണ്ണീറാവാൻ തുടങ്ങിയിരുന്നു. ജഗന്നാഥ് നിരത്തിന്റെ ഇരുവശത്തും കണ്ണെത്താവുന്നിടത്തോളം ഉണങ്ങിക്കരിഞ്ഞ വയലുകളല്ലാതെ മറ്റൊന്നുംതന്നെയില്ല. അസ്ഥിക്കോലങ്ങളായ പശുക്കളും എരുമകളും അങ്ങുമിങ്ങും ഉണങ്ങിവരണ്ട മണ്ണുമണത്തുകൊണ്ടു് അലഞ്ഞുനടന്നിരുന്നു. അവിടവിടെ കറുത്ത നിഴലുകൾപോലെ കങ്കാളമാത്രരായ മനുഷ്യർ ഈ വയലുകളിൽ, എന്താണാവോ, തിരഞ്ഞുകൊണ്ടിരുന്നു

ക്ഷാമം വരുമെന്ന കാര്യം തീർച്ചയാണു്. ഒരു "ഭരൺ" നെല്ലിനു് എത്ര "കാഹാൺ" വേണ്ടിവരും? മനുഷ്യർതന്നെ മനുഷ്യമാംസം തിന്നുന്ന സ്ഥിതിവരും. ഒരുപക്ഷേ പ്രകൃതിതന്നെ ഒരുജനതയെ മുഴുവൻ പൂർണ്ണമായും നശിപ്പിക്കാൻവേണ്ടി, വിഴുങ്ങിക്കളയാൻവേണ്ടി, തന്റെ കരാളവക്ത്റം തുറന്നുവെച്ചിരിക്കയാണോ!

പുരിയിലേയ്ക്കിനിയും ദൂരമേറെയുണ്ടു്.

ഭാഗ്ഗവീനദിയുടെ മറെറാരു ശാഖയാണു് മുന്നിൽ. അശ്വാരൂഢൻ കടിഞ്ഞാൺ മുറുക്കിവലിച്ചു. കുതിരയുടെ ഗതി നിലച്ചു.

നിരത്തിൽ ദണ്ഡനമസ്കാരം ചെയ്യുന്നൊരു തീർത്ഥാടകൻ അയാൾക്കു് പുറംതിരിഞ്ഞു നിൽക്കുന്നുണ്ടായിരുന്നു. അതൊരു മനുഷ്യനോ പ്രേതമോ എന്നു് മനസ്സിലാക്കാൻ അശ്വാരൂഢനു് കഴിഞ്ഞില്ല. നീണ്ട യാത്രാക്ഷീണംകൊണ്ടു് തീത്ഥാടകന്റെ കൈക്കാലുകൾ വീങ്ങിയിരുന്നു. മുട്ടുകൾ പൊട്ടിയിടത്തു് തുണിവെച്ചുകെട്ടിയിരുന്നതു് വല്ലാതെ അറപ്പുതോന്നിച്ചു. പൊടിയും വിയർപ്പും യാത്രാക്ഷീണവും എല്ലാംകൂടി അയാളുടെ ശരീരം വിളറിയിരുന്നു. തലയിൽനിന്നുലഞ്ഞുവീണ മുടി അയാളുടെ പുറത്തു് ഇഴഞ്ഞുകിടന്നിരുന്നു.

തീത്ഥാടകൻ തന്റെ ശോഷിച്ച കൈകൾ മാറോടു് ചേർത്തുപിടിച്ചു. കൈയിൽ പിടിച്ചിരുന്ന കല്ലിൻകഷണം വീണ്ടും മുന്നോട്ടെറിഞ്ഞു. കല്ലിൻകഷണം ചെന്നുവീണ ഇടംവരെ പൊടിനിറഞ്ഞ നിരത്തിലൂടെ ദണ്ഡനമസ്കാരം ചെയ്തുകൊണ്ടു് അയാൾ മുന്നോട്ടുനീങ്ങി.

വീണ്ടും കല്ലിൻകഷണമെടുത്തെറിഞ്ഞു. വീണ്ടും ദണ്ഡനമസ്കാരംചെയ്തു.

ആയിരമായിരം ഉത്ഥാനപതനങ്ങളുടേയും സംഘാതവിഘാതങ്ങളുടേയും യാതനകളുടേയും വേദനകളുടേയും നടുവിൽ എന്നുമെന്നും അകന്നു മാറിപ്പോകുന്ന ഒരു ലക്ഷ്യത്തിന്റെ പിന്നാലെ അനന്തകാലമായി ഓടിനടക്കുന്ന ആ തീർത്ഥാടകനുണ്ടല്ലോ, മോക്ഷതൃഷ്ണകൊണ്ടു് ആത്മാവിനെ അന്വേഷിച്ചുപോകുന്ന അജയ്യനും അദമ്യനും അക്ഷീണനുമായ ആ തീർത്ഥയാത്രക്കാരൻ! ഇതൊരുപക്ഷേ അയാളായിരിക്കാം.

ഈ യാത്ര മുടക്കാൻവയ്യ.

തകീഖാനെപ്പററിയുള്ള ഭയമുണ്ടായിട്ടുപോലും ഈ യാത്രയുടെ ആകർഷണീയത നഷ്ടപ്പെട്ടിട്ടില്ല.

ഇന്നു് ഏകാദശിയാണു്.

ജഗന്നാഥക്ഷേത്രത്തിൽ ഏകാദശി മഹാദീപാരാധന നടക്കുമ്പോൾ ഇന്നിപ്പോൾ ചാരണന്മാർ ഖോർധാരാജാവിന്റെ പേരായിരിക്കില്ല ചൊല്ലിവിളിക്കുന്നതു്. വിളിക്കുന്നതു് ബക്സി വേണു ഭ്രമരവര ഹരിചന്ദൻ മഹാപാത്രയുടെ പേരു ചൊല്ലിയായിരിക്കും. ബക്സിയുടെ ഉദ്ദേശമെന്താണാവോ? പലതും കേൾക്കുന്നുണ്ടു്. ഈ അനിശ്ചിതത്വത്തിന്നിന്നൊരറുതി വരുത്തണം.

അശ്വാരൂഢൻ ദ്രുതഗതിയിൽ ഓടിച്ചുപോയി.

## 2

''ഹേ, ജഗന്നാഥാ, ആരുടെ അഭിമാനമാണു് നീ കാത്തുരക്ഷിച്ചതു്? അഭിമാനസംരക്ഷകനെന്നു് ആളുകൾ നിന്നെ വിളിക്കുന്നുണ്ടെങ്കിലും സ്വന്തം മാനംകാക്കാൻപോലും നിനക്കു് കഴിഞ്ഞില്ലല്ലോ! രാജ്ഞഖാൻ കാലാപഹാഡു് നിന്നെ തോൽക്കയർകൊണ്ടു് വരിഞ്ഞുകെട്ടി കാളവണ്ടിയിൽ കെട്ടിത്തൂക്കി

ഗൌഢപാതയിലൂടെ നെല്ലിൻ ചാക്കപോലെ വലിച്ചിഴച്ച പ്പോൾ സ്വയം രക്ഷിക്കാനാവാത്ത നിനക്ക്, എങ്ങനെ എന്റെ മാനം കാക്കാനാവും?''

ജഗന്നാഥക്ഷേത്രത്തിലെ സിംഹദ്വാരത്തിനുമുമ്പിൽ മേഘ നാദപ്രാചീരത്തോട് തൊട്ടുനിന്നു് രാത്രിയിലെ ഇരുട്ടിൽ നീലചക്രത്തിനു് നേരേനോക്കി ഇങ്ങനെ ആവലാതിപ്പെട്ടി രുന്ന ആളുടെ കണ്ണുകൾ, അവ്യക്തമായ ഏതോ വികാരാവേശം കൊണ്ടും അഭിമാനംകൊണ്ടും നിറഞ്ഞുതുളുമ്പി.

നട്ടുച്ചയ്ക്കു് വിജനമായ ജഗന്നാഥ് നിരത്തിലൂടെ വന്ന ആ അശ്വാരൂഢൻ തന്നെയായിരുന്നു ഈ ആവലാതിക്കാരൻ. വെളിച്ചമുണ്ടായിരുന്നെങ്കിൽ അതു് മനസ്സിലാവുമായിരുന്നു.

അയാൾ തന്നെത്താൻ പറഞ്ഞു: ''വേണ്ട, വേണ്ട, എനിക്കു് മാനംവേണ്ട. ഹേ ജഗന്നാഥാ, നീ നിന്റെ മാനം കാത്താൽ മതി. നിന്റെ മാനം കാക്കാൻവേണ്ടിയാണു് ഞാൻ നിന്നിൽ നിന്നകന്നതു്. ആഹാ! നിന്റെ തൃക്കൈകളിൽനിന്നിപ്പോഴും ''ദയനാ'' പുഷ്പത്തിന്റെ പരിമളം വരുന്നുണ്ടല്ലോ. നിന്റെ താമരമിഴികളിതാ എന്നെ ആംഗ്യംകാട്ടി വിളിക്കുന്നു. ഞാൻ മഹാമരണമാണു്........മഹാമുക്തിയാണു്. എടോ വിപ്ലവി, അഭിമാനമെല്ലാം വലിച്ചെറിഞ്ഞു് തിരിച്ചുവാ. ഇതാണു് ശാന്തി, ഇതാണു് മോക്ഷം. പുനർജന്മത്തിന്റെ കെട്ടുപാടു കൾ പൊട്ടിച്ചുള്ള നിർവ്വാണവും ഇവിടെത്തന്നെയാണു്. എന്റെ വഴിയിൽ മുള്ളുകൾ വിരിച്ചിരിക്കുന്നു........ഹേ, ജഗ ന്നാഥാ, ഞാൻതന്നെയാണു് എന്റെ സ്വന്തം കൈകൾകൊണ്ടു് ആ മുള്ളുകൾ വിരിച്ചതു്. എന്നാലും എനിക്കു് സങ്കടമില്ല. ഞാൻ പതിതനായ്ക്കൊള്ളാം. എന്നാലെങ്കിലും നിന്റെ മാനം, ഒറീസ്സയുടെ മാനം നിലനിൽക്കട്ടെ!''

മേഘാവൃതമായ ചന്ദ്രികയിൽ ജഗന്നാഥക്ഷേത്രത്തിലെ നീലചക്രത്തിനുനേരെ സൂക്ഷിച്ചുനോക്കവേ പെട്ടെന്നയാൾക്കു് ഭൂതകാലസംഭവങ്ങളോർമ്മവന്നു. അന്നയാൾക്കു് പന്ത്രണ്ടോ പതിന്നാലോ വയസ്സേ ആയിരുന്നുള്ളു. അക്കൊല്ലം ഭയങ്കര മായ കൊടുങ്കാററടിച്ചു. കാററിൽ ക്ഷേത്രങ്ങളുടെ മുകളിൽ

നിന്നു് ചക്രങ്ങൾപോലും പൊട്ടിവീണു. അന്നു് ആളുകൾ പറഞ്ഞുകേട്ട ആ ദുഃഖവാർത്ത ഇന്നും ഓർമ്മയിൽ തങ്ങിനില്ക്കുന്നു. ഭയങ്കരമായ കൊടുങ്കാററടിച്ച ആ രാത്രി ജഗന്നാഥക്ഷേത്രത്തിലെ നീലചക്രം പൊട്ടി "ഭണ്ഡ ഗണപതി"യുടെ അമ്പലത്തിനടുത്തു് വീണുകിടന്നു. "നീലചക്രം പൊട്ടിപ്പോയി" എന്നുകേട്ടു് സൂനാഖലാഗഢിൽനിന്നു് അച്ഛനോടൊപ്പം കുതിരപ്പുറത്തുകയറി പുരിയിലേയ്ക്കുവന്നതു് ഇപ്പോഴും ഓർമ്മയുണ്ടു്.

ഈ അപശകുനം നാട്ടിലിനിയും മുഗളാക്രമണമുണ്ടാവുമെന്ന ഭീതിപരത്തി. തയ്യാറെടുപ്പിനുള്ള ആഹ്വാനം നാട്ടിലങ്ങോളമിങ്ങോളം കേൾക്കാൻ തുടങ്ങി.

സിംഹദ്വാരത്തിനുമുമ്പിൽ ആവലാതി പറഞ്ഞു നിന്നിരുന്ന ആളുടെ കണ്ണുകൾക്കുമുമ്പിൽ ദിവ്യസിംഹ മഹാരാജാവിന്റെ നിഴൽരൂപം നൃത്തംചവിട്ടി. മുട്ടോളമെത്തിയ ഭുജാമുസലങ്ങളിലഭയവും വിരിഞ്ഞ മാറിടത്തിൽ നിറഞ്ഞ നെഞ്ഞൂക്കും പ്രശാന്തമായ നേത്രങ്ങളിൽ ഗാംഭീര്യവും സമൂർത്തരൂപം പൂണ്ടുനിന്നു.

നേരാണു്. അക്കൊല്ലം നായബ്നാജിം സുജാഖാൻ ഖോർധ ആക്രമിച്ചു. പക്ഷേ, ദിവ്യസിംഹൻ സുജാഖാന്റെ സൈന്യത്തെ സാരംഗഢ്വരെ തുരത്തിവിട്ടു. മുഗളാക്രമണത്തിനുശേഷം ജഗന്നാഥക്ഷേത്രത്തിൽ ദിവ്യസിംഹമഹാരാജാവിന്റെ ഇരുപത്തൊന്നാം വർഷത്തിൽ വീണ്ടും നീലചക്രം ഉയർത്തപ്പെട്ടു.

അന്നു് ജഗന്നാഥക്ഷേത്രത്തിൽ മഹാദീപംകൊളുത്തി ചാരണന്മാർ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: "മഹാപ്രഭോ! ദിവ്യസിംഹമഹാരാജാവിനെ ശംഖിനുള്ളിലൊളിപ്പിച്ച ചക്രത്തിന്റെ മറവിൽ സൂക്ഷിക്കണേ, ഹേ, മഹാപ്രഭോ!"

ഇന്നും മഹാദീപം കൊളുത്തും.

പക്ഷേ, ചാരണന്മാരിന്നു് ബക്സി വേണു ഭ്രമരവര ഹരിചന്ദനന്റെ പേരായിരിക്കും വിളിച്ചുപറയുക.

ഖോർധയിലെ രാജാവു് സ്വന്തം നാട്ടിൽനിന്നു് സ്വയം നിഷ്കാസിതനായിരിക്കയാണു്.

വിജനമായ "ബഡ്ദാണ്ഡി"ലേയ്ക്കു് മേഘാച്ഛാദിതമായ നിലാവിൽ ഈറനണിഞ്ഞ സന്ധ്യ അരിച്ചരിച്ചിറങ്ങുകയാണു്. "രഥദാണ്ഡി"ൽ നിന്നകലെ ദേവദാരുക്കളുടേയും തെങ്ങുകളുടേയും ഉച്ചികൾ നിസ്സംഗരായ അവധൂതന്മാരുടെ ചപ്രത്തലമുടിപോലെ കാണപ്പെട്ടു. എങ്ങും ശ്മശാനമൂകത. കേൾക്കാനെത്ര കിണഞ്ഞുശ്രമിച്ചാലും യാതൊരൊച്ചയും അനക്കവുമില്ല. സന്ധ്യാസമയത്തെ ശംഖധ്വനി, പൂജാസമയത്തെ മണിനാദം, കുട്ടികളുടെ കരച്ചിൽ—ഒന്നും കേൾക്കാനില്ല

തെക്കുഭാഗത്തൊരു തെരുവിലാണു് ആ ക്ഷേത്രസന്ദർശകൻ തന്റെ കുതിരയെ കെട്ടിയിരുന്നതു്. കുതിര ചുരമാന്തുന്ന ശബ്ദംമാത്രമേ കേൾക്കാനുള്ളു.

"സാൻപരീഛാ വിഷ്ണു പശ്ചിമ കബാടമഹാപാത്ര" തന്റെ വാഗ്ദാനം മറന്നുപോയിരിക്കുമോ? ഇവിടെവെച്ചു കാണാമെന്നാണല്ലോ അദ്ദേഹം വാക്കു തന്നിരുന്നതു്?

കാവൽ മാടത്തിന്നുള്ളിൽ ഇടത്തുഭാഗത്തു് ഒരു വേദിയിൽ ദ്വാരപാലനായ വീരഹനുമാന്റെ സിന്ദൂരാഭിഷിക്തമായ ഭീമാകാരപ്രതിമ ദീപപ്രഭയിൽ ഭീകരമായിത്തോന്നി. വേദിക്കു് താഴെ ക്ഷേത്രം കാവാൽക്കാരായ രണ്ടു് "പൈക്കു്"കൾ ഭാംഗിന്റെ ലഹരിയിൽ ചുവരോരത്തു് കുഴഞ്ഞുവീണുകിടക്കുന്നു. പതിവായി ചെയ്യുന്ന ഗുസ്തിയും വ്യായാമമുറകളും മററും കാരണമായി അവരുടെ തടിച്ചുകൊഴുത്ത ശരീരത്തിലെ മാംസപേശികൾ പന്തുപോലെ മുഴച്ചുരുണ്ടിരുന്നു. അരയിൽ കെട്ടിയ ലങ്കോട്ടിയൊഴിച്ചാൽ അവരുടെ ശരീരം മുഴുവൻ നഗ്നമാണു്. നാഭിക്കുതാഴെ അരക്കച്ച കെട്ടിയിരുന്നതുകൊണ്ടു് സ്വതവേ വണ്ണിച്ച അവരുടെ കുടവയർ കൂടുതൽ വണ്ണിച്ചതായി തോന്നി.

രഥയാത്ര കാണാൻവന്ന തീർത്ഥാടകർ മുഗളാക്രമണം ഭയന്നു് ശ്രീക്ഷേത്രംവിട്ടു പൊയ്ക്കഴിഞ്ഞിരുന്നു. സാധാരണ രഥയാത്രയ്ക്കു് ദൂരെനിന്നെത്തുന്ന ആളുകൾ "ഝൂലൻ" കഴിഞ്ഞ

ശേഷമേ പോകാറുള്ളു. പക്ഷേ, ഹിന്ദുവിദ്വേഷി തകീഖാൻ കട്ടക്കിലെ നായബ്നാജിം ആയി വന്നനാൾമുതൽ ഉത്കലിൻെറ അവബോധമനസ്സ് അമൂർത്തമായൊരു ഭീതികൊണ്ട് നിറഞ്ഞിരിക്കയാണ്. ഒരൊററ 'പഞ്ചുകോശി' തീർത്ഥാടകനേയും ഇപ്പോൾ കാണാനില്ല. എന്തെങ്കിലും പ്രത്യേകാവശ്യങ്ങൾക്കായി വല്ലപ്പോഴും ക്ഷേത്രസന്ദർശനത്തിനെത്തുന്ന അവിടത്തുകാരായ ആളുകളല്ലാതെ മററാരും ക്ഷേത്രത്തിലേയ്ക്ക് വരാറില്ല. അമൂർത്തമായ നിഴലുപോലെയുള്ള അവരുടെ വരവും പോക്കും ക്ഷേത്രത്തിലെ നിശ്ശബ്ദതയ്ക്ക് ആക്കംകൂട്ടുകയേ ചെയ്യുള്ളു.

ക്ഷേത്രത്തിലെത്തുന്ന ഏതെങ്കിലും സന്ദർശകൻെറ കാലൊച്ച കേട്ട് ക്ഷേത്രം കാവൽക്കാർ ഇടയ്ക്കൊന്നനങ്ങാറുണ്ട്. അവരപ്പോൾ ലഹരിവിട്ടുണന്ന് ഗദ കയ്യിലെടുക്കും. ഗൌഡദേശക്കാരായ ഒന്നോ രണ്ടോ വൈഷ്ണവരോ അല്ലെങ്കിൽ സ്വന്തം ചാരിത്ര്യം മ്ലേച്ഛന്മാർ കൊള്ളയടിക്കുമെന്ന് ഭയപ്പെടേണ്ടതില്ലാത്ത വല്ല കിഴവികളോ മാത്രമേ ക്ഷേത്രസന്ദർശകരായി ഉണ്ടാവൂ. നിറഞ്ഞ കണ്ണുകളോടെ "പ്രഭു! പ്രഭു!" എന്ന് ജപിച്ചുകൊണ്ട് "ഇരുപത്തിരണ്ടാംപടി"യിലെ പൊടിയെടുത്ത് കുറിതൊട്ട് അവർ കാവൽമാടത്തിലേയ്ക്ക് കടക്കുമ്പോൾ ക്ഷേത്രംകാവൽക്കാരുടെ മുഖത്ത് അസന്തുഷ്ടിയുടെ രേഖകൾ തെളിഞ്ഞുവരും.

അവരിലൊരു മല്ലൻ ചുമച്ചുകൊണ്ട് പുറത്തുവന്നു. സിംഹദ്വാരത്തിനുമുമ്പിൽ "ബഡ്ഡാണ്ഡ്" വിജനമായിരുന്നു. നിരത്തിന്നിരുവശത്തുമുള്ള വീടുകളിൽനിന്നും മഠങ്ങളിൽനിന്നും വിളക്കിൻെറ വെളിച്ചംപോലും കാണുന്നില്ല. ആകാശത്ത് മേഘങ്ങളുടേയും ഇരുട്ടിൻേറയും നിഴൽ പരന്നുപിടിക്കുകയായിരുന്നു. കാററിന് തണുപ്പേറിവന്നു.

സിംഹദ്വാരത്തിലെ കാവൽമാടത്തിൽ കത്തിക്കൊണ്ടിരുന്ന ദീപനാളം കാററിൽ ആടിക്കളിച്ചു. ആ വെളിച്ചത്തിൽ സിംഹദ്വാരത്തോട് തൊട്ടുനിന്ന് ആവലാതിപ്പെട്ടിരുന്ന നിഴൽരൂപംകണ്ട് മല്ലൻ ചോദിച്ചു:

"ആരവിടെ? ഊണപോലെ മിണ്ടാതെ നിൽക്കുന്നതെന്താണു്?"

വികാരാധിക്യംകൊണ്ടും ആശങ്കകൊണ്ടും ശരണാഗതന്റെ ശരീരം വിറച്ചു. മറുപടിയൊന്നും പറയാതെ അയാറം നിശ്ശബ്ദനായിനിന്നു.

അപ്പോഴേയ്ക്കും മല്ലന്റെ കൂട്ടുകാരനും പുറത്തേയ്ക്കുവന്നു. അരയിൽ അരക്കച്ചമുറുക്കിക്കെട്ടി അങ്ങോട്ടൊന്നുനോക്കി അയാറം പറഞ്ഞു: "ചങ്ങാതീ, ഇയാളൊരു കാപാലികനാണു്. ചോദ്യംചെയ്യലൊന്നും ഇയാളോടു വേണ്ട. 'നശിച്ചുപോ' എന്നുപറഞ്ഞു് സഞ്ചിയിൽനിന്നൊരുപിടി ഭസ്മംവാരിയെറിഞ്ഞാൽമതി, മേലാകെ തീപ്പൊള്ളലേററപോലെ നീറിപ്പുകയാൻ തുടങ്ങും.

കാപാലികന്മാരും ജഗന്നാഥന്റെ ഭക്തന്മാരായിരുന്നു. എന്നാലും അവർ ക്ഷേത്രത്തിന്നകത്തു കടന്നിരുന്നില്ല. അതുകൊണ്ടു് ക്ഷേത്രം കാവൽക്കാർ അയാളെ കൂടുതൽ ശ്രദ്ധിച്ചില്ല. അവർ അവരുടെ സ്ഥലത്തേയ്ക്കുതന്നെ തിരിച്ചുപോയി.

ശരണാഗതന്റെ മുഖത്തെ രേഖകറം ആത്മനിന്ദകൊണ്ടു് ചുളിഞ്ഞു. അദ്ദേഹം മനസ്സിൽ പറഞ്ഞു:....."അതേ, കാപാലികനല്ലെങ്കിൽ പിന്നെ മറെറന്താണു് ഞാൻ?"

ദൂരെനിന്നു് കുറച്ചാളുകറം ക്ഷേത്രത്തിലേയ്ക്കു വരുന്നതു് കാണായി. ഒരുപക്ഷേ, അത്താഴപൂജയ്ക്കു് തൊഴാൻ വരുന്നവരാരെങ്കിലുമായിരിക്കും. ചുററിലും തളംകെട്ടിനിൽക്കുന്ന നിശ്ശബ്ദതയിൽ അവരുടെ സംഭാഷണം സ്പഷ്ടമായല്ലെങ്കിലും കേറക്കാൻ കഴിയുന്നുണ്ടു്.

ഒരാറം പറയുകയാണു്. "ഇനി മുഗളാക്രമണമുണ്ടാവില്ല. ഗജപതി രാമചന്ദ്രദേവ് മുസൽമാനായില്ലേ. മ്ലേച്ഛന്മാരെ തീണ്ടിത്തിന്നു.........കല്മ ചൊല്ലി..........നായബ് നാജിം തകീഖാന്റെ പെങ്ങളെ കെട്ടുകയുംചെയ്തു. ഇനി മുഗളന്മാരെന്തിന് ഒറീസ്സ ആക്രമിക്കണം?"

പക്ഷേ, വേറൊരാറം പറഞ്ഞു: "അതുകൊണ്ടു് രാജാവു് രക്ഷപ്പെട്ടു. ജഗന്നാഥനോ........?"

രക്തബാഹുമുതൽ കാലാപഹാഡ്‌വരെ ഒറീസ്സയെ ആക്ര മിച്ചവരിലാക്കുംതന്നെ ജഗന്നാഥനെ കീഴടക്കാതെ ഒറീസ്സ കീഴടക്കാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ടു് രാമചന്ദ്രദേവ് ഒരു പക്ഷേ കല്പചൊല്ലി രക്ഷപ്പെട്ടാലും ജഗന്നാഥന് സമാധാനമെവിടെ?

ആദ്യം പറഞ്ഞയാൾ വീണ്ടും പറഞ്ഞു: "വേണു ഭ്രമരവരൻ ഗജപതിയായാൽ ഒരുപക്ഷേ ജഗന്നാഥൻെറ മാനം രക്ഷപെടില്ലെന്നാരുകണ്ടു. ജഗന്നാഥൻ അതിനിടവരുത്തുമോ? അദ്ദേഹത്തിൻെറ മായാവിലാസങ്ങൾ അദ്ദേഹത്തിനല്ലേ അറിയൂ!"

സംസാരിച്ചുകൊണ്ടു് ക്ഷേത്രത്തിലേയ്ക്കു് വന്നിരുന്നവർ സിംഹദ്വാരത്തിനടുത്തെത്തി ആദ്യം വാതിൽക്കലുള്ള സിംഹപ്രതിമകളുടെ കാൽതൊട്ടുവന്ദിച്ചു് പൊടിയെടുത്തു് നെററിയിൽതൊട്ടു. പിന്നെ കൈത്തലംകൊണ്ടു് കവിളത്തുതട്ടി കാവൽമാടത്തിനുള്ളിലേയ്ക്കു കടന്നു.

അവർ ക്ഷേത്രത്തിനകത്തേയ്ക്കു് കടന്നപ്പോഴേയ്ക്കും ക്ഷേത്രം കാവൽക്കാരിലൊരാൾ വിളിച്ചുപറഞ്ഞു: "ഏയ്, ഇവിടെ പണംവെച്ചുപോകൂ. ജഗീയ–ഹനുമാൻജിക്കു് വഴിപാടുനൽകാതെ നേരെ തൊഴാൻ പോവുകയാണല്ലേ! നല്ല പണി! രഥയാത്രയുടെ സമയത്തേ പടിഞ്ഞാറൻ തീർത്ഥാടകരുടെ തിക്കും തിരക്കുമുണ്ടാവൂ..........ശ്രാവണപൂർണ്ണിമവരെ നിന്നിരുന്നുവെങ്കിൽ എന്തെങ്കിലും സമ്പാദ്യം കാണാമായിരുന്നു. പറഞ്ഞിട്ടെന്താ? "ബഡ്ഠാണ്ഡി"ലിപ്പോൾ മനുഷ്യരുടെ പൊടിപോലും കാണാനില്ല. ഇക്കറി രഥയാത്രയ്ക്കുണ്ടായത്ര തിരക്കു് ദിവ്യസിംഹദേവൻെറ കാലത്തിനിപ്പുറമുണ്ടായിട്ടില്ല."

മറെറയാൾ ഭാംഗിൻെറ ലഹരിയിൽ അഴകൊഴ ശബ്ദത്തിൽ അസ്പഷ്ടമായി പറഞ്ഞു: "എടോ ചണ്ടാതീ, നിനക്കു് മനസ്സിലായോ, ഗുണ്ടിചാക്ഷേത്രത്തിൽ വേണു ഭ്രമർവരൻ നിർമ്മിച്ച "ജഗ്മോഹൻ" കാണാൻവേണ്ടിയാണാളുകൾ വന്നതു്. അതിനുള്ള തിരക്കായിരുന്നു. മഹാപ്രഭുവിൻെറ

ഇത്രയേറെ ഭക്തന്മാരുണ്ടായിട്ടും ഒരു മ്ലേച്ഛനല്ലേ ഗജപതിയുടെ സിംഹാസനത്തിലിരിക്കുന്നതു്............എന്നിട്ടു് ഭ്രമരവരൻ നിസ്സഹായനായി നോക്കിനിൽക്കുകയും!''

ക്ഷേത്രംകാവൽക്കാർ വീണ്ടും മത്തുപിടിച്ചു് ആടിക്കുഴയാൻ തുടങ്ങി. പുറത്തു് ശരണാഗതൻ മേഘാവൃതമായ ആകാശത്തിലേയ്ക്കു് സൂക്ഷിച്ചുനോക്കി നെടുവീർപ്പിട്ടു. മേഘങ്ങൾക്കിടയിൽ തനിച്ചൊരു നക്ഷത്രം മിന്നിത്തിളങ്ങുന്നുണ്ടായിരുന്നു.

നൂറു തേളുകളൊന്നിച്ചു കുത്തിയാലെന്നപോലെ നീറിപ്പുകഞ്ഞുകൊണ്ടിരുന്ന അനേക രാത്രികളിലെ ദുശ്ചിന്തകൾ ആയൊരു നക്ഷത്രത്തിൽനിന്നു് പൊന്തിവരുന്നതുപോലെ തോന്നി. ഇന്നു് വേണു ഭ്രമരവര ഹരിചന്ദന മഹാപാത്രയ്ക്കു വേണ്ടി ഒറീസ്സയുടെ മുക്കിലും മൂലയിലും ജയാരവങ്ങളുയരുന്നു. ഇയാളായിരിക്കുമൊരുപക്ഷേ ഖോർധയിലെ രാജവംശത്തിന്റെ മാനം കാക്കുന്നതു്. ജഗന്നാഥന്റെ മഹിമ നിലനിർത്തുന്നതും ഇയാളായിരിക്കും.

അയാളുടെ അച്ഛൻ ഭഗവാൻ ഭ്രമരവരൻ, ഹരേകൃഷ്ണ ദേവ മഹാപാത്രയുടെ ദിവാനായിരുന്നു. ജഗന്നാഥക്ഷേത്രത്തിലേയ്ക്കു് മഹാപ്രസാദം കൊണ്ടുവരാൻവേണ്ടി പാചകശാലയിൽനിന്നു് ക്ഷേത്രത്തിനകത്തുവരെയും വിരിച്ച കംബളം അദ്ദേഹമുണ്ടാക്കിച്ചതാണു്.

അദ്ദേഹത്തിന്റെ ഇളയമകൻ വേണുഭ്രമരവരൻ ഇപ്പോളിതാ ഉണ്ടിചാക്ഷേത്രത്തിൽ ജഗമോഹൻ നിർമ്മിച്ചിരിക്കുന്നു. ജഗന്നാഥനു് നിത്യനിദാനത്തിനുള്ള ഏർപ്പാടും ചെയ്തിരിക്കുന്നു. അയാൾ വാഴുകയാണെങ്കിൽ ഇന്ദ്രദ്യുമ്നൻ മൂന്നാമൻ എന്ന പേരിലായിരിക്കും അറിയപ്പെടുക. തീർത്ഥാടകരെ കൂട്ടിക്കൊണ്ടു വരുന്ന കൈക്കാരന്മാർ മുഖേന അത്തരമൊരു പ്രചരണം ഒറീസ്സയുടെ ഒരററംമുതൽ മറേറഅററംവരെ അയാൾ അഴിച്ചുവിട്ടിട്ടുണ്ടു്.

ശ്രീക്ഷേത്രത്തിനു് ചുററും തന്റെ തീക്ഷ്ണ ദൃഷ്ടികളിപ്പോഴും പതിപ്പിച്ചുകൊണ്ടിരിക്കുന്ന തകീഖാനെപ്പോലെ ദുർദ്ദമനായൊരു ഭരണാധികാരിയുടെ കണ്ണിൽ പൊടിയിട്ടു്

ഗ്രണ്ടിചാക്ഷേത്രത്തിൽ ജഗ്മോഹൻ നിർമ്മിക്കുന്നതു് അത്ര എളുപ്പമുള്ള കാര്യമല്ല. ദുസ്സാദ്ധ്യമായ ഈ കാര്യംപോലും വേണു ഭ്രമരവരൻ സാധിപ്പിച്ചിരിക്കയാണു്. തേലങ്കമുകുന്ദ യുടെ കാലംമുതൽ ഒറീസ്സയുടെ നൂറുനൂറ്റിരുപത്തഞ്ചുകൊല്ലത്തെ അവഗണിക്കപ്പെട്ട ചരിത്രംപോലെ നിലകൊണ്ടിരുന്ന വെണ്ണക്കൽത്തൂണുകൾ പുഴക്കിയെടുത്താണു് ഭ്രമരവരൻ ജഗ്മോഹൻ ഉണ്ടാക്കിച്ചതു്. പകലൊന്നും യാതൊരൊച്ചയും അനക്കവുമില്ല. രാത്രിമാത്രം ജോലിനടന്നു. നൂറുകണക്കിൽ ശില്പികളെ വരുത്തി വളരെ കുറച്ചു രാത്രികൾ കൊണ്ടാണു് ഈ കൂററൻ ജഗ്മോഹൻ നിർമ്മിച്ചതു്. ഇമ്മാതിരി പ്രചരണത്തിലൂടെ കൈക്കാരന്മാർ നാടുമുഴുക്കെ വേണു ഭ്രമരവരന്റെ യശോഗാനം പാടിനടന്നിരുന്നു

ഇക്കൊല്ലം രഥയാത്രയ്ക്കു് "ഛേരാ പഹരാ" നടത്തിയതും വേണു ഭ്രമരവരൻ തന്നെയായിരുന്നു. രാജാവു് മ്ലേച്ഛനായിപ്പോയി, പതിതനായിപ്പോയി. അതുംകൊണ്ടു് അദ്ദേഹത്തിനു് ചെയ്യാൻ പാടില്ല. എന്നാൽപിന്നെ അദ്ദേഹത്തിനു് പകരം "ജേനാമണി" ഭാഗീരഥീകുമാറിന്നതു് ചെയ്യാമായിരുന്നു. "ബഡേപരീഛാ" പൌരീരാജഗുരുതന്നെയാണു് ഈ ജാടകളൊക്കെ ഒപ്പിച്ചതു്. അദ്ദേഹമാണു് പറഞ്ഞതു് ജേനാമണിക്കു് പ്രായപൂർത്തിയായിട്ടില്ലെന്നു്. അങ്ങനെ 'ഛേരാ പഹരാ' നടത്തിയതും ബക്സി വേണു ഭ്രമരവരൻ തന്നെയായിരുന്നു. ഇതുവരെ ജഗന്നാഥന്റെ രാജസേവകനെന്ന നിലയ്ക്കു് ഗജപതിക്കു് സ്വന്തമായുള്ള സാമരാധ്യമായൊരവകാശമായിരുന്നു അതു്. അങ്ങനെ രാമചന്ദ്രദേവിനു് ആ അവകാശവും നിഷേധിക്കപ്പെട്ടു! അതും നയവഞ്ചകനായ വേണു ഭ്രമരവരൻ മുഖേന!

മേഘാവൃതമായ ആകാശത്തിലെ ആയൊരു നക്ഷത്രത്തിൽ ഭ്രമരവരന്റെ കണ്ണുകളിലെ ഉച്ഛൃംഖലമായ ക്രൂരത വെട്ടിത്തിളങ്ങുംപോലെ തോന്നി. കടിച്ചുകീറാൻ തക്കംനോക്കി അയാൾ നാവു ചുഴററി നിൽക്കുമ്പോലെ. മുഖത്തു് വിജയത്തിന്റെ വിനയം, അതിലേറെ സഹിഷ്ണുതാഭാവം. നെററി

യിൽ ഹരിചന്ദനതിലകം. മൊട്ടത്തല. കഴുത്തിൽ തുളസീ-രുദ്രാക്ഷമാലകൾ. ശ്മശ്രുവിഹീനമായ മുഖം. കണ്ണുകളെന്നാലും ഭീകരങ്ങളായിരുന്നു.

മേഘങ്ങൾ പതുക്കെപ്പതുക്കെ മാഞ്ഞുതുടങ്ങി.

ആ ആദ്യനക്ഷത്രത്തിന്നടുത്തു് മറെറാരു നക്ഷത്രംകൂടി ഉദിച്ചു പൊങ്ങിയിരിക്കുന്നു—ഖോർധാനഭസ്സിലെ ദുശ്ചിന്തയുടെ രണ്ടാമത്തെ നക്ഷത്രം...........ഭാഗീരഥീകുമാർ റായ്.................

ശൂന്യത ഏറിയേറി വരികയാണു്. അത്താഴപ്പൂജയുടെ കൊമ്പുവിളി ഇനിയും കേട്ടിട്ടില്ല. മുഗളാക്രമണത്തെപ്പററിയുള്ള ആശങ്ക തുടങ്ങിയതുമുതൽ ശ്രീക്ഷേത്രത്തിലെ ഒരൊററ ദേവാലയത്തിലും പൂജാസമയത്തു് മണിയടിയോ വാദ്യഘോഷമോ ഉണ്ടാകാറില്ല. അമൂർത്തമായ ഭയം അന്ധകാരത്തിൻെറ രോമാവൃതമായ കൈകൾനീട്ടി നാലുപാടുനിന്നും കഴുത്തു ഞെരിക്കാൻ മുന്നോട്ടായുന്നപോലെ.

ഖോർധയുടെ നാലുപാടുനിന്നും പതുക്കെപ്പതുക്കെ സർവ്വനാശത്തിൻെറ വല പരന്നുപരന്നു് കൂടുതൽ കൂടുതൽ അടുത്തെത്തി തുടങ്ങിയിരിക്കുന്നു. തെക്കു് രഘുനാഥ്പൂർ ടികാലിമുതൽ ചിലികവരേയുള്ള ഭൂമി മുഴുവൻ കീഴടക്കിയിട്ടും ചികാകോൾ സേനാപതിയുടെ വിശപ്പടങ്ങിയിട്ടില്ല. വടക്കുനിന്നു് തകീഖാൻ ഖോർധയുടെമേൽ ശനിദൃഷ്ടി പതിപ്പിച്ചു് തക്കം പാർത്തിരിക്കയാണു്. ഇവിടെ വീട്ടിനകത്താവട്ടെ രണ്ടു് ശത്രുക്കളുണ്ടു്—ഒന്നു് വേണു ഭ്രമരവരനും മറേറതു് ഭാഗീരഥീകുമാർ റായിയും.

സാൻപരീഛാ വിഷ്ണു പശ്ചിമകബാട മഹാപാത്ര തൻെറ വാഗ്ദത്തം മറന്നുപോയോ? ശരണാഗതൻെറ മനസ്സൈഥര്യത്തിന്നിളക്കം തട്ടിത്തുടങ്ങിയിരുന്നു.

നിസ്സംഗമായ നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ടു് പെട്ടെന്നു് ക്ഷേത്രത്തിൽനിന്നു് ശംഖ്, കൊമ്പു്, വീണ, മണി, മൃദംഗം തുടങ്ങിയ പൂജാവാദ്യങ്ങൾ മുഴങ്ങാൻ തുടങ്ങി.

ക്ഷേത്രത്തിനകത്തുനിന്നു് സമുദ്രഗർജ്ജനംപോലെ നിരവധി കണ്ഠങ്ങളിൽനിന്നൊരുമിച്ചുവരുന്ന ശബ്ദംകേട്ടു: "മണിമ........മഹാബാഹൂ........ചക്രത്തിൻെറമറവിൽ സൂക്ഷിക്കൂ...."

ചെറിയൊരാഗ്രഹമല്ല. തുച്ഛമായൊരു പ്രാർത്ഥനയല്ല. മഹാശൂന്യതയുടെ അനന്തതയിൽ വിലയം പ്രാപിക്കാനുള്ള അനിത്യനും സീമാബദ്ധനുമായ മനുഷ്യന്റെ ഉള്ളലിഞ്ഞ പ്രാർത്ഥനയാണിതു്........"ഹേ, മണിമാ, മഹാബാഹോ........"

ശരണാഗതനു് ഇനിയൊന്നും കാണാൻവയ്യ. കാതുകൾക്കിനിയൊന്നും കേൾക്കാൻവയ്യ. ഉത്തുംഗമായൊരു കല്ലോലം അദ്ദേഹത്തെ വൃഥാ ഭയത്തിന്റേയും ദുശ്ചിന്തയുടേയും ആശങ്കയുടേയും കൊടുംചേറിൽനിന്നു് കൈപിടിച്ചുയർത്തി മുകളിൽ അഭയലോകത്തിലേയ്ക്കു് ആനയിക്കുന്നപോലെ.

ആകാശത്തു് മേഘങ്ങളിലിപ്പോൾ ഇരുട്ടില്ല. ശതസൂര്യന്മാരുടെ ദീപ്തിയിൽ അതു് വെള്ളത്താമരക്കാടുപോലെ ഉജ്ജ്വലശോഭ പരത്തിനിൽക്കുന്നു. അതിന്റെ പൃഷ്ഠഭൂമിയിൽ "ബലിയാർഭുജ"ന്റെ ബാഹുക്കൾ അഭയമുദ്രയിൽ ഉയർന്നു നിൽക്കുന്നു. കാലസ്രോതസ്സിന്റെ ചുഴലിക്കാററു് അവിടുത്തെ പാദപത്മങ്ങളിൽ നൂറുനൂറു കോട്ടമതിലുകൾ അടിപുഴക്കുകയും നൂറുനൂറായിരം സിംഹാസനങ്ങളേയും കിരീടങ്ങളേയും ഉയർത്തുകയും വീഴ്ത്തുകയുംചെയ്തു് ഹർഷാരവങ്ങളുടേയും ആർത്തനാദങ്ങളുടേയും ഇടയിൽ കളരവംപൊഴിച്ചുകൊണ്ടു് ഒഴുകുകയാണു്. ചരിത്രത്തിന്റെ അനിവാര്യമായ ഈ ഒഴുക്കിൽ ആർ ജയിച്ചു, ആർ തോററു, ആർ വീണു, ആർ രക്ഷപെട്ടു എന്നെല്ലാം ആലോചിക്കുന്നതു് വെറുതേയാണു്. അതിന്റെ ഉച്ചിയിൽ അനന്തവും പ്രശാന്തവും അഭയമുദ്രാങ്കിതവുമായ ആ കരപല്ലവങ്ങളുദ്ബോധിപ്പിക്കുകയാണു്!..........ഭയം വേണ്ട........ഭയം വേണ്ട........ഈ രാത്രിക്കുശേഷവും ഒരു പ്രഭാതമുണ്ടു്.

ശരണാഗതൻ ഗദ്ഗദകണ്ഠനായി "മണിമാ........മണിമാ........" എന്നു വിളിച്ചുകൊണ്ടു് ബഡ്ഗാണ്ഡിലെ പൊടിമണ്ണിൽ വീണുരുണ്ടു.

താനെത്രനേരം ആ സ്ഥിതിയിൽ കിടന്നു എന്നതിനെപ്പററി അയാൾക്കു് തീരെ ബോധമുണ്ടായിരുന്നില്ല. ആരുടേയോ മൃദുസ്പർശം പെട്ടെന്നയാളെ ഉറക്കത്തിൽനിന്നുണർത്തി............ അപ്പോൾ നാലുപാടും അന്ധകാരം വീണ്ടും മൂർഛിച്ചുകിടന്നിരുന്നു.

സാൻപരീഥരാ വിഷ്ണ പശ്ചിമകബാട മഹാപാത്ര ശരണാഗതൻെറ അടുത്തു് ഇരുട്ടത്തിരുന്നു. എന്നിട്ടു് ശാന്തസ്വരത്തിൽ പറഞ്ഞു: "നിരത്തിലിങ്ങനെ കിടക്കുന്നതെന്താണു്? പിപിലി സേനാപതിയുടെ ഏതെങ്കിലും ചാരൻ കണ്ടുപോയാൽ പിന്നെ സർവ്വനാശമായിരിക്കും ഫലം."

ശരണാഗതൻ സ്വയം നിയന്ത്രിച്ചുകൊണ്ടു ചോദിച്ചു: "മഹാദീപാരാധനക്കിനിയും നേരമുണ്ടോ?"

സാൻപരീഥ പറഞ്ഞു: "മുഗളാക്രമണത്തെപ്പററിയുള്ള ആശങ്കയുള്ളിടത്തോളം മഹാദീപാരാധന ഞങ്ങഠം വേണ്ടെന്നു് വെച്ചിരിക്കയാണു്. അതിനു് രണ്ടുദ്ദേശമുണ്ടു്."

ശരണാഗതൻ ചോദിച്ചു: "പക്ഷേ, ഈ നിസ്സാരകാര്യത്തിനുവേണ്ടി ഏകാദശിക്കുള്ള മഹാദീപാരാധനകൂടി താങ്കഠം വേണ്ടെന്നുവച്ചോ?" അദ്ദേഹത്തിൻെറ സ്വരത്തിൽ വിഷാദം നിഴലിച്ചിരുന്നു.

ആ സ്ഥലത്തിനിയും നിൽക്കുന്നതു് ആപത്തു് ക്ഷണിച്ചുവരുത്തലായിരിക്കും. സാൻപരീഥ പറഞ്ഞു: "ബാലീസാഹിയിലെ തിരിവിലാണു് കുതിരയെ കെട്ടിയിട്ടുള്ളതു്. താങ്കഠം സപ്തവീചീമഠത്തിന്നടുത്തേയ്ക്കു് നടക്കു. ഞാൻ ക്ഷേത്രകാര്യങ്ങളെല്ലാം നിവത്തിച്ചശേഷം അങ്ങോട്ടുവരാം."

## 3

ക്ഷേത്ര കാര്യങ്ങളെല്ലാം നിവത്തിച്ചശേഷം സാൻപരീഥ സപ്തവീചിമഠത്തിന്നടുത്തെത്തിയപ്പോഠ രാത്രി ഏറെച്ചെന്നിരുന്നു.

ഏകാദശിനാളിലെ അസ്തമനോന്മുഖനായ ചന്ദ്രൻ മേഘങ്ങഠക്കിടയിലൊളിച്ചുകളഞ്ഞു, ശരിക്കും ഖോർധയിലെ ഭോയീവംശത്തിൻെറ ചരിത്രത്തിലെ സൌഭാഗ്യ–നിർഭാഗ്യങ്ങളുടെ ഒളിച്ചുകളിപോലെതന്നെ.

ഉത്തര ഒറീസ്സയിൽ അഫ്ഗാൻ കലാപകാരികൾ മുഗൾ രാജശക്തിക്കെതിരായി നടത്തുന്ന കലാപം കാരണമോ, അല്ലെങ്കിൽ ബങ്കാൾ സൂബയെ പെട്ടെന്നാക്രമിക്കുന്നതിനു വേണ്ടിയോ അഥ്വാ ദൽഹിയിൽ മുഗളന്മാരുടെ ഉന്നതാധികാരസ്ഥാനമോഹികൾ തമ്മിൽ ഒഴിവാക്കാൻ കഴിയാത്ത ഞരമ്പുയുദ്ധം പെട്ടെന്നു മൂർഛരിച്ചതുകൊണ്ടോ എന്തുകൊണ്ടോ യാലും, കട്ടക്കിലെ നായബ്നാജിം അന്നെല്ലാം ഒറീസ്സയുടെ വടക്കൻ അതിർത്തിയിലാണ് നിയോഗിക്കപ്പെട്ടിരുന്നത്. അവരതിൽതന്നെ മുഴകിയിരിക്കയുമായിരുന്നു. അതുകൊണ്ട് ഖോർധാ രാജാക്കന്മാർക്ക് കുറച്ചുകാലത്തേയ്ക്ക് ആശ്വാസം കിട്ടി. ശ്രീക്ഷേത്രത്തിലെ ദേവാലയങ്ങളിൽ വീണ്ടും ചെത്തിത്തേപ്പും വെള്ളവലിയും നടന്നു. പന്ത്രണ്ടു മാസങ്ങളിലെ പതിമൂന്ന് ആണ്ടറുതികളും. ഉത്സവങ്ങളും മേളകളും വീണ്ടും ആർഭാടപൂർവ്വം ആഘോഷിക്കാൻ തുടങ്ങി. അല്ലായിരുന്നെങ്കിൽ ഖോർധാ രാജധാനിയാകെ ആത്മരക്ഷയ്ക്കവേണ്ടി അജ്ഞാതങ്ങളായ ജനപദങ്ങളിൽ നാടോടികളുടെ കൂടാരങ്ങൾപോലെ അലഞ്ഞുതിരിയേണ്ടി വരുമായിരുന്നു.

അക്കാലത്തും ജഗന്നാഥന് പക്ഷേ, ഈ അലച്ചിലിൽനിന്ന് മോചനം കിട്ടിയില്ല. യവനന്മാരുടെ ആക്രമണത്തിൽനിന്ന് ആത്മരക്ഷയ്ക്കവേണ്ടി ചിലപ്പോൾ തോണികളിൽ ദോബന്ധാവഴിയായി ചിലികയ്ക്കള്ളിലാണെങ്കിൽ, മററു ചിലപ്പോൾ പല്ലക്കിൽ തെക്കൻ ഒറീസ്സയിലെ കാടുകളിൽ മൂപ്പക്ക് അലഞ്ഞുനടക്കേണ്ടിവന്നിട്ടുണ്ട്. അതുകൊണ്ട് അക്കാലത്ത് ജഗന്നാഥൻെറ സേവകന്മാരുടെ കൂട്ടത്തിൽ "ചാപ്ദലായീ ആരിയാ സേവക്" എന്ന പേരിൽ സ്വതന്ത്രമായി പ്രതിഫലം പററുന്ന പ്രത്യേകവിഭാഗം സേവകന്മാരെ നിയമിച്ചിരുന്നു. ആവശ്യം വരുമ്പോൾ ജഗന്നാഥനെ ശ്രീക്ഷേത്രത്തിൽനിന്നെടുത്ത് ചിലികയ്ക്കള്ളിലെ ഏതെങ്കിലും രഹസ്യസങ്കേതത്തിലേയ്ക്ക് മാററാൻ മാണിക്പാട്ണയുടേയും ഖാൽകാടിപാട്ണയുടേയും നദീമുഖത്ത് തോണിയുമെടുത്ത് ഈ സേവകന്മാർ കൊല്ലം മുഴവൻ ജാഗ്രതയോടെ കാവൽനിന്നിരുന്നു. സൂചന കിട്ടിയാൽമതി, ഇവർ ഭഗവദ് വിഗ്രഹം ചിലികയ്ക്കള്ളിലേയ്ക്കെടുത്തുകൊണ്ടുപോകും.

ഇങ്ങു് ഖോർധാ രാജാവു് ചിലപ്പോഠം രണപൂരിന്റെ അതി ത്തിയിലുള്ള മാണത്രിയിലും ചിലപ്പോഠം ഖാണ്ഡിയാപാഡ, ബോൽഗഢ്, ചന്ദൻപൂർ എന്നിവിടങ്ങളിലും മററുചില പ്പോഠം ദാണ്ഡ്മുകുന്ദ്പൂർ, കപിലേശ്വർപൂർ, ശാസൻ തുട ങ്ങിയ അപ്രസിദ്ധങ്ങളായ ഗ്രാമങ്ങളിലും ചുററിനടന്നിരുന്നു.

ദിവ്യസിംഹദേവന്റെ 24-ാം അബ്ദത്തിൽ നായബ്നാജിം സുജാഖാന്റെ ആക്രമണം പരാജയപ്പെട്ടതുമുതൽ ഇതിന്നൊരവസാനം വന്നതായിരുന്നു. പക്ഷേ, ഹിന്ദുവിദ്വേഷി തകീ ഖാൻ നായബ്നാജിം ആയി കട്ടക്കിലെത്തിയതുമുതൽ സ്ഥിതിയാകെ മാറിയിരിക്കയാണു്

അത്താഴപ്പൂജയുടെ സമയത്തു് സാൻപരീഛാ വിഷ്ണു പശ്ചിമ കബാട മഹാപാത്രയെ പ്രതീക്ഷിച്ചുകൊണ്ടു് ജഗന്നാഥക്ഷേത്ര ത്തിന്റെ സിംഹദ്വാരത്തിനടുത്തു് ആവലാതിപ്പെട്ടു നിന്നി രുന്ന ആഠം ഇപ്പോഠം സപ്തവീചീമഠത്തിന്നടുത്തുള്ള സമുദ്ര തീരത്തെ മണലിൽ ഉലാത്തിക്കൊണ്ടു് ഈ ഗതിവിഗതി കളെപ്പററി ആലോചിക്കുകയാണു്

തൊട്ടുമുമ്പിൽ ഇരുട്ടിലാണ്ട സമുദ്രം. മുകളിൽ മേഘാവൃത മായ ആകാശം. അകലെ ചക്രവാളത്തിൽ ഒരു നീല പ്രഭാവ ലയരേഖ ആകാശത്തിനും സമുദ്രത്തിനും ഇടയ്ക്കുള്ള നേർത്ത അതിർത്തി വേർതിരിച്ചുകാണിച്ചു – അന്ധകാരത്തിന്റെ അതിനിക്കപ്പുറത്തു് പ്രകാശത്തിന്റെ പ്രവേശം സൂചിപ്പിച്ചു കൊണ്ടു്. നരയണിഞ്ഞ കൂററൻ തിരമാലകഠം സമുദ്രതീരത്തെ വിഴുങ്ങാനെന്നോണം ഞെളിഞ്ഞുപുളഞ്ഞു അണിയണിയായി വന്നുകൊണ്ടിരിക്കയാണു്. മണൽത്തിട്ടിൽനിന്നു് തിരിച്ചു പോകുന്ന നരയുടെ മുകുടം നഷ്ടപ്പെട്ട ഹ്രസ്വകായരായ ഓള ങ്ങഠം ആക്രമണത്തിനെത്തുന്ന അലമാലകളെ ചെറുത്തുനില്ക്കു ന്നതോടൊപ്പം മദോന്മത്തരായ ദിങ്നാഗങ്ങളുടെ കടിയേററു് മരണാക്രന്ദനം പുറപ്പെടുവിച്ചുകൊണ്ടു് വീണ്ടും കടൽത്തീരത്തു വന്നു് മൂർഛിച്ചു വീണുകൊണ്ടിരുന്നു........

ആക്രമണം........ആത്മരക്ഷ........പരാജയം!

ആക്രമണം....... ആത്മരക്ഷ........പരാജയം!!

ഖോർധയുടെ ചരിത്രത്തിലെ അനർത്ഥങ്ങളുടെ ആവർത്തനം പോലെ തിരമാലകളുടെ ഉയർച്ചയും താഴ്ചയും മുന്നേററവും

പിന്മാററവും അനുക്രമം, അവിരാമം നടന്നുകൊണ്ടിരിക്കുന്നു. ചുററും അന്തരീക്ഷമാകെ അസ്വസ്ഥമായിരുന്നു.

ആഗതൻ അവിടെനിന്നു് സപ്തവീചീമഠത്തിനടുത്തേയ്ക്കു് നടന്നു. സാൻപരീമ ഇനിയും എത്തിയിട്ടില്ല.

മങ്ങിയനിലാവിൽ സപ്തവീചീമഠം ഇരുട്ടിന്റെ ഒരു സ്തൂപം പോലെ കാണപ്പെട്ടു

ഗജപതി പ്രതാപരുദ്രദേവന്റെ നിർദ്ദേശാനുസരണം പുരി ശ്രീക്ഷേത്രത്തിൽനിന്നു് അടിച്ചോടിക്കപ്പെട്ട ശൂന്യവാദി ഭക്തകവി ജഗന്നാഥദാസ് തന്റെ സാധനാപീഠം പ്രതിഷ്ഠിച്ച തിവിടെയാണു്. ജഗന്നാഥദാസിന്റെ തപോബലംകൊണ്ടു് സമുദ്രം അന്നു് സപ്തവീചികൾ പിന്നോട്ടുമാററി, രാജശിക്ഷ യുടേയും പ്രതികാരത്തിന്റേയും അധികാരാതിർത്തിക്കപ്പുറം, കടലിൽനിന്നു് ഈ ഭൂപ്രദേശം ഉയർത്തിയെടുത്തുവെന്നാണു് ഐതിഹ്യം. 'അതിബഡീ' ജഗന്നാഥദാസ് സമാധിയട ഞ്ഞതും ഇവിടെവെച്ചുതന്നെയാണു്.

പക്ഷേ, ഇപ്പോൾ ഉത്കലിലെ 'അതിബഡീ' വൈഷ്ണവ സമ്പ്രദായത്തിലെ ശൂന്യസാധനയുപേക്ഷിച്ചു് പ്രേമഭക്തി യുടെ ആസ്വാദ്യതയിൽ മയങ്ങിയപോലെ വൈഷ്ണവരും സാധകരും ഭക്തന്മാരും ശ്രീക്ഷേത്രത്തിലെ ഭോഗൈശ്വര്യ ങ്ങൾ നിറഞ്ഞ മഠങ്ങളിലേയ്ക്കു് മടങ്ങിപ്പോയി. അങ്ങനെ സപ്തവീചീമഠം കള്ളിച്ചെടികളും കീകരങ്ങളും നിറഞ്ഞ കാട്ടിൽ ഉപേക്ഷിക്കപ്പെട്ടുകിടക്കുന്നു. മണൽത്തിട്ടിൽനിന്നു് ക്ഷേത്രത്തിന്റെ മുകൾഭാഗമല്ലാതെ മറെറാന്നും കാണില്ല. നിസ്സംഗരായ അവധൂതന്മാരോ അലഞ്ഞുനടക്കുന്ന ഭിക്ഷു ക്കളോ മാത്രമേ ഇടയ്ക്കെപ്പോഴെങ്കിലും ഇവിടെവന്നു് തങ്ങാറുള്ളു.

മഠത്തിന്നടുത്തെത്തിയപ്പോൾ അകത്തുനിന്നുവരുന്ന മങ്ങിയ വെളിച്ചത്തിന്റെ അസ്പഷ്ടരേഖകണ്ടു് ആഗതൻ ക്ഷണനേരം ചവിട്ടുപടിയിൽ അനങ്ങാതെ നിന്നുപോയി. ഒരുപക്ഷേ, സാൻപരീമ നേരത്തെതന്നെ മഠത്തിലെത്തി തന്നെ പ്രതീ ക്ഷിച്ചു് നില്ക്കുകയാവാം! പക്ഷേ, മഠത്തിന്നകത്തു് കാൽ കുത്തിയ ഉടനെതന്നെ ആഗതൻ ഞെട്ടിപ്പോയി. ജഗന്നാഥ ദാസിന്റെ സമാധിക്കു താഴെ നൂറിടത്തു് കീറിപ്പൊളി

ഞ്ഞൊരു കിടക്കയിൽ ഏതോ വൃദ്ധന്റെ അസ്ഥിക്കോലം കിടക്കുന്നു. സമാധിയിൽ കൊളുത്തിവെച്ചിരുന്ന വിളക്കിന്റെ വിളറിയ വെളിച്ചത്തിൽ അകത്തെ അന്തരീക്ഷം കൂടുതൽ ഭയാനകമായിത്തോന്നി. വൃദ്ധന്റെ കണ്ണുകളിലെ വിളറിയ പ്രകാശത്തിൽ ജീവന്റെ നേരിയൊരു സൂചനമാത്രമേ കാണാനുള്ളൂ. വൃദ്ധന്റെ ശരീരത്തിലെ എല്ലുകളോരോന്നും എണ്ണിപ്പെറുക്കാൻ പാകത്തിൽ പൊന്തിനിന്നിരുന്നു. കാലുകൾ രണ്ടും വല്ലാതെ വീങ്ങി വികൃതമായി കാണപ്പെട്ടു. വൃദ്ധന്റെ നെററിയിൽ ചന്ദനക്കുറിയും കഴുത്തിൽ തുളസിമാലയുമുണ്ടായിരുന്നു. ചുമരിൽ ശ്രീ ജഗന്നാഥന്റെ ഒരു ചിത്രം തൂങ്ങിക്കിടക്കുന്നു. അതിന്നടുത്തു് ചുകന്നൊരു ചൂരൽവടിയും. ക്ഷേത്രപ്രസാദമായ കൊടിക്കൂറ അടുത്തുണ്ടു്. കുറച്ചു് നിർമ്മാല്യപ്പൂക്കൾ അങ്ങിങ്ങു് ചിതറിക്കിടന്നിരുന്നു. ഒരു ഉരുളിയിൽ മഹാപ്രസാദമിരിപ്പുണ്ടു്.

ക്ഷേത്രത്തിന്നകത്തു് ആഗതന്റെ കാലൊച്ചകേട്ടു് വൃദ്ധൻ തിരിഞ്ഞുനോക്കി. കഫം കലന്ന 'ഘുർ-ഘുർ' ശബ്ദത്തോടു കൂടിയ അയാളുടെ ശ്വാസോച്ഛ്വാസം പരിസരത്തെ കൂടുതൽ ഭയാനകമാക്കി.

സാൻപരീഛ എവിടെ? ആരാണീ വൃദ്ധൻ?

ഈ ചിന്തയിൽ ഇതികർത്തവ്യതാമൂഢനായി നില്ക്കുകയായിരുന്നു ആഗതൻ. അപ്പോഴേയ്ക്കും ഉറക്കപ്പിച്ചു് നിറഞ്ഞ കണ്ണുകൾ തിരുമ്മിക്കൊണ്ടു് ഇരുപത്തഞ്ചു-മുപ്പതുവയസ്സു് മതിക്കുന്ന ഒരു യുവാവു്, എവിടെനിന്നെന്നറിഞ്ഞില്ല, അവിടെ വന്നെത്തി. മുഖച്ഛായകൊണ്ടും വസ്ത്രധാരണംകൊണ്ടും ഉത്തരേന്ത്യക്കാരനായ ഒരു തീർത്ഥാടകന്റെ മട്ടുണ്ടായിരുന്നു അയാൾക്കു്.

ആഗതൻ ചോദിക്കുന്നതിനുമുമ്പുതന്നെ അയാൾ പടിഞ്ഞാറൻ ഗ്രാമ്യശൈലിയിൽ പറഞ്ഞു: "ഞങ്ങൾ തീർത്ഥാടകരാണു്." പക്ഷേ, ആരാണീ വൃദ്ധൻ? ഈ വിജനതയിൽ? അതും ഈ സ്ഥിതിയിൽ? ഈ ചോദ്യങ്ങൾക്കുത്തരമെന്നോണം ആ യുവാവു് പറഞ്ഞതിൽനിന്നു് ആഗതനു് മനസ്സി

ലായതിത്രയുമാണ്: വൃദ്ധൻ യുവാവിൻെറ അച്ഛനാണ്. അവർ രണ്ടുപേരും കൊല്ലംമുഴുവൻ നടന്ന് ഈ "ബാഹുഡാ ദശമി"ക്ക് ശ്രീക്ഷേത്രത്തിലെത്തിയിരിക്കയാണ്. രഥാരൂഢനായ ശ്രീ ജഗന്നാഥനെക്കണ്ട് കണ്ണടയ്ക്കാനുള്ള ആഗ്രഹത്തോടെയാണ് വൃദ്ധൻ ശ്രീക്ഷേത്രത്തിലെത്തിയത്. ഏറിയാൽ ഒന്നുരണ്ടു ദിവസത്തിനകം വൃദ്ധൻ അന്ത്യശ്വാസം വലിക്കും. എങ്കിൽ അയാളെ സ്വർഗ്ഗദ്വാരത്തിലിട്ടെറിഞ്ഞു് യുവാവു് തിരിച്ചുപോകും.

ഇതുപോലെ ഈ പുണ്യഭൂമിയിൽവെച്ച് കണ്ണടയ്ക്കാനുള്ള ആഗ്രഹത്തോടെ ദൂരസ്ഥലങ്ങളിൽനിന്ന് എത്രപേരാണിവിടെ എത്തപ്പെടുന്നതു്! പക്ഷേ, പലക്കും ഭാഗ്യം കുറവാണ്. അവരുടെ ആഗ്രഹങ്ങൾ സഫലീകരിക്കപ്പെടുന്നില്ല. ഈ ദൈവങ്ങളുടെ സ്ഥിതിയും വളരെ വിചിത്രമാണ്........ഇവരിൽനിന്ന് മനുഷ്യരാഗ്രഹിക്കുന്നതു് സൌഭാഗ്യമല്ല; മറിച്ച് അവക്കൊരൊററ ആഗ്രഹമേയുള്ളു—മോക്ഷം; മഹാമരണം, പുനർജ്ജന്മത്തിൻെറ നാഗപാശത്തിൽനിന്നുള്ള മോചനം.

വൃദ്ധൻെറ തളന്ന തിളക്കമററ കണ്ണുകൾ ജഗന്നാഥൻെറ ചിത്രത്തിൽതന്നെ തറച്ചുനില്ക്കയാണ്. പശ്ചാത്തലത്തിൽ സമുദ്രത്തിൻെറ ഇരമ്പൽ കേൾക്കാനുണ്ട്.

ഹിന്ദുജനതയ്ക്കാകമാനം ജഗന്നാഥനിലുള്ള അചഞ്ചലമായ വിശ്വാസത്തേയും, ആ വിശ്വാസത്തെ ആശ്രയിച്ചുനില്ക്കുന്ന രാജശക്തിയുടെ അടിത്തറയേയും തകർത്തു് തരിപ്പണമാക്കാൻ നോമ്പു നോററിരിക്കയാണ് തകീഖാൻ. ജഗന്നാഥനുള്ളിടത്തോളം ഈ രാജശക്തിയെ പരാജയപ്പെടുത്താനാവില്ലെന്ന് അയാൾക്കറിയാം. അതുകൊണ്ടാണയാൾ ശ്രീക്ഷേത്രത്തെ ആക്രമിക്കാൻ തീരുമാനിച്ചതു്. സർവ്വനാശകാരിയായ ആ പ്രതിജ്ഞയിൽനിന്ന് തകീഖാനെ പിന്തിരിപ്പിക്കാൻ വേണ്ടിയാണ് ആഗതൻ മുസൽമാനാവുകകൂടി ചെയ്തതു്. എന്നാലെങ്കിലും ഖോർധ രക്ഷപ്പെടട്ടെ, അതോടൊപ്പം ജഗന്നാഥനും രക്ഷപ്പെടട്ടെ. പക്ഷേ, തകീഖാൻ നയവഞ്ചകനാണ്. ആത്മരക്ഷയ്ക്കുള്ളൊരുപായം മാത്രമാണിതെന്ന് അയാൾ ശരിക്കും മനസ്സിലാക്കിയിരുന്നു.

ആഗതൻ നെടുവീപ്പിട്ടു. അയാളേതോ ചിന്തയിലാണ്ട പോലെ തോന്നി. പത്തുക്കെ പുറത്തു കടന്നു. വ്യർത്ഥത, പരാജയം, ദുഃഖം—ഇവയൊഴിവാക്കാൻവേണ്ടി എത്രത്തോളം അയാറം ശ്രമിച്ചുവോ അത്രത്തോളം അവ നിഴലുകറംപോലെ തന്നെ പിന്തുടരുകയാണ്. പുറത്തു് നുരമുററിയ ജലശീകര ങ്ങളെക്കൊണ്ടു് ഈറനണിഞ്ഞ സ്വച്ഛന്ദവായുവിൽ അയാറം കല്പം ആശ്വാസം തോന്നി.

ആഗതൻ പുറത്തെത്തിയപ്പോഴേയ്ക്കും സാൻപരീഛ അയാളുടെ അടുത്തെത്തി. കോപംകലന്ന സ്വരത്തിൽ സാൻ പരീഛ പറഞ്ഞു: "താങ്കളാ ക്ഷേത്രത്തിനകത്തേയ്ക്കു് പോകു ന്നതാരെങ്കിലും കണ്ടിരുന്നെങ്കിലോ? ശ്രീക്ഷേത്രത്തിൽ ജീരകം വറുത്താൽ അതിന്റെ മണം കട്ടക്കിൽ തകീഖാന്റെ അടുത്തെത്തും. വിഭീഷണന്മാക്കിവിടെ കുറവില്ല."

സപ്തവീചീമഠത്തോടുചേന്നു് കാററാടിമരങ്ങളുടെ ഇടതൂന്ന കാടുണ്ടായിരുന്നു. അവരിരുവരും ആ കാട്ടിലേയ്ക്കു കടന്നു. ഭ്രാന്തൻകാററത്തു് കാററാടിമരക്കാടു് 'ശ്രു-ശ്രു' ശബ്ദം പുറപ്പെടു വിച്ചുകൊണ്ടു് നെടുവീർപ്പിട്ടു. പല ഭാഗത്തും ഇലകറക്കിട യിലൂടെ ഒലിച്ചിറങ്ങിയ നിലാവു് കാടിനെയാകെ ഏതോ നിഗൂഢതയിൽ പൊതിഞ്ഞു. ഇതെല്ലാംകൂടി ആഗതന്റെ അസ്വസ്ഥതയേയും സാൻപരീഛയുടെ ഉൽക്കണ്ഠയേയും അടി ക്കടി വർദ്ധിപ്പിച്ചുകൊണ്ടിരുന്നു.

സംശയഗ്രസ്തമായ സ്വരത്തിൽ സാൻപരീഛ പറഞ്ഞു. "ഛാമൂ! താങ്കളിടയ്ക്കിടെ ശ്രീക്ഷേത്രത്തിൽ വരുന്ന വിവരം തകീഖാന്റെ ചെവിയിലെത്താഞ്ഞാൽ മതിയായിരുന്നു."

സിംഹദ്വാരത്തിനുസമീപം കാപാലികനെപ്പോലെ താടി വെച്ചു് കാവിവസ്ത്രം ധരിച്ചു് പ്രച്ഛന്നവേഷനായി നിന്നി രുന്ന ആഗതൻ ഇപ്പോറം അവ ഓരോന്നോരോന്നായി അഴി ച്ചെറിഞ്ഞു. "ഈ കപടവേഷംകൊണ്ടിനി എത്രകാലം കാര്യം നടക്കും, മഹാപാത്ര! യാഥാർത്ഥ്യത്തെ അഭിമുഖീക രിക്കേണ്ട സമയമെത്തിയിരിക്കുന്നു."

ശരീരത്തിൽനിന്നു് കൃത്രിമവേഷവിധാനങ്ങളഴിച്ചുകളഞ്ഞ ശേഷം മുന്നിൽ കണ്ട ആ മുഖത്തു് താൻപോരിമയുണ്ടായിരുന്നു, ദൃഢനിശ്ചയത്തിന്റെ അത്ഭുതപ്രകാശമുണ്ടായിരുന്നു. ഊററം നിറഞ്ഞൊരു മഹത്വം അവിടെ ഒളിവീശിയിരുന്നു. വിളറിയ വെളിച്ചത്തിൽ വെള്ളികൊണ്ടുള്ള ഞരപ്പുട്ട വെട്ടിത്തിളങ്ങി. വാളത്തലപോലെ നീണ്ട മൂക്കു്; കൊമ്പുകം പോലെ അല്പം വളഞ്ഞുനില്ക്കുന്ന മീശ; ചുണ്ടുകളിലെ ക്ഷുസലേശാത്ത മന്ദസ്മിതത്തിൽ അദ്ദേഹത്തിന്റെ അസാമാന്യമായ കരളുറപ്പു് പ്രകടമായിരുന്നു

സിംഹദ്വാരത്തിന്നടുത്തുനിന്നു് സന്ധ്യമുതൽ ഇതുവരെഎത്ര ചോദ്യത്തിന്റെ ഉത്തരത്തിൽനിന്നൊഴിഞ്ഞുമാറാനാണോ സാൻപരീഛ ശ്രമിച്ചുകൊണ്ടിരുന്നതു്, അതേ ചോദ്യം തന്നെ ആഗതൻ പെട്ടെന്നെടുത്തിട്ടു: "എന്തെങ്കിലുമായോ, മഹാപാത്രു?"

സാൻപരീഛ നെടുവീർപ്പിട്ടു് ഒററവാക്കിൽ ഉത്തരം പറഞ്ഞു: "ഒന്നുമായില്ല."

ഈ മറുപടി ആഗതനിൽ പ്രത്യക്ഷമായെന്തെങ്കിലും പ്രതികരണമുളവാക്കിയതായി കണ്ടില്ല. എന്നാലും അദ്ദേഹത്തിന്റെ കണ്ണുകളം ക്രോധാവേശംമൂലം പെട്ടെന്നു് കത്തിയെരിഞ്ഞതു് സാൻപരീഛ അന്നേരം ശ്രദ്ധിച്ചുനോക്കിയിരുന്നെങ്കിൽ കാണുമായിരുന്നു.

ആഗതൻ ശാന്തസ്വരത്തിൽ ചോദിച്ചു: "വിശ്വനാഥ ബാജ്പേയി എന്തു പറഞ്ഞു?"

ക്ഷീണസ്വരത്തിൽ സാൻപരീഛ പറഞ്ഞു: "ബാജ്പേയി മാത്രം ഒററയ്ക്കു് അനുകൂലമായി സംസാരിച്ചതുകൊണ്ടെന്തു് കാര്യം? മുക്തിമണ്ഡപത്തിലെ ഭൂരിഭാഗം പണ്ഡിതന്മാരുടെയും അഭിപ്രായം അദ്ദേഹത്തിനെതിരായിരുന്നു."

സംഗതിയാകെ അസുഖകരമാണു്. അതുകൊണ്ടാകാം അതിന്റെ ആദ്യവസാനവണ്ണനയ്ക്കു് ഒരുപക്ഷേ സാൻപരീഛാ ഇഷ്ടപ്പെടാതിരുന്നതു്. എന്നാലും ആഗതൻ അന്വേഷിച്ചു: "പക്ഷേ, ആരാണിതിൽ തടസ്സം നിന്നതു്? ഹരേകൃഷ്ണപൂർ

ശാസനത്തിലെ ബലദേവ് വിദ്യാലങ്കാർ അനുകൂലമായാണോ അഭിപ്രായം പ്രകടിപ്പിച്ചതു്? അതോ അദ്ദേഹവും എതിരഭിപ്രായം പ്രകടിപ്പിക്കുകയാണോ ചെയ്തതു്?''

സാൻപരീഛ കയ്യൂറിയസ്വരത്തിൽ പറഞ്ഞു: ''അദ്ദേഹം അനുകൂലമായി സംസാരിച്ചിരുന്നുവെങ്കിൽ ബാജ്പേയി പറഞ്ഞപോലെ കാര്യം നടക്കുമായിരുന്നു.''

ആഗതൻ പറഞ്ഞു: ''അപ്പോഴം എന്റെ അനുമാനം തെറ്റിയില്ല........ഹരേകൃഷ്ണപൂർ ശാസനം ആരു് ദാനംചെയ്തതാണെന്നു് നിങ്ങൾക്കറിയുമോ? അറിയില്ല, അല്ലേ? വേണുഭ്രമരവരന്റെ പൂർവ്വികന്മാരാണതു് ദാനംചെയ്തതു്. അതുകൊണ്ടു് ഈ ശാസനത്തിൽ ശാസ്ത്രങ്ങൾ വ്യാഖ്യാനിക്കപ്പെടുന്നതുപോലും അവരുടെ ഇഷ്ടത്തിനൊത്താണു്. പക്ഷേ, ഗോവിന്ദബാജ്പേയിയും തക്കത്തിലങ്ങനെ തോററുകൊടുക്കുന്ന ആളല്ലല്ലോ!''

സാൻപരീഛ പറഞ്ഞു: ''ബാജ്പേയി പല യുക്തികളും ഉന്നയിച്ചു. നിരവധി ശാസ്ത്രങ്ങളിൽനിന്നുദ്ധരിച്ചു. അക്ബറുടെ കാലത്തുവന്ന ടോഡർമളും മാനസിംഹനും അനേകം യവനസ്ത്രീകളെ അന്തഃപ്പുരത്തിൽ പാർപ്പിച്ചിരുന്നു. സ്വന്തം പെൺമക്കളേയും പെങ്ങന്മാരേയും അക്ബർ, ജഹാംഗീർ തുടങ്ങിയ മുഗൾചക്രവർത്തിമാരുടെ കുടുംബത്തിലേയ്ക്കു് വിവാഹം ചെയ്തുകൊടുക്കുകയും ചെയ്തിട്ടുണ്ടു്—ഇക്കാര്യങ്ങളെപ്പററിപ്പോലും ചർച്ചനടന്നു. അതിനുശേഷവും ജഗന്നാഥക്ഷേത്രത്തിൽ കടക്കുന്നതിൽനിന്നു് അവരെയാരും തടഞ്ഞിരുന്നില്ല. എന്നിരിക്കേ ഇപ്പോൾ മഹാരാജാവിനുമാത്രം ക്ഷേത്രത്തിൽ കടക്കുന്നതിനെന്തിനു് വിലക്കു കല്പിക്കണം?''

അപ്പോൾ ബലദേവൻ പറഞ്ഞു: ''ടോഡർമളും മാനസിംഹനും ജേതാക്കളായാണു വന്നതു്. അവക്കെന്തും ചെയ്യാനുള്ള അധികാരമുണ്ടായിരുന്നു.''

അതുകേട്ടപ്പോൾ ബാജ്പേയി ചരിത്രമെടുത്തുപറഞ്ഞു: ''സൂര്യവംശരാജാവായ കപിലേന്ദ്രദേവന്റെ പുത്രൻ പുരുഷോത്തമദേവനും ജഗന്നാഥന്റെ പരമസേവകനായിരുന്നു. ഒരു

കീഴ്ജാതിക്കാരിയുടെ ഗർഭത്തിൽ ജനിച്ചതുകൊണ്ടു് അദ്ദേഹത്തിനു് ജഗന്നാഥന്റെ തിരുവുടൽ സ്പർശിക്കുന്നതിനു് യാതൊരു വിലക്കുമുണ്ടായിരുന്നില്ല.''

''ബലദേവ് തക്കാലങ്കാർ അതുകേട്ടു് പൊട്ടിച്ചിരിച്ചു. ബാജ്പേയിയെ പരാജയപ്പെടുത്താനുള്ള സുവർണ്ണാവസരമാണു് അയാൾക്കിപ്പോൾ കൈവന്നിരിക്കുന്നതു്. ഏതു് പ്രശ്നത്തിന്നനുകൂലമായാണോ ബാജ്പേയി പൊരുതിയിരുന്നതു്, പ്രസ്തുത സാഹചര്യത്തിൽ ആ പ്രശ്നംതന്നെ അപ്രസക്തമായിരിക്കയാണു്. ആയിരം സ്മൃതിശാസ്ത്രങ്ങളുടെ പിൻബലത്തിന്മേലും പാണ്ഡിത്യത്തിനിവിടെ പിടിച്ചുനിൽക്കാൻ കഴിയില്ല. തക്കാലങ്കാർ ഒരു കോട്ട വെട്ടിപ്പിടിച്ചാലെന്നപോലെ അട്ടഹസിച്ചു: ''താങ്കൾ ആരെ ആരോടാണുപമിക്കുന്നതു്, ബാജ്പേയിജീ? വീരശ്രീ ഗജപതി ഗൌഡേശ്വര നവകോട കർണ്ണാട കലവർഗ്ഗേശ്വര അഭിരായ ഭൂത ഭൈരവ ദുഃസ്സഹ ദുഃശ്ശാസന അനീകരണ റാഉത്റായ് അതുല ബലപരാക്രമ സംഗ്രാമേ സഹസ്രബാഹു ധൂമകേതു ശ്രീ ശ്രീ ശ്രീ പുരുഷോത്തമദേവനെവിടെ........''

സാൻപരീഛ വിഷ്ണു പശ്ചിമ കബാട മഹാപാത്ര പിന്നെയൊന്നും പറഞ്ഞില്ല. എന്നാലും തക്കാലങ്കാർ തുടർന്നെന്താണു് പറഞ്ഞിട്ടുണ്ടാവുകയെന്നു് ഊഹിക്കാൻ ആഗതനു് ബുദ്ധിമുട്ടുണ്ടായിരുന്നില്ല. പതറാത്ത സ്വരത്തിൽ അദ്ദേഹം ചോദിച്ചു: ''എന്നിട്ടോ?''

സാൻപരീഛ പ്രതിവചിച്ചു: അപ്പോൾ ബാജ്പേയി പറഞ്ഞു: ''മ്ലേച്ഛയായ കമ്മാബായി എന്ന വേശ്യയുടെ ഖിച്ഡി നൈവേദ്യത്തോടു് ജഗന്നാഥഭഗവാനു് വലിയ പ്രതിപത്തിയായിരുന്നു. എല്ലാവർക്കും അറിയാവുന്ന കാര്യമാണിതു്. അക്കാരണംകൊണ്ടു് മഹാപ്രഭുവിൻെറ തിരുവുടൽ അശുദ്ധമായിട്ടില്ലല്ലോ.''

തക്കാലങ്കാർ ഉടൻ ഉത്തരം പറഞ്ഞു: ''വേശ്യ സർവ്വഥാ മ്ലേച്ഛയാകുന്നില്ല. എന്നിരിക്കേ കമ്മാബായി മ്ലേച്ഛയാണെന്നെങ്ങനെ പറയും? പ്രഭുവിൻെറ തിരുവുടൽ പരിചരിക്കുന്ന

മററു ദാസികളെപ്പോലെയായിരുന്നില്ല അവരും എന്നതിനെന്താണു തെളിവു്?''

ബാജ്പേയി നിസ്സഹായസ്വരത്തിൽ പറഞ്ഞു: ''പക്ഷേ, വേശ്യകരം മ്ലേച്ഛരായ യവനന്മാരുടെ ഭോഗേച്ഛയ്ക്കു് വഴങ്ങിക്കൂടാ എന്ന വല്ല നിർദ്ദേശവും തർക്കാലങ്കാർജിയുടെ ശാസ്ത്രങ്ങളിലെവിടെയെങ്കിലുമുണ്ടോ?''

പരിഹാസഗർഭിതമായ ഈ ചോദ്യം തർക്കാലങ്കാററിനെ ചൊടിപ്പിച്ചു. കാതുകളിൽ മിന്നിത്തിളങ്ങിയിരുന്ന മകരകുണ്ഡലങ്ങളാട്ടിക്കൊണ്ടു് അദ്ദേഹം പറഞ്ഞു: ''പക്ഷേ, യവനഭോഗ്യയായ വേശ്യ യവനസ്ത്രീയാവും എന്നു് ഏതു ശാസ്ത്രത്തിലാണു് പറഞ്ഞിട്ടുള്ളതു്? ബാജ്പേയി മഹാശയ്, ഈ ഭൂമി പോലും യവനഭോഗ്യയായിട്ടുണ്ടു്, ഇനിയും ആവുകയും ചെയ്യും. അക്കാരണംകൊണ്ടു് ഭൂമി അസ്പൃശ്യയാവുമോ? വേശ്യ, കഞ്ചാവു്, നദി, മത്സ്യ് ഇവയെല്ലാം സ്പർശദോഷത്തിൽനിന്നു് മുക്തമാണു്.''

ഭാംഗിന്റെ ലഹരിയിൽ മതിമറന്നു് മുക്തിമണ്ഡപത്തിലുപവിഷ്ടരായിരുന്ന പതിനാറു് ശാസനങ്ങളിലേയും പണ്ഡിതവര്‍ഗ്ഗം മുഴവൻ ആവേശകരമായ ഈ തർക്കങ്ങരം കേട്ടുകൊണ്ടിരിക്കയാണു്. മൂക്കിൽ പൊടി വലിച്ചുകയററി തർക്കാലങ്കാററിനെ പിന്താങ്ങിക്കൊണ്ടു് അവർ ''സാധു, സാധു'' എന്നു് വിളിച്ചുപറഞ്ഞു.

തുടൎന്നു് ബാജ്പേയി തത്വശാസ്ത്രത്തിലേയ്ക്കു് കടന്നു. അദ്ദേഹം പറഞ്ഞു: ''ജഗന്നാഥൻ സർവ്വാധാരഭൂതനാണു്, സർവ്വഹേതുഭൂതനാണു്, സർവ്വാന്തര്യാമിയും പതിതപാവനനുമാണു്. ഈ ശ്രീക്ഷേത്രത്തിന്റെ മാഹാത്മ്യംമൂലം ഇവിടെ യവനന്മാരും മനുഷ്യരാകുന്നു. ഗർദ്ദഭംപോലും ഇവിടെ ചതുർഭുജരൂപം ധരിക്കുന്നു. ''അഹോ തത്ക്ഷേത്ര മാഹാത്മ്യം ഗർദ്ദഭോപി ചതുർഭുജഃ'' എന്നു് ശാസ്ത്രോക്തിയിരിക്കെ ജഗന്നാഥനിൽ ഇടുങ്ങിയ ജാതിചിന്ത ആരോപിക്കുന്നതു് യുക്തമാണോ?''

തക്കാലങ്കാർ ഉത്തരം നൽകി: "നിശ്ചയമായും ഈ വാദഗതി സർവ്വഥാ അസ്വീകാര്യമാണ്. ജഗന്നാഥനിലൂടെ പതിതന്മാർ ഉദ്ധരിക്കപ്പെടുന്നതും അവർ അദ്ദേഹത്തിന്റെ സേവകരാവുന്നതും രണ്ടും ഒന്നല്ല. ഒരു മതഭ്രഷ്ടൻ, അയാളാരായാലും വേണ്ടില്ല, പ്രത്യേകിച്ചും മ്ലേച്ഛനായൊരു യവനൻ, രത്നസിംഹാസനത്തിൽ പ്രഭുവിനെ സ്പർശിക്കുക എന്നകാര്യം ഹിന്ദുമതത്തിന്നൊരിക്കലും സഹിക്കാനാവില്ല."

മുക്തിമണ്ഡപത്തിലുപവിഷ്ടരായിരുന്ന ശാസനങ്ങളിലെ പണ്ഡിതന്മാർ ഒന്നിച്ചാർത്തുവിളിച്ചു: "തീർച്ചയായും, തീർച്ചയായും!!"

ബാജ്പേയിയുടെ വംശപാരമ്പര്യവും പ്രശസ്തിയും ഒറീസ്സയിലാകെ പുകളാർന്നതാണ്. ഒരു സാധാരണ ശാസനത്തിലെ പണ്ഡിതനാൽ അദ്ദേഹമിങ്ങനെ അപമാനിതനാവുമെന്ന് ആരും സ്വപ്നേപി കരുതിയിരുന്നില്ല. അപമാനിതനായ അദ്ദേഹം നിശ്ശബ്ദനായി. അപ്പോൾ വല്ലഭ്പൂർ ശാസനത്തിലെ ഭാഗീപഢിയാരി പറഞ്ഞു: "നിരർത്ഥകമായ ഈ വാദങ്ങളെല്ലാം വിട്ട്, തക്കാലങ്കാർജി. എന്റെ ചോദ്യങ്ങൾക്കുത്തരം പറയൂ. മ്ലേച്ഛസ്ത്രീയോടൊത്തു താമസിക്കുന്നതുകൊണ്ട് പുരുഷൻ പതിതനാവുമോ? ഭോയി പുരുഷോത്തമദേവന്റെ പതിനാറാം അബ്ദത്തിൽ കല്യാണമല്ലനായിരുന്നു കട്ടക്കിലെ നായബ്നാജിം ആയി വന്നത്. ഹിന്ദുവായിരുന്നിട്ടും ഹിന്ദുക്കളുടെ ആചാരങ്ങളൊന്നും അദ്ദേഹം അനുഷ്ഠിച്ചിരുന്നില്ല. ജഹാംഗീറാബാദിൽ തന്റെ വെപ്പാട്ടി ഉസ്മാനാബായിക്കുവേണ്ടി വിപുലമായ ഭൂസ്വത്തുക്കൾ അദ്ദേഹം നീക്കിവെച്ചിരുന്നു. തീർച്ചയായും അതിൽ തെറ്റൊന്നുമില്ല. ബഹുസംഭോഗ സമർത്ഥരായ പുരുഷന്മാരെ സംബന്ധിച്ചിടത്തോളം അതിലൊരു തെറ്റുമില്ല. യഥാർത്ഥത്തിൽ ബീജനിക്ഷേപം പുരുഷധർമ്മമാണെന്ന് ശാസ്ത്രങ്ങളിൽ പറഞ്ഞുവെച്ചിട്ടുണ്ട്. അക്കാലത്ത് യവനസ്ത്രീയുടെ അംഗസ്പർശംമൂലം കല്യാണമല്ലൻ പതിതനായിട്ടില്ലല്ലോ. കല്യാണമല്ലന്റെ മുമ്പിൽ സിംഹദ്വാരം കൊട്ടിയടയ്ക്കപ്പെട്ടിട്ടുമില്ല. രത്നസിംഹാസനത്തിനടുത്ത

ചെന്നു് ഈശ്വരാരാധന നടത്താൻ അദ്ദേഹത്തിനു് കഴിഞ്ഞിരുന്നു. എന്നിരിക്കേ രാമചന്ദ്രദേവ മഹാരാജാവിനെ സംബന്ധിച്ചുമാത്രം ഈ വ്യവസ്ഥകളെല്ലാം ഏർപ്പെടുത്തിയതെന്തിനാണു്?''

മുക്തിമണ്ഡപത്തിലെ പണ്ഡിതന്മാർ അതിനെ അനുകൂലിച്ചുകൊണ്ടും ''ശരിയാണു്, ശരിയാണു്'' എന്നു് വിളിച്ചു പറഞ്ഞു.

പഢിയാരി പറഞ്ഞുതീരുന്നതിനുമുമ്പുതന്നെ തക്കാലങ്കാർ മൂക്കിൽ പൊടിവലിച്ചുകയററി അദ്ദേഹത്തെ ഇടയിൽ കടന്നു് തടഞ്ഞുകൊണ്ടു പറഞ്ഞു: ''ഏയ്—ഏയ്—പഢിയാരിജീ, ഒന്നു പറഞ്ഞോട്ടെ. കല്യാണമല്ലൻ കല്ലുചൊല്ലി ഉസ്മാനീബായിയെ കല്യാണം കഴിച്ചിരുന്നോ?........അതോ, അവരം അദ്ദേഹത്തിൻെറ വെപ്പാട്ടി മാത്രമായിരുന്നോ? ഭയങ്കര ഹിന്ദുവിദ്വേഷിയായിരുന്ന കല്യാണമല്ലൻപോലും കല്ലുചൊല്ലി യവനസ്ത്രീയെ കല്യാണം കഴിച്ചിട്ടില്ല. അതും ഉയർന്നൊരുദ്യോഗത്തിനുവേണ്ടി മാത്രം. റാണി തൻെറ വെപ്പാട്ടിമാത്രമാണെന്നു് രാജാവു് പറയട്ടെ. എന്നാൽ........''

ആഗതൻ പൊട്ടിത്തെറിച്ചു: ''നിർത്തൂ. ഈ ചർച്ചയെപ്പററി ഇതിലധികം കേട്ടിട്ടൊരു പ്രയോജനവുമില്ല, മഹാപാത്രാ.''

പാറിപ്പറന്ന മുടിപോലെ ഭ്രാന്തൻകാററിലുലയുന്ന കാറ്റാടിമരത്തിൻെറ ഇലകൾക്കിടയിൽ മങ്ങിയ നിലാവത്തു് നോക്കിക്കൊണ്ടിരിക്കേ സുറുമയിട്ട രണ്ടു കേഴമാൻ കണ്ണുകളുടെ അസീമമായ വേദനയും പഴുത്ത മാതളക്കുരുപോലുള്ള ചെഞ്ചൊടികളുടെ അവ്യക്തമായ അർത്ഥനയും ആഗതൻെറ കണ്ണുകൾക്കു മുമ്പിൽ ആടിക്കളിച്ചു. ഞൊടിയിടയിൽ ആകാശവും ഭൂമിയും ആ കണ്ണുകളുടെ ആർദ്രമായ നോട്ടത്തിൽ മാഞ്ഞുപോയി.

ആഗതൻ അന്യമനസ്കനെന്നപോലെ പറഞ്ഞു: ''പതിതന്മാരെ ഉദ്ധരിക്കുന്നകാര്യം അവിടെ നിൽക്കട്ടെ. ജഗന്നാഥനെത്തന്നെ എങ്ങനെ രക്ഷിക്കാം എന്നതിനെപ്പററിയാണിപ്പോൾ ചിന്തിക്കേണ്ടതു്.''

ആഗതന്റെ സ്വരത്തിൽ പെട്ടെന്നു് വന്നുചേൎന്ന വിഷാദ പൂൎണ്ണമായ വികാരവൈവശ്യം വിഷ്ണ മഹാപാത്രയ്ക്കു് പെട്ടെന്നു മനസ്സിലായില്ല. ഹിന്ദു വിദ്വേഷിയായിരുന്ന ഔറംഗസീബ് ചക്രവൎത്തിയുടെ മരണശേഷം മുഗളാക്രമണത്തെപ്പററിയുള്ള ആപൽശങ്കയിൽനിന്നു് ജഗന്നാഥൻ മുക്തനായിരുന്നു ദിവ്യ സിംഹദേവന്റെ ഏഴാംഅബ്ദത്തിൽ എക്രാംഖാൻ ശ്രീക്ഷേത്രത്തെ ആക്രമിച്ചശേഷം മററൊരു നായബ്നാജിമിന്റേയും ശനിദൃഷ്ടി പുരിയുടെമേൽ പതിച്ചിട്ടില്ല. ഔറംഗസീബിനു ശേഷംവന്ന ചക്രവൎത്തിമാരിലാരുംതന്നെ അത്ര ക്രൂരന്മാരോ മതഭ്രാന്തന്മാരോ ആയിരുന്നില്ല. പിന്നെ ഒറീസ്സയിൽ നായബ്നാജിം സുജാഖാന്റെ കാലത്തു് ശ്രീ ജഗന്നാഥൻ പൂൎണ്ണമായും ആപന്മുക്തനായിരുന്നു. സുജാഖാൻ സൂഫിയായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിനു് ജഗന്നാഥനോടു് അളവററ ഭക്തിയുണ്ടായിരുന്നു. അക്കാരണത്താൽ ദസ്യുക്കളുടേയും മുസൽമാൻ സേനാധിപന്മാരുടേയും ജില്ലാധികാരികളുടേയും പീഡനങ്ങളിൽനിന്നു് ദൂരദേശത്തുനിന്നുവരുന്ന തീൎത്ഥാടകരെ രക്ഷിക്കാൻവേണ്ടി അദ്ദേഹം ജഗന്നാഥ് നിരത്തിൽ "ഡാക്–ചൌകി"കൾ ഏൎപ്പെടുത്തിയിരുന്നു. ഔറംഗസീബിന്റെ കാലംമുതൽക്കുള്ള വെറുക്കപ്പെട്ട ജജിയ നികുതി അദ്ദേഹം എടുത്തുകളഞ്ഞു. അനുസ്യൂതമായി ഉണ്ടായിക്കൊണ്ടിരുന്ന ജഗന്നാഥാക്രമണം ഒരു ദുസ്വപ്നമെന്നോണം ഒറീസ്സാ നിവാസികൾ മറക്കാൻ തുടങ്ങിയിരുന്നു. അതുകൊണ്ടാണു് ജഗന്നാഥ് വീണ്ടും ആക്രമിക്കപ്പെടാൻ പോകുന്നു അഥവാ അങ്ങനെ സംശയിക്കേണ്ടിയിരിക്കുന്നു എന്നു് കേട്ടപ്പോൾ സാൻപരീഛയ്ക്കു് പെട്ടെന്നതു് വിശ്വസിക്കാൻ കഴിയാതിരുന്നതു്. എന്നാൽപോലും മുഗളാക്രമണത്തെപ്പററിയുള്ള ആശങ്ക കൊണ്ടു് ശ്രീക്ഷേത്രത്തിലെ ഓരോ മൺതരികൂടിയും പേടിച്ചിരിക്കയാണു്.

സാൻപരീഛ പറഞ്ഞു: "അജയ്യരായ ഈ ജനതയുടെ ആത്മാവാണു് ജഗന്നാഥൻ. ഒറീസ്സയിലെ ഓരോ പ്രാണനിലും അദ്ദേഹം കുടികൊള്ളുന്നു. അവിടെനിന്നു് അദ്ദേഹത്തെ

ഇളക്കിമാററാൻ ആർക്കുകഴിയും? രക്തബാഹുവും രാജുഖാനും മുതൽ കാലാപഹാഡും എക്രാംഖാനുംവരെ എത്രയെത്ര ഹിന്ദു വിദ്വേഷികൾ ജഗന്നാഥിനെ ആക്രമിച്ചിട്ടുണ്ടോ അവരെല്ലാം മണ്ണടിഞ്ഞുപോയി. പക്ഷേ, നീലശൈലത്തിലിപ്പോഴും സുദർശനപതാക പാറിക്കളിക്കുന്നു.''

ആഗതൻ കൈകൾ രണ്ടും മാറിൽകെട്ടി പരിഹാസം സ്ഫുരിക്കുന്ന സ്വരത്തിൽ പറഞ്ഞു: ''താങ്കൾ പറയുന്നതു് ഒരു സൈ്വരസല്ലാപംപോലെ കേട്ടിരിക്കാൻ രസമുണ്ടു്. അതു് ചെവിക്കിമ്പം നൽകുന്നു. പക്ഷേ, ഒറീസ്സയിലെ ഇപ്പോഴത്തെ നായബ്നാജിം സുജാഖാനല്ല എന്ന കാര്യം താങ്കൾ മറന്നു പോവുകയാണു്. അയാളുടെ സ്ഥാനത്തിരിക്കുന്നതു്, തന്റെ ജാരപുത്രൻ തകീഖാൻ ബഹാദൂർ ദിലേർജംഗ് ആണു്. ഹിന്ദു മതത്തേയും ക്ഷേത്രങ്ങളേയും നശിപ്പിക്കുന്നതിൽ രാജുഖാൻ കാലാപഹാഡിനേക്കാളും കൂടുതലായി എന്തെങ്കിലും ചെയ്തു കാണിക്കാൻ അയാൾ അരയും തലയും മുറുക്കിയിരിക്കയാണു്. ബാലേശ്വർ തുറമുഖത്തെ സേനാധിപനായിരിക്കുമ്പോൾ സുവർണ്ണരേഖയ്ക്കപ്പുറത്തെ ഒരൊററ ഹിന്ദുക്ഷേത്രംപോലും അയാളൊഴിവാക്കിയിട്ടില്ല. താങ്കൾക്കിതറിയില്ലേ, മഹാ പാത്രജീ?''

സാൻപരീഛാ വിഷ്ണു പശ്ചിമ കബാട മഹാപാത്ര പറഞ്ഞു: ''പക്ഷേ, ദൽഹി ഷാജഹാനാബാദിൽതന്നെ മുഗൾ ചക്രവർത്തി മുഹമ്മദ് ഇബ്രാഹിമിന്റെ സ്ഥിതി പരുങ്ങലി ലാണല്ലോ. രാജപുത്താനയിൽനിന്നു് തീർത്ഥാടകരേയുംകൂട്ടി തിരിച്ചുവന്ന ചില കൈക്കാരന്മാർ പറയുന്നതു് ദൽഹി ദർ ബാറിൽ സർദാർമാരും സാമന്തന്മാരും മന്ത്രിമാരും കോശാദ്ധ്യ ക്ഷന്മാരും തമ്മിൽ വർദ്ധിച്ചുവരുന്ന കലഹങ്ങൾമൂലം മുഗൾ ശക്തിയുടെ മുതുകൊടിഞ്ഞിരിക്കുന്നുവെന്നാണു്. മറാഠികൾ ചൗഥും സർദേശ്മുഖിയും പിരിക്കാൻ ദൽഹി ദർബാറിന്റെ വാതിൽക്കൽപോലും മുട്ടാൻ തുടങ്ങിയിരിക്കുന്നു. മുഗളന്മാ രുടെ വിഷപ്പല്ലുതന്നെ പൊരിഞ്ഞുപോയിരിക്കുന്നു. സ്വയം

രക്ഷ്യുതന്നെ കഴിയാത്തവർ പിന്നെ എങ്ങനെയാണ് ജഗന്നാഥനെ ആക്രമിക്കുക?''

ആഗതൻ കുറച്ച് തീക്ഷ്ണവും സഹികെട്ടതുമായ സ്വരത്തിൽ പറഞ്ഞു: ''ഭാംഗിൻെറ ലഹരിയിൽ മതിമറന്ന കൈക്കാരന്മാരെ നിങ്ങൾ ഉപദേശികളായി തിരഞ്ഞെടുത്തതിൽനിന്നുതന്നെ ജഗന്നാഥൻെറ നിലനിൽപ്പ് അപകടത്തിലാണെന്ന് കരുതേണ്ടിയിരിക്കുന്നു. അറംഗസീബിൻെറ മരണശേഷം ദൽഹി ചക്രവത്തിമാരെ അപേക്ഷിച്ച് സൂബകളിലെ ഭരണാധികാരികൾ കൂടുതൽ പ്രബലരാണെന്ന് താങ്കൾ മറന്നുപോയോ? ബംഗാൾ, ബീഹാർ, ഒറീസ്സ എന്നിവിടങ്ങളിൽ ഇപ്പോൾ മുഗൾശക്തി സുസ്ഥാപിതമായിക്കഴിഞ്ഞിരിക്കുന്നു. മൂർഷിദാബാദ് മൻസബ ഇപ്പോൾ ദൽഹിയിലെ മയൂരസിംഹാസനത്തിനുപോലും മങ്ങലേല്പിക്കാൻ തുടങ്ങിയിരിക്കുന്നു. അഫ്ഗാൻകാർ തലയിൽ കയറിയിരിക്കയാണ്. മറാഠികൾ ബംഗ്ലാസൂബയിൽ എന്തുചെയ്തു? ചെറുവിരലനക്കാൻപോലും കഴിഞ്ഞില്ല! തെക്ക് പ്രബല പരാക്രമിയായ നിസാം-ഉൽ-മുൽക്ക് ഫതഹ്ജംഗ് ഭയങ്കര ഹിന്ദുവിദ്വേഷി എന്ന നിലയിൽ കുപ്രസിദ്ധനാണ്. അറംഗസീബിൻെറ കാലംമുതൽതന്നെ എടുത്തുകളഞ്ഞിരുന്ന വെറുക്കപ്പെട്ട ജജിയ നികുതി വീണ്ടും ചുമത്തിക്കഴിഞ്ഞു. അതിനെപ്പറ്റിയും മറാഠികൾക്കൊന്നും പറയാനില്ല—കൈകൂപ്പി നിൽക്കുകയാണവർ. ഇവിടെ കട്ടക്കിൽ ഹിന്ദുവിരോധി തകീഖാൻെറ ഭരണമാണ്. ആദ്യം തകീഖാനുമായി ആലോചിച്ചശേഷമാണ് ഫതഹ് ജംഗ് ചിലികയെ ആക്രമിച്ചതും ആ പ്രദേശം കൈയടക്കിയതും. അതോടൊപ്പം രഘുനാഥ്പൂർ ടികാലിയും നഷ്ടപ്പെട്ടു. ജീവൻ പണയംവെച്ച് പൊരുതിയിട്ടുപോലും ഫതഹ് ജംഗിൻെറ സൈന്യത്തെ തടയാൻ കഴിഞ്ഞില്ല.''

ആഗതൻ നെടുവീർപ്പിട്ടു. ആ വീർപ്പിൽ ശരീരമാകെ വിറയ്ക്കുന്നപോലെ തോന്നി.

അദ്ദേഹം സ്വയം നിയന്ത്രിച്ചുകൊണ്ട് ചോദിച്ചു: ''ഈ ആക്രമണങ്ങളുടെ ഉദ്ദേശമെന്താണെന്നറിയാമോ?''

സാൻപരീഛ പറഞ്ഞു: "ചിലികയിലെ ഉപ്പുനിർമ്മാണ പ്രദേശംപോലെ ഇത്രനല്ല ഒരാദായമാർഗ്ഗം കൈവന്നാൽ നൈസാം അതു് വേണ്ടെന്നുവെയ്ക്കുമോ?"

ആഗതൻ അക്ഷമനായി പറഞ്ഞു: "ഉപ്പൊന്നുമല്ല, സാൻ പരീഛ. ഇക്കാലമത്രയും ചിലികയാണു് ജഗന്നാഥനു് ആശ്രയം നൽകിയിരുന്നതു്. അതുകൊണ്ടാണു് ഇക്കുറി ജഗന്നാഥനു നേരെ ഒരവസാനാക്രമണം നടത്തുന്നതിനുമുമ്പായി ചിലികയിലേയ്ക്കുള്ളവഴി അടച്ചുകളഞ്ഞതു്. അതിനു് തകീഖാൻെറ പിന്തുണയുമുണ്ടായിരുന്നു. അല്ലെങ്കിൽ എന്തിനാണു യാരം ഖോർധാസൈന്യത്തെ പിന്നിൽനിന്നാക്രമിച്ചതു്? ആഹ്!........ബക്സി വേണു ഭ്രമരവരൻ അന്നു് അതിനീചമായ വിശ്വാസവഞ്ചന കാണിച്ചിരുന്നില്ലെങ്കിൽ........!

ആഗതനു് കൂടുതലൊന്നും പറയാൻ കഴിഞ്ഞില്ല. വികാരാധിക്യംകൊണ്ടും ആവേശത്തള്ളിച്ചകൊണ്ടും അദ്ദേഹത്തിൻെറ തൊണ്ടയടഞ്ഞു. പിന്നെ അല്പം നിയന്ത്രിച്ചുകൊണ്ടു് അദ്ദേഹം തുടർന്നു: "അതുകൊണ്ടു് ഇന്നുമുതൽതന്നെ ഒരുങ്ങിയിരിക്കണം, മഹാപാത്രു! ഈ ഇരുപത്തഞ്ചുകൊല്ലക്കാലത്തെ സമാധാനം കാരണം ജഗന്നാഥനെ രത്നസിംഹാസനത്തിൽനിന്നെടുത്തു് മററവിടെയെങ്കിലും ഒളിപ്പിക്കുന്ന സൂത്രംപോലും ആളുകൾ മറന്നുപോയിരിക്കുന്നു. ആദ്യംമുതലേ ജാഗ്രതയോടെ ഒരുങ്ങിയിരുന്നില്ലെങ്കിൽ ഇനിയും ജഗന്നാഥൻ തോൽക്കയറുകൊണ്ടു് കെട്ടിവരിയപ്പെട്ടു് നിരത്തിലൂടെ വലിച്ചിഴയ്ക്കപ്പെടും............ അതു് സംഭവിച്ചുകൂടായ്കയില്ല."

സമുദ്രമപ്പോൾ അസാധാരണമായി സ്തബ്ധമായപോലെ തോന്നി. വിളറിയ ആകാശത്തിൽ ചലനമററ മേഘങ്ങളുടെ മറവിൽ വികലാംഗനായ ചന്ദ്രൻെറ സ്വപ്നാതുരമായ നിലാവിൽ ക്ഷണനേരത്തേയ്ക്കു് സമുദ്രത്തിൻെറ കണ്ണുകളിൽ ഉറക്കം വന്നപോലെ തോന്നി. കാററാടിമരക്കാട്ടിലെ ഭ്രാന്തൻകാററുപോലും എന്തുകൊണ്ടെന്നറിഞ്ഞില്ല, ശാന്തമായി. മങ്ങിയ നിലാവിൽ കാററാടിമരക്കാടുകൾക്കിടയിൽ ഉറങ്ങിക്കിടന്നിരുന്ന ഒററയടിപ്പാത തോരണം തൂക്കിയപോലെ തോന്നി.

അതിന്നപ്പുറം സമുദ്രതീരത്തെ നിരപ്പായ മണൽത്തിട്ട്........ അതുകഴിഞ്ഞാൽ അപ്പുറം ഉറക്കംതൂങ്ങുന്ന സമുദ്രം!

ക്ഷീണവും തളർച്ചയും കാരണം ആഗതൻ പലകുറി നെററി തടവി. ഇടത്തു കൈയിലെ മോതിരവിരലിലെ വൈർ മോതിരം ഇരുട്ടിൽ തീക്കനൽപോലെ വെട്ടിത്തിളങ്ങി.

ഹായ്! എത്ര രാത്രികളിലെ ഉറക്കമാണ് ആ കണ്ണുകളില ടിഞ്ഞുകൂടിക്കിടക്കുന്നത്! കാററാടിമരങ്ങളുടെ മർമ്മരശബ്ദം തളർന്ന കൺപോളകൾക്ക് കനംകൂട്ടി........പക്ഷേ, സമയമെ വിടെ?........മുന്നിൽ അനന്തമായ പാതയാണ്....പോകാതെ വയ്യ.

ആഗതൻ സപ്തവീചീമഠത്തിന്നടുത്തെത്തി. കുതിരപ്പുറത്ത് ചാടിക്കയറി ശരംവിട്ടപോലെ പോയി. പോകുമ്പോൾ പറഞ്ഞു: “ഞാൻ പോകുന്നു, മഹാപാത്രം. ഒരുപക്ഷേ അട ത്തൊന്നും താങ്കളെ കാണാൻ കഴിഞ്ഞെന്നു വരില്ല........ഒരു ങ്ങിയിരിക്കൂ........ജാഗ്രതയായിരിക്കൂ........”

ആഗതനും അദ്ദേഹത്തിൻെറ പിറകേ സാൻപരീചരയും നിലാവ് മങ്ങിയ ഗഹനമായ രാത്രിയിലെ ഇരുട്ടിൽ മറഞ്ഞു.

അവർ പോയതിപ്പിന്നെ മങ്ങിയ നിലാവത്ത് കാററാടിമര ക്കാട്ടിൽനിന്നൊരു രൂപം പുറത്തുവന്നു. അയാൾ പതുക്കെ പതുക്കെ മഠത്തിന്നടുത്ത് തന്നെ പ്രതീക്ഷിച്ചുനിന്നിരുന്ന ബഡ്പരീഛ ഗൌരീരാജഗുരുവിൻെറ അടുത്തെത്തി. സപ്ത വീചീമഠത്തിനുള്ളിൽ മൃത്യുശയ്യാവലംബിയായ വൃദ്ധനു സമീപം പിതൃഭക്തനായൊരു പടിഞ്ഞാറൻ തീർത്ഥാടകനായി സ്വയം പരിചയപ്പെടുത്തിയ ആ യുവാവു തന്നെയായിരുന്നു അയാൾ.

അയാളടുത്തെത്തിയപ്പോൾ ഗൌരീരാജഗുരു പറഞ്ഞു: “എല്ലാം സ്വന്തം കാതുകൊണ്ടുതന്നെ കേട്ടല്ലോ നിങ്ങൾ! പിപിലി സേനാധിപൻ മുനീംഖാൻ ജംഗ്ബഹദൂറിനോട് എല്ലാ കാര്യങ്ങളും പറയൂ. ഖോർധാ രാജാവിൻെറ മുതുകൊടി ഞ്ഞിരിക്കുന്നു........പത്തി താഴ്ന്നിരിക്കുന്നു........പക്ഷേ

വിഷപ്പല്ലിനിയും പറിഞ്ഞുപോയിട്ടില്ല. അതുകൊണ്ടു് അയാളിപ്പോഠം ജഗന്നാഥൻെറ പേരുംപറഞ്ഞു് അങ്ങുമിങ്ങും ചുററിനടന്നു് ആളുകളെ ഇളക്കിവിടുകയാണു്. എല്ലാം നിങ്ങഠം കേട്ടുകഴിഞ്ഞതാണല്ലോ. പക്ഷേ, ഖാൻസാഹിബിനോടു് പറയണം ബഡ്പരീഛാ ഗൌരീരാജഗുരു ക്ഷേത്രത്തിലുള്ളിടത്തോളം ശ്രീക്ഷേത്രത്തിൽ നായബ്നാജിം തകീഖാൻെറ ആഗ്രഹങ്ങഠം നടക്കുകതന്നെ ചെയ്യും. രാമചന്ദ്രദേവിൻെറ നീക്കങ്ങളെപ്പററി അദ്ദേഹത്തിന്നപ്പപ്പോഠം വിവരം കിട്ടിക്കൊണ്ടിരിക്കും.''

കപടവേഷധാരിയായ ഈ യുവാവു് പിപിലീ സേനാധിപൻെറ ചാരനായിരുന്നു. അയാഠം ചോദിച്ചു: ''ഖോർധാ രാജാവു് ഹാഫിസ് കാദറല്ലേ ഇതു്? ഇയാളെങ്ങനെ രാമചന്ദ്രദേവനാവും?''

ഗൌരീരാജഗുരു പറഞ്ഞു: ''രണ്ടും ഒന്നുതന്നെയാണനിയാ. ഇടയ്ക്കിടയ്ക്കു് കട്ടക്കിൽചെന്നു് മുസൽമാനായി എത്ര കല്മ ചൊല്ലിയാലും ''വാലിയന്താഘാട്''' കടന്നാൽ പിന്നെ അയാഠം രാമചന്ദ്രദേവ് ആവും........കഷ്ടം! ഗജപതിസിംഹാസനത്തിൻെറ അവകാശികളായ തൈലങ്കമുകുന്ദൻെറ പുത്രന്മാരും പ്രപൌത്രന്മാരുമെല്ലാം എവിടെപ്പോയി! എന്നിട്ടിപ്പോഠം സുനാഖലാഗഢിലെ അജ്ഞാതകുലജാതനായ ഏതോ ഒരു നരസിംഹജേനാമണിയുടെ പൌത്രൻ രാമചന്ദ്രദേവൻ ഹരേകൃഷ്ണമഹാരാജാവിൻെറ മരുമകനാണെന്നുംപറഞ്ഞു് ഗജപതി സിംഹാസനത്തിലിരുന്നു് ഊററം കൊള്ളുന്നു!

കപടവേഷധാരിയായ യുവാവു് തിരിച്ചുപോവാൻവേണ്ടി കുതിരപ്പുറത്തു് കയറാൻ തുടങ്ങിയപ്പോഠം ഗൌരീരാജഗുരു പിന്നിൽനിന്നു് വിളിച്ചുപറഞ്ഞു: ''ഖാൻസാഹിബിനോടു് പറയണം, എൻെറ ഇനാം ഇനിയും കിട്ടിയിട്ടില്ല. ത്രികാലസന്ധ്യയിൽ ഞാനദ്ദേഹത്തെ ആശീർവ്വദിക്കുന്നു. അദ്ദേഹം കട്ടക്കിലെ വെറുമൊരു നായബ്നാജിം അല്ല, മുർഷിദാബാദിലെ നവാബ് തന്നെ ആയിത്തീരട്ടെ!

കപടവേഷക്കാരനായ യുവാവു് കണ്ണിൽനിന്നു മറഞ്ഞു.

ഗൌരീരാജഗുരു ആർത്തിനിറഞ്ഞ മിഴികളോടെ അയാളുടെ നേരെനോക്കി തൻെറ മൊട്ടത്തല തലോടിക്കൊണ്ടിരുന്നു.

# അദ്ധ്യായം രണ്ട്

## 1

ഢോർഡയിലെ ബരുണേയീ കൊട്ടാരത്തിലെ അന്തഃപുരം അസാധാരണമാംവിധം നിശ്ശബ്ദമായിരിക്കുന്നു. സൂചി വീണാൽപോലും കേൾക്കാം. കോട്ടയുടെ മൂന്നുഭാഗത്തുമുള്ള മുളങ്കാടുകളിൽ ഏതോ പ്രാവ് കുറുകുന്ന ശബ്ദമല്ലാതെ മറ്റൊരൊച്ചയും അനക്കവുമില്ല. സന്ധ്യാസമയത്തെ മങ്ങിയ വെളിച്ചം നിർജ്ജീവമായ ആ അന്തരീക്ഷത്തെ കൂടുതൽ മ്ലാനമാക്കിത്തീർത്തു.

രാമചന്ദ്രദേവ് എന്ന ഹാഫിസ് കാദർ ഇരിപ്പുമുറിയിൽ ദന്തമഞ്ചത്തിലിരുന്നു ഒറ്റയ്ക്ക് ചതുരംഗം കളിക്കുകയാണ്. അദ്ദേഹത്തിന്റെ മഞ്ചത്തിനുചുറ്റും പട്ടുമെത്തകൾ വിരിച്ച മറ്റിരിപ്പിടങ്ങളെല്ലാം ഒഴിഞ്ഞുകിടക്കുകയാണ്. രാജസദസ്സിലെ അംഗങ്ങളോ വിശ്വസ്തരായ സുഹൃത്തുക്കളോ ആരും ഇന്നവിടെ ഇല്ല. രാമചന്ദ്രദേവ് കളിക്കുകയായിരുന്നോ അതോ കളിക്കുകയാണെന്ന നാട്യത്തിൽ ചതുരംഗപ്പലകയിൽ കണ്ണുംനട്ട് ഇടതുകയ്യിൽ തലയുടെ ഭാരംതാങ്ങി മറ്റെന്തോ ഗാഢചിന്തയിൽ മുഴുകിയിരിക്കയായിരുന്നോ എന്ന് പറയാൻവയ്യ. അദ്ദേഹത്തിന്റെ വിശാലമായ നെറ്റിത്തടം മിഴിവുറ്റതായി തോന്നി. നെറ്റിയിൽ വീണുകിടന്നിരുന്ന മുടിച്ചുരുളുകളും നീണ്ടുവളർന്ന താടിയും അദ്ദേഹത്തിന്റെ മുഖത്തെ കൂടുതൽ മ്ലാനമാക്കി. കഴുത്തിലെ രുദ്രാക്ഷമാല, നെറ്റിയിലെ സിന്ദൂരപ്പൊട്ട്, ഉടുത്തിരുന്ന കാഷായവസ്ത്രം—എല്ലാംകൂടി അലഞ്ഞു നട

ക്കന്നൊരു കാപാലികൻെറ ചേലുണ്ടായിരുന്നു അദ്ദേഹത്തിന്ന്. അന്നു സന്ധ്യയ്ക്കു് ശ്രീക്ഷേത്രത്തിൽ ഈ രൂപത്തിലദ്ദേഹത്തെ കണ്ടു് പലരും ഏതോ കാപാലികനാണെന്നു് തെററിദ്ധരിച്ചിരുന്നു.

ചതുരംഗപ്പലകയിൽ രണ്ടിടത്തുനിന്നു് കുതിരയുടേയും മൂന്നാമതൊരിടത്തുനിന്നു് ആനയുടേയും ആക്രമണം രാജാവിനെ കുടുക്കിലാക്കിയിരിക്കയാണ്. ഒരുപക്ഷേ, രാജാവിൻെറ അടുത്ത നീക്കത്തെപ്പററിയായിരിക്കാം രാമചന്ദ്രദേവു് ആലോചിച്ചുകൊണ്ടിരിക്കുന്നതു്. രാജാവിന്നു് നീങ്ങാൻ ഒരൊറ്റ കള്ളിയേ അവശേഷിക്കുന്നുള്ളു. അതിലേയ്ക്കു മാറിയാൽതന്നെ അടുത്ത രണ്ടോ മൂന്നോ നീക്കങ്ങൾക്കുള്ളിൽ അടിയറവു് ഉറപ്പാണു്. രാമചന്ദ്രദേവു് തൻെറ നീണ്ടുവളർന്ന താടി പതുക്കെപ്പതുക്കെ തലോടിക്കൊണ്ടു്, ആ നീക്കത്തെപ്പററിത്തന്നെയാവാം, ആലോചിച്ചുകൊണ്ടിരിക്കുന്നതു്.

പക്ഷേ അദ്ദേഹത്തിൻെറ ശ്രദ്ധ കളിയിലായിരുന്നില്ല എന്നു് ശ്രദ്ധിച്ചുനോക്കിയിരുന്നെങ്കിൽ ആക്കും മനസ്സിലാവുമായിരുന്നു. ഇടയ്ക്കിടയ്ക്കദ്ദേഹം കാലാളുകളെ അങ്ങുമിങ്ങും നീക്കിക്കൊണ്ടിരുന്നു. അതിൽനിന്നുതന്നെ വ്യക്തമാണു്, ശ്രദ്ധ കളിയിലല്ലെന്നു്. ഇടയ്ക്കദ്ദേഹം ഭ്രാന്തനെപ്പോലെ ആർത്തുവിളിച്ചിരുന്നു: "ഇനിയും അടിയറവായിട്ടില്ല............ആയിട്ടില്ല. ആങ്ങ്, അന്നു് ഋഷികുല്യയുടെ നദീമുഖത്തുകൂടെ ചിലികയ്ക്കുള്ളിലേയ്ക്കു് പോകാൻ തോണി കിട്ടിയിരുന്നെങ്കിൽ മാല്യുദിലെ സേനാധിപന്നു് അത്ര എളുപ്പത്തിൽ എന്നെ തടയാൻ കഴിയുമായിരുന്നില്ല."

പക്ഷെ, കിട്ടിയില്ല. മാല്യുദിലെ സേനാധിപൻെറ ഒരൊറ്റ നീക്കത്തിൽ താൻ അടിയറവായിപ്പോയി.

അതിനുശേഷം ഇരുമ്പിൻകൂട്ടിലടച്ചു് രാമചന്ദ്രദേവിനെ കട്ടക്കിലേയ്ക്കു കൊണ്ടുപോയി.

ദുഃഖനിർഭരമായ, കയ്പുനിറഞ്ഞ, ആ ഓർമ്മയോടൊപ്പം തന്നെ അദ്ദേഹത്തിൻെറ സിരകളിലൂടെ ചുടുചോര പ്രവഹിക്കു

ന്നതുപോലെ തോന്നി. അദ്ദേഹം ഉദ്വിഗ്നനായി മുടിപിടിച്ചു വലിച്ചു് കിളിവാതിൽക്കലോളം നടന്നു.

റാണീഹംസപുരിലെ കൊട്ടാരം ഒഴിഞ്ഞുകിടക്കുകയാണു്. രാമചന്ദ്രദേവു് മതംമാറി റജിയാബീഗത്തെ വിവാഹം കഴിച്ചതുമുതൽ മഹാറാണി ലളിതാമഹാദേവി ജേനാമണി ഭാഗീരഥി രാജകുമാരനേയുംകൂട്ടി തന്റെ പിതൃഗൃഹത്തിലേയ്ക്കു പോയിരിക്കയാണു്. ഇനിയൊരിക്കലും ഖോർധയിലെ മണ്ണുപോലും തൊടില്ലെന്നു് പ്രതിജ്ഞയെടുത്താണവർ പോയതു്. അദ്ദേഹത്തിന്റെ മററു രണ്ടു് രാജ്ഞിമാരും അതുതന്നെചെയ്തു. പരിത്യക്തമായ റാണീഹംസപുരിന്റെ പടിഞ്ഞാറുഭാഗത്തു് റജിയക്കവേണ്ടി ഒരു പുതിയ ഹർമ്മ്യം നിർമ്മിച്ചിട്ടുണ്ടു്. പക്ഷേ, റജിയയും കട്ടക്കിലാണു്. ഓരോ വാരാന്ത്യത്തിലും രാമചന്ദ്രദേവു് കട്ടായമായും കട്ടക്കിലെത്തണം, തകീഖാന്റെ മുന്നിൽ തന്റെ വിധേയത്വം പ്രകടിപ്പിക്കണം. ഈ ഉദ്ദേശത്തോടുകൂടി തകീഖാൻ റജിയയെ കട്ടക്കിലെ ലാൽബാഗ് കോട്ടയിൽ ഒരു തടവുകാരിയെപ്പോലെ പാർപ്പിച്ചിരിക്കയാണു്.

കോട്ടയ്ക്കുചുററും മേഘനാദപ്രാചീരവും പ്രാചീരത്തോടു ചേന്നു് മുള്ളുനിറഞ്ഞ മുളങ്കാടുകളും ചൂരൽക്കാടുകളും പ്രതിരോധത്തിനുള്ള അണികളെപ്പോലെ നിലകൊണ്ടു. വെടിയുണ്ടകളിൽനിന്നു് മാത്രമല്ല ആ കാടു് കോട്ടയെ സംരക്ഷിച്ചിരുന്നതു്. മറിച്ചു് ശത്രുക്കളുടെ പ്രവേശനമാർഗ്ഗം കണ്ടകാകീർണ്ണവും ദുർഗ്ഗമവുമാക്കിത്തീക്കുകകൂടി ചെയ്തിരുന്നു. വടക്കേ കോട്ടമതിലിന്റെ കുറച്ചുഭാഗം മാത്രമേ ഖാൻ-ഏ-ദൌരാന്റെ ആക്രമണകാലത്തു് പീരങ്കിവെടിയേററു് നിലംപതിച്ചിരുന്നുള്ളു.

ഭോയീ മുകുന്ദദേവന്റെ കാലത്താണതു സംഭവിച്ചതു്.

അന്നുമുതൽ ഇന്നുവരെ കോട്ടമതിലിന്റെ പുനർനിർമ്മാണത്തിനുള്ള ശ്രമങ്ങളൊന്നും നടന്നിട്ടില്ല. ഭോയീ മുകുന്ദദേവന്റെ കാലത്തു് മുഗൾസേനാപതി ഹാഷിംഖാന്റെ നിരന്തരമായ ആക്രമണംമൂലം ഖോർധാ രാജധാനി അങ്ങുമിങ്ങും അലഞ്ഞു നടക്കുന്ന നാടോടികളുടെ ഒരു കൂടാരംപോലെയായിരുന്നു. ഖോർധാ രാജധാനിയെ തന്റെ അകിട്ടിലൊളിപ്പിച്ചുകൊണ്ടു്

ഗജപതി ദുർഗ്ഗമങ്ങളായ ഗ്ലഹകരംതൊട്ടു് ദൂരെട്ടരെയുള്ള ഗ്രാമങ്ങരംവരെ അലഞ്ഞുനടക്കകയായിരുന്നു. ആ അലച്ചിൽ ഇന്നും അവസാനിച്ചിട്ടില്ല.

മർദ്ദനങ്ങളേയും ആക്രമണങ്ങളേയും അതിജീവിച്ചുകൊണ്ടു് ലക്ഷോപലക്ഷം അന്നരഹിതരും ക്ഷുധാർത്തരും പീഡിതരുമായ ഒറിയക്കാരുടെ പ്രാണനിലാണു് അന്തിമമായും ഒറീസ്സയുടെ സ്വാതന്ത്ര്യം കുടികൊള്ളുന്നതു്. കോട്ടമതിൽ അവിടെ വലിയ അർത്ഥമൊന്നുമില്ലാത്ത മദ്ധ്യവർത്തി മാത്രമാണു്. എന്നാലും കോട്ടമതിലിൻെറ ചില പ്രധാന സ്ഥലങ്ങളിൽ അമ്പും വില്ലും ധരിച്ച പടയാളികരം ശിലാപ്രതിമകളെപ്പോലെ നിലയുറപ്പിച്ചിരുന്നു. കോട്ടമതിലിലുറപ്പിച്ച ഓടുകൊണ്ടു് നിർമ്മിച്ച പീരങ്കികരം സാന്ധ്യസൂര്യൻെറ പ്രകാശ രശ്മികളേററു് വെട്ടിത്തിളങ്ങി.

മേഘനാദപ്രാചീരത്തിനു തെക്കു് ബരുണേയീ പർവ്വതനിരകളെ മുറിച്ചുകൊണ്ടു് പുരിയിലേയ്ക്കുള്ള പാത മലഞ്ചെരുവിലൊരു പെരുമ്പാമ്പിനെപ്പോലെ ഉറങ്ങിക്കിടക്കുന്നു. രഥിപൂരിലൂടേയും പിപ്പിലിയിലൂടേയും വളഞ്ഞുതിരിഞ്ഞു പോകുന്നതിനേക്കാളെത്രയോ എളുപ്പത്തിൽ ഈ വഴിയിലൂടെ പുരിയിലെത്താൻ കഴിയും. യുദ്ധാർസിംഹഗഢിൽനിന്നും ബരുണേയീഗഢിൽനിന്നും പുരിയിലേയ്ക്കു് തീർത്ഥാടകർ ഈ വഴിക്കാണു പോകാററു്. പോരാത്തതിനു് മുഗളന്മാരുടെ അതിക്രമങ്ങളിൽനിന്നു് ഈ വഴി സുരക്ഷിതവുമാണു്. താഴ്‌വരയുടെ മുകളിൽ ബരുണേയീ കൊടുമുടിയിലെ കൈനാട്ടിസ്തംഭം കോട്ടയിലെ ഏകാന്ത കാവൽക്കാരനെപ്പോലെ ചക്രവാളസീമയെ അതിലംഘിച്ചുകൊണ്ടു് അജയ്യവും അചഞ്ചലവുമായി നിലകൊള്ളുന്നു. ആ കൈനാട്ടി സ്തംഭത്തിൽനിന്നു് ദൂരദർശിനിയിലൂടെ നാലുഭാഗത്തേയ്ക്കും നോക്കിക്കൊണ്ടിരുന്ന സൈനികൻ ആസന്നസന്ധ്യയുടെ പശ്ചാത്തലത്തിൽ ഒരു നിഴൽരൂപം പോലെ കാണപ്പെട്ടു. ആ സ്തംഭത്തിൽനിന്നു് പുരി ജഗന്നാഥക്ഷേത്രത്തിലെ നീലചക്രം മാത്രമല്ല തെക്കു് ചിലികയിലെ നീലജലരാശിവരെ അനായാസം കാണാൻകഴിഞ്ഞിരുന്നു.

രാമചന്ദ്രദേവ് നെടുവീർപ്പിട്ടു. വീണ്ടും ചതുരംഗപ്പലകയിലേയ്ക്കു് തിരിച്ചുവന്നു. ചതുരംഗപ്പലകയിൽ കരുക്കളെ അങ്ങുമിങ്ങും നീക്കി. ഇരുവശത്തും ആനകളേയും നടുവിൽ രാജാവിനേയുംവെച്ചു് വീണ്ടും കരുക്കൾ നിരത്താൻ തുടങ്ങി.

പക്ഷേ, പെട്ടെന്നു് ടികാലി രഘുനാഥ്പൂരിലെ യുദ്ധത്തിൻേറയും ചിലികാതടത്തിലെ ആ മാൽകുദാ ഗ്രാമത്തിൻേറയും ഓർമ്മ ഒരു പ്രകാശനാളംപോലെ അദ്ദേഹത്തിൻെറ കൺമുന്നിൽ ഒളിവീശി.

യുദ്ധം നടന്നിരുന്നുവെങ്കിൽ മറ്റൊന്നായിരിക്കും സംഭവിച്ചിരിക്കുക. പക്ഷേ, അന്നു് യുദ്ധംകൂടാതെതന്നെ മാലൂദ് സേനാപതി അരുശ്രൂ് പറയുകയും അടിയറവാക്കുകയും ചെയ്തു. രാമചന്ദ്രദേവിനെ ഇരുമ്പിൻകൂട്ടിലടച്ചു് ആനപ്പുറത്തു കയററിക്കൊണ്ടുപോവുകയും ചെയ്തു.

ചതുരംഗപ്പലകയിലെ രണ്ടാനക്കാലുകൾ അദ്ദേഹത്തിൻെറ മനോനേത്രങ്ങളിൽ ഭാലേരി അതിർത്തിയിലെ മർദ്കോട്ടു് താഴ്‌വരയെപ്പോലെ തോന്നി.

ഇതാണു് മർദ്കോട്ടു് ഛത്രദ്വാർ താഴ്‌വര. ഇതു് ഭാലേരി പർവ്വതത്തിലെ രണ്ടു കോട്ടമതിലുകളും........കോട്ടമതിലുകൾക്കു താഴെ ഛത്രദ്വാർതാഴ്‌വരയിലെ അജയ്യനും സദാജാഗരൂകനുമായ കാവല്ക്കാരനെപ്പോലെ മർദ്കോട്ടു് ദുർഗ്ഗം നിലകൊള്ളുന്നു. പ്രാചീരത്തിൽ നിർമ്മിച്ചിട്ടുള്ള പ്രകൃതിജന്യമായ കാവൽമാടങ്ങളിൽ മുള്ളുനിറഞ്ഞ മുളകളുടെ മറവിൽ അമ്പുംവില്ലുമെടുത്തു് വില്ലാളികൾ തയ്യാറെടുത്തുനില്ക്കുന്നുണ്ടു്. പർവ്വതശിഖരത്തിലെ ചില പ്രധാന സ്ഥലങ്ങളിൽ തോക്കു ധരിച്ച പട്ടാളക്കാർ നിലയുറപ്പിച്ചിട്ടുണ്ടു്. പർവ്വതത്തിൽനിന്നു് അധികം അകലെയല്ലാതെ ചിലികയിലെ നീലജലം സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങി. മാലൂദ്‌വഴി മുഗൾസേനാപതി ബഷീർഖാൻ വരികയാണെങ്കിൽ അയാളെ തടയാൻ ആംഗഡിലേയും ഹമാർഗഡിലേയും പൈക്ക്കൾ തയ്യാറെടുത്തു് നിൽപ്പുണ്ടു്. താഴ്‌വരയിലെ പ്രവേശദ്വാരത്തിൽ ആനകൾ വലിക്കുന്ന രഥങ്ങളിൽ പീരങ്കികൾ ഒരുക്കിവെച്ചിട്ടുണ്ടു്.

കയ്യിൽ കുന്തവും വാളും ധരിച്ച പടയാളികൾ കുതിരപ്പുറത്തു് കയറി താഴ്വരയുടെ നാലുപാടും ചുററിക്കറങ്ങുന്നുണ്ടു്. അവരുടെ ചുമലിൽ തോക്കുകൾ തൂങ്ങിക്കിടക്കുന്നു. മാറത്തു് ബന്ധിച്ചിട്ടുള്ള "ബദ്ഉഷാലി"ൽ നിന്നു് പുറത്തേയ്ക്കുന്തി നില്ക്കുന്ന മൂച്ചയേറിയ കുന്തമുനകൾ വെട്ടിത്തിളങ്ങുന്നു ഇതേ മർദ്കോട്ട് ഛത്രദ്വാർ താഴ്വരയിൽ വെച്ചാണു് പണ്ടു് ഖല്ലിക്കോട്ടിലേയും ഹുമായിലേയും ഗംജാഗഢിലേയും പുരുണാഗഢിലേയും പൈക്ക്കൾ മുഗൾ നാജിം ബഷീർ ഖാനെ തകർത്തുവിട്ടതു്. കാടുകളിലും മലകളിലുംവെച്ചു് യുദ്ധം ചെയ്യുന്നതിൽ മുഗൾസൈന്യത്തിന്നു് പരിചയം കുറവായിരുന്നു. അതുകൊണ്ടു് അവരെ പരാജയപ്പെടുത്താൻ പൈക്ക്കൾക്കു് എളുപ്പമായിരുന്നു. അക്കാരണത്താലാണു് ചികാകോൾ സേനാപതിയുടെ ആക്രമണത്തിൽനിന്നു് ഖോർധയുടെ തെക്കെ അതിർത്തി സുരക്ഷിതമാക്കാൻവേണ്ടി രാമചന്ദ്രദേവ് ഈ താഴ്വരയെ ദുർഭേദ്യമായൊരു ദുർഗ്ഗംപോലെ ഒരുക്കി നിർത്തിയതു്.

ശകാബ്ദം 1728—ലെ അഥവാ രാമചന്ദ്രദേവിൻെറ നാലാം ഭരണവർഷത്തിലെ സംഭവമാണിതു്.

## 2

ടോഡർമളിന്റേയും മാനസിംഹന്റേയും കാലംമുതൽ ഇന്നുവരേയും ഖോർദയെ അടിപണിയിക്കാൻവേണ്ടി മുഗൾ സേനാപതികൾ ആക്രമണം നടത്തിവരുന്നുണ്ടു്. മറാഠികൾക്കു ശേഷം മററാരെങ്കിലും മുഗൾശക്തിക്കെതിരായി പ്രബലപരാക്രമത്തോടെ യുദ്ധം നടത്തിയിട്ടുണ്ടെങ്കിൽ അതു് ഒറീസ്സയിലെ പൈക്സേന മാത്രമാണു്.

അതിലും നിരവധി വിശ്വാസവഞ്ചനകൾ നടന്നിട്ടുണ്ടു്. പിന്നിൽനിന്നു് കുത്തിയ സംഭവങ്ങളും ഉണ്ടായിട്ടുണ്ടു്. ചില

പ്പോലം ഒറിയാ രാജാക്കന്മാർ തടവിലാക്കപ്പെട്ടിട്ടുണ്ടു്. ചില പ്പോൾ അപമാനിതരാവാതിരിക്കാൻവേണ്ടി കപ്പം കൊടു ക്കാൻ സമ്മതിച്ചിട്ടുണ്ടു്. എന്നാലും മുഗൾശക്തിക്കിതുവരെയും ഖോർധയെ കീഴ്പെടുത്താൻ കഴിഞ്ഞിട്ടില്ല.

മാനസിംഹൻ ഖോർധയുടെ സ്വാതന്ത്ര്യം അംഗീകരിച്ചതു് ജഗന്നാഥനോടുള്ള ഭക്തികൊണ്ടു് മാത്രമായിരുന്നില്ല. അഫ്ഗാൻകാരുടെ മേൽ വിജയംനേടിയ അദ്ദേഹത്തെപ്പോലൊരു സേനാപതിയുടെ നേതൃത്വത്തിൽ കട്ടക്കിൽനിന്നു് തെക്കോട്ടു് മുന്നേറിക്കൊണ്ടിരുന്ന സൈന്യത്തിനു് കാംജോഡി കടന്നു് സാരംഗഗഡ്‌വരെപ്പോലും എത്താൻ കഴിഞ്ഞില്ല. അതിൽ നിന്നുതന്നെ ഒറിയയിലെ പൈക്ക്കളുടെ ശക്തി അദ്ദേഹം മനസ്സിലാക്കിയിരുന്നു. ഈ അജയ്യമായ ശക്തിയോടേററുമുട്ടുന്നതിലും നല്ലതു് ബന്ധുത്വപൂർണ്ണമായ സമ്പർക്കമാണെന്നു് അദ്ദേഹം കരുതി. അങ്ങനെയായാൽ കലാപകാരികളായ അഫ്ഗാൻകാർക്കെതിരായി ഖോർധയെ സുദൃഢമായൊരു രക്ഷാകവചമായി നിർത്താം എന്നു് ദീർഘദർശിയായ മാനസിംഹൻ മുൻകൂട്ടി കണ്ടു.

ജഗന്നാഥനായിരുന്നു ഒറീസ്സയിലെ ഹിന്ദുരാജശക്തിയുടെ പരദേവത. ഒറീസ്സയിലെ യഥാർത്ഥ രാജാവോ ചക്രവർത്തിയോ ആയി അംഗീകരിച്ചിരുന്നതും ജഗന്നാഥനെയായിരുന്നു. ഉത്കലസാമ്രാജ്യത്തിന്റെ അധിനായകനാണു് ജഗന്നാഥൻ. അതുകൊണ്ടു് അനംഗഭീമന്റെ കാലംമുതൽ ഉത്കല സിംഹാസനത്തിൽ ഏതെങ്കിലും രാജാവിനെ അഭിഷേകം ചെയ്യിക്കുന്ന സമ്പ്രദായം നിലവിലില്ല. അതിനാൽ ജഗന്നാഥനോടൊപ്പം ഖോർധാ രാജ്യത്തേയും മുഗളന്മാരുടെ ശനിദൃഷ്ടിയിൽനിന്നു് രക്ഷിക്കാൻവേണ്ടിയാണു് മാനസിംഹൻ ഖോർധയുടെ സ്വാതന്ത്ര്യം അംഗീകരിച്ചതും അതിനെ ബന്ധുരാജ്യമായി പ്രഖ്യാപിച്ചതും. ഖോർധയുടെ ഈ രാഷ്ട്രീയ സ്വാതന്ത്ര്യം മാനസിംഹന്റെ ഔദാര്യംകൊണ്ടു് കിട്ടിയതായിരുന്നില്ല. അതിന്നുവേണ്ടി ഒറിയയിലെ വീരന്മാരായ പൈക്ക്കൾക്കു് തങ്ങളുടെ ചോര നീരാക്കേണ്ടി വന്നി

ട്ടുണ്ട്. മുഗൾചക്രവർത്തി അക്ബറുടെ കാലാവസാനംവരെ ഖോർധയോടൊപ്പം ജഗന്നാഥനും ഒരുവിധത്തിൽ ആപന്മുക്തനായിരുന്നു.

പക്ഷേ, ഉദാരഹൃദയനായിരുന്ന അക്ബർചക്രവർത്തിയുടെ മരണശേഷം ജഹാംഗീർമുതൽ ഔറംഗസീബ് വരെ എല്ലാ ചക്രവർത്തിമാരും മാനസിംഹൻെറ ഈ വ്യവസ്ഥ നിരാകരിക്കുകയും ഗജപതിയുടെ സിംഹാസനം പിടിച്ചടക്കാൻ ശ്രമിക്കുകയുമാണ് ചെയ്തത്. ഹാഷിംഖാൻ, കല്യാണസിംഹൻ, മുനീംഖാൻ, ഖാൻ–ഏ–ദൌരാൻ മുതലായ എത്രയോ സേനാധിപന്മാർ ഖോർധയെ വീണ്ടുംവീണ്ടും ആക്രമിച്ച് അതിൻെറ സ്വാതന്ത്ര്യം തട്ടിയെടുക്കാനുള്ള വിഫലശ്രമങ്ങൾ നടത്തിയിരുന്നു. യുദ്ധത്തിൽ പലപ്പോഴും ഖോർധ പരാജയപ്പെട്ടിട്ടുണ്ട്. കുശഭദ്രാ, ഭാഗ്ഗവീ, ദയാ തുടങ്ങിയ നദികളിലെ വെള്ളം പൈക്ക്കളുടെ രക്തംകൊണ്ട് ചുവന്നു. ചരൽമൂടിയ വെളിമ്പറമ്പുകൾ പട്ടടകളായിത്തീന്നു. പക്ഷേ, അതോടൊപ്പംതന്നെ ചരിത്രത്തിൻെറ ഗദാഘാതമേററ് വിജയികളായ ആ വീരന്മാരുടെ പേരുകൾപോലും ഭൂമുഖത്തുനിന്ന് മാഞ്ഞുപോയി. മുറിച്ച മരത്തിൻെറ മുരടിനുനിന്ന് വീണ്ടും കൊമ്പുകൾ കിളിത്തുവരുമ്പോലെ ഖോർധയിലെ രാജശക്തി വീണ്ടും തലയുയത്തി.

ഇതുപോലെതന്നെ മുഗളന്മാരുമായുള്ള ബലപരീക്ഷണത്തിൻെറ ഒളിച്ചുകളിയിൽ ജഗന്നാഥനോടൊപ്പം ഖോർധയിലെ രാജശക്തിയും പരാജയമറിയാതെനിന്നു.

പക്ഷേ, ദുസ്സാദ്ധ്യമായ ഇക്കാര്യം സാദ്ധ്യമാക്കി കാണിച്ചതരാമെന്ന പ്രതിജ്ഞയുമെടുത്താണ് തകീഖാൻ കട്ടക്കിലെ നായബ്നാജിം ആയി വന്നിട്ടുള്ളത്. ഒറിയാ ജനതയുടെ ആരാധ്യനായ പരദേവത മാത്രമല്ല ജഗന്നാഥൻ. ഒറിയാ ജനതയുടെ രാഷ്ട്രീയ ശക്തിയുടെ ഉറവിടംകൂടിയാണ് എന്ന് തകീഖാന് അറിയാമായിരുന്നു. ഖോർധയിലെ രാജാവിന് ശക്തിയിലും പ്രസിദ്ധിയിലും എത്രതന്നെ കുറവുണ്ടെങ്കിലും ശരി, ജഗന്നാഥൻെറ രാജസേവകനെന്ന നിലയിൽ ഒറീസ്സ

യിലെ എല്ലാ രാജ്യങ്ങളിലും, എന്തിന് മുഗളാധിപത്യത്തിൻ കീഴിലുള്ള പ്രദേശങ്ങളിൽപ്പോലും, എല്ലാ ദുർഗ്ഗപതികളുടേയും സാമന്തന്മാരുടേയും സാധാരണക്കാരുടേയും അഭിമാനഭാജനമായിരുന്നു അദ്ദേഹം. ഒറീസ്സയിലെ രാഷ്ട്രീയമായ ഐക്യത്തിൻെറ പ്രതീകവും ജഗന്നാഥനായിരുന്നു. അതുകൊണ്ടു് ഖോർധയോടൊപ്പം ജഗന്നാഥനേയും നശിപ്പിക്കാനായിരുന്നു തകീഖാൻ ഉദ്ദേശിച്ചിരുന്നതു്. മുഗൾസൈനികർ എത്രതന്നെ പരാക്രമികളാണെങ്കിലും ശരി കാടുകളിലും മലകളിലുംവച്ചു് യുദ്ധംചെയ്യുന്നതിൽ പരിശീലനംനേടിയ സമർത്ഥരായ പൈക്ക് സേനയെ പരാജയപ്പെടുത്താൻ അവക്കു് കഴിയുകയില്ലെന്നു് കഴിഞ്ഞകാലത്തെ യുദ്ധങ്ങളിൽനിന്നു് തകീഖാൻ മനസ്സിലാക്കിയിരുന്നു. അതുകൊണ്ടു്, ചവണകൊണ്ടു് ഖോർധയുടെ കഴുത്തുപിടിച്ചു ഞെരിക്കുംപോലെ ഒരേസമയം തെക്കുനിന്നും വടക്കുനിന്നും ആക്രമിക്കാനുള്ള പദ്ധതിയാണു് അയാൾ ആസൂത്രണംചെയ്തിരുന്നതു്. വടക്കുനിന്നു് താൻതന്നെ ആക്രമണത്തിൻെറ നേതൃത്വമേറെറടുക്കുക, തെക്കുനിന്നു് ചികാകോൾ സേനാപതി ജുൽഫിക്കർഖാൻ നജരത്ജംഗ്, ചികാകോളിൻെറ വടക്കൻ അതിർത്തിയിലുള്ള രഘുനാഥ്പൂർ ടികാലി പിടിച്ചടക്കി, അയാൾ നേരെ കാൽപുഡവരെ മുന്നേറണം. ഈ സുവർണ്ണാവസരമുപയോഗിച്ചു് തകീഖാൻ ഖോർധയിൽ അധികാരം സ്ഥാപിക്കും. അതിനെത്തുടന്നു് ശ്രീക്ഷേത്രത്തിലും! ഖാൻ—ഏ—ദൌരാനുപോലും കഴിയാത്തകാര്യം തകീഖാൻ ചെയ്തു കാണിച്ചുകൊടുക്കും.

തകീഖാൻെറ ഈ ആസൂത്രണങ്ങളെപ്പററിയുള്ള എല്ലാ വിവരങ്ങളും രാമചന്ദ്രദേവിനു് അപ്പപ്പോൾ കിട്ടിക്കൊണ്ടിരുന്നു. അതിനെ നേരിടാനുള്ള എല്ലാ ഒരുക്കങ്ങളും അദ്ദേഹവുംചെയ്തുവെച്ചിരുന്നു. കുടെ കുറച്ചു് കുതിരപ്പടയാളികളേയും കാലാൾപ്പടയാളികളേയുംകൂട്ടി അദ്ദേഹം ടികാലിയിൽനിന്നു് പിന്മാറി ഛത്രഭാർ താഴ്വരയിലെത്തും. ചികാകോൾ സേനാപതി ജുൽഫിക്കർഖാൻ എളുപ്പത്തിൽ നേടിയ വിജയത്തിൽ മതിമറന്നു് അശ്രദ്ധനായി കാൽപുഡയിലേയ്ക്കു് മുന്നേറും. അപ്പോൾ

വിജയരാജു തൻെറ തെലുങ്ക് സേനയോടൊപ്പം പിന്നിൽ നിന്നാക്രമിക്കണം. ചിക്കാകോലംസേന ജയന്ത്ഗഢും ബ്രാഹ്മദാനദിയും കടന്നുവന്നാൽ, ജരഡയിലേയും സുരംഗിയിലേയും ഖേമണ്ടിയിലേയും ദുർഗ്ഗപതികൾ മഹേന്ദ്രഗിരിക്കടുത്തു വെച്ച് അവരെ നേരിടണം. അവിടെ രാമഗിരി ദുർഗ്ഗത്തിലെ ശികാരരാജു തൻെറ പുലിത്തോലണിഞ്ഞ ഭീമാകാരന്മാരായ കന്ധസൈനികരോടൊപ്പം അവരെ സഹായിക്കും. അവിടെ നിന്നും രക്ഷപ്പെട്ടുപോന്നാൽപിന്നെ അവസാനമായി ഛത്രദ്വാർ താഴ്വരയുണ്ട്. ഛത്രദ്വാരിൽവച്ചാണ് ഹിന്ദുശക്തിയും മുഗൾശക്തിയും തമ്മിൽ അവസാനത്തെ ഏറ്റുമുട്ടലുണ്ടാവുക. അതിനുവേണ്ടി രാമചന്ദ്രദേവ് തൻെറ മുഴുവൻ യുദ്ധകൌശലവും ഉപയോഗിച്ച് ചെറുത്തുനില്പിനുള്ള വ്യൂഹം ഒരുക്കിനിർത്തിയിരുന്നു. മർദ്കോട്ട് ദുർഗ്ഗവും ഛത്രദ്വാർ താഴ്വരയും ബക്സി വേണു ഭ്രമരവരൻെറ നേരിട്ടുള്ള നിയന്ത്രണത്തിലായിരുന്നു. ഗംജാംഗഢിലെ കൃപാസിന്ധു മാനസിംഹൻ വേണു ഭ്രമരവരൻെറ സ്യാലനാണ്. മുന്നിൽനിന്ന് അദ്ദേഹം ഛത്രദ്വാരത്തെ രക്ഷിക്കും. വടക്കുഭാഗത്ത് കാൽപുഡ്പൂരികെ തകീഖാൻെറ സൈന്യത്തെ ജരിപഡാഗഢിലെ ഹരിഹരറായ്സിംഹനും നരൺഗഢിലെ ശത്രുവൈരീശല്യനും തടയും. ബാണപൂർ രാജ്യത്തിലെ രാജാവ് ഗോവിന്ദഹരിചന്ദൻ അവരെ സഹായിക്കും. ശിശുപാലഗഢ് മുതൽ തകീഖാനെ ചെറുക്കാൻ ഇങ്ങനെ അടിക്കടി സൈന്യങ്ങളെ തയ്യാറാക്കി നിർത്തിയിരുന്നു.

രാമചന്ദ്രദേവിൻെറ രക്തം തിളയ്ക്കാൻ തുടങ്ങി. ചരിത്രത്തോടുള്ള ഈ ചൂതുകളിയിൽ അവസാനത്തെ പന്തയംവെച്ചിരിക്കയാണ് അദ്ദേഹം.

ശത്രുക്കളെ തടയാൻ വ്യൂഹം നിർമ്മിക്കാൻ ബുദ്ധിമുട്ടില്ല. പക്ഷേ വിശ്വാസവഞ്ചനക്കെതിരായി എന്തുചെയ്യാൻകഴിയും? ചരിത്രത്തിലിതുവരെ വിശ്വാസവഞ്ചനക്കെതിരായി എന്തെങ്കിലും ചെയ്യാൻ ആർക്കും കഴിഞ്ഞിട്ടില്ല. അന്ന് ഛത്രദ്വാർ താഴ്വരയിലും സംഭവിച്ചതതുതന്നെയാണ്.

രാമചന്ദ്രദേവിന്നതുവരേയും ആ നിഷ്ഠുരമായ സത്യം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല.

ടികാലിക്കടുത്തു് കാശിംപേട്ടയിലെ ബാഹുബലേന്ദ്രൻെറ സൈനികരല്ലാതെ മററാരും പിന്തുണയ്ക്കില്ലെന്നു് രാമചന്ദ്രദേവ് കണ്ടു. രാജമഹേന്ദ്രയിലെ രാജുവിനേയും അവസാനം വരെ കണ്ടില്ല. സാമാന്യമായ ഒരു ചെറുത്തുനില്പിനുശേഷം രാമചന്ദ്രദേവ് പിൻവാങ്ങാൻ തുടങ്ങി. ബഹുദാനദി കടക്കാൻ ചികാകോശം സൈന്യത്തിനു് എളുപ്പമായിരുന്നില്ല. പക്ഷേ, ജയന്ത്ഗഢിലെ ദുർഗ്ഗപതി ഹരിഹർ വിശ്വാസ് റോയിയും അവസാനനിമിഷത്തിൽ വഞ്ചിച്ചു. അദ്ദേഹം കോട്ടയ്ക്കകത്തുതന്നെ ഇരുന്നുകളഞ്ഞു. സ്വാർത്ഥതാല്പര്യങ്ങൾ സംരക്ഷിക്കാനുള്ള വെപ്രാളത്തിൽ സമൂഹ താല്പര്യങ്ങളും സ്വാതന്ത്ര്യവും അപകടപ്പെടുന്നതിനെപ്പററി അവരാരും ശ്രദ്ധിച്ചിരുന്നേയില്ല. ചികാകോശം സൈന്യത്തിൽ കാലാൾപ്പട, കുതിരപ്പട, വില്ലാളികൾ, കുന്തക്കാർ, തോക്കുകാർ എല്ലാം കൂടി ഇരുപതിനായിരത്തോളം സൈനികരുണ്ടായിരുന്നു. ബാഹുബലേന്ദ്രൻെറ ചെറിയ സൈന്യത്തിനു് ഈ വിപുലമായ സൈന്യത്തോടെന്തുചെയ്യാൻ കഴിയും? അതിനുംപുറമേ വെറുതെ അവരുടെ ശക്തി നശിപ്പിക്കുന്നതു് രാമചന്ദ്രദേവ് ഇഷ്ടപ്പെട്ടിരുന്നില്ല. രാജുവിൻെറ തെലുങ്കുസേന വന്നെത്തിയിരുന്നെങ്കിൽ അവരോടൊപ്പംചേർന്നു് ചികാകോശം സൈന്യത്തെ ആക്രമിക്കാൻ കഴിഞ്ഞേനെ!

പക്ഷേ, അതുണ്ടായില്ല. എങ്ങനെയോ ജീവൻരക്ഷിച്ചു് ബാഹുബലേന്ദ്രൻ തൻെറ സൈന്യത്തോടൊപ്പം കാശിംപേട്ടയിലേയ്ക്കു് തിരിച്ചുപോയി. മുൻ പദ്ധതിയനുസരിച്ചു് മഹേന്ദ്രഗഢിനരികെ ജരഡയിലേയും ഖേമണ്ടിയിലേയും പൈക്കുകൾ ജുംഫിക്കർഖാനോടേററുമുട്ടി. രാമഗിരിദുർഗ്ഗത്തിലെ ശികാരരാജുവിൻെറ പുലിത്തോലണിഞ്ഞ കന്ധ്സേനയുടെ ശരവർഷത്തെ ഭേദിച്ചുകൊണ്ടു് മഹേന്ദ്രഗിരിദുർഗ്ഗം കടന്നു് മുന്നോട്ടുപോകാൻ ജുംഫിക്കർഖാനു് വളരെ ബുദ്ധിമുട്ടേണ്ടി വന്നു. കന്ധ്സൈനികർ തങ്ങളുടെ ജീവൻ ബലിയർപ്പിച്ചു

............നൂറിലേറെപേർ കൊല്ലപ്പെട്ടു. പക്ഷേ, ഇസ്മായിൽ ഖാന്റെ സൈന്യത്തേയും അവർ പരിക്കേല്പിക്കാതെ വിട്ടില്ല. അതിനിടയിൽ കിട്ടിയ അവസരമുപയോഗിച്ചുകൊണ്ടു് രാമചന്ദ്രദേവ് ഛത്രപൂരിലേയ്ക്കു് ഓടി. പിന്നിൽനിന്നാക്രമിച്ചു് പികാമകോളം പിടിച്ചെടുക്കുന്നതിലർത്ഥമില്ല. ഛത്രപൂറിൽ നിന്നു് ഇസ്മായിൽഖാനെ ഓടിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഖോർധയുടെതന്നെ അന്ത്യമായിരിക്കും സംഭവിക്കുക.

അതുകൊണ്ടു് രാവുംപകലുമില്ലാതെ രാമചന്ദ്രദേവ് ഛത്രപൂറിലേയ്ക്കോടി. കേവലം ഇരുനൂറു് സൈനികരേ അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നുള്ളു. കാലാൾപ്പടയാളികളിൽ ചിലർ പരിക്കേററും ചിലർ വിശപ്പുകൊണ്ടും ക്ഷീണംകൊണ്ടും മരിച്ചുവീണു. ശേഷിച്ചവർ "ജയ് ജഗന്നാഥ" എന്നാർത്തുവിളിച്ചുകൊണ്ടു് ഛത്രപൂറിലേയ്ക്കു് ഓടുകയാണു്.

എല്ലാവരുടേയും ദൃഷ്ടികൾ ഛത്രപൂറിലായിരുന്നു. വെള്ള കീറാൻ ഇനിയും നേരമുണ്ടു്. രാത്രിയിലെ ഇരുട്ടു് ഇനിയുമല്പം ബാക്കിയുണ്ടു്. ഇസ്മായിൽഖാന്റെ സൈന്യം ഹുൽടക്കിനു് സമീപം എത്തിയ വിവരം തലേന്നുതന്നെ രാമചന്ദ്രദേവിനു് കിട്ടിയിരുന്നു. ഋഷികുല്യയിലെത്താൻ ഒരു ദിവസത്തിലേറെ വേണ്ട. കാരണം മഹേന്ദ്രഗിരി കഴിഞ്ഞാൽപിന്നെ വഴിയിൽ മററു തടസ്സങ്ങളൊന്നുമില്ല. അതുകൊണ്ടു് സന്ധ്യയ്ക്കു് മുമ്പുതന്നെ എങ്ങനെയെങ്കിലും ഛത്രപൂറിലെത്തണം. ആ ലക്ഷ്യംവച്ചു് രാമചന്ദ്രദേവ് സൈനികരോടൊപ്പം കുതിക്കുകയായിരുന്നു.

അല്പം കഴിയുമ്പോഴേയ്ക്കും ഉഷസന്ധ്യയുടെ സ്നിഗ്ദ്ധമായ അരുണകിരണങ്ങളിൽ ആറാടിനില്ക്കുന്ന ഋഷി മോഹിനിയായ ഋഷികുല്യയുടെ നീലജലവേണി കൺമുന്നിൽ പ്രകാശിക്കും. അതിനുശേഷം ഗഞ്ജാം............പിന്നെ ഛത്രപൂർ............ പിന്നെ............

ഋഷികുല്യയുടെ തെക്കുഭാഗത്തു് പരന്നുകിടക്കുന്ന വിശാലമായ വെളിംപ്രദേശത്തു് രാമചന്ദ്രദേവ് പെട്ടെന്നു് ശിലാ

പ്രതിമപോലെ മരവിച്ചുനിന്നുപോയി. കിഴക്കുഭാഗത്തു് അല്പമാത്രപ്രകാശിതമായ പശ്ചാത്തലത്തിൽ നൂറിലേറെ കൊടിക്കൂറകൾ ഇളംകാററിൽ ആടിക്കളിക്കുന്നു! സൂക്ഷിച്ചു നോക്കിയാൽ ഒരു സൈന്യശിബിരമാണോ എന്നു് തോന്നും, ഋഷികല്യയുടെ വടക്കുഭാഗത്തു് അർദ്ധചന്ദ്രാകൃതിയിലൊരു വ്യൂഹം നിർമ്മിച്ചപോലെ.

ഇതാരായിരിക്കും? തകീഖാൻെറ സൈന്യങ്ങൾ ഛത്രഭാർ കീഴടക്കി തെക്കോട്ടു നീങ്ങുകയാണോ? ബക്ഷി വേണുഭ്രമരവരൻ യുദ്ധത്തിൽ തോററുപോയോ? ഗംജാഗഢിലെ മാനസിംഹൻ ചെറുത്തുനിന്നില്ലേ? പ്രതിരോധത്തിനുവേണ്ടി രാമചന്ദ്രദേവ് സസൂക്ഷ്മം തയ്യാറാക്കിയ വ്യൂഹങ്ങളെല്ലാം മണൽകോട്ടകൾപോലെ തകർന്നു തരിപ്പണമായിപ്പോയോ?

ഒരു പടയാളി പെട്ടെന്നാർത്തുവിളിച്ചു: "ഇതു് ബക്ഷി സാമന്തിൻെറ സൈന്യമാണു്. മുഗളന്മാരുടേതായിരുന്നുവെങ്കിൽ പച്ചക്കൊടികളല്ലേ കാണുക........ഈ കൊടികളെല്ലാം കുങ്കുമനിറമാണു്."

ഉഷഃസന്ധ്യയുടെ പ്രഥമ പ്രകാശത്തിൽ ബക്ഷി വേണുഭ്രമരവരൻെറ സൈന്യത്തിൻെറ കുങ്കുമ പതാകകൾ പാറിക്കളിക്കുന്നു. അതുകണ്ടു് സൈനികർക്കു് ശക്തിയും കരളുറപ്പും തിരിച്ചുകിട്ടി. പക്ഷേ, രാമചന്ദ്രദേവ് ഉള്ളാലെ വിതുമ്പുകയായിരുന്നു. പ്രഭാതത്തിലെ ഇളങ്കാററിലാടിക്കളിക്കുന്ന ബക്ഷിയുടെ കൊടിക്കൂറകൾ പരാജയം വിളിച്ചറിയിക്കുന്നതുപോലെ തോന്നി അദ്ദേഹത്തിനു്.

ബക്ഷി ഛത്രഭാർ വിട്ടെന്തിനാണു് ഇങ്ങോട്ടുപോന്നതു്? മാലൂദ് സേനാപതി ഈ അവസരമുപയോഗിച്ചു് ഛത്രഭാർ താഴ്‌വര കീഴടക്കാതെ വെറുതെയിരിക്കുമോ? രാജ്പൂർ പ്രാന്തരത്തിൽവച്ചു് ചികാകോൾ സൈന്യത്തെ തടയാൻ സാദ്ധ്യമല്ല. ചികാകോൾ സൈനികരുടെ എണ്ണം എത്രയായാലും വേണ്ടില്ല, അവരെത്രതന്നെ ഒരുക്കത്തോടുകൂടി വന്നാലും വേണ്ടില്ല, ഛത്രഭാർ താഴ്‌വരയിൽവച്ചു് അവരെ എളുപ്പത്തിൽ പരാജയപ്പെടുത്താൻ കഴിയുമായിരുന്നു. പക്ഷേ ഇവിടെ

രാജപൂരിലെ വിശാലമായ മണലാരണ്യത്തിൽ രാമചന്ദ്ര ദേവിന്റെ സൈന്യങ്ങൾ അപ്പൂപ്പൻതാടിപോലെ പറന്നു പോകാൻ ഏറെനേരം വേണ്ടിവരില്ല.

തല്ക്കാലം ആത്മരക്ഷയ്ക്കുള്ള ഒരേ ഒരിടം ഗംജാഗഢ് മാത്ര മാണു്. അവിടെനിന്നു് എങ്ങനെയെങ്കിലും ബാണപൂരിലെ ഗോവിന്ദ ഹരിചന്ദനുമായി സന്ധിക്കാൻ കഴിഞ്ഞാൽ ഒരു പക്ഷേ ചികാകോൾ സൈന്യത്തെ തടയാൻ കഴിഞ്ഞേക്കും. രാമചന്ദ്രദേവ് "ജയ്ജഗന്നാഥ്മാബൈ:" എന്നുച്ചരിച്ചുകൊണ്ടു് രാജ്പൂർ പ്രാന്തരത്തിലേയ്ക്കു് കുതിരയെ ഓടിച്ചുപോയി.

രാമചന്ദ്രദേവിനെ സ്വാഗതംചെയ്യാൻവേണ്ടി എതിർ വശത്തുനിന്നു് ബക്സി വേണു ഭ്രമരവരൻ കുതിരപ്പുറത്തേറി വരുന്നുണ്ടായിരുന്നു. രാമചന്ദ്രദേവ് ഇടയ്ക്കുവെച്ചുതന്നെ ബക് സിയുടെ കുതിരയെ കടിഞ്ഞാൺപിടിച്ചുനിർത്തി. കുതിര പെട്ടെന്നു് നിന്നുപോയതുകൊണ്ടു് ബക്സി മുന്നോട്ടു് കുനിഞ്ഞുപോയി.

രാമചന്ദ്രദേവ് ചോദിച്ചു: "നിങ്ങളിതെന്താണു് ചെയ്തതു്, ബക്സീ? ഛത്രദ്വാർ താഴ്വര ചെറുത്തുനില്പൊന്നും കൂടാതെ തന്നെ മാലൂദ് സേനാപതിക്കേൽപ്പിച്ചുകൊടുത്തുപോന്നു, അല്ലേ? ഇപ്പോൾ പിന്നിൽനിന്നു് ചികാകോൾ സേനാപതി ഇരുപതിനായിരം പട്ടാളക്കാരുമായി മുന്നേറിക്കൊണ്ടിരിക്കു യാണു്. ഈ പ്രബലമായ മുഗൾശക്തിയെ നിങ്ങൾക്കെ ങ്ങനെ തടയാൻ കഴിയും?"

ബക്സിക്കു് പെട്ടെന്നൊന്നും പറയാൻ കഴിഞ്ഞില്ല. രാമ ചന്ദ്രദേവിന്റെ മുഖത്തു് നേരെനോക്കാനുള്ള ധൈര്യംപോലും അയാൾക്കുണ്ടായിരുന്നില്ല.

നീചമായ വിശ്വാസവഞ്ചന കാണിച്ച ഒരാൾ, അയാളെത്ര തന്നെ നിഷ്ഠുരനായാലും വേണ്ടില്ല, നിസ്സഹായനും നിഷ്ക ളങ്കനുമായ തന്റെ നേതാവിനെ മുഖത്തോടുമുഖം കാണുമ്പോൾ സ്വാഭാവികമായും അയാളുടെ തൊണ്ട അടഞ്ഞുപോകും. മറു പടി പറയാൻ അയാൾ പരുങ്ങും. നോട്ടം ഉറയ്ക്കാതെ മറ്റൊ

രിടത്തേയ്ക്ക് തെന്നിപ്പോകം. ആ സമയത്ത് ബക്സിയും അങ്ങനെയൊരു പരുവത്തിലായിരുന്നു.

രാമചന്ദ്രദേവ് വീണ്ടും നിസ്സഹായമായ സ്വരത്തിൽ ചോദിച്ചു:

"നിങ്ങളെന്താണീ ചെയ്യുന്നത്, ബക്സീ?"

ബക്സിയുടെ പരുക്കൻമുഖത്തെ രേഖകൾ കൂടുതൽ രൂക്ഷമായപോലെ തോന്നി. തലയോട്ടിപോലെ തോന്നിക്കുന്ന മിനുങ്ങിയ മൊട്ടത്തല. നെററിയുടെ ചുവട്ടിൽ ഗുഹപോലെ കഴിഞ്ഞ കണ്ണുകൾ വെണ്മഴുവിന്റെ വായ്ത്തലപോലെ വെട്ടിത്തിളങ്ങി. ക്ഷണനേരംകൊണ്ടയാൾ സ്വയം നിയന്ത്രിച്ചു. നിയന്ത്രണാധീനമായ സ്വരത്തിൽ അയാൾ പറഞ്ഞു: "മുന്നിൽ ചികാകോൾ സൈനികരുണ്ട്...............പിന്നിലുമുണ്ട്. മാലൂദിലെ ഛത്രദ്വാർ താഴ്വരകളിൽനിന്നുകൊണ്ട് ഈ ദ്വിമുഖമായ ആക്രമണത്തിൽനിന്നു രക്ഷപ്പെടാൻ നമുക്ക് കഴിയുമായിരുന്നോ?"

മുമ്പേതന്നെ ആലോചിച്ചുറപ്പിച്ചിരുന്ന പദ്ധതികളും ആസൂത്രണങ്ങളുമെല്ലാം ബക്സിയെന്താ മറന്നുപോയോ? താഴ്വരയുടെ വടക്കുഭാഗത്ത് ഒരുക്കിനിർത്തിയിട്ടുള്ള പീരങ്കികൾ, ചിലികാതീരത്തുനിന്നു മേലോട്ടു കയറുമ്പോഴേയ്ക്കുതന്നെ മാലൂദ് സേനാപതിയുടെ സൈന്യത്തെ മുഴുവൻ പരാജയപ്പെടുത്തിയിരിക്കും. താഴ്വരയുടെ പിന്നിൽ ചിലികാതീരത്ത് വില്ലാളിവീരന്മാരായ സൈനികർ തയ്യാറായി നിൽക്കുന്നുണ്ട്. അതുകൊണ്ട് ഛത്രദ്വാർ താഴ്വരയുടെ അതിർത്തിയിൽ കാൽ കുത്താൻപോലും മാലൂദ് സേനാപതിക്ക് കഴിയുമായിരുന്നില്ല.

ഇയാളുമായൊരു വാദപ്രതിവാദത്തിലേർപ്പെട്ടിട്ടു ഫലമില്ലെന്നു രാമചന്ദ്രദേവിനു മനസ്സിലായി. പക്ഷേ, ബക്സിയുടെ സ്വരത്തിൽ ഭയത്തിന്റെ നിഴലാട്ടംപോലുമുണ്ടായിരുന്നില്ല. അയാൾ പറഞ്ഞു: "ഛാമൂ! അങ്ങ് ഒട്ടുംതന്നെ അസ്വസ്ഥനാവരുത്. ഈ രാജ്പൂർ പ്രാന്തരത്തിൽവെച്ചുതന്നെ നമുക്ക് ചികാകോൾ സൈന്യത്തെ എളുപ്പത്തിൽ എതിർത്തു

തോൽപ്പിക്കാൻ കഴിയും. ഗംജാഗഡിലെ കൃപാസിന്ധു മാന സിംഹൻ നമ്മുടെ പിന്നിലുണ്ടല്ലോ.''

മുങ്ങിച്ചാവാൻ പോവുന്നവനൊരു പുൽക്കൊടി കിട്ടിയ പോലെ ഗംജാഗഡിലെ കൃപാസിന്ധു മാനസിംഹൻെറപേർ രാമചന്ദ്രദേവിൽ പ്രതീക്ഷയുണർത്തി. മുൻകാലത്തു് ഗംജാ ഗഡ് നിരവധി വിപത്തുകളെ അനായാസം തരണംചെയ്തി ട്ടുണ്ടു്. കൃപാസിന്ധു മാനസിംഹൻ വിചാരിച്ചാൽ ചികാ കോൾ സൈനികരെ ഋഷികുല്യയ്ക്കപ്പുറം എളുപ്പത്തിൽ തടഞ്ഞു നിർത്താൻ കഴിയും.

രാമചന്ദ്രദേവ് നിർദ്ദേശം നൽകി: ''ബക്സീ, നിങ്ങൾ ഋഷികുല്യയുടെ വടക്കുഭാഗത്തു് സൈന്യങ്ങളെ ഒരുക്കി നിർത്തു........ഞാൻ ഗംജാഗഡിലേയ്ക്കു് പോകുന്നു.'' അദ്ദേഹം കുതിരയെ ഗംജാഗഡിലേയ്ക്കു് ഓടിച്ചുപോയി. മററു സൈനി കർ ഋഷികുല്യയുടെ വടക്കുഭാഗത്തു് ചെറുത്തുനിൽപ്പ് സംഘ ടിപ്പിക്കാൻവേണ്ടി ബക്സിയുടെകൂടെനിന്നു. ദൂരെ പൊന്തിയ പൊടിപടലങ്ങൾക്കിടയിൽ പതുക്കെപ്പതുക്കെ അപ്രത്യക്ഷ നായിക്കൊണ്ടിരുന്ന രാമചന്ദ്രദേവിനെ നോക്കി ബക്സി യുടെ നിഷ്ഠുരമായ മുഖത്തു് കുടിലമായൊരു ചിരിപരന്നു. ...........അതു് പുരികങ്ങളിലേയ്ക്കു് പടന്നു മാഞ്ഞുപോയി.

ജ്യേഷ്ഠമാസത്തിലെ വെയിൽ തലയിൽ തീതുപ്പുകയായി രുന്നു. ദിഗന്തങ്ങളോളം പരന്നുകിടക്കുന്ന മണലാരണ്യത്തിൽ തൃഷിതമായ കാനൽജലത്തിൻെറ നീലനിഷ്ഠുരത ഓളം വെട്ടിയിരുന്നു.

## 3

ചതുരംഗക്കളത്തിലെ കരുക്കളെയെല്ലാം വീണ്ടും അങ്ങുമിങ്ങും മാററിവച്ചു രാമചന്ദ്രദേവ്; ഉണക്കം പിടിച്ചിട്ടില്ലാത്ത ആഴ മുള്ള മുറിവിൽ വീണ്ടുമാരോ കുത്തി നോവിച്ചുപോലെ........

രാമചന്ദ്രദേവ് അട്ടഹസിച്ചു:

"ആരവിടെ........സേവകാ!"

വിജനമായ മുറിയിൽ രാമചന്ദ്രദേവിന്റെ അട്ടഹാസം മാറെറാലിക്കൊണ്ടു. വീണ്ടും ശാന്തമായി. ഇന്നു് ലോധുമിയാൻ ഖലീഫയും വൈകിയിരിക്കുന്നു. അയാഠം വന്നിരുന്നുവെങ്കിൽ ഒന്നുരണ്ടുവട്ടം കളിക്കാമായിരുന്നു. കളിയിൽ മുഴുകുമ്പോഠം വേദനാജനകമായ ഈ ഓർമ്മകളും പശ്ചാത്താപവുമൊന്നും മനസ്സിലേയ്ക്കു് തികട്ടി വരില്ലായിരുന്നു. രാമചന്ദ്രദേവ് വീണ്ടും ചതുരംഗപ്പലകയിൽ കരുക്കഠം നിരത്താൻ തുടങ്ങി.

ഇപ്പോഠം ഒരു കാലാളിന്റെ മുന്നിലാണു് രാജാവു്. രാജാവെങ്ങോട്ടാണു് രക്ഷപ്പെടുക? രാജാവിന്റെ കതിരശ്ശും അനങ്ങാൻവയ്യ. അന്നത്തെ അത്യന്തം വേദനാജനകമായ ആ ദൃശ്യം ഒരിക്കൽക്കൂടി രാമചന്ദ്രദേവിന്റെ കണ്ണുകഠംക്കുമുമ്പിൽ പൊന്തിവന്നു.

അന്നു് ഗംജാഗഡ്ഡും ഇതേപോലെ അനങ്ങാതെ നിൽക്കുകയാണു് ചെയ്തതു്. നേരെവരുന്ന ശത്രുക്കളോടു് പൊരുതാൻ പുറപ്പെട്ടതാണു് രാമചന്ദ്രദേവ്. പക്ഷേ, വീട്ടിന്നകത്തുതന്നെയുള്ള ശത്രുക്കളെ നേരിടാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നില്ല. എന്നാലും കൃപാസിന്ധു മാനസിംഹനോടു് വളരെ വിനയാന്വിതനായി അദ്ദേഹം പറഞ്ഞു: "സഹോദരാ, മാനസംരക്ഷകനായ മാൻസിംഹ്, ഈ കാലംകെട്ടകാലത്തു് നിങ്ങഠം മാത്രമേ ഒരാശ്രയമുള്ളു. മററാരെ ആശ്രയിക്കാൻ? എന്റെ അധികാരത്തിന്റെ കാര്യമിരിക്കട്ടെ. ഇന്നത്തെ യുദ്ധം മുഗളന്മാരിൽനിന്നു് ജഗന്നാഥനെ രക്ഷിക്കാനുള്ള യുദ്ധമാണു്. ഖോർധ രാജകുടുംബം നശിച്ചുപോയാലും എനിക്കു് ഖേദമില്ല. പക്ഷേ, ശരണാഗതവത്സലനായ ഏതൊരു ജഗന്നാഥന്റെ അഭയധ്വജത്തിനു കീഴിലാണോ ഒറിയയിലെ ആബാലവൃദ്ധം ജനങ്ങളും വളരുകയും സുരക്ഷിതരായിരിക്കുകയും ചെയ്യുന്നതു്, ആ ജഗന്നാഥന്റെ മാനംകാക്കാൻ നിങ്ങഠം സഹായിക്കില്ലേ, മാൻസിംഹ്?"

പക്ഷേ, മാനസിംഹൻ ഒട്ടും താല്പര്യം കാണിക്കാതെ, യാതൊരു കുലുക്കവുംകൂടാതെ, രാമചന്ദ്രദേവിന്റെ മുമ്പിൽ ഗംജാഗഢിലെ കോട്ടവാതിൽ കൊട്ടിയടച്ചു. പുണ്ണിൽ കൊള്ളി വെയ്ക്കുംപോലെ രാമചന്ദ്രദേവിന്റെ നിസ്സഹായമായ കണ്ണുകൾക്കുമുമ്പിൽ ഗംജാഗഢിനുമുകളിൽ മാനസിംഹനും മുഗളന്മാരും തമ്മിലുള്ള ബന്ധുത്വത്തിന്റെ പ്രതീകമെന്നോണം വെള്ളക്കൊടി പാറിക്കളിച്ചു. നിഷ്ഫലവും നിരർത്ഥകവും നിർവ്വീര്യവുമായ കോപംകൊണ്ടു് രാമചന്ദ്രദേവിന്റെ സർവ്വാംഗം വിറച്ചു. മനുഷ്യന്റെ എല്ലാ ശക്തിയും കഴിവുകളും അധികാരങ്ങളും ഏതെങ്കിലും ചില ദുഷ്ടശക്തികൾക്ക കീഴ്പെട്ടു് നീചമായ ഗൂഢാലോചനകളിലൂടെ ചവിട്ടിമെതിക്കപ്പെട്ടു് വെള്ളക്കുമിളകൾപോലെ പൊട്ടിപ്പോകുന്ന ചില സന്ദർഭങ്ങളുണ്ടാവാറുണ്ടു്. അത്തരം ദുരന്തമുഹൂർത്തങ്ങളിൽ താനേതോ അദൃശ്യശക്തിയുടെ ക്രൂരമായ അഭിശാപത്താൽ തീർത്തും നിരാശ്രയനും നിസ്സഹായനും ആയിക്കൊണ്ടിരിക്കയാണെന്നു് മനുഷ്യൻ ചിന്തിക്കാൻ തുടങ്ങുന്നു. അത്തരം സന്ദർഭങ്ങളിൽ ചിതൽപ്പുററുകൾപോലും ഗിരിശൃംഗങ്ങളെ പരിഹസിക്കുന്നു. ഉറുമ്പുപോലും ആനയോടു് മത്സരിക്കുന്നു. ഗംജാഗഢിലെ അടഞ്ഞ കോട്ടവാതിലിനുമുന്നിൽ രാമചന്ദ്രദേവിന്റെ ജീവിതത്തിലെ അത്തരമൊരു ദുരന്തമുഹൂർത്തമായിരുന്നു.

രാമചന്ദ്രദേവ് അസഹായ ദൃഷ്ടികളോടെ പുട്ടപഴുത്ത ആകാശത്തേയ്ക്കുനോക്കി. വിശ്വാസവഞ്ചനയും ബന്ധുദ്രോഹവും ചേർന്നു് അദ്ദേഹത്തെ നശിപ്പിക്കാൻവേണ്ടി ആയിരം കണ്ണുകൾ തുറന്നു് തുറിച്ചുനോക്കുംപോലെ തോന്നി. രാമചന്ദ്രദേവിന്റെ ദാഹാർത്തമായ ചുണ്ടുകൾ ശബ്ദിച്ചു: "നിരാശ്രയമാം ജഗദീശ രക്ഷ."

ഇനിയും കാത്തിരിക്കാൻ നേരമില്ല.

ചിലികയിലൂടെ എങ്ങനെയെങ്കിലും ബാണപുരിയിലെത്തപ്പെട്ടാൽ............

രാമചന്ദ്രദേവ് ഋഷികുല്യാനദിയുടെ വലത്തുഭാഗത്തുകൂടി തിരിഞ്ഞു് നാഗദന്തിക്കാടു കടന്നു് ചിലികയിലേയ്ക്കു കുതിച്ചു.

കഴിഞ്ഞകൊല്ലം ക്ഷാമം പടൻ പിടിച്ചിരുന്നു. ഇക്കൊല്ലവും ക്ഷാമബാധയുണ്ടാവും. ജ്യേഷ്ഠമാസം കഴിയാറായി. എന്നിട്ടും ഇതുവരേയും മണ്ണു് നനഞ്ഞിട്ടില്ല. വയലുകളെല്ലാം വരണ്ടു് വിണ്ടുകീറിക്കിടക്കുകയാണു്. എവിടെ നോക്കിയാലും ചുട്ടുപൊള്ളുന്ന വെയിലും കാനൽജലവും മാത്രമേ കാണാനുള്ളു. എല്ലുംതോലും മാത്രമായ കന്നുകാലികൾ കൂട്ടം കൂട്ടമായി പുല്ലോ ഇലയോ ആണെന്നുകരുതി ഉണങ്ങിവരണ്ട മണ്ണു് മണത്തു നടക്കുന്നു. എവിടെ നോക്കിയാലും ഉണങ്ങി വരണ്ട മണ്ണു മാത്രമേ അവസ്സു് കിട്ടുന്നുള്ളു.

മറുവശത്തു് ഉപ്പുപടന്നകളും ഒഴിഞ്ഞുകിടക്കുകയാണു്. ഇവിടെ നൂറിലേറെ തൊഴിലാളികളും തോണിക്കാരും ജോലി ചെയ്തിരുന്ന കാലമുണ്ടായിരുന്നു. ഉപ്പുല്പാദനകേന്ദ്രങ്ങളിൽ പ്രധാനപ്പെട്ട ഒന്നായിരുന്നു ഈ സ്ഥലം. ''മലാങ്കി'' തോണികളിൽ പിപിലിയിലേയ്ക്കും ബാലേശ്വരിലേയ്ക്കും തെക്കു് മറ്റെത്രയോ ദൂരസ്ഥലങ്ങളിലേയ്ക്കും ഇവിടെനിന്നു് ഉപ്പു് കയററി അയച്ചിരുന്നു. ''ഗഞ്ചാ''മിലെ നാടൻ ഉപ്പു കച്ചവടക്കാർ ഈ ഉപ്പുപടന്നകളിൽനിന്നു് സ്വർണ്ണമാണു് വാരിക്കൂട്ടിയിരുന്നതു്. പക്ഷേ ''ഗഞ്ചാ''മിൽ പറങ്കികളുടെ ആധിപത്യം തുടങ്ങിയതുമുതൽ, അതുപോലെ അറംഗസീബിൻെറ കാലത്തു് എക്രാംഖാൻ മാലൂദിലും വജ്രകോട്ടിലും മററും ഉപ്പുകേന്ദ്രങ്ങൾ തുറന്നതുമുതൽ ഇവിടത്തെ ഉപ്പുവ്യവസായം മുഗളന്മാരുടെ കൊള്ളയടിയെപ്പററിയുള്ള ഭയം കാരണം പൂർണ്ണമായും നിലച്ചു. അതില്പിന്നെ ഉപ്പുവെള്ളം ശേഖരിച്ചുവെയ്ക്കാൻവേണ്ടി കുഴിച്ച കുഴികൾ മുറിവിൻെറ പാടുകൾപോലെ കിടക്കുകയാണു്. ഉപ്പു് വാററാൻ നിർമ്മിച്ച അടുപ്പുകളും പൊട്ടിയ ഭരണികളും മററും അങ്ങുമിങ്ങും ചിന്നിച്ചിതറി കിടക്കുന്നുണ്ടു്. ആ പ്രദേശമാകെ ഒരു ശ്മശാനംപോലെ കാണപ്പെട്ടു.

ജരാനരബാധിച്ച ജീവിതത്തിൻെറ അവസാനത്തിൽ മഹാമൃത്യുവിൻെറ ആഹ്വാനംപോലെ ചുട്ടുപഴുത്ത വിജനമായ ആ വെളിമ്പറമ്പിൽ ചതുപ്പുനിലങ്ങൾക്കപ്പുറം കാററാടിമരങ്ങൾ തിങ്ങിവളരുന്ന വൻകാടുകൾക്കിടയിലൂടെ അങ്ങകലെ ചിലി

കയിലെ ആഴംകാണാത്ത ജലരാശി രാമചന്ദ്രദേവിനെ ആംഗ്യ ഭാഷയിൽ ക്ഷണിക്കുകയാണ്. പക്ഷേ, രാമചന്ദ്രദേവ് അടുത്തടുത്തു ചെല്ലുന്തോറും ആ മൃഗതൃഷ്ണ അകലെയകലെ മാറിപ്പോവുകയാണ്.

ചുട്ടുപൊള്ളുന്ന ഈ വെയിലത്തു് താനെങ്ങോട്ടാണ് പോകുന്നതെന്നതിനെപ്പററി രാമചന്ദ്രദേവിന് നല്ല നിശ്ചയമുണ്ടായിരുന്നില്ല. ചിലികാതടത്തിൽ നിന്നേതെങ്കിലും പൈക്ക്കളുടെ ഗ്രാമത്തിലെത്തിയാൽ, ഒന്നുമില്ലെങ്കിൽ തന്നെ പിന്തുടർന്നുവരുന്ന മുഗൾസൈനികരിൽനിന്നു് രക്ഷപ്പെടുകയെങ്കിലും ചെയ്യാമായിരുന്നു എന്നാണ് അദ്ദേഹം കരുതിയിരുന്നതു്.

എമ്പാടും പരന്നു കിടക്കുന്ന ആ ഉപ്പളങ്ങൾക്കും അപരിചിതമായ മണലാരണ്യങ്ങൾക്കമപ്പുറം ചക്രവാളസീമയിലൊരു കൊച്ചുഗ്രാമം പതുക്കെപ്പതുക്കെ അദ്ദേഹത്തിന്റെ ദൃഷ്ടികൾക്ക് ഗോചരീഭവിച്ചു. ചെറിയൊരമ്പലത്തിന്റെ മുകളിൽ സ്ഥാപിച്ചിരുന്ന നീലചക്രം നട്ടുച്ചവെയിലിൽ വെട്ടിത്തിളങ്ങിയിരുന്നു. പക്ഷേ, നീല ചക്രത്തിന്മേൽ കൊടിയൊന്നുമുണ്ടായിരുന്നില്ല.

അതാണ് മാൽകുദാ ഗ്രാമം. അതിനപ്പുറം ജടിയാപർവ്വതം ആനയുടെ തുമ്പിക്കൈപോലെ ചിലികയിലേയ്ക്കു് നീണ്ടുകിടക്കുന്നു. ഇവിടെയെവിടേയോ ജഗന്നാഥൻ ഒളിച്ചിരുന്നിട്ടുണ്ടെന്നു് രാമചന്ദ്രദേവ് ഓർമ്മിച്ചു. നവദിവ്യസിംഹന്റെ ഏഴാം അബ്ദത്തിൽ മുഗളന്മാർ ശ്രീക്ഷേത്രത്തെ ആക്രമിച്ചിരുന്നു. ജഗന്നാഥൻ പണ്ടു് തെക്കോട്ടു സ്ഥലം മാറിയപ്പോഴെല്ലാം ഇവിടെയാണ് വന്നു തങ്ങിയിരുന്നതു്. അതുകൊണ്ടു് ഏതുകാലത്താണെന്നറിയില്ല, ഇവിടെ ഒരു ക്ഷേത്രം പണിതിട്ടുണ്ടു്. പരിചാരകന്മാർക്കുള്ള ഏർപ്പാടുകൾ ചെയ്തിട്ടുണ്ടു്. അതിനുചുററും പൈക്ക്കളുടെ ഒരു ഗ്രാമം ഉയർന്നുവരികയാണുണ്ടായതു്. ദിവ്യസിംഹദേവന്റെ കാലത്തിനുശേഷം ജഗന്നാഥന്നിതുവരെ മറെറാരാക്രമണത്തെ നേരിടേണ്ടി വന്നിട്ടില്ല. അതുകൊണ്ടാവാം ഒരുപക്ഷേ ഈ ക്ഷേത്രം ഉപേക്ഷി

ക്കപ്പെട്ട നിലയിൽ കിടക്കുന്നത്. പരിചാരകരെല്ലാം മററ് സ്ഥലങ്ങളിലേയ്ക്ക് പൊയ്ക്കഴിഞ്ഞിരിക്കുന്നു. അവരുടെ വീട്ടുകരം കൊട്ടങ്കാററിൽ നിലംപൊത്തി ചിലികയിലെ മണലിൽ അലിഞ്ഞുചേർന്നിരിക്കയാണ്. പണ്ടവിടെ ജനവാസമുണ്ടായിരുന്നു എന്നതിനു തെളിവായി അവയുടെ ജീർണ്ണാവശിഷ്ടങ്ങരം മാത്രം ബാക്കി നില്ക്കുന്നുണ്ട്. പൈക്ക്കളുടെ വീട്ടുകളും പതുക്കെപ്പതുക്കെ ഉപേക്ഷിക്കപ്പെട്ടു വരികയാണ്. മഴയും കാററും അററകുററപ്പണികളുടെ അഭാവവും മൂലം ആ വീട്ടുകളെല്ലാം പൊളിഞ്ഞുവീഴാറായി നില്ക്കുകയാണ്. അവയിൽ ക്ഷേത്രത്തിനടുത്തു നില്ക്കുന്ന ചില വീട്ടുകരം മാത്രമേ കുറച്ചെങ്കിലും നല്ല നിലയിലുള്ളു. ഭൂരിഭാഗം പൈക്ക് ഗ്രാമങ്ങളുടെ സ്ഥിതിയും ഇതുതന്നെയായിരുന്നു ആക്രമണത്തിൻേറയും ചെറുത്തുനില്പിൻേറയും ഫലമായി വീട്ടുകളെല്ലാം നശിച്ചുപോയി. ഗ്രാമങ്ങരം ശൂന്യമായി.

ഗ്രാമനിരത്ത് വിജനമായിരുന്നു. ചിലികയിലെ ഭ്രാന്തൻ കാററിൻെറ ദീർഘനിശ്വാസമല്ലാതെ വേറെ യാതൊരനക്കവും അനക്കവുമില്ല. രാമചന്ദ്രദേവ് ദാഹിച്ചു വലഞ്ഞിരിക്കുകയാണ്. വെള്ളത്തിനുവേണ്ടി അദ്ദേഹം ഒരു വീട്ടിലേയ്ക്കു് ചെന്നു. വീടിൻെറ പുറവാതിൽ തുറന്നിട്ടിരുന്നു. മഴയും നോട്ടക്കുറവും മൂലം ചുമര് പലേടത്തും പൊട്ടിപ്പൊളിഞ്ഞിരുന്നു. അവ വ്രണങ്ങരം കരിഞ്ഞ കലകരംപോലെ കാണപ്പെട്ടു.

രാമചന്ദ്രദേവ് കതിരപ്പുറത്തുനിന്നിറങ്ങി ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: "കുറച്ചു വെള്ളം തരണേ, വെള്ളം!....ആരുമില്ലേ ഇവിടെ?"

അകത്തുനിന്നു് ഉത്തരമൊന്നും കിട്ടിയില്ല. അപ്പൊഴദ്ദേഹം വരാന്തയിലേയ്ക്കു കയറി.

അകത്തേതോ വൃദ്ധ ശിഥിലമെങ്കിലും പരുഷമായ ശബ്ദത്തിൽ ആരെയോ തെറിവിളിക്കുകയാണ്: "എടീ............ മൂധേവീ, പിശാചേ, എൻെറ പൊന്നുകുടംപോലത്തെ മകനെ

കൊന്നുതിന്നില്ലേടീ നീ...........ഏട്ടത്തിയമ്മമാരും നിന്റെ വായിൽനിന്നു് രക്ഷപ്പെട്ടില്ലല്ലോടീ............അവസാനം കിഴവൻ തന്തയേയും നീ കൊന്നുതിന്നു. എന്നിട്ടും നിന്റെ വയറു നിറഞ്ഞില്ല അല്ലേ. ഇനി എന്നെ നുള്ളിപ്പറിച്ചു് തിന്നാൻ നോക്കുകയാണല്ലേടീ. എന്നെ കാലൻപോലും ഒഴിവാക്കിയതാണെടീ. എന്നിട്ടല്ലേ നീ? എടീ മൂച്ചൂടും മുടിച്ചവളേ............ ............സറേ...........തുലഞ്ഞുപോടീ...........ചത്തുതുലയു് ...........ആ ശവങ്ങളോടു് അന്നേ ഞാൻ പറഞ്ഞതാണു് യുദ്ധത്തിനു പോകരുതെന്നു്: ഇവിടെ ബക്സി രാജാവിനെ കൊല്ലുന്നു: രാജാവു് ബക്സിയെ വെട്ടിനുറുക്കുന്നു. സഹോദരൻ സഹോദരന്റെ മുതുകൊടിക്കാൻ തക്കംനോക്കിയിരിക്കയാണു്...........അച്ഛൻ മകനെ കൊല്ലുന്നു...........എല്ലാവരേയും മുഗളന്മാർ അണ്ണാക്കുതൊടാതെ വിഴുങ്ങുന്നു. ഇതാണോ യുദ്ധം! വെറുതെയെന്തിനാണു് മരണത്തിന്റെ വായിൽ ചെന്നു് ചാടുന്നതു്? പക്ഷേ, പറഞ്ഞിട്ടെന്തുഫലം? ആ കിഴട്ടു തന്തയാണു് ആ ശവങ്ങളെക്കൂടി പറഞ്ഞിളക്കിയതു്........... എടാ കഴവേറികളെ, നിങ്ങൾ പൈക്കിന്റെ മക്കളോ അതോ തോട്ടിച്ചിയുടെ മക്കളോ? യുദ്ധം തുടങ്ങി. കാഹളം മുഴങ്ങി ...........ആ സമയത്തു് ഏതു് പൈക്കിന്റെ മകനാടാ അമ്മയുടെ അകിട്ടിൽപോയൊളിക്കുക? എന്നിട്ടു് കോടാലിയെടുത്തു് കലികയറിയപോലെ കിടന്നു തുള്ളി, ഇനി ചാവെടീ ...........ചത്തുതുലയെടീ മുടിഞ്ഞവളേ.........മൂശോട്ടെ......... സറേ...........പൊലയാടിച്ചീ!''

രാമചന്ദ്രദേവ് നിസ്സഹായമായ മിഴികളോടെ അങ്ങുമിങ്ങും നോക്കുകയായിരുന്നു. അപ്പോഴാണു് മൂടുപടം അല്പം നീക്കി ഇടത്തെ ഒക്കത്തു് വെള്ളംനിറച്ച കുടമെടുത്തുകൊണ്ടു് ഒരു സ്ത്രീ അകത്തേയ്ക്കു കടക്കാൻ സങ്കോചപ്പെട്ടുകൊണ്ടു് വരാന്തയുടെ താഴെ നില്ക്കുന്നതു് അദ്ദേഹത്തിന്റെ ദൃഷ്ടിയിൽപെട്ടതു്. സങ്കോചപ്പെട്ടു നില്ക്കേണ്ട പരുവത്തിലായിരുന്നില്ല അപ്പോൾ രാമചന്ദ്രദേവ്. അദ്ദേഹം മുട്ടുമടക്കി നിലത്തിരുന്നു് കൈക്കുമ്പിൾ നീട്ടിപ്പറഞ്ഞു: "വെള്ളം!...........വെള്ളം!" അദ്ദേഹത്തിന്റെ ശബ്ദം ആർപ്പുവിളിപോലെതോന്നി.

. ആ കലവധു കടത്തിൽനിന്നു് രാമചന്ദ്രദേവിന്റെ കൈക്കു
മ്പിളിലേയ്ക്കു് വെള്ളമൊഴിച്ചുകൊടുത്തു. ദാഹം മാറിയ
പ്പോൾ കൃതജ്ഞത നിറഞ്ഞ മിഴികളോടെ രാമചന്ദ്രദേവ്
അവളുടെ നേരെനോക്കി. അവളപ്പോൾ എന്തുചെയ്യേണ്ടു എന്ന
റിയാതെ പകച്ചുനിന്നു.

ചുട്ടുപൊള്ളുന്ന ആ നട്ടുച്ചനേരത്തും അകത്തുനിന്നുള്ള ശകാര
വർഷം അവസാനിച്ചിരുന്നില്ല.

കാററു് ആ സ്ത്രീയുടെ തലയിൽനിന്നു് മൂടുപടം നീക്കി
ക്കളഞ്ഞു. വിളറിയ നെററിത്തടത്തിനുതാഴെ താമരയിതളി
നോടൊക്കുന്ന നീൾമിഴികൾ സഹാനുഭൂതിയുടേയും സംവേദനാ
ശീലത്തിന്റേയും സംസ്പർശനത്തിൽ കൂടുതൽ സുന്ദരമായി
തോന്നി.

ആ കണ്ണുകളിൽ നിഴലുകൾ തടംകെട്ടിയ തടാകത്തിന്റെ
ഗാംഭീര്യമുണ്ടായിരുന്നു. മങ്ങിയ നിലാവുള്ള രാത്രിയുടെ
വേദനാവിധുരമായ നിശ്ശബ്ദതയുണ്ടായിരുന്നു. വേടനെപേടിച്ചു
നിൽക്കുന്ന മാൻപേടയുടെ നിസ്സഹായത നിഴലിച്ചിരുന്നു.
തീയുപ്പുന്ന വെയിലത്തു് കത്തിയെരിഞ്ഞുനിൽക്കുന്ന ചിലികാ
തടത്തിലെ ആ ശൂന്യമായ മണലാരണ്യത്തിൽ ശൂന്യതയുടെ
ഒരു പ്രതിമപോലെ അവൾ നിന്നു.

അവൾക്കും രാമചന്ദ്രദേവിന്റെ വയസ്സേ കാണൂ. പക്ഷേ,
അവളുടെ തികഞ്ഞ യൗവ്വനത്തിന്റെ ഉജ്ജ്വലകാന്തിയിൽ,
എന്നുമുതൽക്കാണാവോ, ഒരു കറുപ്പ് വ്യാപിച്ചിരുന്നു. കൈക
ളിൽ വളകളില്ല. സീമന്തരേഖയിൽ സിന്ദൂരമില്ല. നിറം
മങ്ങിയ നെററിത്തടത്തിൽ ഇരുപുരികങ്ങളുടേയും ഒത്തനടുക്കു്
ഒരു കാക്കപ്പുള്ളിയുണ്ടായിരുന്നു—പൊട്ടുതൊട്ടപോലെ.

ഇതാണോ ആ മൂടിഞ്ഞവളുടെ മുഖം?

വിഷയാസക്തനെന്നൊരു ദുഷ്പേരു് രാമചന്ദ്രദേവ് നേടി
വെച്ചിരുന്നു. ബഹുനാരീസംഭോഗാസക്തി അദ്ദേഹത്തിൽ
അളപ്പമായി നിലനിന്നിരുന്നു. പക്ഷേ, ഇന്നിപ്പോൾ ഈ
സ്ത്രീയുടെ ശോകാർദ്രമായ സൌന്ദര്യം രാമചന്ദ്രദേവിൽ ഇന്ദ്രി

യാസക്തിയല്ല, കാമപിപാസയല്ല ഉണർത്തിയതു്. ഇന്ദ്രിയാസക്തിയിൽനിന്നു് വ്യത്യസ്തമായി അതീന്ദ്രിയമായ ഒരാസക്തിയായിരുന്നു അതു്. കാമലോലുപതയുടെ ചൂടല്ല, സ്നേഹസിക്തമായ ആദരവാണതിലുണ്ടായിരുന്നതു്. ആ കുലവധുവിനു് വഴിമാറിക്കൊടുക്കാൻപോലും രാമചന്ദ്രദേവ് മറന്നുപോയിരുന്നു. അപ്പോൾ അവൾതന്നെ സങ്കോചംകൊണ്ടു വിറയാർന്ന സ്വരത്തിൽ പറയാൻ നിർബ്ബന്ധിതയായി' "ഒന്നു് വഴി മാറൂ!"

രാമചന്ദ്രദേവ് മന്ത്രമുഗ്ദ്ധനെപ്പോലെ മാറിനിന്നു. നിസ്സഹായമായ മിഴികളോടെ ചിലികാതടത്തിലെ ചതുപ്പുനിറഞ്ഞ വെളിമ്പറമ്പുകളിലേയ്ക്കു നോക്കി. അവിടെനിന്നു് തിരിച്ചുപോകാൻ വഴിയില്ല. എന്തുദ്ദേശത്തോടെയാണു് ബക്സിഷത്രുദാർ താഴ്‌വരയിൽനിന്നു് സൈന്യങ്ങളെ പിൻവലിച്ചതെന്നു് അയാൾക്കു മാത്രമേ അറിയൂ. പക്ഷേ, ഇവിടെനിന്നു് തിരിച്ചുചെന്നാൽ അയാളുമായി ബന്ധപ്പെടുന്നതു് ആപല്ക്കരമല്ലെന്നു് തീർത്തും പറയാൻ വയ്യ. ഗംജാഗഢിലെ മാനസിംഹൻ രാമചന്ദ്രദേവിന്റെ മുമ്പിൽ കോട്ടവാതിൽ കൊട്ടിയടച്ചതാണു്. ഇതിനിടയിൽ അയാൾ മാലൂദ്സേനാപതിക്കു് വിവരം കൊടുക്കാതിരിക്കുമോ? ഈ വിശ്വാസവഞ്ചനയ്ക്കു് അവർക്കെന്തു സമ്മാനമാണാവോ കൊടുക്കുക? തന്നെപ്പററിയുള്ള വിവരംകിട്ടി മാലൂദ്സേനാപതിയുടെ പടയാളികൾ വേട്ടനായ്ക്കളെപ്പോലെ ഇപ്പോൾ തന്റെ പിറകെ കൂടിയിട്ടുണ്ടാവും. ഇനിയിപ്പോൾ ഒരൊററ അഭയസങ്കേതമേയുള്ളു— ചിലിക.

രാമചന്ദ്രദേവ് ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ ആ സ്ത്രീ വാതിൽപ്പൊളിയുടെ മറവിൽനിന്നു് എത്തിനോക്കി ചോദിച്ചു: "താങ്കളാരാണു്? പൈക്കോ അതോ കൊള്ളക്കാരനോ? കൊള്ളക്കാരനാണെങ്കിൽ പൊയ്ക്കോളൂ........കൊള്ളയടിക്കാൻ പററിയ ഒരൊററ സാധനവും ഇവിടെയില്ല."

രാമചന്ദ്രദേവ് നെടുവീർപ്പിട്ടു. അദ്ദേഹം പറഞ്ഞു: "ഖോർധാരാജാവിൻെറ പൈക്കാണു് ഞാൻ."

സ്ത്രീ ചോദിച്ചു: "എന്താണു പറഞ്ഞതു്? രാജാവു് തെക്കേതോ ടികാലിയിൽ യുദ്ധംചെയ്യുകയാണെന്നാണല്ലോ കേടംക്കുന്നതു്. എന്നിട്ടു് താങ്കളദ്ദേഹത്തെ അവിടെ തനിയെ വിട്ടു് ഇവിടെ എന്തെടുക്കാൻ വന്നിരിക്കയാണു്? എന്താ, രാജാവു് തോററുപോയോ? താങ്കളെന്തേ രാജാവിനെ വിട്ടോടി പോന്നതു്?"

എന്തുത്തരമാണു് നല്കുക? രാമചന്ദ്രദേവിനാലോചിച്ചു് കിട്ടിയില്ല. നിർവ്വികാരനായി പറഞ്ഞു: "ഇല്ല, രാജാവു് തോററിട്ടൊന്നുമില്ല. ബാണപൂരിൽ താവളമടിച്ചിരിക്കയാണദ്ദേഹം. വഴിയിൽ മാലൂദ്സേനാപതി ബഷീർഖാൻ അദ്ദേഹം വരുന്നതും നോക്കിയിരിക്കയാണു്. ചിലികവഴി അദ്ദേഹത്തിനൊരു അടിയന്തിര വിവരമെത്തിക്കാൻ വേണ്ടി തോണിയന്വേഷിച്ചുവന്നതാണു് ഞാൻ."

അവടംക്കാശ്വാസം വന്നപോലെ തോന്നി. അവട പറഞ്ഞു: "അപ്പോടം താങ്കട പൈക്ക് ആണു്, അല്ലേ? കൊള്ളക്കാരനല്ലല്ലോ! പകൽ തോണിയെടുത്തു് എങ്ങനെ പോവും? ചിലികാതടത്തിൽ രംഭമുതൽ മാലൂദ് സേനാപതി യുടെ ഒററു തോണികട പാററാവു് നിൽക്കുന്നുണ്ടു്. പോരാ ത്തതിനു് ഇവിടെനിന്നു് തോണികട പോകുന്നതു് വിലക്കി ക്കൊണ്ടും ഗംജാഗഢിലെ രാജാവു് വിളംബരം ചെയ്തിട്ടുണ്ടു്.

അപ്പോടം ചിലികയിലൂടെ പോവാനുള്ള വഴിയും അടഞ്ഞിരിക്കയാണു്. വേദനവിങ്ങുന്ന സ്വരത്തിൽ ആത്മഗതമെന്നോണം രാമചന്ദ്രദേവ് പിറുപിറുത്തു: "അപ്പോടം........ അപ്പോളിനി?........"

വാതിൽപ്പൊളി പിടിച്ചു നിന്നുകൊണ്ടു് ആ സ്ത്രീ ആലോചിക്കുകയായിരുന്നു: "ഹായ്! ഏതു് വിരഹിണിയുടെ കണ്ണുകളിലൂടെ കണ്ണീരൊലിപ്പിച്ചാണാവോ ഇയാളീ വിജനതയിൽ അലഞ്ഞു നടക്കുന്നതു്? ഇയാടംക്കിനിയും സ്വന്തം

വീടിൻെറ പടി കാണാൻ കഴിയുമോ? അതോ മരണത്തിൻെറ കരാളവക്ത്റത്തിൽപെട്ടു് കാണാതായിപ്പോവുമോ? ആർക്ക റിയാം!........എൻെറ ഭത്താവും ഇയാളെപ്പോലെ ഒരുതുള്ളി വെള്ളത്തിനുവേണ്ടി എവിടെയെല്ലാം അലഞ്ഞുനടന്നിട്ടു ണ്ടാകും?"

അവരം സങ്കോചംവിട്ടു് വരാന്തയുടെ പുറത്തേയ്ക്കുകടന്നു് പറഞ്ഞു: "താങ്കരം പൈക്ക് ആണല്ലോ. ഇതും ഒരു പൈക്കിൻെറ വീടാണു്. താങ്കളൊന്നും കഴിച്ചിട്ടുണ്ടാവില്ല. വരു, അകത്തേയ്ക്കു് വരു. ഈ വെയിലത്തിങ്ങനെ നില്ക്കണ്ട."

അകത്തുനിന്നു് കിഴവിയുടെ ശകാരം വീണ്ടും കേരംക്ക ന്നുണ്ടു്: "എടീ, മൂധേവീ, മുടിഞ്ഞവളേ........ചാവെടി........ ചത്തുതുലയട്ടെ എല്ലാം........എടീ, നീ........നീ ചത്തില്ലെ ങ്കിൽ പിന്നെ ആരാണു് ചാവേണ്ടതു്? വെറും അഹമ്മതി. ചക്കരവാക്കുപറഞ്ഞു് ചങ്കിൽ പിടിക്കുക........അനുജൻ ജ്യേഷ്ഠനെ പിന്നിൽനിന്നു് കുത്തുന്നു. അതിലപ്പുറം ഇനി എന്തുവേണം?........രാജ്യം മുഴവൻ മുഗളന്മാരുടെ വായിലായി ല്ലെങ്കിൽ ഞാൻ പറയാതിരിക്കണം."

രാമചന്ദ്രദേവ് ചോദിച്ചു: "അതാരാണു്?"

അവരം ദുഃഖത്തോടെ പറഞ്ഞു: "എൻെറ ഭത്താവിൻെറ അമ്മയാണു്. യുദ്ധത്തിൽ അവരുടെ മൂന്നുമക്കരം കൊല്ലപ്പെട്ടു. അന്നുമുതല്ക്കു് ഭ്രാന്താണു്. രാവിലെമുതൽ വൈകുന്നേരംവരെ എന്തെങ്കിലും പുലമ്പിക്കൊണ്ടിരിക്കും. അവക്കതുകൊണ്ടു് മനസ്സിന്നു് ആശ്വാസം കിട്ടുന്നുണ്ടായിരിക്കണം. പണ്ടേ ചെവി കേരംക്കില്ല. ഇപ്പോരം കാഴ്ചയും നഷ്ടപ്പെട്ടിരിക്കുന്നു. താങ്കരം വന്നവിവരം അവർ അറിഞ്ഞിട്ടുതന്നെ ഉണ്ടാകില്ല."

രാമചന്ദ്രദേവ് വരാന്തയിലേയ്ക്കു് കയറിയതേ ഉള്ളു. അപ്പോ ഴേയ്ക്കും ദൂരെ വിജനമായ നിരത്തിൽനിന്നു് കുതിരകളുടെ കുള മ്പടിശബ്ദം കേട്ടു. എട്ടുപത്തു് കുതിരപ്പടയാളികരം ഒന്നിച്ചു വരികയാണു്. രാമചന്ദ്രദേവ് ആ ശബ്ദം ശ്രദ്ധിച്ചുകേട്ടു.

ഒരുപക്ഷേ മാല്ഡ്ദ് സേനാപതിയുടെ പടയാളികൾ തന്നെ പിടിക്കാൻ വരികയായിരിക്കും.

രാമചന്ദ്രദേവ് വീട്ടിനകത്തേയ്ക്കു ചാടിക്കയറി. അപ്പോഴേയ്ക്കും ഏഴ് കുതിരപ്പടയാളികൾ അവിടെ എത്തിക്കഴിഞ്ഞു.

അടുത്തൊരു പറങ്കിമാവിൽ കെട്ടിയിട്ട കുതിരയെ ചൂണ്ടിക്കൊണ്ടു് അവരിലൊരാൾ ചോദിച്ചു: "ഈ കുതിരയുടെ ഉടമസ്ഥനെവിടെ?"

ധൈര്യം സംഭരിച്ചുകൊണ്ടു് ആ സ്ത്രീ പറഞ്ഞു: "ഏതു കുതിര? എനിക്കെങ്ങനെയറിയും ഈ കുതിര ആരുടേതാണെന്നു്? എത്രയോ മുഗൾസൈനികർ ഈ വഴിക്കു് വരികയും പോവുകയും ചെയ്യുന്നുണ്ടു്. അവരിലാരുടേതെങ്കിലുമായിരിക്കും."

പടയാളി കുതിരപ്പുറത്തുനിന്നു് ചാടിയിറങ്ങി പറഞ്ഞു: "നിന്റെ സൂത്രമെല്ലാം അവിടെ വെച്ചേയ്ക്കു്........ഇതു് ഖോർദാരാജാവിന്റെ കുതിരയാണു്. ഞങ്ങൾക്കു് അസ്സലായറിയാം. പറയ്, എവിടെയാണയാൾ ഒളിച്ചിരിക്കുന്നതു്?"

സ്ത്രീ വിറയാർന്ന സ്വരത്തിൽ പറഞ്ഞു: "രാജാവോ, ഏതു രാജാവു്?"

അതിലൊരാൾ വളരെ അശ്ലീലമായ വിധത്തിൽ വിളിച്ചു പറഞ്ഞു: "പറയെടീ, എവിടെയാണു് രാജാവിനെ ഒളിപ്പിച്ചുവെച്ചിട്ടുള്ളതെന്നു് പറയ്. അല്ലെങ്കിൽ നിന്നെ ഞങ്ങൾ വെറുതെ വിടില്ല."

വേറൊരുത്തൻ കക്ശസ്വരത്തിൽ രാക്ഷസീയമായി പറഞ്ഞു: "രാജാവില്ലെങ്കിൽ പോട്ടെ, റാണിയാവട്ടെ. പിടിച്ചുകേററവളെ കുതിരപ്പുറത്തു്."

കുതിരപ്പടയാളികളുടെ പരിഹാസശബ്ദം വിജനമായ നിരത്തിൽ മാറെറാലിക്കൊണ്ടു.

ആ സമയത്തു് രാമചന്ദ്രദേവ് ഒരു കോടാലിയേന്തി നിരത്തിലേയ്ക്കു് ചാടിയിറങ്ങി വിളിച്ചുപറഞ്ഞു: "മാറു് ദൂരെ. ഇതൊരു പൈക്ക്ഗൃഹത്തിലെ കുലവധുവാണു്........യജ്ഞ

ത്തിലെ ദീപശിഖപോലെ പരിശുദ്ധ........മ്ലേച്ഛന്മാൎക്കിവളെ തൊടാൻ പാടില്ല.''

രാമചന്ദ്രദേവ് ആക്രമിക്കുമ്പോഴേയ്ക്കും കുതിരപ്പുറത്തു നിന്നൊരുത്തൻ അദ്ദേഹത്തിന്റെ നേരെ കുന്തമെറിഞ്ഞു. ഞൊടിയിടയിൽ രാമചന്ദ്രദേവിനെ രക്ഷിക്കാൻവേണ്ടി ആ സ്ത്രീ നടുക്കു ചാടിവീണു. രക്തത്തിൽ കുളിച്ച് നിലവിളിച്ചു കൊണ്ട് അവൾ നിലത്തുവീണു.

രാമചന്ദ്രദേവ് കോടാലിയുയർത്തുമ്പോഴേയ്ക്കും ഒരേസമയം നിരവധി വാളുകളുടെ ഒന്നിച്ചുള്ള വെട്ടേററ് അദ്ദേഹത്തിന്റെ കൈകളിൽനിന്ന് കോടാലി നിലത്തുവീണു.

രാമചന്ദ്രദേവ് നിസ്സഹായനായി പറഞ്ഞു: ''ഇനിയെന്നെ തടവുകാരനാക്കിക്കൊള്ളൂ.''

## 4

ചതുരംഗക്കളത്തിലൊരു കാലാളെ ഉന്തി രാമചന്ദ്രദേവ് അരശ്ശ് പറഞ്ഞു. എന്നിട്ട് തന്നത്താൻ പറഞ്ഞു: ''ഇനിയും അടിയറവായിട്ടില്ല. എന്നാലും അന്ന് ഛത്രഭോർ താഴ്‌വരയിൽനിന്ന് ബക്‌സിയെന്തിനാണ് സൈന്യങ്ങളെ പിൻവലിച്ചത്........?എന്തിനാണ്?

''രാജ്‌പൂർ പ്രാന്തരത്തിൽവെച്ച് ചികാകോൾസേനയെ നേരിടാനായിരുന്നു ഉദ്ദേശമെങ്കിൽ എന്തുകൊണ്ടവിടെവെച്ച് യുദ്ധം ചെയ്തില്ല?

''രാമചന്ദ്രദേവിനെ തടവുകാരനാക്കിയ ഉടനെതന്നെ ചികാകോൾ സേനാപതി സൈന്യത്തെ പിൻവലിച്ചു തിരിച്ചു പോവുകയാണുണ്ടായത്. പിന്നെ ആരോട് യുദ്ധം ചെയ്യാൻ?''

ഈ വാദങ്ങളും യുക്തികളുമൊന്നും പക്ഷേ അദ്ദേഹത്തിന്ന് മനസ്സമാധാനം നൽകിയില്ല. ബക്‌സി എന്തിനാണെന്ന്

ഛത്രദ്വാർ താഴ്‌വര കയ്യൊഴിച്ചു വന്നതു്?........ഈയൊരു ചോദ്യം വീണ്ടുംവീണ്ടും അദ്ദേഹത്തിന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു.

എത്രതന്നെ മറക്കാൻ ശ്രമിച്ചിട്ടും ബക്സിയുടെ ഞരമ്പുകളെടുത്തു പിടിച്ചുനിൽക്കുന്ന മുഖവും, മൊട്ടത്തലയും വെണ്മഴു പോലെ മൂർച്ചയേറിയ കണ്ണുകളും രാമചന്ദ്രദേവിന്റെ ദൃഷ്ടികൾക്കമുമ്പിൽ പൊന്തിവന്നു.

അപ്പോൾ വേണു ഭ്രമരവരൻ വിശ്വാസവഞ്ചന കാണിച്ചതാണോ?

ചതുരംഗപ്പലകയിൽ ബക്സിയുടെ ക്രൂരവും കടിലവും ഭീകരവുമായ കണ്ണുകൾ അമ്പരപ്പിക്കുന്ന ഒരു ചോദ്യചിഹ്നം പോലെ കാണപ്പെട്ടു.

# അദ്ധ്യായം മൂന്ന്

## 1

മഹാ കാർത്തിക വന്നു.

ഇനിയങ്ങോട്ട് ഹോളിവരെ ദൂരെനിന്നുവരുന്ന തീർത്ഥാടകരെക്കൊണ്ട് ശ്രീക്ഷേത്രം നിറഞ്ഞിരിക്കും. പക്ഷേ, ജജിയ പിരിവുകാരുടെ ശല്യവും അതിനപ്പുറമേ മുഗളാക്രമണത്തെ പററിയുള്ള ഭീതിയും കാരണം ആ സമയത്ത് ബഡ്ദാണ്ഡ് വിജനമായി കിടക്കുകയാണ്.

ചുററിലും ക്ഷേത്രങ്ങൾ പൊളിക്കുന്നതൊരു നിത്യസംഭവമായിരിക്കയാണ്. ക്ഷേത്രങ്ങൾ പൊളിച്ച് അതിൻെറ കല്ലുകൾകൊണ്ട് പിപിലിയിലും കട്ടക്കിലും മററിടങ്ങളിലും പള്ളികൾ പണിതുവരികയാണ്. പിപിലിയിലെ പള്ളിപോലൊരു പള്ളി മുഗളാധിപത്യത്തിൽ മററെവിടേയും പണിതിട്ടില്ലെന്ന് ആളുകൾ പറയാൻ തുടങ്ങി.

അറംഗസീബിൻെറ കാലംമുതൽ ക്ഷേത്രങ്ങൾ പൊളിക്കുന്നത് മതപരമായൊരു കൃത്യമായി കരുതപ്പെട്ടിരുന്നു. അതോടൊപ്പം അതൊരു രാഷ്ട്രീയമായ കടമയാണെന്നും പറഞ്ഞിരുന്നു. എക്രാംഖാൻ നായബ്നാജിം ആയിരുന്ന കാലത്ത് അനംഗഭീമദേവൻ നിർമ്മിച്ച ജഗന്നാഥക്ഷേത്രം തച്ചുപൊളിച്ച് വെറും കൽക്കൂമ്പാരമാക്കിയിട്ടിരുന്നു. ആ കല്ലുകൾകൊണ്ടാണ് കട്ടക്കിലെ ജുമാമസ്ജിദ് പണിതത്. ക്രിസ്തുവാബ്ദം 1635-ൽ സുജാഖാൻ ക്ഷേത്രത്തിൻെറ മതിൽക്കല്ലുകൾകൊണ്ട് "കദംറസൂൽ" പണിയിക്കുകയുണ്ടായി.

പക്ഷേ, സുജാഖാൻ തീർത്തും ഒരു ഹിന്ദുവിദ്വേഷിയായിരുന്നില്ല. ഹിന്ദുക്കളോടദ്ദേഹത്തിനു് ഉള്ളാലെ അടുപ്പമുണ്ടായിരുന്നു. അതുകൊണ്ടു് മുർഷിദാബാദിൽനിന്നു് വരുമ്പോൾ അദ്ദേഹം തന്നോടൊപ്പം റായ്ആലംചന്ദ്, ഫതേചന്ദ്, ജഗദ് സേഠ് തുടങ്ങിയ ഹിന്ദുക്കളേയും കൂട്ടിക്കൊണ്ടു വന്നിരുന്നു. അവർ സുജാഖാൻെറ സ്നേഹിതന്മാരും ഉപദേഷ്ടാക്കളും ആയിരുന്നു. അതുകൊണ്ടു് സുജാഖാൻ നായബ്നാജിം ആയിരുന്നിടത്തോളം ഒറീസ്സയിലെ ക്ഷേത്രങ്ങൾ കാലാപഹാഡിൻേറതുപോലുള്ള മുസ്ലീം ആക്രമണങ്ങളിൽനിന്നു് താരതമ്യേന ഒഴിവായിരുന്നു. പക്ഷേ, സുജാഖാൻെറ ജാരപുത്രൻ തകീഖാൻ കട്ടക്കിലെ നായബ്നാജിം ആയി വന്ന മുതൽ ക്ഷേത്രങ്ങൾ പൊളിക്കുന്ന ജോലി വീണ്ടും ആരംഭിച്ചിരിക്കയാണു്. അക്കാരണത്താൽ അമൂർത്തമായൊരു ഭീതികൊണ്ടു് വിറയ്ക്കുകയായിരുന്നു ശ്രീക്ഷേത്രം.

അതോടൊപ്പംതന്നെ ക്ഷാമത്തെപ്പററിയുള്ള ഭയവും തലയ്ക്കുമീതെ തൂങ്ങിനിന്നിരുന്നു. വയലുകൾ ഉണങ്ങിവരണ്ടു കിടക്കുകയാണു്. വിളവിറക്കിയാൽതന്നെ വയലിൽവച്ചുതന്നെ എല്ലാം കരിഞ്ഞു നശിച്ചുപോകും.........അതിനുപുറമേയാണു് ജന്മിമാർക്കും സർക്കാരിലേയ്ക്കുമടയ്ക്കേണ്ട പാട്ടം-നികുതികളുടെ ഭാരം. അതുകൊണ്ടു് കൃഷിക്കാർ "രക്ഷിക്കണേ, രക്ഷിക്കണേ" എന്നു് വിലപിക്കുകയായിരുന്നു.

ഖോർധാ ദുർഗ്ഗത്തിൽനിന്നു് ഖാൻ-എ-ദൌരാനു് കൊല്ലംതോറും ആറുലക്ഷത്തിപതിനയ്യായിരത്തിഅറുനൂററിപതിനാറു് ഉറുപ്പിക കപ്പം കൊടുക്കാനുള്ള വ്യവസ്ഥയുണ്ടു്. പക്ഷേ, ഈ കപ്പം കൊടുക്കുന്നതു് ഖോർധാ രാജാവിനു് ഇഷ്ടമുള്ള കാര്യമല്ല. അതൊരു ലജ്ജാവഹമായ കാര്യമായാണു് അദ്ദേഹം കരുതിയിരുന്നതു്. അതുകൊണ്ടു് ഖോർധയിലെ ജനങ്ങളെ അടിച്ചും ഇടിച്ചും കപ്പം പിരിച്ചെടുക്കാൻവേണ്ടി വക്കീൽ സൈയദ് ബേഗ് പട്ടാളക്കാരേയുംകൂട്ടി ഖോർധയിൽതന്നെ ഇരിപ്പുറപ്പിച്ചിരിക്കയാണു്. ഇതിനുമുമ്പു് തെക്കു് യുദ്ധം

നടത്താൻവേണ്ടി അടിച്ചും ഇടിച്ചും കൊള്ളയടിച്ചും കപ്പം പിരിച്ചെടുക്കാൻവേണ്ടി ദൽഹിയിൽനിന്നു് നിർദ്ദേശം നല്കി യിരുന്നു. ഇപ്പോഴം മുർഷിദാബാദിൽനിന്നു് ഈ നിർദ്ദേശം നൽകപ്പെട്ടിരിക്കുയാണു്.

രാമചന്ദ്രദേവ് ബാർവാടി കോട്ടയിൽ തടവിലായിരുന്ന കാലത്തു് കല്മചൊല്ലി മുസൽമാൻ സ്ത്രീയെ വിവാഹംകഴിച്ചു് ഹാഫിസ്കാദർ യാർജംഗ് ആയതിൽപിന്നെ ഖോർധയിൽ വന്നു് അനങ്ങാതിരിക്കയാണു്. പൈക്ക്കാക്കിപ്പോഴം മുമ്പത്തെപ്പോലുള്ള മനോവീര്യമില്ല. രാജാവു് ജഗന്നാഥന്റെ രാജസേവകനായിരുന്നിടത്തോളം പൈക്ക്കളുടെ ദൃഷ്ടിയിൽ അദ്ദേഹം രാഷ്ട്രീയമായ ഐക്യത്തിന്റേയും ജീവചൈതന്യ ത്തിന്റേയും പ്രതീകമായിരുന്നു. പക്ഷേ, രാമചന്ദ്രദേവ് മതം മാറിയതിൽപിന്നെ പൈക്കുകളുടെ ഹൃദയത്തിൽ അദ്ദേ ഹത്തോടത്ര ഭക്തിബഹുമാനാദികളില്ല. ഇപ്പോഴം ബക്സി വേണു ഭ്രമരവരനിലാണവർ വിശ്വാസമർപ്പിച്ചിട്ടുള്ളതു്. പക്ഷേ, രാമചന്ദ്രദേവിന്നെതിരായി എന്തെങ്കിലുംചെയ്യാൻ ബക്സിക്കു് ധൈര്യമുണ്ടായിരുന്നില്ല. കാരണം അയാഠംക്കു് നായബ്നാജിം തകീഖാനെ പേടിയായിരുന്നു. രാമചന്ദ്ര ദേവാകട്ടെ തകീഖാന്റെ സ്യാലനും.

## 2

പുരിയിലെ പഴയ ബാലിസാഹി കൊട്ടാരത്തിന്റെ ഭഗ്നാവ ശിഷ്ടങ്ങളിലാണു് "ഹനുമാൻ കളരിമഠം" സ്ഥിതിചെയ്തിരു ന്നതു്.

വേണു ഭ്രമരവരൻ പുരിയിൽവന്നാൽ അവിടെയാണു് തങ്ങാറു്.

ഹരേകൃഷ്ണ മഹാരാജാവിന്റെ ദിവാനായിരുന്ന ഭഗീ ഭ്രമര വരന്റെ മകൻ വേണു റാവുത്തിനു് ഭ്രമരവരന്മാരുടെ വംശാ

വലിയിൽ ആരും സ്ഥാനംനല്കിയിരുന്നില്ല. പക്ഷേ ഖോർധാ സിംഹാസനത്തിന്റെ ഒരേയൊരവകാശി താൻ മാത്രമാണെന്നും മനുഷ്യനും നിയതിയുംചേർന്ന് നടത്തിയൊരു ഗൂഢാലോചനയുടെ ഫലമായാണ് അയാൾക്കാസ്ഥാനം താല്ക്കാലികമായി നഷ്ടപ്പെട്ടതെന്നുമാണ് അയാളുടെ പ്രചരണം കേട്ടാൽ തോന്നുക.

അതൃപ്തമായ ഉൽക്കർഷേച്ഛയുണ്ടാക്കുന്ന വേദനപോലെ കഠിനമായ വേറൊരു വേദനയില്ല. ടികാലീയുദ്ധകാലത്ത് രാമചന്ദ്രദേവിനെ ശത്രുക്കളുടെ വായിലേയ്ക്കിട്ടുകൊടുത്തപ്പോൾ അയാൾ കരുതിയിരുന്നത് രാമചന്ദ്രദേവിന് ഇനിയൊരിക്കലും തകീഖാന്റെ പിടിയിൽനിന്ന് രക്ഷപ്പെട്ടുപോരാൻ കഴിയില്ലെന്നായിരുന്നു. അപ്പോൾപിന്നെ ഖോർധാ സിംഹാസനത്തിൽ സ്വയമേവ തന്റെ അധികാരം സ്ഥാപിതമാവും. പക്ഷേ, രാമചന്ദ്രദേവ് തകീഖാന്റെ സഹോദരീഭർത്താവെന്ന നിലയിൽ ഖോർധയിലേയ്ക്ക് തിരിച്ചുവരുമെന്ന് ആർക്കെങ്കിലും ഊഹിക്കാൻ കഴിഞ്ഞിരുന്നോ?

രാമചന്ദ്രദേവിനെ ചുററിപ്പററിയുള്ള ഈ നീറുന്ന ചിന്തകൾ ചുട്ടുപഴുത്ത ഇരുമ്പുകമ്പികൾപോലെ അയാളുടെ ശരീരത്തെ വ്രണപ്പെടുത്തുകയായിരുന്നു.

ഹനുമാൻ കളരിയിലെ നിഗൂഢമായൊരു മുറിയിലിരുന്ന് ബക്സി മാല ജപിച്ചുകൊണ്ട് മനസ്സിലെ ഉദ്വേഗത്തെ ലഘൂകരിക്കാനൊരു വിഫലശ്രമം നടത്തുകയായിരുന്നു.

ഗംഗാവംശ രാജാക്കന്മാരുടെ കാലത്ത് നിർമ്മിച്ച ബാലിസാഹീ കൊട്ടാരം ചുററും കാടും പൊന്തയും നിറഞ്ഞ് നശിച്ച് മണ്ണടിഞ്ഞ ചരിത്രാവശിഷ്ടങ്ങളെപ്പോലെ പൊട്ടിപ്പൊളിഞ്ഞ ഇഷ്ടികകളുടേയും കല്ലുകളുടേയും കുമ്പാരത്തിന്മേൽ മൂർച്ഛിച്ചു കിടക്കുകയാണ്. കിഴക്കുഭാഗത്തെ കെട്ടിടങ്ങളൊഴികെ മററു കെട്ടിടങ്ങളെല്ലാം പൊട്ടിപ്പൊളിഞ്ഞു ചത്ത മത്തഗജത്തെപോലെ കിടക്കുകയാണ്. കൊട്ടാരത്തിന്റെ നടുമുററത്ത് നിർമ്മിച്ച, വെണ്ണക്കല്ലുകൊണ്ട് പടവുകെട്ടിയ കുളം, ഭ്രുത

കാലത്തെ ഏതോ സുദിനത്തിന്റെ സ്മരണകളയവിറക്കിക്കൊണ്ട്, വെട്ടിത്തിളങ്ങുന്ന വെയിലത്ത് വിരിച്ചിട്ടപോലെ കിടന്നു. കുളത്തിലാകെ ചമ്മി നിറഞ്ഞുകിടക്കുകയാണ്. പായലുകൾക്കിടയിൽ അവിടവിടെയായി താമരപ്പൂക്കൾ വിരിഞ്ഞു നിൽക്കുന്നു. കുളത്തിന്റെ വടക്കുഭാഗത്താണ് ശ്യാമാകാളി ക്ഷേത്രം. ആ ക്ഷേത്രമാണിപ്പോൾ ഹനുമാൻ കളരിയുടെ പീഠസ്ഥാനം. ഉത്തരേന്ത്യക്കാരനായ ശ്രീ. സീതാറാം ജി എന്ന പേരായ ഒരു സന്യാസിയാണ് ഈ മഠം സ്ഥാപിച്ചത്. മഠത്തിന് സ്വത്തൊന്നുമില്ല. മററു മഠങ്ങളിൽനിന്നും കിട്ടുന്ന സഹായംകൊണ്ടാണ് ഈ കളരി നടത്തിക്കൊണ്ടു പോകുന്നത്.

സീതാറാം ജിയുടെ മരണശേഷം ശ്രീ ലക്ഷ്മൺ ജിയാണ് കളരിയുടെ അവകാശി.

ആദ്ധ്യാത്മിക സാധനകളേയും ഭജനകളേയും മററും അപേക്ഷിച്ച് കായിക പരിശീലനത്തിനാണ് കളരിയിൽ പ്രാധാന്യം. കാലാപഹാഡിന്റെ ആക്രമണത്തിനുശേഷം ശ്രീക്ഷേത്രത്തിൽ അഫ്ഗാൻകാരും മുഗളന്മാരും നടത്തിയ നിരന്തരമായ ആക്രമണങ്ങളുടെ ഫലമായായിരിക്കണം ഒരു പക്ഷേ പുരിയിൽ ഇങ്ങനെയൊരു കളരി സ്ഥാപിതമായത്. അന്തേവാസികളെ ഗുസ്തി, വാൾപ്പയററ്, ഗദായുദ്ധം, കുന്തപ്പയററ് തുടങ്ങിയവ അഭ്യസിപ്പിച്ചിരുന്നു. മുൻകാലത്ത് ശ്രീക്ഷേത്രത്തിലുണ്ടായ ചെറുതും വലുതുമായ പല ആക്രമണങ്ങളേയും ചെറുത്തുനിന്നതിവരായിരുന്നു.

ഇത്തരത്തിലുള്ള പ്രധാനപ്പെട്ട ചില കളരികൾ വേണുഭ്രമരവരൻ തന്റെ പ്രധാന താവളങ്ങളാക്കിത്തീർത്തിരുന്നു. ഈ താവളങ്ങളുപയോഗിച്ച് അയാൾ ഒരളവോളം ശ്രീക്ഷേത്രത്തിൽ തന്റെ സ്വാധീനശക്തി വ്യാപിപ്പിക്കുകയും ചെയ്തിരുന്നു. അതുകൊണ്ട് സർക്കാർ ഖജനാവിൽനിന്നുപോലും ഈ കളരികൾക്ക് സഹായധനം നല്കാൻ അയാൾ ഏർപ്പാട്ട ചെയ്തിരുന്നു.

ബക്സി ഈ കൊട്ടാരത്തിലെ നിഗൂഢമായൊരു മുറിയിലിരുന്നു നാമം ജപിച്ചുകൊണ്ടിരുന്നപ്പോൾ ഹനുമാൻകളരിയിലെ ചെറുപ്പക്കാർ ശരീരസാധന നടത്തിക്കൊണ്ടിരിക്കയായിരുന്നു. ലക്ഷ്മൺ ജി ശ്യാമാകാളീക്ഷേത്രത്തിലെ പൂപ്പ് പിടിച്ച വരാന്തയിലൊരു കമ്പളത്തിലിരുന്ന് രണ്ടു മല്ലന്മാർ തമ്മിലുള്ള ഗുസ്തി സശ്രദ്ധം വീക്ഷിക്കകയായിരുന്നു. മല്ലന്മാരുടെ മെയ്യടക്കത്തിൽ ദത്തശ്രദ്ധനായൊരു വിമർശകനെപോലെ മിഴി നട്ടിരിക്കയായിരുന്നു അദ്ദേഹം.

ജഗ്ഗുപഢിയാരിയും ചേമാലകയും, രണ്ടുപേരും ഗുസ്തിയിൽ ആരാരു മുമ്പൻ എന്നനിലയിൽ മത്സരിച്ചു നില്ക്കുന്നവരാണ്. ലങ്കോട്ടി കെട്ടി മിക്കവാറും നഗ്നമായ അവരുടെ കറുത്ത ശരീരങ്ങൾ രണ്ടു കരിമ്പാറക്കെട്ടുകൾ പോലെ മണ്ണിൽ കെട്ടുപിണഞ്ഞേററുമുട്ടുകയാണ്. ചേമ കമിഴ്ന്നടിച്ചു വീണപ്പോൾ ജഗ്ഗുപഢിയാരി അവൻെറ പുറത്ത് കയറിയിരുന്നു. ചുണ്ട് കടിച്ചുപിടിച്ച് കൈമുട്ടുകൾ നിലത്തൂന്നി അവൻെറ കക്ഷത്തിലൂടെ കൈകളിട്ട് അവനെ മറിച്ചിടാൻ ശ്രമിച്ചു. പക്ഷേ മലമ്പാമ്പുപോലെ കിടന്നിരുന്ന ചേമ തൻെറ ശരീരമൊന്ന് കടഞ്ഞതോടെ, ഞൊടിയിടയിൽ എടുത്തെറിയപ്പെട്ടപോലെ നിലത്ത് കമഴ്ന്നടിച്ചു വീണു. അന്നേരം ചുററും കാണികൾ അയാളെ വളഞ്ഞുനിന്ന് കയ്യടിച്ചു. ഉൽക്കണ്ഠനിറഞ്ഞ സ്വരത്തിൽ ജഗ്ഗുപഢിയാരിയെ പരിഹസിക്കാൻ തുടങ്ങി. ജഗ്ഗുപഢിയാരി സ്വയം നിയന്ത്രിച്ച് ചുവട് മാററുകയും തൻെറ ചില പ്രത്യേക അടവുകൾ കാണിച്ചുകൊണ്ടെഴുന്നേല്ക്കുകയും ചെയ്തു. രണ്ടു ഹനുമാന്മാരെപ്പോലെയുള്ള അവരുടെ ഹുങ്കാര ശബ്ദം കളരിയിൽ മാറെറാലിക്കൊണ്ടു.

ക്ഷേത്രത്തിൻെറ മുൻഭാഗത്ത് നരീസിംഹാരി ലങ്കോട്ടി കെട്ടി ദണ്ഡ–ബൈഠക് എടുക്കുന്നതുപോലെ ഉയർന്നൊരു കല്ലിന്മേൽവെച്ച് ഭാംഗ് അരയ്ക്കുകയാണ്. അതുകഴിഞ്ഞാലെ "നരേന്ദ്രി"ലെ കളിക്കൊരു രസം കിട്ടുകയുള്ളൂ. ബൈഠക് എടുക്കുമ്പോലെ ഇരുന്ന് കാൽവണ്ണമുതൽ മാറത്തെ മാംസ

പേശികൾവരെ ചലിപ്പിച്ചുകൊണ്ടു് ഭാംഗ് അരയ്ക്കുമ്പോൾ ഇടയ്ക്കിടെ ഉപേന്ദ്രഭഞ്ജിന്റെ പാട്ടു് മൂളിക്കൊണ്ടിരിക്കുകയും ചെയ്യും.

ഭാംഗ് അരയ്ക്കാൻ വെച്ചിട്ടുള്ള കല്ലിന്റെ മുകളിലായി ഒരു പക്ഷിക്കൂട് കെട്ടിത്തൂക്കിയിട്ടുണ്ടു്. ആ കൂട്ടിലിരുന്നു് ചില മൈനകൾ കലപില കൂട്ടുന്നുണ്ടു്. നരിസിംഹാരിയുടെ പാട്ടുകേട്ടു് ഒരാൾ ഭാംഗിന്റെ ലഹരിയിൽ വിളിച്ചുകൂവി. "ശാബാശ്, ചങ്ങാതി, ശാബാശ്........!"

അപ്പോഴേയ്ക്കും ജഗുപധിയാരി ഗുസ്തിയിൽ ചേമയെ വീഴ്ത്തിയിരുന്നു. കാണികളുടെ കയ്യടികൊണ്ടു് അവിടമാകെ മുഴങ്ങുകയായിരുന്നു.

കാലത്തിന്റെ കയ്യിലെ കളിപ്പാവകളെപ്പോലെ കായികാഭ്യാസപരിശീലനം നടത്തുന്ന ഇവർ തങ്ങളുടെ രക്ഷാധികാരിയായ വേണുഭ്രമരവരൻ യവനന്മാരെ ശ്രീക്ഷേത്രത്തിലേയ്ക്കു് ക്ഷണിച്ചുവരുത്താൻവേണ്ടി തയ്യാറാക്കിയ പദ്ധതികളെപ്പററി തികച്ചും അജ്ഞരായിരുന്നു. ഒറീസ്സയുടെ മുക്കിലും മൂലയിലും കാലാപഹാഡ് നടത്തിയതുപോലുള്ള ആക്രമണങ്ങൾമൂലം മണ്ണടിഞ്ഞുകൊണ്ടിരിക്കുന്ന ക്ഷേത്രങ്ങളേയും ദേവാലയങ്ങളേയുംപററിയും അവക്കറിവുണ്ടായിരുന്നില്ല. അതുകൊണ്ടു് അതിനെക്കുറിച്ചുള്ള വേദനയും വേവലാതിയും അവർക്കില്ല. കളരിയിൽ ഭാംഗിന്റെ ലഹരിയിൽ ഗുസ്തിയിലും കായികപരിശീലനത്തിലും അവർ സ്വയം മറന്നിരിക്കയാണു്.

വിനാശകാലം വരുമ്പോൾ ചരിത്രാനുഷ്ഠാനങ്ങളുടെ ഗുണത്തിലും ഗതിയിലും മാററം വരാറുണ്ടു്. അതുകൊണ്ടു് ഹനുമാൻ കളരിമഠത്തിലെ അധികാരികളോ അന്തേവാസികളോ ആരുംതന്നെ സ്വന്തം തലയ്ക്കുമുകളിൽ തൂങ്ങിക്കിടക്കുന്ന സർവ്വനാശത്തെപ്പററി മനസ്സിലാക്കുകയോ മനസ്സിലാക്കാൻ ശ്രമിക്കുകപോലുമോ ചെയ്തില്ല.

ആ പഴകിജീർണ്ണിച്ച കൊട്ടാരത്തിലെ ഇരുട്ടുനിറഞ്ഞ ഗുഹകളെപ്പോലെയുള്ള മൂന്നു മുറികൾ കടന്നാൽ ഒരു പുറന്തിണ്ണ

യുണ്ട്. തിണ്ണയുടെ നാലുപാടും അഴക്കപിടിച്ച ചുമരുകളിൽ നിന്നു് ചെത്തിത്തേപ്പ് അടന്നുപോയിരുന്നു. അതിനിടയി ലൂടെ തലയോട്ടിയിൽ ഇളിച്ചുനില്ക്കുന്ന പല്ലുകൾപോലെ ഇഷ്ടികപ്പടവുകൾ കാണപ്പെട്ടു.

തിണ്ണയുടെ പടിഞ്ഞാറുഭാഗത്തൊരു കൊച്ചു കുളമുണ്ട്. അതിലേയ്ക്കിറങ്ങാൻ പടവുകൾ കെട്ടിയിട്ടുണ്ട്. ഒരുകാലത്തു് അതിൽ അന്തഃപുരസ്ത്രീകൾ കുളിക്കാറുണ്ടായിരുന്നു. ഇപ്പോഴും തപ്പിനോക്കിയാൽ അതിൽനിന്നൊരുപക്ഷേ കുറേ തലയോട്ടുകൾ കിട്ടിയേക്കും. പണ്ടുകാലത്തു് ഈ കുളത്തിൽ നിരവധി ആത്മഹത്യകൾ നടന്നിട്ടുണ്ട്. നിരവധി ശത്രുക്കളുടെ ശവശരീരങ്ങൾ ഇതിലേയ്ക്കു് വലിച്ചെറിഞ്ഞിട്ടുണ്ട്. എന്നിട്ടും ഇതിലെ പഴയ വെള്ളം ഇപ്പോഴും സ്വച്ഛവും നിർമ്മലവുമായിരിക്കുന്നു.

ഈ കുളത്തിന്റെ പടിഞ്ഞാറുഭാഗത്തൊരു വ്രാന്തയുണ്ട്. അതിനോടുതൊട്ടു് കുറച്ചു് അറകളും. ആ അറകളിലൊന്നിൽ പഴയൊരു കട്ടിലിൽ പട്ടുവിരിപ്പ് വിരിച്ചിട്ടുണ്ട്. തലയിണയിൽ ചാരി ഒരു കമ്പളത്തിലിരുന്നു് വേണുഭ്രമരവരൻ മാല ജപിക്കുകയാണു്. പരലോകചിന്തയിലാമഗ്നനാവാനെന്നപോലെ ഇഹലോകത്തിലെ ദുശ്ചിന്തകളിൽനിന്നു് മുക്തി നേടാനും മാല ഉപകരിക്കുന്നു. ഒരുപക്ഷേ ബക്സി യിപ്പോൾ ഖോർധാ സിംഹാസനത്തെപ്പറ്റിയാവാം ചിന്തിച്ചു കൊണ്ടിരിക്കുന്നതു്.

അയാളുടെ ചുക്കിച്ചുളിഞ്ഞ മുഖവും മൊട്ടത്തലയും ശോഷിച്ച ശരീരവും എല്ലാംകൂടി ഇരുട്ടു് നിഴൽവീശിയ ആ മുറിക്കുള്ളിൽ പൈശാചികമായിത്തോന്നി.

ബക്സി കണ്ണടച്ചതേയുള്ളൂ. അപ്പോഴേയ്ക്കും അന്നൊരു ദിവസം രഥിപൂർഗഢിൽ വെച്ചു് രാത്രിയുടെ അന്ത്യയാമത്തിൽ കണ്ട ആ ദുഃസ്വപ്നത്തിന്റെ ഭീകരത അയാളുടെ കണ്ണുകൾക്കുമുമ്പിൽ പൊന്തിവന്നു. അന്നുമുതലിന്നുവരെ എത്രയോതവണ അയാളാ സ്വപ്നത്തെപ്പററി ആലോചിച്ചി

ട്ടുണ്ട്. പക്ഷെ, ഇതുവരെയും അതിന്റെ അത്ഥം മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ഒരിക്കലെയ്യാം മണിവക്രേശ്വരക്ഷേത്രത്തിലെ ഹരിദാസ് സിദ്ധബാബയോട് ഈ സ്വപ്നത്തിന്റെ അത്ഥമെന്തെന്ന് അന്വേഷിക്കയുണ്ടായി. പക്ഷേ, സിദ്ധബാബ യാതൊരുത്തരവും പറയാതെ വെറുതെ പുഞ്ചിരിക്കുക മാത്രം ചെയ്തു.

"ഈ സ്വപ്നത്തിനെന്തെങ്കിലും അത്ഥമുണ്ടോ സ്വാമീ?" വേണ ഭ്രമരവരൻ ചോദിച്ചു–ഒരിക്കലല്ല, പലതവണ.

പക്ഷേ, സിദ്ധഹരിദാസിന്റെ ചുണ്ടുകളിൽ നിഗൂഢമായ ആ മന്ദഹാസമല്ലാതെ മറെറാരുത്തരവുമുണ്ടായിരുന്നില്ല. അവസാനം നിരവധി പ്രാവശ്യത്തെ അന്വേഷണത്തിനുശേഷം സിദ്ധബാബ ഉദാസീനനായി പറഞ്ഞു: "രാജ്യലാഭം അല്ലെങ്കിൽ പ്രാണഹാനി–അതാണീ സ്വപ്നത്തിന്റെ അത്ഥം."

ഇതൊരു പുതുമയുള്ള കാര്യമാണോ? വാളും കിരീടവും, പട്ടടയും പട്ടാഭിഷേകവും—എല്ലാ രാജപുരുഷന്മാരുടേയും ജീവിതം ഈ രണ്ടു സാദ്ധ്യതകളുടെ നടുവിലാണു് എല്ലായ്പ്പോഴും ആടിക്കളിക്കുന്നതു്.

ബക്സി പെട്ടെന്നു് അമ്പുകൊണ്ടാലെന്നപോലെ കണ്ണു തുറന്നുനോക്കി.

ആ മുറിയിലെ നിഴൽവീശിയ ഇരുട്ടിൽ ആ സ്വപ്നത്തിന്റെ ഭീകരത വീണ്ടും കൺമുമ്പിൽ നൃത്തംവയ്ക്കുന്നതുപോലെ അയാൾക്കു തോന്നി.

മൂർച്ചയുള്ള വാളുകൾ പരസ്പരം ഏററുമുട്ടി തീപ്പൊരി ചിതറുന്നു. പതുക്കെപ്പതുക്കെ ആ തീപ്പൊരികൾ രക്തത്തുള്ളികളായി മാറുന്നു. രക്താഭിഷിക്തമായ ആ പശ്ചാത്തലത്തിൽ അസ്ഥിനിർമ്മിതമായ ഒരു സിംഹാസനം തെളിഞ്ഞുവരുന്നു. ആ സിംഹാസനത്തിന്റെ നാലു കാലുകളും നാലു തലയോട്ടികളിലാണുറപ്പിച്ചിട്ടുള്ളതു്. ആ തലയോട്ടികളിലെ നേത്രദ്വാരങ്ങളിലെ കൺമണികൾക്കു് പക്ഷേ ജീവനുണ്ടു്. ആ

കണ്ണുകൾ തികഞ്ഞ അനാസക്തിയോടെ വാളുകളുടെ ഏററു മുട്ടൽ നോക്കിയിരിക്കയാണു്. രത്നഖചിതമായ, പട്ടുമെത്ത വിരിച്ച സിംഹാസനത്തിൽ അഷ്ടരത്നനിർമ്മിതമായൊരു കിരീടംവെച്ചിട്ടുണ്ടു്. രണ്ടു് കൂററൻ ആനകൾ സിംഹാസനത്തിനിരുവശത്തുമായി ആ കിരീടത്തിനു് കാവൽനിൽക്കുന്നു. അവയുടെ തുമ്പിക്കൈകളിൽനിന്നു് അഭിഷേകജലധാര പോലെ ചുടുചോരവർഷിച്ചുകൊണ്ടിരിക്കുന്നു. പെട്ടെന്നൊരു കബന്ധം കയ്യിലൊരു വെൺമഴുവേന്തിവന്നു. പരസ്പരം ഏററു മുട്ടുന്ന ആ വാളുകളെ തട്ടിമാററി ആ കബന്ധം സിംഹാസനത്തിനടുത്തെത്തുന്നു. അതിൻെറ കാലൊച്ച കേട്ടപ്പോഴേയ്ക്കും സിംഹാസനവും കിരീടവും അപ്രത്യക്ഷമായി. പിന്നീടാ കബന്ധം നാലുപാടും വെൺമഴുവീശിക്കൊണ്ടു് ശ്മശാനനൃത്തം ചവിട്ടുന്നു.

അന്നു് രഥിപൂർഗഢിലെ ആ ഭീകരരാത്രിയിൽ ഈ സ്വപ്നത്തിനുശേഷം ബക്സി വേണു ഭ്രമരവരൻ ഉച്ചത്തിൽ നിലവിളിച്ചുകൊണ്ടു് കട്ടിലിൽനിന്നു് താഴേയ്ക്കുചാടി. ശരീരമാകെ വിയർപ്പിൽ കുളിച്ചിരിക്കുന്നു. കിടപ്പറയിലെ നിശാദീപം അണയാറായിരിക്കുന്നു. പുറത്തു് കാറേറാട്ടമില്ലാത്ത വിജനമായ രാത്രി. വേണു ഭ്രമരവരൻ "ദുർഗ്ഗേ, ദുർഗ്ഗേ" എന്നു് വിളിച്ചുകൊണ്ടു് പുറത്തേയ്ക്കുവന്നു. കോട്ടമതിലിൽ മന്ത്രി ഉലാത്തുന്നുണ്ടായിരുന്നു.........അദ്ദേഹത്തിൻെറ ചെരിപ്പിൻെറ ശബ്ദം മാത്രമേ കേൾക്കാനുള്ളു. അടുത്തു് ഗംഗാവതീനദീതീരത്തു് മണിവക്രേശ്വരക്ഷേത്രത്തിൻെറ താഴികക്കുടം പ്രകാശമാനമായൊരു നക്ഷത്രത്തിൻെറ വെളിച്ചത്തിൽ ഒരു നിഴൽ ചിത്രംപോലെ കാണപ്പെട്ടു. വേണു ഭ്രമരവരൻ മണിവക്രേശ്വരനെ ഉദ്ദേശിച്ചു് അങ്ങോട്ടുനോക്കി കൈകൂപ്പി തൊഴുതു. അപ്പോൾ കിഴക്കുഭാഗത്തു് വെൺമഴുവിൻെറ ആകൃതിയിലൊരു ധൂമകേതു ഉദിച്ചുയർന്നതു് അദ്ദേഹത്തിൻെറ ദൃഷ്ടിയിൽപെട്ടു. നിത്യേന രാവിലെ ആകാശത്തു് വിചിത്രാകൃതിയിലുള്ള ഈ ധൂമകേതുവിൻെറ ഉദയത്തെപ്പററിയുള്ള വാർത്ത കുറേ ദിവസങ്ങൾക്കുമുമ്പുതന്നെ മന്ത്രിയിൽനിന്നദ്ദേഹത്തിനു് കിട്ടിയി

രുന്നു. പക്ഷേ, സ്വന്തം കണ്ണുകൊണ്ടദ്ദേഹമതു് കണ്ടിരുന്നില്ല. ഭയാനകമായ ആ സ്വപ്നത്തിനുശേഷം മൂകമായ ആകാശത്തിന്റെ പൃഷ്ഠഭൂമിയിൽ ഭീമാകാരമായ ഈ വിചിത്ര ധൂമകേതുവിന്റെ ഉദയം ആസന്നമായ വിപത്തിനെക്കുറിച്ചുള്ള ആശങ്കയാൽ ബക്ത്സിയെ കിടിലംകൊള്ളിച്ചു.

പതുക്കെപ്പതുക്കെ പക്ഷികളുടെ കളകൂജനംകൊണ്ടു് നാലുപാടും മുഖരിതമായി. രഥിപൂർ ദുർഗ്ഗത്തിനുചുററും ഒരു കിടങ്ങുപോലെ വളഞ്ഞുകിടക്കുന്ന ഗംഗാവതിയിലെ കലങ്ങിയ വെള്ളത്തിൽ പ്രഭാതത്തിലെ പ്രഥമകിരണങ്ങൾ പ്രകാശിച്ചുകൊണ്ടിരുന്നു. ധൂമകേതു മെല്ലെമെല്ലെ മാഞ്ഞുമാഞ്ഞു് തീരെ അദൃശ്യമായി. പക്ഷേ, വേണു ഭ്രമരവരന്റെ ഭയചകിതമായ കണ്ണുകൾ ഇപ്പോഴും ആ കബന്ധനൃത്തം കാണാനുണ്ടു്; ആ കബന്ധം നൃത്തംവെച്ചുകൊണ്ടു് തന്റെനേരെ വരുന്നപോലെ.

ഹനുമാൻ കളരിയിലെ ആ ഉള്ളറയിൽ മാല ജപിച്ചുകൊണ്ടിരുന്ന വേണുഭ്രമരവരന്റെ വിരലുകൾ നിർജ്ജീവമായി. ഭീമാകാരമായ ആ കബന്ധം തന്നെത്തിരഞ്ഞു് ആ മുറിക്കുള്ളിൽ കടന്നുവന്നിരിക്കയാണോ? ബക്ത്സി ഭയചകിതമായ മിഴികളോടെ നാലുപാടുംനോക്കി.

ബക്ത്സി ഒരിക്കൽക്കൂടി, ഒരുപക്ഷേ നൂററൊന്നാമത്തെ തവണ, സ്വയം ആശ്വസിപ്പിക്കുകയാണു്:—"അസ്വസ്ഥമായ മനസ്സിന്റെ ചില വിഭ്രാന്തികൾ മാത്രമാണിവയെല്ലാം."

പുറത്തു് കളരിയിൽ ഹുങ്കാരശബ്ദത്തോടൊപ്പം പാട്ടിന്റെ താളബദ്ധമായ സ്വരവും കേൾക്കാനുണ്ടു്. അതദ്ദേഹത്തെ ജാഗ്രത്തായ ജീവിതത്തെപ്പററി ബോധവാനാക്കി. വിശ്വസനീയമായ ഈ ബോധം അദ്ദേഹത്തിന്റെ മനസ്സിനു് ആശ്വാസം നൽകി. അദ്ദേഹം വീണ്ടും മാല ജപിക്കാൻ തുടങ്ങി. പക്ഷേ, എത്രതന്നെ മനസ്സിനെ നിയന്ത്രിക്കാൻ ശ്രമിച്ചിട്ടും ഏകാഗ്രത കിട്ടുന്നില്ല. ഐഹിക ചിന്തകൾ അദ്ദേഹത്തിന്റെ മനസ്സിനെയിട്ടുലയ്ക്കുകയാണു്.

ഈ ദുശ്ചിന്തകളുടെയെല്ലാം കേന്ദ്രബിന്ദു ഖോർധാ സിംഹാസനമാണ്.

അന്ന് മുഗൾചക്രവർത്തിയായിരുന്ന അക്ബറുടെ കുടില തന്ത്രം മൂലം ഗംഗമുതൽ ഗോദാവരിവരെ പരന്നുകിടന്നിരുന്ന വിസ്തൃതമായ ഉത്കല സാമ്രാജ്യത്തിലെ അവസാനത്തെ സ്വതന്ത്ര രാജാവായിരുന്ന ഗജപതി മുകുന്ദദേവൻെറ അന്ന് നിലവിലുള്ള അവകാശികളെല്ലാം ഖോർധയിൽനിന്നും അലിയിൽനിന്നും സാരംഗഢിൽനിന്നും നിഷ്കാസിതരായി. എങ്ങുനിന്നോവന്ന ദനേയി വിദ്യാധരൻെറ മകൻ രമേയി റാവുത്ത്റായ് വളരെ വിചിത്രമായ രീതിയിൽ രാമചന്ദ്ര ദേവ് എന്ന പേരിൽ ഖോർധാ സിംഹാസനത്തിൽ ആധിപത്യമുറപ്പിച്ചു. ഖോർധാ സിംഹാസനത്തിൻെറ യഥാർത്ഥ അവകാശി ഈ രാമചന്ദ്രദേവ് ആണ് എന്ന് ജഗന്നാഥൻ മാനസിംഹന് സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് നിർദ്ദേശം നൽകിയിരുന്നുവത്രേ. അതെല്ലാം പക്ഷേ പില്ക്കാലത്തെ ചരിത്രകാരന്മാർ മെനഞ്ഞെടുത്ത കെട്ടുകഥകളാണ്. യഥാർത്ഥത്തിൽ മഹാ കുടിലതന്ത്രജ്ഞനായ മാൻസിംഹ് രാമചന്ദ്ര ദേവിനെ ഖോർധാസിംഹാസനത്തിലവരോധിച്ച് ഒരു വെടിക്ക് രണ്ടല്ല മൂന്ന് പക്ഷികളെത്തന്നെ വീഴ്ത്തുകയാണു ചെയ്തത്. സ്വതന്ത്ര ഖോർധയെന്നപേരിൽ ശ്രീക്ഷേത്രത്തിൻെറ സ്വാതന്ത്ര്യവും അധികാരസീമയും അംഗീകരിച്ച് ഒറീസ്സയിൽ മുഗൾ രാജശക്തിയുടേയും പ്രബല പരാക്രമികളായ അഫ്ഗാൻ കലാപകാരികളുടേയും നടുക്കൊരു മൂന്നാം ശക്തി സ്ഥാപിക്കുകയാണ് മാൻസിംഹ് ചെയ്തത്. അതുകൊണ്ട് ഒറീസ്സയിലെ ഹിന്ദുപൊതുജനാഭിപ്രായത്തിൻെറ പിന്തുണ അദ്ദേഹത്തിനു കിട്ടി. അതോടൊപ്പംതന്നെ ഗജപതി മുകുന്ദദേവിൻെറ യഥാർത്ഥ അവകാശികളെ ഖോർധാ സിംഹാസനത്തിൽ നിന്നകററിനിർത്താനും അദ്ദേഹത്തിന് കഴിഞ്ഞു. തന്മൂലം ഗജപതി വംശപരമ്പരയോട് ഒറീസ്സയിലെ ദുർഗ്ഗപതികൾക്കും സാമന്തന്മാർക്കുമുണ്ടായിരുന്ന കൂറ് ഇല്ലാതാക്കാനും കഴിഞ്ഞു.

അലിയാണു് മൂത്തതു്. അതുകൊണ്ടു് ജ്യേഷ്ഠാംശത്തിന്റെ അവകാശിയുമാണു്. പക്ഷേ, അവർ ജമീന്ദാർമാരുടെ ഗമയിലിരിക്കുകയാണു്. സാരംഗഗഢു് ആണിളയതു്. ഛകഡീ ഭ്രമരവരന്റെ വംശജർ സാരംഗഗഢിന്റെ താവഴിക്കാരാണു്. അന്ധാരുവാ, ദാരുഠേംഗാ, ഹരിഡാമഡാ, ബാംരംഗ്, പരിയാ, കാലാരാഹാംഗ്, ദാഢാ തുടങ്ങിയ കോട്ടകളിൽ ഛകഡിയുടെ താവഴിക്കാർ അനേകം ചെറിയചെറിയ വിഭാഗങ്ങളായി ചിന്നിച്ചിതറി പതുക്കെപ്പതുക്കെ ചരിത്രത്തിന്റെ ഏടുകളിൽനിന്നു് ആരുമറിയാതെ അപ്രത്യക്ഷരാവാൻ തുടങ്ങിയിരുന്നു. എന്നാലും സാരംഗഗഢു് ഖോർധയുടേയും കട്ടക്കിന്റേയും ഇടയിൽ കിടന്നിരുന്നതുകൊണ്ടു് പല ദുർഗ്ഗപതികൾക്കും സാമന്തന്മാർക്കും തന്ത്രപരമായ പ്രാമുഖ്യം കിട്ടിയിരുന്നു. ചിലപ്പോളവർ കട്ടക്കിലെ മുഗൾ നായബ്നാജിംമാരുടെ പക്ഷത്തുനിന്നുകൊണ്ടു് ഖോർധയ്ക്കെതിരായി യുദ്ധത്തിൽ സഹായിച്ചിരുന്നു. മററുചിലപ്പോൾ ഖോർധയുടെ ഭാഗത്തുചേർന്നു് നായബ്നാജിംമാർക്കെതിരായി യുദ്ധം ചെയ്തിരുന്നു. എന്തായാലും അവരുടെ ഉപബോധമനസ്സിൽ ഖോർധാരാജ്യത്തോടു് അടങ്ങാത്ത അസൂയയും അവരെ നശിപ്പിക്കാനുള്ള ആഗ്രഹവും നിലനിന്നിരുന്നു. സാരംഗഗഢിനോടു് ഖോർധയെ കൂട്ടിച്ചേർത്തു് വീണ്ടും ഗംഗമുതൽ ഗോദാവരിവരെ നീണ്ടുകിടക്കുന്ന ഉത്കല സാമ്രാജ്യം സ്ഥാപിക്കുന്നതിനുള്ള ആഗ്രഹം അവരിൽ ഇപ്പോഴും നിലനിന്നിരുന്നു. പക്ഷേ, മുഗൾരാജശക്തി മഹാകാലത്തെപ്പോലെ ഈ ദിവാസ്വപ്നത്തെ പരിഹസിക്കുകയായിരുന്നു.

ഖാൻ–ഏ–ദൌരാൻ പണ്ടു് ഖോർധയെ ആക്രമിച്ചപ്പോൾ സാരംഗഗഢിലെ ദുർഗ്ഗപതി നീല ഭ്രമരവരന്റെ മൂത്തമകൻ കപാലീ ഭ്രമരവരൻ ഖോർധാ മഹാരാജാവു് മുകുന്ദദേവിനെ പിന്നിൽനിന്നു് കുത്താൻ സഹായിച്ചു. അതിൽ സന്തുഷ്ടനായ ഖാൻ–ഏ–ദൌരാൻ അതിനു പ്രതിഫലമായി അയാളെ ഖോർധാ സിംഹാസനത്തിൽ അവരോധിക്കയുണ്ടായി. തന്റെ ചിരകാലാഭിലാഷം ഇപ്പോൾ സാത്ഥകമായതായി

അയാറം കരുതി. പക്ഷേ, ഞൊടിയിടയിൽ ആ സ്വപ്നം വെള്ളക്കമിളകംപോലെ പൊട്ടിത്തകന്നുപോയി. ഖാൻ–ഏ–ദൌരാൻ ഒറീസ്സ വിടേണ്ടതാമസം മുകുന്ദദേവ് തിരിച്ചുവന്നു. വിശ്വാസവഞ്ചകനായ കപാലീ ഭ്രമരവരൻ ആത്മരക്ഷയ്ക്കു വേണ്ടി ഢെങ്കാനലിലേയ്ക്കു ഓടിപ്പോയി. കപാലിയുടെ അനുജൻ ശ്രീനാഥ്ഹരിചന്ദൻ ജ്യേഷ്ഠനെതിരായി മുകുന്ദദേവിനെ സഹായിച്ചു. അതുകൊണ്ടു് അയാളെ ശിശുപാൽ, ധവുളി, രഥീഗഢ് എന്നിവിടങ്ങളിലെ ദുർഗ്ഗപതിയായി നിയമിച്ചു. ശ്രീനാഥ്ഹരിചന്ദന്റെ മൂത്തമകൻ ഭഗീ ഭ്രമരവരൻ ഹരേകൃഷ്ണദേവ മഹാരാജാവിന്റെ കാലത്തു് ഖോർധയിലെ ദിവാനായിരുന്നു. അയാളുടെ മകൻ വേണുറാവുത്തിനു് ഒരു കാലത്തു് ജഗന്നാഥക്ഷേത്രത്തിൽ ചുററിനടന്നു് മഹാപ്രസാദത്തിലെ വററുകറം പെറുക്കുകയായിരുന്നു ജോലി. അയാളുടെ തലയിലാണു് വിലാസകുതുകിയായ ഗോപീനാഥ മഹാരാജാവു് ബക്സിയുടെ തലപ്പാവണിയിച്ചു കൊടുത്തതു്. അതിമുഷ്കരനായൊരു കൊലകൊമ്പനെ മെരുക്കിയെടുത്തതിനു് പാരിതോഷികമായാണു് വേണുഭ്രമരറാവുത്തിനു് ഈ പദവി രാജാവു് സമ്മാനിച്ചതു്.

അതോടെ വേണുഭ്രമരവരനെ സംബന്ധിച്ചിടത്തോളം ഖോർധാ സിംഹാസനം കയ്യെത്താവുന്നിടത്തോളമായി. ഇനി ചുരികയൊന്നു് നീട്ടേണ്ട താമസമേയുള്ളു. ഖോർധാസിംഹാസനത്തിനുള്ള അവകാശത്തിൽനിന്നു് നിഷ്ക്കാസിതരായ മുൻകാലത്തെ എല്ലാ ഭ്രമരവരന്മാരും സ്വർഗ്ഗത്തിലിരുന്നു് ആ ശുഭമുഹൂർത്തം കാത്തു് ബക്സി വേണുഭ്രമരവരനിൽതന്നെ കണ്ണുനട്ടിരിക്കുന്നതുപോലെ തോന്നി.

പെട്ടെന്നു് ബക്സിയുടെ ഏകാഗ്രതയ്ക്കു് ഭംഗം വന്നു. ആ കബന്ധത്തിന്റെ നിഴൽരൂപം അയാളെ ആക്രമിക്കാനെത്തിയിരിക്കുന്നു. ഉറക്കിടിലംകൊണ്ടു് ബക്സിയുടെ ശരീരമാകെ വിറയ്ക്കാൻ തുടങ്ങി.

അല്ലാ, ഇതു് തന്റെ ഏററവും വലിയ അഭ്യുദയകാംക്ഷിയായിരുന്ന ഗോപീനാഥദേവിന്റെ രൂപമല്ലേ? തലകൂടി

ചേർത്താലേ രൂപം പൂർണ്ണമാവൂ........അതെ. വെളുത്ത് സുന്ദരമായ കോമളമായ അവയവങ്ങൾ........അവയിൽനിന്നു് കർപ്പൂരംചേർത്ത കളഭത്തിന്റെ മധുരമായ പരിമളം മന്ദമന്ദം നിർഗ്ഗമിച്ചിരുന്നു........മുട്ടോളം നീണ്ടുനില്ക്കുന്ന തടിച്ച ബാഹുക്കൾ.... കഴുത്തിൽ മാണിക്യവും വൈഡൂര്യവും പതിച്ച സ്വർണ്ണമാല........ ....അതേ വീരാളിപ്പട്ടുവസ്ത്രം........

ക്രിസ്ത്വബ്ദം 1739-ൽ ഹരേകൃഷ്ണദേവ മഹാരാജാവിനെ തുടർന്നു് ഗോപീനാഥദേവ് ഖോർധാസിംഹാസനത്തിലുപവിഷ്ടനായി. പക്ഷേ ചെങ്കോലേന്തുന്നതിനേക്കാളേറെ പൂങ്കൊമ്പു് പിടിക്കുന്നതായിരുന്നു അദ്ദേഹത്തിനിഷ്ടം. നിത്യേന കവികളേയും പണ്ഡിതന്മാരേയും വിളിച്ചുകൂട്ടി കാവ്യത്തേയും കാമശാസ്ത്രത്തേയുംപററി ചർച്ച, അല്ലെങ്കിൽ നായാട്ടു്, രാത്രി മോഹിനീതന്ത്രരീതിയിലുള്ള ദേവീപൂജ, ധർമ്മത്തിന്റെ പേരിൽ ആഭിചാരം ഇങ്ങനെയാണദ്ദേഹം സമയം കഴിച്ചിരുന്നതു്. അവസാനം മോഹിനീതന്ത്രത്തിൽ സിദ്ധി കൈവരുന്നതോടെ ഞൊടിയിടയിൽ മുഗളന്മാർ തനിക്കു് വഴിപ്പെടും എന്നൊരു വിശ്വാസം അദ്ദേഹത്തിൽ വേരൂന്നിയിരുന്നു. പക്ഷേ, ആയിരത്തെട്ടിലേറെ അക്ഷതകന്യകകളുമായി സംഭോഗം ചെയ്തശേഷമേ സിദ്ധി കൈവരികയുള്ളു. ഏതൊരു മോഹിനീരൂപം ധരിച്ചാണോ ദേവി മഹിഷാസുരനെ കൊന്നതു്, അതേ മോഹിനീരൂപം ധരിച്ചു് ദേവി സാധകരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടു് അവർക്കു വരം നല്കും. അവസാന കയ്യായി മുഗളന്മാരെ നശിപ്പിക്കാൻവേണ്ടി ഈ മോഹിനീതന്ത്രദീക്ഷ സ്വീകരിച്ചിരിക്കയാണു് ഗോപീനാഥൻ.

അക്കാലത്തു് അജ്ഞാതകുലജാതനായ, പേരും പെരുമയുമില്ലാത്ത ആ വേണുറാവുത്തിനെ ആരും അറിയില്ലായിരുന്നു. മുമ്പത്തെ മഹാരാജാവിന്റെ കാലത്തു് ദിവാൻ ഭഗീ ഭ്രമരവരൻ തന്റെ മകനെ ക്ഷേത്രസംരക്ഷകനായി നിയമിച്ചതായിരുന്നു. പക്ഷേ, വേണുഭ്രമരവരന്റെ അംബരചുംബിയായ

ഉൽക്കർഷേച്ഛയും അഹന്തയും തൃപ്തിപ്പെടുത്താൻ അതുകൊണ്ടു് സാദ്ധ്യമാവുമോ? അക്കാലത്താണു് ബാണപൂരിലെ രാജാവു് കാട്ടിൽനിന്നു് പിടിച്ച മെരുങ്ങാത്ത ഒരു കൊമ്പനെ ഗോപീനാഥദേവിനു് സമ്മാനിച്ചതു്. ആക്കം വഴങ്ങാത്ത ഒരാനയായിരുന്നു അതു്. അതിനെ മെരുക്കിയെടുക്കാനുള്ള ശ്രമത്തിൽ ആറു പാപ്പാന്മാർ കൊല്ലപ്പെട്ടിരുന്നു. പാപ്പാനെ കാണുമ്പോഴേക്കും ആന ഓടിയടുക്കും. അതുകണ്ടു് വലിയവലിയ പരിചയസമ്പന്നരായ പാപ്പാന്മാരും മല്ലന്മാരും അതിനെ നേരിടാൻ ഭയപ്പെട്ടിരുന്നു. ആ കാട്ടുകറുമ്പനെ പേടിച്ചു് ബഡ്ഗാണ്ഡിലൂടെ ആളുകൾ നടക്കാതായി.

അപ്പോഴാണു് വേണുറാവുത്ത് ആനയെ കീഴ്പ്പെടുത്താൻ മുന്നിട്ടിറങ്ങിയതു്. ജീവൻ പോയാൽ പോട്ടെ. അല്ല, രക്ഷപെടുകയാണെങ്കിലോ, രാജാവിന്റെ കണ്ണിൽ മഹനീയമായൊരു സ്ഥാനം നേടാം. ഇതായിരുന്നു വേണുറാവുത്തിന്റെ ഉദ്ദേശം.

ആനയുടെ നേർക്കടുക്കുമ്പോൾ കാണികളുടെ പരിഹാസം മുതൽ ശുഭകാംക്ഷികളുടെ ആശംസകൾവരെ എല്ലാം വേണുറാവുത്ത് കേൾക്കുന്നുണ്ടായിരുന്നു. "വങ്കനു് ജീവിതം മടുത്തിരിക്കുന്നുവെന്നാണു് തോന്നുന്നതു്!........എടോ, വേണുവേ, എന്താ ചാകാൻ പൂതിയുണ്ടോ തനിക്കു്?...... .വലിയവലിയ പാപ്പാന്മാർക്കുപോലും അതിന്റെ രോമം തൊടാൻ കഴിഞ്ഞിട്ടില്ല. എന്നിട്ടാണിനി താൻ! തന്നെ അതു് ചവിട്ടി മെതിക്കും, ശവമേ!"

പക്ഷേ, വേണുറാവുത്ത് യാതൊന്നും കേട്ടില്ല. കയ്യിൽ തോട്ടിയും അരയിൽ കഠാരിയും തിരുകി "ജയ് ജഗന്നാഥ്" എന്നു് വിളിച്ചുകൊണ്ടു് അയാൾ ആനയുടെ മുന്നിൽ ചെന്നുനിന്നു. രാജാവു് കൊട്ടാരത്തിനു് മുകളിൽ നിർമ്മിച്ച ഒരു പ്രത്യേക നിരീക്ഷണ മണ്ഡപത്തിലിരുന്നു് ഈ നിഷ്ഠുരമായ കാഴ്ച നോക്കിയിരിക്കുകയായിരുന്നു.

ആന വേണുവിനെ കണ്ടു് ഇമപൂട്ടുമ്പൊഴേക്കും ഒന്നു കറങ്ങി. വേണുവും ഒന്നു കറങ്ങി. ആന വീണ്ടും ഒന്നു തിരിഞ്ഞപ്പോൾ

വേണു ഒരൊററച്ചാട്ടത്തിന് അതിന്റെ പിന്നിലെത്തി പതുക്കെപ്പതുക്കെ ആനയുടെ വാലിനടുത്തേയ്ക്ക് നീങ്ങി.... ........വേണുവിനെ കണ്ടു് ആന ഇമ പൂട്ടുന്നതിനിടയ്ക്ക് ഒന്നു കറങ്ങി. അപ്പോഴം വേണുവും ഒന്നു കറങ്ങി. ആന മുഖം തിരിച്ചപ്പോഴം വേണു ചാടി അതിന്റെ പിന്നിൽ ചെന്നു് വാലിനടുത്തേയ്ക്ക് നീങ്ങി. ഇങ്ങനെ കുറച്ചുനേരത്തെ ഒളിച്ചു കളികൾ ശേഷം ആന സ്തംഭിച്ചുനിന്നു. ഒരുപക്ഷേ ആക്രമണ ത്തിനുള്ള പുതിയ വഴികളെന്തെങ്കിലും ആലോചിക്കുകയായി രിക്കണം. അപ്പോഴേയ്ക്കും വേണു അതിന്റെ വാൽ പിടിച്ചു. ഞൊടിയിടയിൽ അതിന്റെ പുറത്തു് ചാടിക്കയറി.

കണ്ടുനിന്നവർ അത്ഭുതവും ഉത്ക്കണ്ഠയുംകൊണ്ടു് വീർപ്പടക്കി നിന്നു. ക്ഷേത്രത്തിൽ അങ്ങുമിങ്ങും ചുററിനടന്നു മഹാപ്രസാ ദത്തിന്റെ വററുകൾ പെറുക്കിയെടുക്കുന്ന വെറും എല്ലുംകോലു മായ വേണുറാവുത്ത് ഈ കൊലക്കൊമ്പനെ കീഴടക്കുമെന്നു് എങ്ങനെ വിശ്വസിക്കും? ഇതിനിടയിൽ വേണു, തന്നെ പിടിച്ചു് നിലത്തിടാൻവേണ്ടി തുമ്പിക്കൈ ചുഴററി അലറി ക്കൊണ്ടിരുന്ന ആനയുടെ തുമ്പിക്കയ്യിൽതന്നെ കഠാരികൊണ്ടു് ആഞ്ഞാഞ്ഞു് കുത്തി. അപ്പോഴം വേണുവിനെ നിലത്തെറി യാൻ ശ്രമിച്ചുകൊണ്ടു് ആന വിറളിപിടിച്ചു് അങ്ങുമിങ്ങും ഓടാൻതുടങ്ങി. വേണുവപ്പോഴം അതിന്റെ ചെവിക്കുതാഴെ തോട്ടികൊണ്ടു് പ്രഹരിക്കാൻ തുടങ്ങി. അങ്ങനെ അവസാനം ആ മുഷ്കരനെ അനുസരണയുള്ള ഒരു കൊച്ചുകുഞ്ഞിനെ പോലെ അടക്കിനിത്തുന്നതിൽ അയാഠം വിജയിച്ചു.

അന്നുമുതൽ അജ്ഞാതകുലജാതനായ വേണു റാവുത്ത് ഗോപീനാഥമഹാരാജാവിന്റെ ആത്മമിത്രങ്ങളിലൊരാളായി. അതില്പിന്നെ യഥാകാലം രാജാവു് അയാളുടെ ശിരസ്സിൽ ബക്സിയുടെ തലപ്പാവണിയിച്ചു. അങ്ങനെ വേണുറാവുത്ത് രൂപവും ഭാവവും മാറി ബക്സി വേണുഭ്രമരറായ് ആയി ത്തീന്നു. മെല്ലെമെല്ലെ ഗോപീനാഥദേവ മഹാരാജാവിന്റെ സദസ്സിലെ ഏററവും വിശ്വസ്ഥനും സ്വാധീനശക്തിയുള്ളവനു മായ അംഗമായി തീർന്നു. ബക്സിയില്ലാതെ ഒരു നിമിഷം

പോലും കഴിക്കാൻ രാജാവിനു് കഴിയാതായി. കവിസമ്മേളനത്തിലെ കാവ്യചച്ച് തുടങ്ങി പഞ്ചമകാര സാധനയിലെ ഭൈരവീചക്രത്തിലുപവിഷ്ടനാകുന്നതിൽവരെ ബക്സി വേണുഭ്രമരവരൻ ഗോപീനാഥദേവ മഹാരാജാവിൻെറ സന്തതസഹചാരിയായിരുന്നു.

നാട്ടിലാകെ മുഗൾ ഉദ്യോഗസ്ഥന്മാരുടെ എണ്ണിയാലൊടുങ്ങാത്ത അക്രമങ്ങൾ നടമാടുകയായിരുന്നു. ഭീഷണിപ്പെടുത്തി കരംപിരിക്കുന്നതുമുതൽ കൊള്ളകൾവരെ അവർ നടത്തിയിരുന്നു. ഗോപീനാഥദേവ മഹാരാജാവിൽനിന്നു് കപ്പം പിരിച്ചെടുക്കാൻ ഇതല്ലാതെ മററു വഴികളൊന്നുമുണ്ടായിരുന്നില്ല. ഇതിനുംപുറമേ പുണ്ണിൽ കൊള്ളിവെയ്ക്കുന്നതുപോലെ വീട്ടിൽ പെൺകുട്ടികളുടെ മാനവും സുരക്ഷിതമായിരുന്നില്ല. മോഹിനീതന്ത്രസാധനയ്ക്കുവേണ്ടി ഗോപീനാഥദേവിൻെറ ഭൈരവീചക്രത്തിലേയ്ക്കു് അവരെ പിടിച്ചുകൊണ്ടു പോവാറുണ്ടായിരുന്നു. നാലുപാടുനിന്നും "രക്ഷിക്കണേ, രക്ഷിക്കണേ" എന്ന മുറവിളി ഉയൻ്റു.

അന്നൊരുദിവസം—

ഗോപീനാഥദേവിൻെറ ഇരിപ്പുമുറിയിൽ കവിസമ്മേളനം നടക്കുകയാണു്. ധുമുസർ രാജ്യത്തുനിന്നു് നിഷ്കാസിതനായ രാജപുത്രകവി ഉപേന്ദ്രഭഞ്ജ് ഗോപീനാഥദേവിൻെറ അതിഥിയായി വന്നിട്ടുണ്ടു്.

പക്ഷേ, കാവ്യാദർശങ്ങളേയും രസഭേദങ്ങളേയുംപററി ചച്ച് ചെയ്യുന്നതിൽ ബക്സിക്കു് ക്ഷമയോ താല്പര്യമോ ഉണ്ടായിരുന്നില്ല. ഈ കവികളുടെ സമീപത്തിരുന്നുകൊണ്ടു്, വെണ്ണപോലെ മൃദുലനും ശുദ്ധനുമായ ഗോപീനാഥദേവിനെ വകവരുത്താമെന്നാണയാൾ ചിന്തിച്ചുകൊണ്ടിരുന്നതു്. സൂര്യവംശരാജാക്കന്മാരുടെ കാലത്തു് ഒറിയാ കാവ്യങ്ങളിൽ കാണപ്പെട്ടിരുന്ന സ്വതസ്ഫുത്തമായ ജീവചൈതന്യത്തിൻെറ ദുർബ്ബലമായ നിഴലാട്ടംപോലും ഇന്നത്തെ കാവ്യങ്ങളിൽ കാണപ്പെടുന്നില്ല എന്നൊരു ധാരണയാണു് അയാൾക്കുണ്ടായിരുന്നതു്.

മാരയുദ്ധത്തിൽ കാമബാണങ്ങളെക്കൊണ്ടു് മുറിവേററ. നിർവീര്യമായ ഒരു ജനതയുടെ പൌരുഷം തൻെറ കൂട്ടുകാരിയെ മുറിവേല്പിച്ചുകൊണ്ടു് ആത്മസംതൃപ്തിയടയുന്നപോലെ ആലങ്കാരികരീതിയിൽ കാവ്യാലാപന നടത്തി രസിക്കുന്നതിലൂടെ ഗൌണമായ മനോവൃത്തി വെച്ചുപുലർത്തുന്ന ഒരു ജനതയുടെ രസാസ്വാദനതൃഷ്ണയേ സംതൃപ്തമായിത്തീരൂ. ക്ഷാമപീഡിതരായ മനുഷ്യർ ഇന്നു് മനുഷ്യമാംസംവരെ ഭക്ഷിക്കുന്നു. കന്യകമാരുടെ മാറിടത്തിൽ താരുണ്യം മൊട്ടിടുമ്പോഴേയ്ക്കും പുഴുക്കടിയേററപോലെ അതു് മുരടിച്ചുപോവുന്നു. യാഥാർത്ഥ്യം അതായിരിക്കേ ഈ കവികളുടെ കാവ്യങ്ങളിൽ യുവതികളുടെ കുന്നൊത്ത കൊങ്കകളിലെ നഖക്ഷതചിഹ്നങ്ങളെപ്പററിയും മററും വർണ്ണിക്കുന്നതിൽ എന്തൌചിത്യമാണുള്ളതു്?

ബക്സി ഉദ്ഭ്രാന്തനായിങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കേ ദിവാൻ കൃഷ്ണനരീന്ദ്രവന്നു് രാജാവിൻെറ ചെവിയിൽ മന്ത്രിച്ചു: "സുജാഖാൻെറ പ്രതിപുരുഷൻ സൈയദ് ബേഗ് ലാത്തിയുമായി വാതില്പുറലിരിപ്പുണ്ടു്. ഖോർധാ കോട്ടയിൽനിന്നു് മൂന്നുകൊല്ലമായി ഒരു ചില്ലിക്കാശുപോലും കിട്ടിയിട്ടില്ലെന്നാണയാരം പറയുന്നതു്.

ഗോപീനാഥദേവ് ഒരുപക്ഷേ അതു് കേട്ടിരിക്കണം. എന്നാലും കേട്ടതായി നടിച്ചില്ല. കവികൾക്കും പണ്ഡിതന്മാർക്കും മററും പാരിതോഷികങ്ങൾ നൽകി അവരെ യഥോചിതം യാത്രയയക്കുന്ന തിരക്കിലായിരുന്നു അദ്ദേഹം. ദിവാൻ വീണ്ടും ചോദിച്ചു: "സൈയദ്ബേഗിൻെറ കാര്യത്തിൽ എന്തു ചെയ്യണം?"

ഗോപീനാഥദേവ് അക്ഷമനായി പറഞ്ഞു: "ഖോർധാ മഹാരാജാവു് ആർക്കും കപ്പംകൊടുക്കാറില്ല. ഇവിടെയാരും മുഗളന്മാരുടെ അടിമകളൊന്നുമല്ല. അലിയേയും സാരംഗധരിനേയുംപോലെ കൊല്ലംതോറും കപ്പംകൊടുത്തു രാജാധികാരം വിലയ്ക്കുവാങ്ങിയതുമല്ല."

എത്രയോപേരുടെ മുന്നിൽവച്ചു് സാരംഗധരിൻെറനേരെ തൊടുത്തുവിട്ട ഈ പരിഹാസം ബക്സി വേണുഭ്രമരവരൻെറ

ഉള്ളിൽ ഉറങ്ങിക്കിടന്നിരുന്ന ഹത്യാഭിവാഞ്ഛയുടെ അഗ്നിശിഖയെ ആളിക്കത്തിച്ചു. തന്റെ ഏററവും വലിയ അഭ്യുദയകാംക്ഷിയായ ഈ ഗോപീനാഥദേവിന്റെ കാരുണ്യവും അനുകമ്പയും കാരണമായാണ് ആരുമാരുമറിയാതെ എങ്ങോ കിടന്നിരുന്ന വേണു റാവുത്ത് ഖോർധയിലെ ബക്സി വേണുഭ്രമരവരനായിത്തീർന്നത്. ഈ വിചാരം മനസ്സിലേയ്ക്ക് കടന്നുവന്നപ്പോഴും ബക്സിയുടെ ഹൃദയത്തിൽ ഗോപീനാഥദേവിനോടുള്ള കൃതജ്ഞതയല്ല നിറഞ്ഞുതുളുമ്പിയത്, പകരം ദു:ഖവും ഈർഷ്യയുമായിരുന്നു.

വരുംവരായ്കകളെക്കുറിച്ചാലോചിക്കാത്ത ഒരു അവിവേകിയെപ്പോലെ ഗോപീനാഥദേവ് വീമ്പിളക്കുകയായിരുന്നു: "സുജാഖാന് സ്വയം രക്ഷിക്കാൻപോലും ബുദ്ധിമുട്ടായിരിക്കയാണ്. മുർഷിദാബാദിൽ നവാബ് ജാഫർഖാൻ നാസിർ ചാവാൻ കിടക്കുകയാണ്. ബംഗാൾ, ബീഹാർ, ഒറീസ്സാ സംസ്ഥാനങ്ങളുടെ ഭരണം പൌത്രൻ സർഫരാജ്ഖാന് നൽകാൻവേണ്ടി ദൽഹി ഷാജഹാൻബാദിലുള്ള തന്റെ ആളുകൾ മുഖാന്തിരം ചരടുവലികൾ നടത്തിക്കൊണ്ടിരിക്കയാണ്. സുജാഖാനും മുഷിദാബാദിന്മേൽ കണ്ണുണ്ട്. അങ്ങനെ ശ്വശുരനും ജാമാതാവും തമ്മിൽ, അച്ഛനും മകനും തമ്മിൽ, മത്സരം മൂർച്ഛിച്ചിരിക്കയാണ്. അതുകൊണ്ടാണ് ദിവാൻ, ഞാൻ പറയുന്നത്, അയാളോട്ട് പോകാൻ പറയൂ. ഖോർധാ മഹാരാജാവ് ആർക്കും കപ്പം കൊടുക്കാറില്ലെന്ന് സൈയദ് ബേഗിനോട് പറഞ്ഞേക്കൂ."

ദിവാൻ കൃഷ്ണനരീന്ദ്രന്റെ മുഖത്ത് ഗൗരവം നിഴലിച്ചു. നിരുത്തരവാദപരമായ ഈ വീമ്പുപറച്ചിലിന്റെ ഫലമെന്താവുമെന്ന് അയാൾക്ക് അസ്സലായറിയാം. സൈയദ് ബേഗിൽ നിന്ന് വിവരമറിഞ്ഞ് സുജാഖാൻ ഖോർധ ആക്രമിച്ചാൽ കാര്യം കഴിഞ്ഞതുതന്നെ.

ദിവാൻ കൃഷ്ണനരീന്ദ്രൻ ചിന്താകുലനായി വേദിയിൽനിന്നിറങ്ങിവന്നു. അയാളുടെ നെററിയിലെ രേഖകൾ കൂടുതൽ ചുളിഞ്ഞു.

ബക്സി വേണുഭ്രമരവരൻ മട്ടപ്പാവിനടുത്ത് ഒരരമതിലി നോടു ചാരിനിന്ന് ബരുണേയിമലയിലെ കൈനാട്ടി സ്തംഭ ത്തിനുനേരെ ശൂന്യദൃഷ്ടികളോടെ ഇമപൂട്ടാതെ നോക്കിയിരിക്ക യായിരുന്നു. ദിവാൻ കൃഷ്ണനരീന്ദ്ര തന്റെ അടുത്തു വന്നുനിന്ന തൊന്നും അയാൾ അറിഞ്ഞതേയില്ല. കൃഷ്ണനരീന്ദ്ര നെടു വീർപ്പിട്ടു. അപ്പോഴാണ് വേണു ഭ്രമരവരന്റെ ശ്രദ്ധ അങ്ങോട്ടു തിരിഞ്ഞത്. അയാൾ കൃഷ്ണനരീന്ദ്രന്റെനേരെ താല്പര്യപൂർവ്വം നോക്കിക്കൊണ്ടു ചോദിച്ചു:

"എന്താ ദിവാൻ, വിശേഷം?"

കൃഷ്ണനരീന്ദ്ര ശൂന്യദൃഷ്ടിയോടെ ബരുണേയിയിലേയ്ക്ക് നോക്കിക്കൊണ്ട് വ്രണിതസ്വരത്തിൽ പറഞ്ഞു: "ലക്ഷണം നന്നെന്ന് തോന്നുന്നില്ല."

വേണുഭ്രമരവരന്റെ നരച്ച പുരികങ്ങൾക്കു താഴെ ഇരുകണ്ണു കളിലും ഗൂഢാലോചനയുടെ നിഗൂഢമായ ദുർഭേദ്യത പതുക്കെ പ്പതുക്കെ തെളിഞ്ഞുവന്നു...........അയാൾ പറഞ്ഞു:

"എന്നാൽ പിന്നെ തിരിച്ചടിതന്നെ. എന്തെങ്കിലുമൊരു വഴി പറയൂ."

കൃഷ്ണനരീന്ദ്രൻ ഉദാസീനനെന്നോണം പറഞ്ഞു: "ജഗന്നാ ഥനേ അറിയൂ."

വേണുഭ്രമരവരൻ പറഞ്ഞു: "അതേ തോണിയിൽത്തന്നെ യല്ലേ ജഗന്നാഥനും ഇരിക്കുന്നത്!"

"അതു നേരാണ്.... ..........പിന്നെ എന്താണൊരുവഴി?" കൃഷ്ണനരീന്ദ്രൻ ചോദിച്ചു.

"ഇതുവരെ നടന്നുവന്നിരുന്ന വഴിയുണ്ടല്ലോ, അതുതന്നെ സ്വീകരിച്ചാലെന്താണു കുഴപ്പം. ആ വഴി പരീക്ഷിച്ചുനോക്കി ഫലപ്രദമാണെന്ന് കണ്ടതുമാണല്ലോ."

വേണുഭ്രമരവരന്റെ കണ്ണുകൾ ചുരികയെപ്പോലെ വെട്ടി ത്തിളങ്ങി.

ഒറീസ്സയുടെ അഭിശപ്തമായ ചരിത്രത്തിൽ സിംഹാസന ത്തിനുവേണ്ടി നടന്ന നിരവധി രക്തച്ചൊരിച്ചിലുകളുടെ ദൃശ്യ

ങ്ങാം നരീന്ദ്രന്റെ ശൂന്യദൃഷ്ടികൾക്കുമുമ്പിൽ പൊന്തിവന്നു. വിശ്വാസവഞ്ചനകളുടേയും, പിന്നിൽനിന്നു് കുത്തുന്നതിന്റേയും നിരവധി കഥകൾ അയാൾക്കോർമ്മവന്നു. അയാൾ നെടുവീർപ്പിട്ടു.

വേണുഭ്രമരവരനു് കലികയറിയതുപോലെ തോന്നി. "എന്താ മിണ്ടാതിരിക്കുന്നതു്? ഞാൻ പറഞ്ഞതു് ഇഷ്ടമായില്ലെന്നുണ്ടോ?"

കൃഷ്ണനരീന്ദ്രൻ പറഞ്ഞു: "സൂര്യവംശത്തിന്റെ പതനത്തിനു ശേഷം ഒറീസ്സയുടെ ചരിത്രത്തിലെന്നും നിരന്തരമായി സ്വീകരിച്ചുപോന്നതു് ഈ മാർഗ്ഗമല്ലേ. പക്ഷേ, അതുകൊണ്ടു് രോഗം മാറിയില്ലെന്നു മാത്രമല്ല പുതിയ പുതിയ ഉപരോഗങ്ങൾ വരുത്തിവെയ്ക്കുകയേ ചെയ്തിട്ടുള്ളു."

"ആ പഴയ കഥകളെല്ലാം പോട്ടെ. ഇപ്പോഴത്തെ കാര്യം ആലോചിക്കാം. ഇതുകൊണ്ടു് താങ്കൾക്കു് നഷ്ടമൊന്നും വരില്ല. മറിച്ചു് ലാഭമേ ഉണ്ടാകു. ഇതു് നടത്തിയില്ലെന്നിരിക്കട്ടെ. എന്നാൽ സുജാഖാൻ രാജാവിനെ വലിച്ചിഴച്ചു കൊണ്ടുപോകുമ്പോൾ കൂടെ ദിവാനേയും കൊണ്ടുപോകും."

കൃഷ്ണനരീന്ദ്രൻ ആകുലസ്വരത്തിൽ പറഞ്ഞു: "അതല്ല, നായബ്നാജിം സുജാഖാന്റെ പ്രതിനിധി സൈയദ് ബേഗ് പട്ടാളക്കാരേയും കൂട്ടിവന്നു് വാതില്ക്കൽ തപസ്സിരിക്കയാണു്. അവസാനം അയാൾ ഗോപീനാഥദേവ് മഹാരാജാവിന്റെ ഭാഗംനിന്നാലോ?"

വേണുഭ്രമരവരൻ കൃഷ്ണനരീന്ദ്രന്റെ അടുത്തേയ്ക്കുവന്നു് പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: "സൈയദ് ബേഗിനെ കൊണ്ടു് കുഴപ്പംവരില്ല. അക്കാര്യം ഞാനേററു. മഹാരാജാവു് പത്തുക്കെപ്പത്തുക്കെ കയ്യിൽനിന്നു് വഴുതിപ്പോവാൻ ശ്രമിക്കുകയാണെന്നു് അയാൾക്കു മനസ്സിലായിരിക്കുന്നു."

കൃഷ്ണനരീന്ദ്രൻ നെടുവീർപ്പിട്ടു. നിരാശനെപ്പോലെ പറഞ്ഞു: "എന്നാൽ പിന്നെ എനിക്കെന്താണെതിർപ്പു്? ശുഭസ്യ ശീഘ്രം!"

അന്നു് പാതിരാനേരം.

ഖോർധയിലും യുംധാർപൂരിലും ബതുണേയിയിലും അന്നു് ഒരുദിവസം ഒരു യുഗംപോലെയാണു് കഴിഞ്ഞതു്.

എല്ലാവരും ഗാഢനിദ്രയിൽ ലയിച്ചിരിക്കയാണു്. റാണീ ഹംസപൂരിലെ വിളക്കുകളെല്ലാം കെടുത്തിയിരിക്കുന്നു.

കൊട്ടാരത്തിനു് പുറത്തുപണിത ഗോപീനാഥദേവിൻെറ പൂജാമുറിയിൽ കത്തിച്ചുവെച്ചിരുന്ന വിളക്കിന്റെ പ്രകാശരേഖ വാതിൽപ്പൊളിയുടെ വിടവിലൂടെ പുറത്തുവന്നു് ചാണക്കിട്ട വാഠത്തലപോലെ അന്ധകാരത്തിൻെറ ഗർഭത്തെ കീറിമുറിക്കുകയാണു്. രാത്രിയുടെ മരവിച്ച അന്തരീക്ഷത്തിൽ മാധുര്യം പകർന്നുകൊണ്ടു് ധൂപത്തിൻേറയും സാമ്പ്രാണിയുടേയും മാദകമായ പരിമളം പ്രസരിക്കുന്നുണ്ടു്.

മുറിക്കുള്ളിൽ മാൻതോലിൽ ചന്ദനംകൊണ്ടു് മോഹിനീയന്ത്രംവരച്ചു് ഗോപീനാഥദേവ് ധ്യാനമഗ്നനായിരിക്കുകയാണു്. യന്ത്രത്തിന്മേൽ പാദ്യം, ചന്ദനം, ഗന്ധപുഷ്പം, താംബൂലം തുടങ്ങിയ പൂജാദ്രവ്യങ്ങൾ നിവേദിച്ചിട്ടുണ്ടു്. ഗോപീനാഥദേവിൻെറ മുന്നിൽ ദിങ്ങ്മാത്രവസനയും പീനസ്തനിയുമായ ഒരു യുവതി നെയ്‌വിളക്കിൻെറ മങ്ങിയ വെളിച്ചത്തിൽ ഉയർന്നുനിൽക്കുന്ന തൻെറ വക്ഷോജങ്ങളിൽത്തന്നെ മിഴിനട്ടുകൊണ്ടു് ലജ്ജാവനമ്രയായിരിക്കുന്നു. ഗോപീനാഥദേവ് ചുവന്ന പട്ടുവസ്ത്രമാണു് ധരിച്ചിരിക്കുന്നതു്. വിരിഞ്ഞ മാറിൽ രുദ്രാക്ഷമാലയും ഇടത്തുകൈയിൽ അഷ്ടലോഹനിർമ്മിതമായ കവചവും നെററിയിൽ രക്തചന്ദനതിലകവും എല്ലാം അത്യന്തം സുന്ദരമായി തോന്നി. അദ്ദേഹത്തിൻെറ മുഖമണ്ഡലം അത്ഭുതകരമായൊരലൌകികതയാൽ രഹസ്യമയമായിത്തോന്നി. ഇന്നത്തെ രഹസ്യസാധനയ്ക്കുവേണ്ടി ഈ ഹതഭാഗ്യയെ ഏതു് കുടുംബനാഥൻെറ വീട്ടിൽനിന്നാണാവോ തട്ടിക്കൊണ്ടുവന്നതു്! സാധാരണ ഇത്തരം സാധനകൾ നടത്തുമ്പോൾ ബക്സി വേണുഭ്രമരവരനും ചക്രത്തിലുപവിഷ്ടനാകാറുണ്ടു്. പക്ഷേ, ഇന്നയാളവിടെയില്ല. ഗോപീനാഥ

ദേവിൻെറ മുന്നിൽ നിരവധി മദ്യചഷകങ്ങൾ ഒഴിഞ്ഞുകിടക്കുന്നുണ്ട്. മോഹിനീതന്ത്രത്തിലെ പഞ്ചമകാരസാധനയാണിത്. പഞ്ചമകാരങ്ങളിലമർന്ന് മാനസികവ്യാപാരങ്ങളിൽനിന്ന് നിവൃത്തിനേടുകയാണ് ഈ സാധനയുടെ മർമ്മം. ഈ സാധനയിലൂടെ വികാരങ്ങളെ കീഴ്പെടുത്തി വീരഭദ്രനായി സാധകൻ സിദ്ധിനേടുന്നു.

ഗോപീനാഥദേവ് ശരീരവും കൈയും ചലിപ്പിച്ചുകൊണ്ട് യുവതിയുടെ അനാവൃതശരീരത്തിൽ പൂവിതളുകൾ അർച്ചിച്ചുകൊണ്ട് മന്ത്രംചൊല്ലുകയാണ്:

"പത്മാനനാം ശ്യാമവർണ്ണാം
പീനോത്തുംഗപയോധരാം
കോമളാംഗീംസ്മേരമുഖീം
രക്തോത്പലദലേക്ഷണാം
ഓം ഹ്രീം ആഗച്ഛപത്മിനീ സ്വാഹാ........"

സുമദലങ്ങളുടെ കോമളസ്പർശത്തിൽ ശിലാപ്രതിമപോലിരുന്ന യുവതിയുടെ നിശ്ചലമായ ശരീരം ഇളംതെന്നലേററിളകുന്ന തളിരുപോലെ വിറകൊണ്ടു. പക്ഷേ, ഗോപീനാഥദേവിൻെറ മനസ്സിൽ വികാരത്തിൻെറ നേരിയൊരു ചലനംപോലും അനുഭവപ്പെട്ടില്ല. ആ സമയത്ത് അദ്ദേഹവും തികച്ചുമൊരു ശിലാപ്രതിമയെപ്പോലെ ആയിത്തീർന്നിരുന്നു.

അപ്പോൾ മുറിയുടെ വാതിൽപ്പൊളി പെട്ടെന്നാരോ തള്ളിത്തുറന്നു. ഗോപീനാഥദേവിൻെറ മത്തുപിടിച്ച കണ്ണുകൾ ബക്സി വേണുഭ്രമരവരൻെറ മേലാണ് ചെന്നു പതിച്ചത്. ഉറയൂരിയ ഒരു വാളും പിടിച്ച് നില്ക്കുകയാണ് ബക്സി. വേണുഭ്രമരവരൻെറ ഭീകരമായ ഈ നില്പു കണ്ടു് യുവതി മുറിയുടെ ഇരുളടഞ്ഞ ഒരു മൂക്കിലേക്ക് ഓടിയൊളിച്ചു. ഈ രൂപത്തിൽ ബക്സിയുടെ ആഗമനോദ്ദേശം ഗോപീനാഥദേവിന് പിടികിട്ടിയില്ല. അദ്ദേഹം ഇതികർത്തവ്യതാമൂഢനായി അയാളെത്തന്നെ നോക്കിനിന്നു.

അല്പനേരത്തെ മൗനത്തിനുശേഷം പരിഭ്രമം തീണ്ടാത്ത ഉറച്ച

സ്വരത്തിൽ ഗോപീനാഥദേവ് പറഞ്ഞു: "ബക്സീ! ഭൈരവീചക്രത്തിൽ സാധന നടത്തുമ്പോഠം വാളിന്റെ ആവശ്യമില്ല. മനസ്സംയമമാകുന്ന വാളുകൊണ്ടു് മായയുടെ കയറിനേയും കർമ്മബന്ധങ്ങളേയും അറുത്തെറിയുകയാണു് വേണ്ടതു്."

അന്നേരം ബക്സിയുടെ ക്രൌര്യംനിറഞ്ഞ കണ്ണുകളിൽ തീയാളി. ഗോപീനാഥദേവ് കാര്യത്തിന്റെ കിടപ്പു മനസ്സിലാക്കി ബക്സിയുടെ മേൽ ചാടിവീഴുന്നതിനു മുമ്പായിത്തന്നെ ബക്സി ഒരൊററ വെട്ടിനദ്ദേഹത്തിന്റെ കഴുത്തറുത്തുകളഞ്ഞു. ഗോപീനാഥദേവിന്റെ അററതല മോഹിനീയന്ത്രത്തിന്മേൽ അവസാന ബലിയായി അർപ്പിക്കപ്പെട്ടു.

പക്ഷേ ഗോപീനാഥദേവിനെ കൊന്നശേഷം ബക്സിക്കു് ഖോർധാ സിംഹാസനത്തിൽ സ്വയം അഭിഷിക്തനാകാൻ കഴിഞ്ഞോ? പിറേറന്നു രാവിലെ ബക്സി കുറേ സചിവന്മാരോടും സാമന്തന്മാരോടുമൊപ്പം ചൌരീനവർ ബാങ്കിയയിലേയ്ക്കു് പോവുകയായിരുന്നു. വഴിയിൽവെച്ചു് വാളേന്തിയ സൈയദ്ബേഗ് അയാളെ തടഞ്ഞു.

സൈയദ്ബേഗിനെ കണ്ടു് ബക്സി നിന്നു.

സൈയദ്ബേഗിന്റെ സഹായത്തോടെയാണു് തലേന്നു രാത്രി താൻ ഗോപീനാഥദേവിനെ കൊന്നതു്. പക്ഷേ, നേരം പുലരുമ്പൊഴേയ്ക്കു് സൈയദ്ബേഗിന്റെ നിറം മാറുമെന്നു് ബക്സി സ്വപ്നേപി കരുതിയിരുന്നില്ല. ബക്സിയെപ്പോലൊരു വിശ്വാസവഞ്ചകൻ ഒരുദിവസം മുഗൾരാജശക്തിയോടും വിശ്വാസവഞ്ചന കാണിക്കും എന്നു് സൈയദ്ബേഗിനറിയാമായിരുന്നു. ഖോർധാ സിംഹാസനത്തിൽ നിന്നു് ഗോപീനാഥദേവിനെ നീക്കാൻ ബക്സിയെപ്പോലൊരു ആയുധം ആവശ്യമായിരുന്നു. പക്ഷേ, സ്വന്തം താല്പര്യസംരക്ഷണത്തിനു് അയാളിൽ വിശ്വാസമർപ്പിക്കുന്നതു് വിവേകമല്ല. ഒരുപക്ഷേ അതുപിന്നെ പിടിച്ചാൽ കിട്ടാത്ത ഒരു സ്ഥിതിയിലെത്തിക്കാനും മതി. അതുകൊണ്ടു് ഗോപീനാഥ

ദേവിൻെറ അനുജൻ രാമചന്ദ്രദേവുമായി കപ്പക്കടിസ്സിക വസൂലാക്കുന്നതിനെപ്പററി ഇതിനിടയിൽ ഒത്തുതീർപ്പുണ്ടാക്കി അദ്ദേഹത്തെ ഖോർധാസിംഹാസനത്തിലവരോധിച്ചു വരികയായിരുന്നു സൈയദ് ബേഗ്. അതുമല്ല, ഭഗീ ഭ്രമരവരൻെറ മകൻ വേണ ഭ്രമരവരനെ ഖോർധാ രാജാവായി അംഗീകരിക്കാൻ ഭൂരിഭാഗം ദുർഗ്ഗപതികളും സാമന്തന്മാരും തയ്യാറായിരുന്നില്ല താനും.

സിംഹാസനാരൂഢനായ രാമചന്ദ്രദേവ് ഇതികർത്തവ്യതാമൂഢനായി നില്ക്കുന്ന ബക്സിയെ നോക്കി പറഞ്ഞു: "വരൂ, ബക്സീ, നിങ്ങൾക്ക് കുഴപ്പമൊന്നും വരില്ല. ഞാൻ മാപ്പ് നൽകിയിരിക്കുന്നു."

വിനയാന്വിതനായൊരു അനുയായിയെപ്പോലെ ബക്സി കയ്യിലിരുന്ന വാൾ രാമചന്ദ്രദേവിൻെറ കാല്ക്കൽ അടിയറ വെച്ച് നമസ്കരിച്ച് തലകുനിച്ചുനിന്നു. രാമചന്ദ്രദേവിൻെറ സിംഹാസനത്തിൻെറ പിന്നിൽനിന്ന് ദിവാൻ കൃഷ്ണനരീന്ദ്രൻ ഒരു കുററവാളിയെപ്പോലെ ബക്സിയുടെ നേരെ നോക്കുന്നുണ്ടായിരുന്നു. ദിവാനൊരുപക്ഷേ കണ്ണുകളുടെ മൂകഭാഷയിൽ പറയാനാഗ്രഹിക്കുന്നുണ്ടാവാം: "ഇക്കുറി സൂത്രം പററിയില്ല. പോട്ടെ, സാരമില്ല........ഇനിയും അവസരം കിട്ടും." പക്ഷേ, അപ്പോൾ അയാളുടെനേരെ നോക്കാനുള്ള ധൈര്യം ബക്സിക്കുണ്ടായിരുന്നില്ല.

എത്രയോനാളത്തെ കാത്തിരിപ്പിനുശേഷമാണ് അവസാനം ഒരവസരം കൈവന്നത്. രാമചന്ദ്രദേവ് ടികാലീ യുദ്ധത്തിന് പുറപ്പെട്ടപ്പോൾ ഛത്രഭാർ താഴ്വരയിൽ ചെറുത്തുനില്പിനുള്ള ഉത്തരവാദിത്വം ബക്സിയെയാണേല്പിച്ചിരുന്നത്. രാമചന്ദ്രദേവിൻെറ നിർദ്ദേശാനുസരണം വേണ ഭ്രമരവരൻ ഛത്രഭാർ താഴ്വരയിൽ ചെറുത്തുനില്പ് സംഘടിപ്പിച്ചിരുന്നുവെങ്കിൽ ചികാകോൾ സൈന്യത്തിന് രക്ഷപ്പെടാൻ കഴിയുമായിരുന്നില്ല. മാലൂദ് സേനാപതി പിന്നിൽ നിന്നാക്രമിച്ചിരുന്നെങ്കിൽ അയാളുടെ പൊടിപോലും ബാക്കി

യാവില്ലായിരുന്നു. പക്ഷേ, നിസ്സഹായനായ രാജാവിനെ മൃത്യുവക്ത്റത്തിലേയ്ക്ക് തള്ളിയിട്ട് ബക്സി കരുതി യതു്, ഖോർധാ സിംഹാസനം ഇനി തൻെറ കൈപ്പിടിയി ലായി എന്നാണ്. രാമചന്ദ്രദേവ് കഴവിലേറാതെ, നായബ്നാജിം തക്കീഖാൻെറ സഹോദരീഭർത്താവായി കട്ട ക്കിൽനിന്നു് തിരിച്ചുവരുമെന്നു് ബക്സി സ്വപ്നത്തിൽ പോലും കരുതിയിരുന്നില്ല.

വിധിവൈപരീത്യമെന്നു പറയട്ടെ, ബക്സിയുടെ ആശക ളെല്ലാം തകർന്നു തരിപ്പണമാവുകയാണുണ്ടായതു്.

മതഭ്രഷ്ടനും സമുദായഭ്രഷ്ടനുമായ രാമചന്ദ്രദേവ് എന്ന ഹാഫിസ് കാദറെ ഒരുവിധത്തിലും ഗജപതിയായി അംഗീക രിക്കാൻ തയ്യാറില്ലാത്ത നല്ലൊരുവിഭാഗമാളുകൾ പൈക്ക് കൾക്കിടയിലും ദുർഗ്ഗപതികൾക്കിടയിലും സാമന്തന്മാർക്കിട യിലും ഉണ്ടായിരുന്നു. വിരലൊന്നു് ഞൊടിച്ചാൽ മതി രാമ ചന്ദ്രദേവിൻെറ കഥ കഴിയും. പക്ഷേ, പ്രബല പരാക്രമി യായ നായബ്നാജിം തകീഖാൻെറ സഹോദരീഭർത്താവായ ഹാഫിസ് കാദറുടെ മേൽ കൈവെയ്ക്കാൻ ആർക്കുണ്ടു് ധൈര്യം? അതുകൊണ്ടു് അളിയനും അളിയനമിടയിൽ സംശയവും അവി ശ്വാസവും സൃഷ്ടിച്ചു് പരസ്പരം ശത്രുക്കളാക്കിത്തീർക്കുന്നതു വരെ ഖോർധാ സിംഹാസനത്തിൽനിന്നു് രാമചന്ദ്രദേവിനെ നീക്കുന്ന കാര്യം ചിന്തിക്കുകയേ വേണ്ട. ബക്സി വേണു ഭ്രമരവരൻ ഈ അവസരത്തിനുവേണ്ടി തക്കം പാർത്തിരിക്കയാ യിരുന്നു.

ബാലിസാഹി കൊട്ടാരത്തിലെ മുറിയിലിരുന്നു് മാല ജപിച്ചുകൊണ്ടിരിക്കേ ഈ കുടിലതന്ത്രത്തെപ്പററിയാണു് ബക്സി ആലോചിച്ചുകൊണ്ടിരുന്നതു്. ജഗന്നാഥനു് പോലും ഈ ഏടാകൂടത്തിൽനിന്നു് ഒഴിഞ്ഞുനില്ക്കാൻ പററി ല്ലെന്നാണു് തോന്നുന്നതു്. പക്ഷേ, ഒരുവശത്തു് ഖോർധാ സിംഹാസനത്തിനുള്ള സാദ്ധ്യത, മറുവശത്തു് മററെല്ലാം.

ബക്സി പെട്ടെന്നു് ഞെട്ടി.

മുറിക്കകത്തൊരു നിഴൽ, ഇരുട്ടിലൊരിളക്കമുണ്ടാക്കിയ പോലെ. ബക്സിയുടെ നെററിയിൽ വിയപ്പു പൊടിഞ്ഞു.

മുറിക്കുപുറത്തു് കട്ടക്കിലെ പ്രതിപുരുഷൻ ജയിപട്നായക് അകത്തുകടക്കാൻ ബക്സിയുടെ അനുമതി പ്രതീക്ഷിച്ചു് നില്ക്കുകയാണു്. പുതച്ച മേൽമുണ്ടുകൊണ്ടു് വിയർപ്പൊപ്പുക യാണയാരം. കട്ടക്കിൽ നായബ്നാജിം തകീഖാൻെറ ദർബാറിൽ ഖോർധയുടെ പ്രതിപുരുഷനായിരുന്നു ജയിപട്നായക്. മദ്ധ്യവയസ്സു് പിന്നിട്ടുവെങ്കിലും പട്നായക്കിൻെറ മുഖത്തു് അദമ്യമായ പ്രസരിപ്പു് അലതല്ലിയിരുന്നു. കഷണ്ടി ത്തല, കഴുത്തിൽ തുളസിമാല, ഉയർന്ന നെററിയിൽ കളഭക്കുറി; കനത്ത പുരികങ്ങൾക്കുതാഴെ കുണ്ടിൽപോയ രണ്ടു കണ്ണുക ളാണു് അയാളുടെ മുഖത്തു് ആദ്യമായി ആരുടേയും കണ്ണിൽ പെടുക. നിഷ്കളങ്കതയുടെ മൂടുപടത്തിനുള്ളിൽ ശഠത, ക്രൂരത, കുടിലത—ഇതായിരുന്നു അയാളുടെ കണ്ണുകളിൽ തളംകെട്ടി നിന്നിരുന്നതു്.

ജയിപട്നായക് കട്ടക്കിൽനിന്നു് അവിടെ എത്തിയിട്ടു് കുറച്ചുനേരമായി. വർണ്ണശബളമായ ചിത്രത്തുന്നൽ കൊണ്ടല ങ്കരിച്ച അയാളുടെ മേലങ്കി അവിടവിടെ വിയർപ്പിൽ മുങ്ങി കറുപ്പുനിറമായി തോന്നി.

ജയിപട്നായക്കിനെ കണ്ടു് ബക്സി പ്രകൃതത്തി ലേയ്ക്കു് തിരിച്ചുവന്നു. അയാളെ അകത്തേയ്ക്കു് ക്ഷണിച്ചു.......... .

ജയിപട്നായക് മുറിക്കകത്തു കടന്നു് വേണുഭ്രമരവരൻെറ ഇരിപ്പിടത്തിനടുത്തു കിടന്നിരുന്ന ഒരു കസേരയിലിരുന്നു. ഭ്രമരവരൻ ചോദിച്ചു ''എന്തൊക്കെയാണു് കട്ടക്കിലെ വിശേഷം?''

ജയിപട്നായക് പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: ''ഒരടി യന്തിര കാര്യമറിയിക്കാൻ വന്നതാണു്. ചികാകോളിൽ നിന്നു് രണ്ടുകൊല്ലത്തെ കപ്പംവക സുമാർ മൂന്നുലക്ഷത്തോളം രൂപയുമായി സേനാപതിയുടെ ദിവാൻ നരസ രാജു കട്ടക്കി ലേയ്ക്കു വരുന്നുണ്ടു്.

"ഇതാണോ ഒരു വലിയ വാർത്ത? ചികാകോളിൽനിന്ന് ഇങ്ങനെ ലക്ഷക്കണക്കിനുറുപ്പിക കട്ടക്കിലൂടെ ജഗത് സേഠ് ദൽഹി ഷാജഹാൻബാദിലേയ്ക്ക് കൊണ്ടുപോവുകയും നിസാം-ഉൽ-മുൽക്കിന്നെത്തിച്ചുകൊടുക്കുകയും ചെയ്യുന്നുണ്ട്. ഈ വിവരമറിയിക്കാൻവേണ്ടി ജയിപട്നായക്കെന്തിനാണിത്ര ബുദ്ധിമുട്ടിയത്? ചികാകോളിലെ കപ്പവുമായി വേണ ഭ്രമരവരനെന്തു ബന്ധമാണുള്ളത്? കട്ടക്കിലെ ലാൽബാഗ് കോട്ടയിലെ സ്ഥിതിഗതികൾ, രാഷ്ട്രീയ കാലാവസ്ഥ, സർഫ രാജ്ഖാനും സുജാഖാനും തമ്മിലുള്ള മത്സരം എവിടെയെത്തി, മുർഷിദാബാദ് മൻസബിനുവേണ്ടി അച്ഛനും മകനും തമ്മിൽ യുദ്ധമുണ്ടാകുമോ, ഒറീസ്സയുടെ അതിർത്തിയിൽനിന്ന് എത്ര ദൂരത്താണ് മഹാരാഷ്ട്രക്കാരുടെ താവളം, എല്ലാററിനുമുപരി രാമചന്ദ്രദേവ് മഹാരാജാവിനോടുള്ള തകീഖാന്റെ മനോഭാവമിപ്പോൾ എന്താണ്—ഇത്തരം തന്ത്രപ്രധാനമായ കാര്യങ്ങളറിയാൻവേണ്ടി ആകാംക്ഷയോടെ കാത്തിരിക്കുകയായിരുന്നു ബക്സി. തകീഖാനും രാമചന്ദ്രദേവും തമ്മിൽ തെററിദ്ധാരണ വളർത്താനും ഖോർധയെ ആക്രമിക്കാൻ തകീഖാനെ പ്രേരിപ്പിക്കാനും വേണ്ടിയാണ് കൃഷ്ണനരീന്ദ്രനും ബക്സിയുംകൂടി ജയിപട്നായക്കിനെ കട്ടക്കിൽ പ്രതിപുരുഷനായി നിയമിച്ചത്. ഖോർധയിൽ ജീരകം വറുത്താൽമതി, അതിന്റെ മണം ഉടനെ കട്ടക്കിലെത്തും. വളരെക്കാലമായി ഖോർധയെ ആക്രമിക്കുകയോ ജഗന്നാഥക്ഷേത്രത്തെ കൊള്ളയടിക്കുകയോ ചെയ്യാതെ തകീഖാന്റെ പട്ടാളക്കാർ വെറുതെയിരുന്നു മടുത്തിരുന്നു. പക്ഷേ, സുജാഖാന്റെ കാലംമുതൽ നായബ്നാജിമിന്റെ ദർബാറിൽ സ്ഥിരവാസമുറപ്പിച്ചിരുന്ന റായ് ആലംചന്ദ്, ഫതഹ്ചന്ദ് തുടങ്ങിയ ഹിന്ദുക്കളുടെ സ്വാധീനശക്തിമൂലം തകീഖാനും ജഗന്നാഥിന്റെനേരെ കൈയുയർത്താൻ ഇഷ്ടപ്പെട്ടിരുന്നില്ല.

ബക്സി നീരസത്തോടെ ചോദിച്ചു: "ചികാകോളിലെ കപ്പവുമായി നമുക്കെന്തുബന്ധം?"

ജയിപട്നായക്കിന്റെ കണ്ണുകളിൽ കുടിലമായ മന്ദഹാസം

വിരിഞ്ഞു. അയാാം പറഞ്ഞു: ''എന്തു ബന്ധമാണെന്നു് മനസ്സിലാവുന്നില്ല. അല്ലേ? ഖോർധാരാജ്യത്തിലൂടെ പോവുമ്പോാം നരസ രാജു യാതൊരപകടവുംകൂടാതെ കട്ടക്കിലെത്താനും പണം കൊള്ളയടിക്കപ്പെടാതെ സൂക്ഷിക്കാനും വേണ്ട ഏർപ്പാടുകാം ചെയ്യണമെന്നു് ഖോർധാ രാജാവിനു് കർശനമായ നിർദ്ദേശം നൽകിയിട്ടുണ്ടു്. തകീഖാൻ തന്നെയാണു് തിട്ടൂരമെഴുതി നേരിട്ടെൻെറ കൈയിൽ തന്നയച്ചിട്ടുള്ളതു്.''

ബക്ഷിയുടെ ക്ഷമ നശിക്കുകയാണു്. അക്ഷമനായി അയാാം ചോദിച്ചു: ''എനിക്കതുമായി എന്തു ബന്ധം? ചെയ്യേണ്ടതു് രാജാവു് ചെയ്യോട്ടെ!''

ജയി പട്നായക് ശാന്തസ്വരത്തിൽ പറഞ്ഞു: ''താങ്കാംക്കിനിയും മനസ്സിലായില്ല അല്ലേ? ഖോർധയുടെ അതിർത്തിക്കുള്ളിൽവെച്ചു് ചികാകോളിലെ ദിവാനു് എന്തെങ്കിലും സംഭവിക്കുകയും കപ്പസംഖ്യ കൊള്ളയടിക്കപ്പെടുകയും ചെയ്താലോ........!''

ഇപ്പോഴാണു് ബക്ഷിക്കു് കാര്യത്തിൻെറ പൊരുളു് പിടികിട്ടിയതു്.

ബക്ഷിയുടെ ഇരുകണ്ണുകളും വിശന്ന പാമ്പിൻെറ കണ്ണുകാംപോലെ വെട്ടിത്തിളങ്ങി. അതിനെ കൂടുതൽ ആളിക്കത്തിക്കാനെന്നപോലെ ജയിപട്നായക് പറഞ്ഞു: ''മൂന്നുലക്ഷം രൂപ ചില്ലറത്തുകയല്ല. പണമാവശ്യപ്പെട്ടുകൊണ്ടു് ദൽഹിയിൽനിന്നു് കട്ടക്കിലേയ്ക്കു് അടിക്കടി താക്കീതുകളയയ്ക്കുന്നുണ്ടു്. അപ്പോാം മൂന്നുലക്ഷം നഷ്ടപ്പെട്ടാൽ തകീഖാൻ അടങ്ങിയിരിക്കുമോ?''

ബക്ഷി ചോദിച്ചു: ''ചികാകോളിൽനിന്നു് പണവുമായി നരസ രാജു എപ്പോഴാണെത്തുക? അയാളുടെകൂടെ എത്ര സൈനികരുണ്ടാവും?''

ജയിപട്നായക് പതുങ്ങിയ സ്വരത്തിൽ പറഞ്ഞു: ''ചാരന്മാരിലൂടെ ആ വിവരവും അറിഞ്ഞുവെച്ചിട്ടുണ്ടു്. മാഘമാസത്തിൽ നരസ രാജു ചികാകോളിൽനിന്നു് പുറപ്പെടും.

അയാളുടെകൂടെ അമ്പതോളം കുതിരപ്പട്ടാളക്കാരുണ്ടാവും. സോമ പേണ്ട്‌വരെ ചികാകോളിൻെറ അതിർത്തിയാണ്. അവിട ന്നിങ്ങോട്ട് ഖോർധയുടെ അധികാരാതിർത്തിയിൽപെട്ട സ്ഥല മാണല്ലോ. ഇനിയെന്തുപേടിക്കാൻ എന്നുകരുതി നരസ രാജു മിക്കവാറും നിശ്ചിന്തനായിരിക്കും.''

ബക്‌സി കട്ടിലിൽനിന്നെഴുന്നേററുവന്ന് ജയിപട്നായ ക്കിനെ കെട്ടിപ്പിടിച്ചു ബഹുമാനപൂർവ്വം പറഞ്ഞു: ''താങ്കൾ നേരെ കട്ടക്കിലേയ്ക്ക് തിരിച്ചുപൊയ്ക്കൊള്ളു. മഹാരാജാ വിനെ ഈ വിവരം അറിയിക്കേണ്ട ആവശ്യം ഇനിയില്ലല്ലോ. പക്ഷേ, യഥാവസരം വിവരം എത്തിച്ചിരിക്കുന്നു എന്ന് തകീഖാനോട് പറഞ്ഞേക്കു. താങ്കൾചെയ്ത ഈ ഉപകാരം ഞാനൊരിക്കലും മറക്കില്ല.''

ജയിപട്നായക് പോയശേഷം ബാണപൂർ ദുർഗ്ഗത്തിലെ മഹാറാണി ലളിതാ മഹാദേയിക്ക് അദ്ദേഹം എഴുതി:

''മഹാരാജാ രാമചന്ദ്രദേവ് അഥവാ മ്ലേച്ഛനായ ഹാഫിസ് കാദറുടെ എട്ടാമബ്ദം, തുലാമാസം അഞ്ച്, ശ്രീക്ഷേത്രത്തി ലുള്ള ബാലിസാഹി കൊട്ടാരത്തിൽനിന്ന് ബക്സി വേണു ഭ്രമരവര ദേവറായ് ഖോർധാ മഹാറാണി ലളിതാ മഹാദേ യിക്ക് എഴുതുന്ന എഴുത്ത്.

എന്തെന്നാൽ വരുന്ന മാഘമാസത്തിൽ ചികാകോളിലെ ദിവാൻ നരസ രാജു രണ്ടുകൊല്ലത്തെ കപ്പംവക തികച്ചും മൂന്നു ലക്ഷം രൂപയുമായി കട്ടക്കിലേയ്ക്ക് പുറപ്പെടും. അയാളോ ടൊപ്പം അമ്പതിലേറെ പടയാളികളുണ്ടാവില്ല. ഖോർധയുടെ അതിർത്തിക്കുള്ളിൽവച്ച് ഈ സംഖ്യ കൊള്ളയടിക്കപ്പെടണം. എങ്കിൽ മഹാരാജാവാണ് ഈ സംഖ്യ കൊള്ളയടിച്ചതെന്ന് തകീഖാൻ കരുതും. അതിൽനിന്ന് നമുക്കുള്ള പ്രയോജനമെ ന്തെന്നാൽ തകീഖാൻ ഖോർധയെ ആക്രമിക്കുമ്പോൾ ഒരൊററ പൈക്ക്പോലും ചെറുത്തുനിൽക്കാൻ തയ്യാറായി മുന്നോട്ട വരില്ല. ആ സമയത്ത് തകീഖാനുമായി സന്ധിചെയ്ത് ഭാഗീരഥികുമാരനെ സിംഹാസനത്തിൽ വാഴിക്കാം. അത്

കഴിഞ്ഞില്ലെങ്കിൽപിന്നെ ഖോർധയിൽനിന്നു് മ്ലേച്ഛന്മാരുടെ രാജവാഴ്ച അവസാനിപ്പിക്കാൻ ഒരിക്കലും കഴിയില്ല. മനസ്സിലായോ? മണിമ ബരുണേയിദുർഗ്ഗം വിട്ടു പോയതുമുതൽ ഖോർധ ഐശ്വര്യവിഹീനമായിത്തീർന്നിരിക്കുന്നു. പഥർഗഢിലെ രാജകൊട്ടാരത്തിലിപ്പോഴും റജിയാബീബിയുടെ ഭരണമാണു് നടക്കുന്നതു്. പകൽ രാത്രിയാണെന്നു് ബീബി പറഞ്ഞാൽ മഹാരാജാവു് അതു ശരിയാണെന്നു് സമ്മതിക്കും. ഈ കത്തു് കിട്ടിയാലുടനെ മണിമ ബാണപൂർ സാലേരീ താഴ്‌വരകളിലെ പൈക്കു്കളെ ഒരുക്കിനിർത്തു. ഞാൻ ഇവിടെനിന്നു് ഇരുനൂറോളം അത്യന്തം വിശ്വസ്തന്മാരായ പടയാളികളെ അയച്ചുതരാം. അവർ ദിവാൻ നരസ രാളുവിനെ ആ താഴ്‌വരയിൽവെച്ചുതന്നെ ശരിപ്പെടുത്തി പണം കൊള്ള ചെയ്യും. മകരം പതിനഞ്ചാംതീയതിയോടെ നരസ രാളു ബാണപൂരിലെത്തും. ഈ കത്തുകൊണ്ടുവരുന്ന ആംകൻ കഠാരിയുടേയും തലപ്പാവിന്റേയും മുദ്ര നൽകിയിരിക്കുന്നു.''

കത്തെഴുതി ഒട്ടിച്ചു് മുദ്രവച്ചു് വേണുഭ്രമരവരൻ ഏററവും വിശ്വസ്തനായ ഒരു സേവകൻവശം അതു് ബാണപൂരിലേയ്ക്കയച്ചു.

കത്തയച്ചുകഴിഞ്ഞശേഷം ജഗന്നാഥനെ ഉദ്ദേശിച്ചു് കൈ കൂപ്പി നമസ്കരിച്ചു് അസ്പഷ്ടമായ സ്വരത്തിൽ പ്രാർത്ഥിക്കാൻ തുടങ്ങി: ''പ്രഭോ, ഇതൊരുപക്ഷേ അവസാനത്തെ അവസരമായിരിക്കാം. ഇതും നഷ്ടപ്പെട്ടാൽ മറെറാരവസരം കിട്ടിയെന്നു വരില്ല. നിന്റെ ഇഷ്ടം നടക്കട്ടെ, പ്രഭോ!''

## 3

സന്ധ്യാസമയത്തെ നീണ്ട തണുത്ത നിഴൽ ബരുണേയിശിഖരത്തിൽനിന്നു് താഴെ സമതലത്തിലേയ്ക്കു് നിശ്ശബ്ദം ഇറങ്ങി വരികയാണു്. പതുക്കെപ്പതുക്കെ തണുത്തു് വിറങ്ങലിച്ചൊരു നൈരാശ്യം നരിച്ചീറുകളെപ്പോലെ ഭൂമിയെ വലയംചെയ്തു.

കോട്ടമതിലിനടുത്തുള്ള മുളങ്കാട്ടിൽ ഏതോ പക്ഷി കരഞ്ഞു കരഞ്ഞു മിണ്ടാതായി. ബരുണേയീ ദുർഗ്ഗത്തിലെ മഠങ്ങളിൽ നിന്നു് മണിനാദം ഉയർന്നുപൊങ്ങി. രാമചന്ദ്രദേവ് പാതി യുറക്കത്തിൽ റജിയാബീഗത്തെ സ്വപ്നം കാണുകയായിരുന്നു. തനിച്ചിരിക്കേ അപ്രതീക്ഷിതമായ നിമിഷങ്ങളിൽ ഇണ പിരിഞ്ഞ പക്ഷിയെപ്പോലുള്ള റജിയാബീഗത്തിന്റെ ഓർമ്മ രാമചന്ദ്രദേവിനെ അലട്ടാറുണ്ടു്. മറന്നുപോയൊരു പാട്ടിന്റെ ലയംപോലിരുന്നു റജിയ. അതിന്റെ ഈണവും അനുരണ നവും ഉപബോധമനസ്സിലിപ്പോഴും അവശേഷിക്കുന്നു.

വേണുഭ്രമരവരൻ വിശ്വാസവഞ്ചന കാണിച്ചതാണോ? ഉത്തരംകിട്ടാത്ത ഈ ചോദ്യം റജിയയുടെ ഓർമ്മയോടൊപ്പം ചേർന്നു് അദ്ദേഹത്തിന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു. തന്റെ അന്നദാതാവും ഏററവും വലിയ അഭ്യുദയകാംക്ഷിയു മായ ഗോപീനാഥദേവിനെപ്പോലും കൊല്ലാൻ മടിക്കാത്ത വേണുഭ്രമരവരൻ വിശ്വാസവഞ്ചനയല്ലാതെ മറെറന്താണു് ചെയ്യുക? പക്ഷേ, ഖോർധയുടെ നന്മയെമാത്രം ഉദ്ദേശിച്ചു് ഗോപീനാഥദേവിനെപ്പോലെ ദുർബ്ബലനും വിഷയാസക്തനു മായ ഒരു രാജാവിനെ നീക്കി പകരം അദ്ദേഹത്തിന്റെ സഹോദരനെ, അതായതു് തന്നെത്തന്നെ, സിംഹാസനത്തിൽ വാഴിക്കാൻ വേണ്ടിയാവാം ഒരുപക്ഷേ വേണുഭ്രമരവരൻ രാജാ വിനെ കൊന്നതു് എന്ന ബാലിശമായൊരു ധാരണ ഖോർധ യിലെ രാജാധികാരം മോഹിച്ചിരുന്ന രാമചന്ദ്രദേവിനുണ്ടാ യിരുന്നു. അത്തരമൊരു ധാരണ അദ്ദേഹത്തിന്റെ മനസ്സിലു ളവാക്കുന്നതിൽ ദിവാൻ കൃഷ്ണനരീന്ദ്രനും നല്ലൊരു പങ്കുണ്ടായി രുന്നു. അതുകൊണ്ടു് അന്നു് ടികാലീയുദ്ധത്തിലെ ആപൽ ഘട്ടത്തിൽ ബക്സി വേണുഭ്രമരവരൻ ഛത്രദ്വാർ താഴ്‌വര കയ്യൊഴിച്ചുവന്നതു് കൊലച്ചതിയായിരുന്നോ യുദ്ധതന്ത്രമാ യിരുന്നോ എന്നു് നിർണ്ണയിക്കാൻ രാമചന്ദ്രദേവിനു് കഴി യാതെവന്നു. ഇപ്പോഴും ആ നീറുന്ന പ്രശ്നം അദ്ദേഹത്തിന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരിക്കയാണു്.

പഥർഗഢ് കൊട്ടാരത്തിനുചുററും ശൂന്യത തളംകെട്ടി നില്ക്കു

യാണ്. രാമചന്ദ്രദേവ് മതം മാറിയതുമുതൽ അദ്ദേഹത്തിന്റെ വിശ്വസ്തരും സാമന്തരുമായ ഭരണാധികാരികൾ, എന്തിന്, അദ്ദേഹത്തിന്റെ അടുത്ത സ്വന്തക്കാർവരെ വെറുപ്പോടെയാണ ദ്ദേഹത്തെ നോക്കിയിരുന്നത്. രാജാവ് ജഗന്നാഥദ്രോഹി യായി, മ്ലേച്ഛനായിപ്പോയി എന്നുപറഞ്ഞ് പ്രജകളും അദ്ദേ ഹത്തെ അത്രയൊന്നും ആദരിച്ചിരുന്നില്ല. ഒറീസ്സയുടെ ശിരോരത്നമായ ജഗന്നാഥന്റെ രാജസേവകനായ ഗജപതി എന്നെങ്കിലും മതംമാറി മുസൽമാനാവും എന്ന ചിന്തപോലും ജഗന്നാഥഭക്തരായ പ്രജകളെ സംബന്ധിച്ചിടത്തോളം വേദനാ ജനകമായിരുന്നു.

പക്ഷെ, ഹിന്ദുവിദ്വേഷി നായബ്നാജിം തകീഖാന്റെ ശനിദൃഷ്ടിയിൽ നിന്ന് ജഗന്നാഥിനെ രക്ഷിക്കാൻ വേണ്ടി യാണ് താൻ മതം മാറിയതെന്ന് രാമചന്ദ്രദേവ് ആരെ, എങ്ങനെ പറഞ്ഞു മനസ്സിലാക്കാൻ? രണ്ടു നൂററാണ്ടു കാലത്തെ ദീർഘമായ ആക്രമണം, ആത്മരക്ഷ, രക്തച്ചൊരി ച്ചിൽ, തകിടം മറിച്ചിലുകൾ, വ്യർത്ഥത, ക്ലേശം ഇവയെല്ലാം ചേർന്ന് ഒറിയാജനതയുടെ ആത്മശക്തി അമ്പേ നശിപ്പിച്ചി രിക്കയാണെന്ന് ടികാലീയുദ്ധത്തിനുശേഷം രാമചന്ദ്രദേവ് മനസ്സിലാക്കിയിരുന്നു. കൂടാതെ യവന രക്തബാഹുമുതൽ അഫ്ഗാൻകാർവരെ ആരെല്ലാം ഒറീസ്സയെ ആക്രമിച്ചി ട്ടുണ്ടോ, ജഗന്നാഥനെ ആക്രമിക്കാതെ അവരിലാരുടേയും ദാഹം ശമിച്ചിട്ടില്ല. ഇനിയിപ്പോൾ തകീഖാൻ ആക്രമി ക്കാൻ വരികയാണെങ്കിൽ ജഗന്നാഥിനെ രക്ഷിക്കാൻ യാതൊരു മാർഗ്ഗവുമുണ്ടാവില്ല.

പക്ഷേ, അടിച്ചമർത്താനാവാത്ത ഒരു ജനതയുടെ ആത്മാ വിന്റെ രൂപത്തിൽ ഇത്രയുംകാലം അജയ്യനായി നിന്നതാണ് ജഗന്നാഥൻ. ആ ജഗന്നാഥൻ തകീഖാന്റെ കൈകളാൽ അപ മാനിക്കപ്പെടുക എന്ന ചിന്തപോലും രാമചന്ദ്രദേവിന് സഹി ക്കാൻ കഴിഞ്ഞിരുന്നില്ല.

മതം മാറിയശേഷം രാമചന്ദ്രദേവിനെ എല്ലാവരും വർജ്ജി ച്ചിരിക്കയാണ്. അതു പക്ഷേ, അദ്ദേഹത്തെ ദുഃഖിപ്പിച്ചില്ല.

കാരണം, ജഗന്നാഥനിപ്പോഠം ആപത്തൊഴിഞ്ഞിരിക്കയാണു്. രാമചന്ദ്രദേവ് അഥവാ ഹാഫിസ്കാദർ ബേഗിൽ തകീ ഖാനു് വിശ്വാസമുള്ളിടത്തോളം ജഗന്നാഥൻ ആക്രമിക്കപ്പെട്ടേക്കുമെന്ന ഭയമില്ല. കാലാപഹാഡിനു് സ്പർശിക്കാൻപോലും കഴിഞ്ഞിട്ടില്ലാത്ത ജഗന്നാഥൻെറ രത്നമയമായ ആ ബ്രഹ്മവിഗ്രഹം താൻ തകീഖാൻെറ കയ്യിലേല്പിച്ചുകൊടുക്കാമെന്നു് രാമചന്ദ്രദേവ് ഒരു വീൺവാക്കു് നൽകിയിട്ടുമുണ്ടു്. അതുകൊണ്ടു് ഖോർധയേയും ജഗന്നാഥനേയും സംബന്ധിച്ചിടത്തോളം തകീഖാനു് യാതൊരു വേവലാതിയുമില്ല. മററു് ജമീന്ദാർമാരേയും ദുർഗ്ഗപതികളേയും ഉപദ്രവിക്കുന്നതിലും മററിടങ്ങളിലെ ക്ഷേത്രങ്ങളും ദേവാലയങ്ങളും പൊളിക്കുന്നതിലും മുഴുകിയിരിക്കയായിരുന്നു അയാഠം.

നിശ്ചയമായും ഇന്നുവരേയും ജഗന്നാഥൻ ആപന്മുക്തനാണു്. തെക്കെ അതിർത്തിയിലെ രഘുനാഥ്പൂർ ടികാലിയെ ഖോർധയിൽനിന്നു് വേർപെടുത്തി ചികാകോളിനോടു ചേർത്തതുമുതൽ ഖോർധയുടെ മേൽ മുഗളാക്രമണമുണ്ടാകുമെന്ന ആശങ്കയേ ഇല്ലാതായി.

ഗംഗമുതൽ ഗോദാവരിവരെ വ്യാപിച്ചുകിടന്നിരുന്ന ഉത്കലസാമ്രാജ്യം ചിന്നിച്ചിതറി ഇപ്പോഠം ഖോർധ മാത്രമായി ചുരുങ്ങിയിരിക്കയാണു്. ഉത്കലത്തിലെ ഗജപതികളുടെ പേരുകേട്ടാൽ ഒരുകാലത്തു് ഗൌഡമുതൽ ഗോൽകണ്ടവരേയുള്ള പ്രബല പരാക്രമികളായ സുൽത്താന്മാർപോലും പേടിച്ചു വിറച്ചിരുന്നു. പക്ഷേ, ഇന്നു് ആ ഉത്കലുമില്ല, ആ ഗജപതികളുമില്ല. പരാജയമെന്തെന്നറിയാത്ത അന്നത്തെ ആ പൈക്ക്സേനയും ഇന്നില്ല. എന്നാലും ഈ കൊച്ചു ഖോർധാഭൂഖണ്ഡത്തെ അധീനപ്പെടുത്താൻവേണ്ടി അഫ്ഗാൻ സുബേദാർ ദാവൂഖാൻ തുടങ്ങി മുഗഠം സേനാപതി ഖാൻ–ഏ–ദൌരാൻ വരേയുള്ളവർ ശ്രമിച്ചു് പരാജയപ്പെട്ടിരിക്കയാണു്. പക്ഷേ, അതിനുവേണ്ടി ഒറീസ്സയ്ക്കു് വലിയ വില കൊടുക്കേണ്ടി വന്നിട്ടുണ്ടു്. ഒന്നരനൂററാണ്ടിലേറെക്കാലം നിരന്തരമായി

യുദ്ധംചെയ്തു് ഒറീസ്സയിലെ ഭൂമിയാകെ ചുടലക്കളമായി മാറി യിരിക്കുന്നു. സസ്യശ്യാമളമായ ഭൂഭാഗങ്ങൾ വെളിമ്പറമ്പുക ളായിത്തീർന്നിരിക്കുന്നു............ജനപദങ്ങൾ നശിച്ചു് വിജന ങ്ങളായിത്തീർന്നിരിക്കുന്നു........വീടുകൾ വിധവകളുടെ ആർത്ത നാദംകൊണ്ടു് മുഖരിതമായിരിക്കുന്നു. ഈ ജനത ഇനിയെത്ര കാലം യുദ്ധംചെയ്യും!

രാമചന്ദ്രദേവ് പതിതനായ്ക്കൊള്ളാം, മ്ലേച്ഛനായ്ക്കൊള്ളാം; എന്നാലെങ്കിലും ഒറീസ്സയിൽ ശാന്തി നിലനില്ക്കട്ടെ, ജഗന്നാ ഥൻ ആപത്തൊഴിഞ്ഞു് നിശ്ചിന്തനായിരിക്കട്ടെ! ചരിത്രത്തി ലിനിയും എന്നെങ്കിലുമൊരിക്കൽ ആ സുപ്രഭാതം പൊട്ടി വിടരും. കൂരിരുൾമൂടിയ ഈ നീണ്ടരാത്രിക്കുശേഷം പുതിയ സൂര്യകിരണങ്ങൾ ഇനിയും പ്രകാശംചൊരിയും! ഈയൊരു മുഗ്ദ്ധഭാവനയാണു്, അതൊന്നു മാത്രമാണു്, നൂറായിരം കഷ്ട പ്പാടുകളുടെ നടുക്കും രാമചന്ദ്രദേവിനെ ശുഭാപ്തിവിശ്വാസി യാക്കി നിലനിർത്തുന്നതു്.

തെക്കു് ഹിന്ദുക്കൾക്കിടയിൽ മറാഠാശക്തി ഉണർന്നിരി ക്കുന്നു. ചൌഥ്പിരിക്കാൻ അവർ ദൽഹിയുടെ വാതിലിൽ പോലും മുട്ടാൻ തുടങ്ങിയിരിക്കുന്നു. ദൽഹി ഷാജഹാൻ ബാദിലും മുഗളരുടെ ദിവസം എണ്ണപ്പെട്ടുകഴിഞ്ഞിരിക്കുന്നു. തൊഴുത്തിൽകുത്തിന്റെയും വിശ്വാസവഞ്ചനയുടേയും ഇടയിൽ മുഗൾശക്തി എത്രദിവസം നിൽക്കും?

ഒറീസ്സയെ സംബന്ധിച്ചിടത്തോളം ദൽഹിയിൽനിന്നുള്ള തിനേക്കാളേറെ ആപത്തു് ബങ്കാൾ, ബീഹാർ, ഒറീസ്സ എന്നീ സംസ്ഥാനങ്ങളുടെ തലസ്ഥാനമായ മുർഷിദാബാദിൽനിന്നാ ണുണ്ടാവുക. പക്ഷേ, മുർഷിദാബാദിലെ ഭരണാധികാര ത്തിനുവേണ്ടിയും തൊഴുത്തിൽകുത്താരംഭിച്ചുകഴിഞ്ഞിരിക്കുന്നു. സുജാഖാൻ കട്ടക്കിലെ നായബ്നാജിമിന്റെ സ്ഥാനത്തു് തന്റെ ജാരപുത്രനായ തകീഖാനെ നിയമിച്ചു് സ്വയം മുർഷി ദാബാദിൽ അധികാരം കൈയേററു. തുടർന്നദ്ദേഹം തന്റെ മകൻ സർഫരാജ്ഖാനെ ബീഹാർ ആജിമാബാദിലെ

നായബ് ആക്കിയിരുന്നുവെങ്കിൽ കലഹം അവസാനിക്കുമായിരുന്നു. പക്ഷേ, അച്ഛനും മകനും തമ്മിലുള്ള കലഹംകാരണം സുജാഖാൻ ആജിമാബാദിന്റെ ഭരണം തന്റെ ആശ്രിതനായ അലിവർദ്ദിഖാനെയാണേല്പിച്ചതു്. അതുകൊണ്ടു് മുർഷിദാബാദിനെച്ചൊല്ലി അച്ഛനും മകനും തമ്മിലുള്ള ലഹള പതുക്കെപ്പതുക്കെ നീറിപ്പിടിക്കാൻ തുടങ്ങി. മുർഷിദാബാദിന്റെ അധോഗതി അടുത്തുവരുന്നതായിത്തോന്നി. ഈ സാഹചര്യത്തിൽനിന്നു് മുതലെടുത്തുകൊണ്ടു് ഖോർധയുടെ നഷ്ടപ്പെട്ട അന്തസ്സു് പുനഃസ്ഥാപിക്കാനാണു് രാമചന്ദ്രദേവ് ഉദ്ദേശിച്ചിരുന്നതു്. അതിനു് ഒറീസ്സയിൽ തികഞ്ഞ സമാധാനം ആവശ്യമാണു്.

ശരീരത്തിലവസാനത്തെ തുള്ളി രക്തംവരെ യുദ്ധംചെയ്യാൻ രാമചന്ദ്രദേവു് ഒരുക്കമാണു്. പക്ഷേ, ഒറീസ്സയുടെ പ്രധാന ശത്രു മുഗളം നായബ്നാജിം അല്ല, സ്വന്തം വീട്ടിലെ ഗൃഹശത്രുക്കളും വിശ്വാസവഞ്ചകരുമാണു്. അതുകൊണ്ടു് ഇന്നു് ബക്സി വേണുഭ്രമരവരൻ, ദിവാൻ കൃഷ്ണനരേന്ദ്രൻ, ഭൂരിഭാഗം ദുർഗ്ഗപതികൾ, ഗഢനായകന്മാർ ഇവരെയൊന്നും വിശ്വസിക്കാൻ വയ്യ. തന്റെ നിഴലിനെപ്പോലും രാമചന്ദ്രദേവിനു് വിശ്വസിക്കാൻ വയ്യാതായിരിക്കുന്നു. ഓക്കാപ്പുറത്തെപ്പോഴെങ്കിലും അവർ പിന്നിൽനിന്നു് കുത്തിയാലോ?

ഒറീസ്സയുടെ ചരിത്രത്തിലൊരിക്കലും വിശ്വാസവഞ്ചകർ വിജയിച്ചിട്ടില്ല. ഈ വിശ്വാസവഞ്ചന ഒന്നിനുപിറകേ ഒന്നായി വിഷമയമായ ഗൂഢാലോചന സൃഷ്ടിക്കുന്നു. എന്നിട്ടൊടുവിൽ ആ ഗൂഢാലോചനതന്നെ വിശ്വാസവഞ്ചകരെ വിഴുങ്ങുകയുംചെയ്യുന്നു.

ഈ പരിതഃസ്ഥിതിയിൽ നായബ്നാജിം തകീഖാനുമായുള്ള അടുത്തബന്ധം രാമചന്ദ്രദേവിനൊരു രക്ഷാകവചമായിരുന്നു. പക്ഷേ, തകീഖാൻ തക്കംപാർത്തിരിക്കയാണെന്നു് രാമചന്ദ്രദേവിനറിയാം. രാമചന്ദ്രദേവ് യവനസ്ത്രീയെ കല്യാണംകഴിച്ചു് റായ് ആലംചന്ദിനേയോ ഫതഹ്ചന്ദി

നേയോപോലെ തന്റെ ഒരനുവർത്തിയായി താമസിക്കുമെന്നാണു് തകീഖാൻ കരുതിയിരുന്നതു്. അങ്ങനെ ഖോർധാസിംഹാസനം ഒഴിവായാൽ ഖോർധയെ കട്ടക്കിനോടു് കൂട്ടിച്ചേർത്തു് ഒറീസ്സാ സംസ്ഥാനത്തെ സുവർണ്ണരേഖമുതൽ ചികാകോറംവരെ വിപുലീകരിക്കാനായിരുന്നു തകീഖാൻ ഉദ്ദേശിച്ചിരുന്നതു്. രാമചന്ദ്രദേവിനെക്കൊണ്ടു് കലു്മചൊല്ലിച്ചു് മുസൽമാനാക്കി തന്റെ സഹോദരി റജിയയെ വിവാഹം കഴിപ്പിച്ചുകൊണ്ടു് മതപരമായൊരു കടമ നിർവ്വഹിക്കുക മാത്രമല്ല തകീഖാൻ ചെയ്തതു്. അതിന്റെ പിന്നിൽ വ്യക്തമായും ആസൂത്രണംചെയ്തൊരു കുടിലതന്ത്രവുംകൂടിയുണ്ടായിരുന്നു. റജിയയെപ്പോലെ കോമളയായൊരു പൂമൊട്ടിനെപ്പോലും ഈ കുടിലതന്ത്രത്തിന്റെ പേരിൽ ബലിയാടാക്കുന്നതിൽ തകീഖാനു് യാതൊരു മനസ്സാക്ഷിക്കുത്തും അനുഭവപ്പെട്ടിരുന്നില്ല.

പക്ഷേ, റായു് ആലംചന്ദിനേയോ ജഗത്സേഠിനേയോ പോലെ ദുരമൂത്തു് ലാൽബാഗ്കോട്ടയിലെ കാഞ്ചനക്കൂട്ടിൽ കൈകാലുകറം വരിഞ്ഞുകെട്ടിക്കിടക്കാൻ രാമചന്ദ്രദേവു് ഇഷ്ടപ്പെട്ടില്ല. അദ്ദേഹം ഖോർധയിലേയ്ക്കു് മടങ്ങിവന്നു. അദ്ദേഹത്തിനങ്ങനെ തിരിച്ചുപോകാനുദ്ദേശമുണ്ടെന്നു് തകീഖാൻ അറിഞ്ഞിരുന്നില്ല. അന്നുമുതൽ അയാളുടെ ശനിദൃഷ്ടി രാമചന്ദ്രദേവിന്റെ പിന്നാലെ കൂടിയിരിക്കയാണു്. അദ്ദേഹത്തിന്റെമേൽ അവസാനത്തെ ആഞ്ഞടി അടിക്കാൻ തക്കം പാർത്തിരിക്കയാണു്. ഇവിടെ വിശ്വാസവഞ്ചകരുടെ ഗൂഢാലോചനമൂലം ഖോർധയിലെ സിംഹാസനവും രാമചന്ദ്രദേവിനൊരു മുറംക്കിരീടമായിത്തീർന്നിരിക്കുന്നു.

അവസാനമായി മഹാറാണി ലളിതാ മഹാദേയിയും വിശ്വാസവഞ്ചകരുടെകൂടെ ചേർന്നു. യവനസ്ത്രീ റജിയാബീബി ഖോർധയിലെ മഹാറാണിയായിത്തീരും. അവരുടെ മകൻ ഖോർധാസിംഹാസനത്തിനു് അവകാശവാദമുന്നയിക്കും എന്ന ചിന്തപോലും ലളിതാ മഹാദേയിയെ മുറിവേററ സർപ്പിണിയെപ്പോലെ ഭയങ്കരിയാക്കിത്തീർത്തു. രാമചന്ദ്രദേവു്

ഖോർധയിൽ തിരിച്ചെത്തുന്നതിനു മുമ്പുതന്നെ അവർ കൈവളകൾ പൊട്ടിച്ചെറിഞ്ഞു് തന്റെ വൈധവ്യം പ്രഖ്യാപിച്ചു് മാതൃഗൃഹത്തിലേയ്ക്കു് തിരിച്ചുപോയി. ഭാഗീരഥീകുമാരിനെ ഖോർധാസിംഹാസനത്തിൽ വാഴിക്കുന്നതുവരെ താൻ ഖോർധയിലെ മണ്ണിൽ കാലുകുത്തുകയില്ലെന്നു് അവർ പ്രതിജ്ഞയെടുക്കുകയും ചെയ്തിരുന്നു.

ഒററപ്പെട്ടൊരു നക്ഷത്രംപോലെ രാമചന്ദ്രദേവ് ഇന്നു് തികച്ചും ഏകാകിയാണു്. ഖോർധയുടെ സമാധാനത്തിനും സുരക്ഷിതത്വത്തിനുംവേണ്ടി, ജഗന്നാഥന്റെ അഭിമാനസംരക്ഷണത്തിനുവേണ്ടി അദ്ദേഹം സ്വന്തം മതംപോലും പരിത്യജിച്ചിരിക്കയാണു്; സമുദായം, സംസ്കാരം എല്ലാം കൈവെടിഞ്ഞിരിക്കയാണു്. ജന്മഭൂമിയായ ഖോർധയിൽനിന്നുപോലും അദ്ദേഹം നിഷ്കാസിതനായിരിക്കയാണു്, ജഗന്നാഥന്റെ വാതില്ക്കൽനിന്നുപോലും അകററി നിർത്തപ്പെട്ടിരിക്കയാണു് ............വിധിയുടെ ക്രൂരമായ ഗൂഢാലോചനയിൽ ഒരുപക്ഷേ എല്ലാം നഷ്ടപ്പെട്ടുപോയതാവാം............! എന്നാലും ....... പുതുതായെന്തെങ്കിലും ചെയ്യാനുള്ള നിരപേക്ഷമായ അധികാരം അദ്ദേഹത്തിനു് നഷ്ടപ്പെട്ടിട്ടില്ലല്ലോ! സ്വയം ജഗന്നാഥനുപോലും അദ്ദേഹത്തിന്റെ ആ അധികാരം ഇല്ലാതാക്കാൻ കഴിയില്ല. മനുഷ്യന്റെ മോചനത്തിനുള്ള ഒരേയൊരു മാർഗ്ഗമാണതു്; മനുഷ്യന്റെ ജന്മസിദ്ധമായ അവകാശമാണതു്. അതൊന്നു മാത്രമാണു് രാമചന്ദ്രദേവിന്റെ മനസ്സിനു് ധൈര്യം നൽകുന്നതു്.

രാമചന്ദ്രദേവ് തന്നത്താനിരുന്നാലോചിക്കുകയാണു്........ ദുർഗ്ഗമമായ ഇരുൾമൂടിയ വഴി...........ആ ഇരുൾമൂടിയ വഴിയിലൂടെ ഒരു കൊച്ചു കൈത്തിരിയുമേന്തി താനൊററയ്ക്കു് നടക്കുകയാണു്. പെട്ടെന്നു് കൊടുങ്കാററടിച്ചു. കൈത്തിരികെട്ടു. പിന്നിൽ അഭയസങ്കേതങ്ങളില്ല. മുന്നിലും ആശ്രയസ്ഥാനങ്ങളില്ല. വെറും ഇരുൾമൂടിയ വഴിമാത്രം. നടത്തം ഇവിടെ അവസാനിക്കുമോ? ഇവിടെനിന്നു് തിരിച്ചുപോവേണ്ടി

വരുമോ? മുന്നിട്ടിരുന്ന വഴിയിലൂടെ തനിക്കിനിയും മുന്നോട്ട പോവാനാവില്ലേ?

രാമചന്ദ്രദേവിന്റെ തളന്ന കൺപോളകൾ അടഞ്ഞുപോവുകയാണ്. അദ്ദേഹത്തിന്റെ കണ്ണുകൾക്കുമുമ്പിൽ ടികാലീയുദ്ധത്തിൽ തടവുകാരനാക്കപ്പെട്ടശേഷമുണ്ടായ കഷ്ടതകളുടേയും അപമാനത്തിന്റേയും ഓമ്മകൾ പൊന്തിവന്നു.

ബാർവാടീ ദുർഗ്ഗത്തിലെ ഒമ്പതു് കെട്ടുകളുള്ള കൊട്ടാരത്തിലെ എട്ടാം കെട്ടിലായിരുന്നു രാമചന്ദ്രദേവിന്റെ ജയിലറ. ടികാലീയുദ്ധത്തിൽ ഗംഗാഗഢിനുസമീപം ചിലികാതടത്തിൽവെച്ചാണദ്ദേഹത്തെ തടവുകാരനാക്കിയതു്. ഇരുമ്പുകൂട്ടിലടച്ചു് അദ്ദേഹത്തെ ഇങ്ങോട്ട കൊണ്ടുവരികയാണുണ്ടായതു്.

കട്ടക്കിലെ നായബ്നാജിംമാർ ബാർവാടീദുർഗ്ഗത്തിൽ താമസിച്ചിരുന്ന കാലത്തു് ഈ എട്ടാംകെട്ടു് അവരുടെ അന്തഃപുരമായിരുന്നു. ഒമ്പതാംകെട്ടിലേയ്ക്കുള്ള പ്രവേശനമാർഗ്ഗത്തിൽ കോട്ടയുടെ നേരെ നടുക്കു് ഒരു കൂററൻ സ്തംഭമുണ്ടായിരുന്നു. അതിലിരുന്നു് ദൂരദർശിനിയുടെ സഹായത്തോടെ ശത്രുക്കളുടെ പോക്കുവരവുകളെപ്പററിയുള്ള വിവരങ്ങൾ അറിയാൻ കഴിഞ്ഞിരുന്നു. മഹാനദിയുടെ വടക്കുഭാഗത്തു് ശത്രുക്കളെത്തിയാൽ ഈ സ്തംഭത്തിൽനിന്നു് വ്യക്തമായി കാണാൻ കഴിയും. മററു കെട്ടുകളിൽ അതിഥിമന്ദിരം, ദർബാർഹാൾ, പാചകശാല, കോട്ട കാവൽക്കാരുടേയും സൈന്യങ്ങളുടേയും പാർപ്പിടം, ആയുധപ്പുര, ആന, ഒട്ടകം, കുതിര മുതലായവയുടെ ലായങ്ങൾ എന്നിവയാണുണ്ടായിരുന്നതു്. പക്ഷേ, നായബ്നാജിം ആഗാഖാൻ ജാമൻ കാഫിറുകൾ പണിയിച്ച മേൽക്കൂരയ്ക്കുതാഴെ താമസിക്കില്ല. അതുകൊണ്ടയാൾ ലാൽബാഗിൽ തനിക്കു് സ്വന്തമായി പുതിയൊരു ദുർഗ്ഗം പണിയിച്ചു. അന്നുതൊട്ടാണു് ലാൽബാഗ് കോട്ട നായബ്നാജിംമാരുടെ ആവാസസ്ഥാനമായതു്. ബാർവാടി പ്രധാനമായും തടവുകാരെ പാർപ്പിക്കാനും പട്ടാളത്താവളമായും ഉപയോഗിക്കപ്പെ

ടാൻ തുടങ്ങി. കൂടാതെ ഏതെങ്കിലും അന്ത:പുരസ്ത്രീകളോടു് നായബ്നാജിമിനു് താല്പര്യംകുറഞ്ഞാൽ അവരും ഈ കോട്ട യിലെ ഒമ്പതാംകെട്ടിലെ അന്ത:പുരത്തിലാണു് വിഗത സൌഭാഗ്യത്തിൻെറ ഓർമ്മയുംപേറി താമസിച്ചിരുന്നതു്. ഇപ്പോഠം സുജാഖാൻെറ കാലത്തും എത്രയോ ബീഗങ്ങഠം തങ്ങ ളുടെ പ്രധാന ദാസിമാരോടൊപ്പം അവിടെ താമസിക്കുന്നുണ്ടു്.

തടവുകാരെ പാർപ്പിക്കാനുള്ള കെട്ടിടത്തിലാണു് രാമചന്ദ്ര ദേവിനെ പാർപ്പിച്ചിരുന്നതു്. അവിടെ നൂറിലേറെ ജമീ ന്ദാർമാരേയും നികുതി പിരിവുകാരേയും ദുർഗ്ഗപതികളേയും കൃത്യ സമയത്തു് നികുതിയടയ്ക്കാത്ത കുററത്തിനു് തടവുകാരാക്കി വെച്ചിരുന്നു. ആ സമയത്തു് അവരുടെ ആർത്തനാദംകൊണ്ടു് ബാർവാടിയിലെ മരവിച്ച അന്തരീക്ഷംപോലും വിറകൊണ്ടി രുന്നു. നായബ്നാജിം ഖാൻ-ഏ-ദൌരാൻെറ കാലത്തു് ഈ കാരാഗൃഹത്തിൽവച്ചു് എഴുന്നൂറോളം ഒറിയക്കാരായ ജമീന്ദാർ മാരെ കൊലചെയ്തിട്ടുണ്ടത്രേ. ഇവിടെ ഇപ്പോഴുള്ള തടവു കാർക്കു് ഇനിയെപ്പോഴെങ്കിലും പുറത്തെ ശുദ്ധവായു ശ്വസിക്കാ നാവും എന്ന പ്രതീക്ഷതന്നെയില്ല. തടവുകാരനാക്കപ്പെട്ട രാമ ചന്ദ്രദേവിൻെറ വിധിയും മറിച്ചാകാൻ തരമില്ല.

അന്തിമവിധി നേരിടാൻപോവുമ്പോഠം ആത്മസമർപ്പണ ത്തിൻേറതായ ഉറച്ചൊരു പ്രശാന്തത മനസ്സിനെ ആവരണം ചെയ്യാറുണ്ടല്ലോ രാമചന്ദ്രദേവിനെ സംബന്ധിച്ചിടത്തോ ളവും ആ പ്രശാന്തത തൻെറ അന്ത്യവിധിയുടെ കാര്യത്തിലദ്ദേ ഹത്തെ തീർത്തും ഉൽക്കണ്ഠാരഹിതനാക്കിത്തീർത്തു.

ജയിലറയിലെ ഇടുങ്ങിയൊരു വാതായനത്തിലൂടെ പുറത്തെ നീലാകാശത്തിലേയ്ക്കു് നോക്കിനില്ക്കുകയായിരുന്നു രാമചന്ദ്ര ദേവു്. ഭൃത്യശാലകളിൽനിന്നുയന്നുകേട്ടിരുന്ന ഖോജകളുടേയും ക്രീതദാസന്മാരുടേയും മററു പരിചാരകന്മാരുടേയും അശ്ലീല മായ ഒച്ചപ്പാടും ബഹളവും അതോടൊപ്പം മദ്യലഹരിയിലാറാ ടിയിരുന്ന പട്ടാളക്കാരുടെ പേച്ചുത്തും ബാർവാടിയിലെ മര വിച്ച അന്തരീക്ഷത്തിൽ ഇടയ്ക്കിടെ ചലനങ്ങളുണ്ടാക്കിയിരുന്നു.

ജയിലറയ്ക്കുള്ളിൽ തണുത്ത കൂരിരുട്ട് കട്ടപിടിച്ചിരുന്നു. വടക്കേ ചുമരിലെ കിളിവാതിലിലൂടെ കടന്നുവരുന്ന സന്ധ്യാപ്രകാശം മുറിക്കകത്ത് വെളിച്ചം പരത്താനൊരു വിഫലശ്രമം നടത്തുന്നുണ്ടായിരുന്നു. ആ മങ്ങിയ വെളിച്ചത്തിൽ കരിങ്കല്ലിൽ കെട്ടിപ്പടുത്ത ചുമരുകളിലും തൂണുകളിലും ഒറിയാ ശില്പികളുടെ കരകൗശലം വളരെ വ്യക്തമായല്ലെങ്കിലും കാണാമായിരുന്നു. തൂണുകളിൽ കൊത്തിവച്ചിരുന്ന നർത്തകികളുടെ പ്രതിമകൾ ജീവസ്സററ ആ ചുററുപാടിൽ തികച്ചും അപ്രസക്തമായി തോന്നി. ഒരുപക്ഷേ, രാമചന്ദ്രദേവിനുവേണ്ടിയായിരിക്കാം കട്ടിലിൽ ഒരു കസവുതുണി വിരിച്ചിട്ടുണ്ട്. കട്ടിലിനടുത്തുള്ള കരിങ്കല്ലുകൊണ്ടുണ്ടാക്കിയ മേശപ്പുറത്ത് വെള്ളംനിറച്ച ഒരു കൂജവെച്ചിരുന്നു. തളികയിൽ ഉണങ്ങിയ റൊട്ടിക്കഷണങ്ങളുടെ ഉച്ഛിഷ്ടമുണ്ടായിരുന്നു.

കിളിവാതിലിലൂടെ അന്തഃപുരത്തിലെ പൂന്തോട്ടം കാണാം. പക്ഷേ, ഇപ്പോളവിടെ അന്തഃപുരമില്ല. അതുകൊണ്ട് സംരക്ഷണക്കുറവുമൂലം ആ പൂന്തോട്ടത്തിലാകെ പുല്ലും മുൾച്ചെടികളും മുളച്ചു പൊന്തിയിരിക്കുന്നു. ജലധാരകൾ വററി വരണ്ടിരിക്കുന്നു. എന്നിട്ടും ശുഷ്ക്കവും പരിത്യക്തവുമായ ആ ചുററുപാടിൽപോലും ചില പനിനീർചെടികളും ഗുൽ-എ-മഖ്മൽ ചെടികളും എണ്ണമററ പൂക്കളും മൊട്ടുകളും അവിടം നിറഞ്ഞുനില്ക്കുന്നു. ജയിലറയ്ക്കുപുറത്ത് റോന്തുചുററുന്ന അഫ്ഗാൻ പാറാവുകാരുടെ ബൂട്ടുകളുടെ കറപറശബ്ദം കേൾക്കാനുണ്ട്.

പുറത്ത് ആകാശത്ത് പതുക്കെപ്പതുക്കെ ഇരുട്ട് പരക്കാൻ തുടങ്ങിയിരുന്നു. പൂന്തോട്ടത്തിലെ പനിനീർപുഷ്പങ്ങളുടെ മേൽ സന്ധ്യയുടെ നിഴൽ പതിയെ പതിഞ്ഞുതുടങ്ങിയിരിക്കുന്നു. രാമചന്ദ്രദേവ് അപ്പോഴും അവിടെ ഒരു ശിലാപ്രതിമപോലെ നില്ക്കുകയാണ്. ഐതിഹാസികമായ നിരവധി വിഗതസ്മരണകൾ അദ്ദേഹത്തിന്റെ ശൂന്യദൃഷ്ടികൾക്കുമുമ്പിൽ ജലഭാരമില്ലാത്ത മേഘങ്ങളെപ്പോലെ പാറിക്കളിക്കുകയും മാഞ്ഞുപോവുകയും ചെയ്തുകൊണ്ടിരുന്നു.

ഓർമ്മകൾക്കപ്പുറമുള്ള ആ അതീതകാലത്ത്........അന്ന് മഹാനദിയുടെ തെക്കെ കരയിലുള്ള ബാർവാടീ ഗ്രാമത്തിൻെറ പേർ കോദിണ്ഡാ ദണ്ഡപാട് എന്നായിരുന്നു. ഒരുനാളവിടെ മുറിവേററൊരു കഴുകൻെറ പുറത്ത് ഒരു കൊററി കയറിയിരുന്നു. അസംഭാവ്യമായ ഈ അത്ഭുതദൃശ്യം കണ്ട് അനംഗഭീമന് എന്തൊരു ശകുനലക്ഷണമാണ് തോന്നിയതാവോ. അദ്ദേഹം ആ സ്ഥലത്ത് ബാർവാടീകോട്ടയുടെ നിർമ്മാണത്തിന് ശിലാസ്ഥാപനം നടത്തി.

ചരിത്രത്തിൻെറ സൂചനയുംകൊണ്ട വല്ല ശകുനവുമായിരുന്നോ അത്?

അതിനുശേഷം എത്രയോ കൊററികൾ അവിടെ കഴുകന്മാരെ ശരിപ്പെടുത്തിയിട്ടുണ്ട്. അതുപോലെ സംഭവിച്ചിരുന്നെങ്കിൽ രാമചന്ദ്രദേവ് മഹാരാജാവ് ഇവിടെയിങ്ങനെ തടവുകാരനായി ഉണക്കറൊട്ടിയും തിന്നിരിക്കുമായിരുന്നോ?

പക്ഷെ, രാമചന്ദ്രദേവ് അവിടെ ആരെ പ്രതീക്ഷിച്ചാണോ അലസമായ ആകാംക്ഷയോടെ നിന്നിരുന്നത്, ആ വ്യക്തി ഇനിയും എത്തിയിട്ടില്ല.

അവളിന്ന് വൈകുന്നേരം ഈ തോട്ടത്തിലേയ്ക്ക് വരാൻ മറന്നുപോയതാണോ? അതോ ഈ തടവറയുടെ കിളിവാതിലിലൂടെ താനവളെ നിത്യേന സാകൂതം നോക്കിനില്ക്കാറുണ്ടെന്ന് അവളെങ്ങനെയെങ്കിലും അറിഞ്ഞോ? അതുകൊണ്ട് ഈ തോട്ടത്തിലേയ്ക്കുള്ള വരവുതന്നെ നാണിച്ച് നിർത്തിക്കളഞ്ഞതാണോ?

ശൂന്യദൃഷ്ടിയോടെ പുറത്തേയ്ക്കു നോക്കിക്കൊണ്ട് രാമചന്ദ്രദേവ് ആലോചിക്കുകയായിരുന്നു. ക്ഷണനേരത്തെ ഈ ആകാംക്ഷയും ഉത്തേജനവുമാണ് സംഭവഹീനവും വിരസവും അനിശ്ചിതവുമായ തൻെറ കാരാഗൃഹവാസത്തെ അല്പമെങ്കിലും സഹനയോഗ്യമാക്കിയിരുന്നത്.

അലംഘനീയമായ ദൈവഗതിയെന്നോണം ആ യുവതി രാമചന്ദ്രദേവിനെ പൂർണ്ണമായും സ്വാധീനിച്ചു കഴിഞ്ഞിരുന്നു.

അന്നൊരുനാറം കറുത്ത വെൽവെററു കൊണ്ടുണ്ടാക്കിയ അവളുടെ ബുക്കയുടെ ഒരററം കാററിൽ പറന്നു. അതാണ് രാമചന്ദ്രദേവിനവളിൽ കൗതുകം ജനിപ്പിച്ചതു്. പക്ഷേ, നിർജ്ജീവവും വേദനാപൂർണ്ണവുമായ ആ അന്തരീക്ഷത്തിൽ തനിക്കവളുടെ യഥാർത്ഥരൂപം നേരിൽകാണാൻ കഴിയുമെന്നു് രാമചന്ദ്രദേവ് സ്വപ്നത്തിൽപോലും കരുതിയിരുന്നില്ല.

ആ യുവതി അമൂർത്തമായ വെറുമൊരു നിഴൽ മാത്രമാണോ, അതോ ഉത്തപ്തമായ ഹൃദയത്തിലെ വെറുമൊരു വികാരം മാത്രമാണോ, അതല്ല ജാഗ്രത്തായ സ്വപ്നത്തിൻെറ മായാജാലമാണോ എന്നൊന്നും തീരുമാനിക്കാൻ രാമചന്ദ്രദേവിനന്നു് കഴിഞ്ഞിരുന്നില്ല. അദ്ദേഹം തടവറയ്ക്കുള്ളിലെത്തി അല്പദിവസങ്ങൾക്കകം ആകസ്മികമായാണ് അതു സംഭവിച്ചതു്

ഗംഗാഗഢിനടുത്തു് ചിലികാതടത്തിലെ നിശ്ശൂന്യമായ ആ ഗ്രാമത്തിൽവെച്ചു് അന്നു് യുദ്ധംചെയ്യാതെ കീഴടങ്ങി തടവുകാരനായി തീർന്നതിലുള്ള ദുഃഖം അദ്ദേഹത്തെ വല്ലാതെ അസ്വസ്ഥനാക്കിയിരുന്നു. മുറിവേററ സിംഹത്തെപ്പോലെ വിക്ഷുബ്ധനായ രാമചന്ദ്രദേവ് തടവറയിൽ അങ്ങുമിങ്ങും നടക്കുകയായിരുന്നു. വർത്തമാനകാലത്തിൻെറ അഗ്നിജ്വാലകളിൽ ഭാവിയിലെ എല്ലാ ദുശ്ചിന്തകളേയും ഹോമിക്കുകയായിരുന്നു അദ്ദേഹം.

അങ്ങനെ എരിപൊരികൊണ്ടിരുന്ന ആ സന്ദർഭത്തിലാണ് ബുക്കയിൽ പൊതിഞ്ഞ ആ സ്ത്രീരൂപം പൂന്തോട്ടത്തിൽ പ്രത്യക്ഷപ്പെട്ടതു്. പരിചരണമേല്ലാതെ തനിയെ വളർന്നിരുന്ന ഒരു പനിനീർച്ചെടിയുടെ അടുത്തെത്തിയപ്പോരം അവളുടെ മുഖത്തുനിന്നു് ബുക്കയുടെ തുമ്പു് അല്പം നീങ്ങിപ്പോയി. അരുണിമയെഴുന്ന അവളുടെ നെററിത്തടവും, കാതിൽതൂങ്ങുന്ന മുത്തും വൈരവും പതിച്ച കർണ്ണാഭരണങ്ങളും സാന്ധ്യസൂര്യൻെറ ചെങ്കതിരുകളേററു് വെട്ടിത്തിളങ്ങി. ബുക്കയുടെ ചുവടെ നെററിയുടെ വെളിവായ അംശം മേഘാവൃതമായ ചന്ദ്രക്കലപോലെ കാണപ്പെട്ടു. പൂമ്പാററയെപ്പോലെ ഒരു ചെടിയിൽനിന്നു് മറെറാന്നിലേയ്ക്കു് നടന്നുകളിക്കയാണവരം. ചില

ച്ചോറം കൊമ്പുകറം പിടിച്ചുതാഴ്ത്തി മണക്കും; ചിലപ്പോറം പൂക്കളെക്കൊണ്ടു് കവിറംത്തടങ്ങറം തടവും.

ക്രമേണ ക്രമേണ ഇതൊരു നിത്യസംഭവമായി തീന്നു. തടവറയിൽ പകൽ മുഴുവൻ രാമചന്ദ്രദേവ് അവളെ കാണാൻ ആറ്റുനോറ്റിരിപ്പായി. വ്രണിതമായ കൗതുകത്തോടെ അയാറം കിളിവാതിലിനടുത്തുവന്നു് നില്ക്കാൻ തുടങ്ങി. ഈ കൗതുകം ക്രമേണ ക്രമേണ പ്രതീക്ഷയും ഉൽക്കണ്ഠയുമായി രൂപം കൊള്ളാൻ തുടങ്ങി.

നിത്യേന കൃത്യസമയത്തു് മാറ്റമില്ലാതെ ആ കാഴ്ച അദ്ദേഹം കണ്ടു........രഹസ്യമയിയായ ഈ നിഴൽരൂപം ഏതാണു്? അന്ത:പുരത്തിൽ താമസിക്കുന്നവളാണോ? അതോ ഉത്കണ്ഠവും അതൃപ്തവുമായ ആത്മാവിൻെറ നിഴൽരൂപമാണോ?........താളം തെററിയ മനസ്സിൻെറ ദിവാസ്വപ്നമാണോ?........രാമചന്ദ്രദേവിനു് തീരുമാനത്തിലെത്താൻ കഴിഞ്ഞില്ല.

പക്ഷേ, മറെറാരു വ്യക്തി ഉണങ്ങിവരണ്ടൊരു ജലധാരായന്ത്രത്തിൻെറ മറവിലിരുന്നു് ആ യുവതിയെ നോക്കിക്കൊണ്ടിരിക്കുമ്പോഴുള്ള രാമചന്ദ്രദേവിൻെറ ചലനങ്ങളേയും പ്രവൎത്തനങ്ങളേയും നിരീക്ഷിക്കുന്നുണ്ടായിരുന്നു. ശ്രദ്ധിച്ചിരുന്നെങ്കിൽ രാമചന്ദ്രദേവിനതു് കാണാൻ കഴിയുമായിരുന്നു. അങ്ങനെയൊരാളവിടെ ഇരിക്കുന്നുണ്ടെന്ന നേരിയ സൂചനപോലും രാമചന്ദ്രദേവിനില്ലായിരുന്നു. പതുക്കെപ്പതുക്കെ സന്ധ്യമയങ്ങി. വിളക്കു കൊളുത്തുന്നവർ ഓരോരുത്തരായി വന്നു. അവരുടെ ചെരുപ്പുകളുടെ ശബ്ദം കേട്ടു ജയിലറകളുടെ കനത്ത വാതിലുകറം തുറക്കുന്നതിൻേറയും അടയുന്നതിൻേറയും ശബ്ദം കേറംക്കുന്നുണ്ടു്. കോട്ടയുടെ രണ്ടാംകെട്ടിൽ നിൎമ്മിച്ച ഫതഹ് ഖാൻ പള്ളിയിലെ ബാങ്കുവിളിയുടെ ശബ്ദംകൊണ്ടു് പ്രശാന്തമായ സന്ധ്യ പ്രകമ്പനംകൊണ്ടു. അപ്പോറം ആ നാരീരൂപം അപ്രത്യക്ഷമാകും........സപ്തസ്വരങ്ങളുടെ ലയവിന്യാസം പോലെ എങ്ങോ മാഞ്ഞുപോകും.

അപ്പോറം രാമചന്ദ്രദേവ് ആലോചിക്കാൻതുടങ്ങും........ആരാണവറം?........എന്തിനാണവറം വന്നതു്?

പക്ഷേ, അന്നവരാം വന്നില്ല........എന്തേ വരാഞ്ഞത്? പതി വുപോലെ വിളക്ക് കൊളുത്തുന്നവൻ വന്നു മെഴുകുതിരി കത്തിച്ചുവെച്ചുപോയി. പെട്ടെന്ന് വെളിച്ചം വന്നപ്പോരം ജയിലറയുടെ ഇരുരംമൂടിയ മച്ചിൻപുറത്തുനിന്ന് നരിച്ചീറുകരം പറന്നു. പക്ഷേ, എന്നത്തേയുംപോലെ അന്ന് തന്റെ 'ജയില റയുടെ വാതിലടയ്ക്കപ്പെട്ടില്ല. വിളക്കുകൊളുത്തുന്ന ആരം യന്ത്ര പ്പാവപോലെ വന്നു വിളക്ക് കൊളുത്തിവെച്ചു. അയാരം പൊയ്ക്കഴിഞ്ഞപ്പോരം "സലാം അലേക്കം" എന്ന് പറഞ്ഞു കൊണ്ട് ഒരാരം അകത്തു കടന്നു.

ജബർദസ്ത്ഖാനായിരുന്നു അത്. നായബ്നാജിം തകീ ഖാന്റെ വിശ്വസ്തരായ സദസ്യരിലൊരാരം. സുജാഖാന്റെ കാലംമുതൽ നായബ്നാജിംമാരുടെ അന്തഃപുരകാര്യങ്ങരം നോക്കി നടത്തുന്നതയാളാണ്. അന്തഃപുരത്തിലെ ബീഗങ്ങ ളുടെ വിശ്വാസവും ബഹുമാനവും അയാരം നേടിയിരുന്നു. ജബർദസ്ത്ഖാൻ പുതുതായി മാർഗ്ഗം കൂടിയവനാണ്. മതം മാറി വന്നതാണ്. എന്നാലും അയാരം മുഗളന്മാരെപ്പോലെ തലമുടി പറെറ വെട്ടിച്ചിരുന്നു. മുഖത്ത് കരിമ്പായൽ പോലുള്ള ഊശൻ താടി. മീശയുടെ നേരിയൊരു ലാഞ്ഛന മാത്രമേ ഉള്ളു. എന്നാലും അത് നല്ലപോലെ നരച്ച് വെളു ത്തിരുന്നു. മെഴുകുതിരിയുടെ വെളിച്ചത്തിൽ അയാളുടെ മുഖം കോമളമായിത്തോന്നി. ചുകന്ന പട്ടുകുപ്പായമാണ് ജബർ ദസ്ത്ഖാൻ ധരിച്ചിരുന്നത്. അതിന്റെ വലത്തുവശത്തെ വെള്ളിയിൽ നിർമ്മിച്ച തൊങ്ങലുകരം ചരടിൽനിന്ന് തൂങ്ങി കിടക്കുന്നു. അരയിൽ ആനക്കൊമ്പിന്റെ പിടിയുള്ള ഒരു കഠാരി തിരുകിയിരുന്നു

ഈ അസമയത്ത് അവിടെ ജബർദസ്ത്ഖാനെ കണ്ട് രാമ ചന്ദ്രദേവ് ഒട്ടൊന്ന് വിസ്മയിച്ചു. പക്ഷേ ജബർദസ്ത്ഖാൻ തന്റെ പല്ലില്ലാത്ത വായതുറന്നു ചിരിച്ചുകൊണ്ട് സൗഹൃദ പൂർവ്വം ചോദിച്ചു: "അവിടുത്തേയ്ക്ക് സുഖംതന്നെയല്ലേ?"

ഈ സംഭാഷണശൈലിയുടെ അർത്ഥം രാമചന്ദ്രദേവിന് മന

സ്സിലായി. നീരസം സ്ഫുരിക്കുന്ന സ്വരത്തിൽ അദ്ദേഹം മറുപടി പറഞ്ഞു: "നന്ദി. വിശേഷിച്ചെന്താണാവോ?"

ജബർദസ്ത്ഖാൻ ഉലാത്തിക്കൊണ്ടു് അല്പം വിസ്മരിച്ചു പറഞ്ഞു: "എന്നും കരുതും അങ്ങയെ വന്നു് ഒന്നു മുഖം കാണിക്കണമെന്നു്. പക്ഷേ സമയം കിട്ടണ്ടേ! ഇന്നു് നായബ്-നാജിം തിരുമനസ്സുകൊണ്ടുതന്നെ കല്പിച്ചു—'മിയാൻ, പോയി നമ്മുടെ സഹോദരൻ ഖോർധാ ചക്രവർത്തിയെ ചെന്നു് മുഖം കാണിച്ചുവരൂ.' എന്നു്........അപ്പോൾ ഞാൻ പറഞ്ഞു: "കല്പനപോലെ!"

ജബർദസ്ത്ഖാൻ മഹാ വായാടിയായിരുന്നു. താൻ ലാൽ ബാഗിൽ നിന്നെങ്ങനെയാണു് വന്നതു്, എപ്പോഴാണു് പുറപ്പെട്ടതു്, കുതിരപ്പുറത്തു വരുമ്പോൾ എങ്ങനെയാണു്, എവിടെവെച്ചാണു് കുതിര ഞെട്ടിത്തരിച്ചതു് തുടങ്ങി ഇന്നു് കൊട്ടാരത്തിലെ പാചകശാലയിൽനിന്നുവരുന്ന ബിരിയാണിയുടെ മണംവരെയുള്ള കാര്യങ്ങൾ അയാൾ വിസ്തരിക്കാൻ തുടങ്ങും. അപ്പോഴേയ്ക്കും പ്രധാന കാര്യമെന്തെന്നു് അറിയാനുള്ള ഉൽക്കണ്ഠയോടെ ശ്രോതാവു് വേവലാതിപ്പെടാൻ തുടങ്ങും. അന്നു് ജബർദസ്ത്ഖാനിൽ നിന്നു് ഈ കഥകളൊന്നും കേൾക്കാനുള്ള ആഗ്രഹമോ സഹിഷ്ണുതയോ രാമചന്ദ്രദേവിനുണ്ടായിരുന്നില്ല. പെട്ടെന്നു് അസമയത്തുള്ള അയാളുടെ ആഗമനം അത്രയൊന്നും ഉൽക്കണ്ഠയും അദ്ദേഹത്തിലുളവാക്കിയില്ല.

രാമചന്ദ്രദേവ് വ്യംഗ്യഭാഷയിൽ പറഞ്ഞു: "നോക്കൂ, ഞാനൊരു വെറും സാധാരണ തടവുപുള്ളി മാത്രമാണു്. നായബ്നാജിംമാരുടെ ബന്ധുത്വം എനിക്കെങ്ങനെ കിട്ടാൻ?"

ജബർദസ്ത്ഖാൻ സൗമ്യനായിപ്പറഞ്ഞു: "അരുതരുതു്........ എന്താണീ പറയുന്നതു്! ഖോർധയിലെ ചക്രവർത്തിയെ തടവുപുള്ളിയെന്നു് വിളിക്കാൻ ആർക്കാണു് ധൈര്യം വരിക? പടച്ചവന്റെ ഈ ദുനിയാവിൽ ആപത്കാലങ്ങളുണ്ടാകും. അതു

പോലെ സുഖവും സൗഭാഗ്യവുംനിറഞ്ഞ സമയവുമുണ്ടാകും. ഇന്നു ചെങ്കോലാണെങ്കിൽ നാളെ മുളങ്കോൽ........!''

എന്നിട്ടയാൾ പതിഞ്ഞ സ്വരത്തിൽ തുടർന്നു: ''ഒറീസ്സാ സംസ്ഥാനത്തെ നായബ്നാജിം തകീഖാൻേറയും മുർഷിദാബാദ് ചക്രവർത്തി ദീനസംരക്ഷകൻ സുജാഖാൻേറയും ബന്ധുവാകുന്നതു് ഒരു സാധാരണ ഭാഗ്യമൊന്നുമല്ല, തിരുമേനി

ജബർദസ്ത്ഖാൻെറ നിഗൂഢമായ ഈ വാക്കുകളുടെ അർത്ഥം രാമചന്ദ്രദേവിനു പിടികിട്ടിയില്ല.

എല്ലാം തുറന്നുപറയാൻ ശ്രമിച്ചിട്ടും മുഴുവനും വ്യക്തമായി പറയാൻ ജബർദസ്ത്ഖാനു് കഴിഞ്ഞില്ല. എന്താണു് പറയേണ്ടതെന്നറിയാതെ രാമചന്ദ്രദേവും ഒരു ശിലാപ്രതിമയെപോലെ അനങ്ങാതെനിന്നു.

ജബർദസ്ത്ഖാൻ പെട്ടെന്നു് പുറത്തേയ്ക്കുപോയി. ബുർക്കയിൽ മൂടിയൊരു സ്ത്രീയുടെ കൈയുംപിടിച്ചു വീണ്ടും അകത്തേയ്ക്കു് കടന്നുവന്നു. വരുമ്പോൾ സ്നേഹമസൃണമായ സ്വരത്തിൽ അയാൾ പറയുന്നുണ്ടായിരുന്നു: ''വാ, മോളെ, അകത്തേയ്ക്കു് വാ!''

ബുർക്കയിലൂടെ ആ സ്ത്രീയുടെ വലംഭാഗത്തെ കൈവിരലുകളല്ലാതെ മറെറാന്നും കാണാൻ കഴിഞ്ഞിരുന്നില്ല. വെളുത്ത വടിവൊത്ത കൈകളിലെ അശോകപ്പൂങ്കുലപോലെയുള്ള വിരലുകളിൽ നിന്നു ബുർക്കയ്ക്കുള്ളിൽ സുന്ദരിയായൊരു സ്ത്രീയാണുള്ളതെന്നു് അനുമാനിക്കാൻ കഴിഞ്ഞിരുന്നു.

താൻ ഉറക്കത്തിലാണോ അതോ ഉണർന്നിരിക്കയാണോ– രാമചന്ദ്രദേവിനു് തീരുമാനിക്കാൻ കഴിഞ്ഞില്ല.

രഹസ്യമയിയായ ഈ സ്ത്രീ ആരാണു്? രാമചന്ദ്രദേവ് ഈ ആലോചനയിൽ മുഴുകി ആശ്ചര്യപ്പെട്ടുനിന്നു.

ജബർദസ്തു ഖാൻ ബുർക്കയുയർത്തി. അപ്പോൾ മേഘങ്ങൾക്കിടയിൽ മറഞ്ഞ ചന്ദ്രനെപ്പോലെ സ്വർണ്ണവർണ്ണത്തിലുള്ള അവളുടെ നെററിത്തടത്തിൻെറ സൗന്ദര്യം വെളിവായി. വില്ലുപോലെ വളഞ്ഞ പുരികങ്ങളുടെ താഴെ സുറുമയെഴുതിയ രണ്ടു

നീലാമിഴികൾ..........സ്വപ്നമൊന്നുമല്ലല്ലോ? പനിനീർ തോട്ടത്തിൽ നിത്യേന സന്ധ്യാസമയത്ത് വന്നെത്തി രാമചന്ദ്രദേവിൻെറ കണ്ണുകളിൽ സ്വപ്നത്തിൻെറ മായാജാലം വിരിക്കാറുള്ള ആ രഹസ്യമയിതന്നെയാണല്ലോ ഇതു്!

ജബർദസ്ത്ഖാൻ ബുർക്കതാഴ്ത്തി. ജഹാംഗീരി അത്തറിൻെറ പരിമളം ജയിലറയ്ക്കുള്ളിലെ മരവിച്ച അന്തരീക്ഷത്തിൽ ക്ഷണനേരം പുളകങ്ങളുയർത്തി.

ജബർദസ്ത്ഖാൻ പറഞ്ഞു: "തിരുമേനീ, അവിടത്തെ സങ്കല്പകാമുകിയാണിതു്. അങ്ങിവളെ വിവാഹം കഴിച്ചാൽ ഖോർധയും കട്ടക്കും ബന്ധുക്കളാകും. മുർഷിദാബാദിലെ നവാബ് സുജാഖാൻെറ മകളാണിതു്. നായബ്നാജിം തകീഖാൻെറ സഹോദരിയും."

വിചിത്രമായ ഈ പ്രസ്താവം രാമചന്ദ്രദേവിനെ ആശ്ചര്യപ്പെടുത്തി. നിക്കാഹ് ഉറച്ചാൽ പെൺവീട്ടുകാർ സാധാരണ വെററില കൊടുക്കാറുണ്ടു്. പെൺകുട്ടിയുടെ ആളായി ഇവിടെയിപ്പോൾ ജബർദസ്ത്ഖാനല്ലാതെ മറ്റാരുമില്ലല്ലോ. അയാൾ കീശയിൽനിന്നു് നല്ലൊരു പച്ച വെററിലയെടുത്തു് രാമചന്ദ്രദേവിൻെറ കൈയിൽവച്ചു് പറഞ്ഞു: "തിരുമേനീ, ശ്രദ്ധിച്ചു കേൾക്കൂ. നവാബ് സുജാഖാൻ ഇന്നു് ബങ്കാൾ, ബീഹാർ, ഒറീസ്സാ സംസ്ഥാനങ്ങളുടെ അധിപനാണു്. ഖോർധയും കട്ടക്കും തമ്മിലുള്ള യുദ്ധം ഒരു നിത്യസംഭവമായിത്തീർന്നിരിക്കയാണു്. ഇരുഭാഗത്തും കൂട്ടക്കൊലകളും രക്തച്ചൊരിച്ചിലുകളും മററുമുണ്ടായിട്ടുണ്ടു്. പക്ഷേ, നഷ്ടം കൂടുതൽ ഖോർധയ്ക്കാണു്. അനാശാസ്യമായ ഇത്തരം കാര്യങ്ങൾ ഇതോടെ അവസാനിക്കണമെന്നും ഖോർധയും കട്ടക്കും ഏകോപിക്കണമെന്നും ഒറീസ്സാ സംസ്ഥാനത്തു് സമാധാനം നിലനിൽക്കണമെന്നുമാണു് നായബ്നാജിം ആഗ്രഹിക്കുന്നതു്. അതുകൊണ്ടു് അങ്ങു് അദ്ദേഹത്തിൻെറ സഹോദരീഭർത്താവായി കാണാൻ നായബ്നാജിം തകീഖാൻ ആഗ്രഹിക്കുന്നു."

രാമചന്ദ്രദേവിൻെറ കയ്യിൽനിന്നു് വെററില താഴെവീണു. തികച്ചും അപ്രതീക്ഷിതവും അസംഭാവ്യവുമായ ഇത്തരമൊരു

പ്രസ്താവനയിലടങ്ങിയ ഭീഷണിയുടെ സ്വരം അദ്ദേഹത്തെ അല്പം അമ്പരപ്പിക്കുകയുംചെയ്തു........ജബർദസ്ത്ഖാൻ പൊടുന്നനെ പ്രത്യക്ഷപ്പെട്ടപോലെതന്നെ പൊടുന്നനെ പോവുകയും ചെയ്തു. പോവുമ്പോൾ പറഞ്ഞു: "മഹാരാജാവു് തിരുമനസ്സ് ഇക്കാര്യം സശ്രദ്ധം പരിഗണിച്ചാലും. രാജകുമാരി തിരുമനസ്സുകൊണ്ടു് നീട്ടിയ ഈ സ്നേഹഹസ്തം ഇങ്ങനെ തട്ടിക്കളയുന്നതു്............"

ജബർദസ്ത്ഖാൻ പൊയ്ക്കഴിഞ്ഞപ്പോൾ ബുക്ക്‌യ്ക്കുള്ളിലെ ആ നാരീപ്രതിമ നിശ്ചലമായ ജലരാശിയിലെ ദുർബ്ബലമായൊരു കൊച്ചോളംപോലെ ഒന്നിളകി വീണ്ടും നിശ്ചലമായി. ജബർദസ്ത്ഖാൻെറ സ്നേഹഭാവേനയുള്ള പ്രസ്താവനയിലടങ്ങിയ പരോക്ഷമായ ഭീഷണിയുടെ അനന്തരഫലത്തെക്കുറിച്ചു ചിന്തിച്ചു് രാമചന്ദ്രദേവിൻെറ മനസ്സ് അല്പമൊന്നു പതറി.

ഖോർധയിപ്പോൾ നായബ്നാജിം തകീഖാൻെറ കാരുണ്യത്തെ മാത്രം ആശ്രയിച്ചാണു് നില്ക്കുന്നതു്. മററാക്കം ഇതു് മനസ്സിലായാലും ശരി ഇല്ലെങ്കിലും ശരി രാമചന്ദ്രദേവ് അതു് ശരിക്കും മനസ്സിലാക്കിയിരിക്കുന്നു. തകീഖാനെ എതിരിടാനുള്ള ശക്തി ഒറിയയിലെ പൈക്ക്കൾക്കു് ഉണ്ടായിരുന്നില്ല എന്നല്ല. മറിച്ചു് പുറത്തുള്ള ശത്രുക്കളേക്കാളേറെ അകത്തുള്ള ശത്രുക്കൾ അന്നു് കൂടുതൽ ബലവാന്മാരായിരുന്നു. ഖോർധയുടെ സ്വാതന്ത്ര്യവുമായി അഭേദ്യമായി ബന്ധപ്പെട്ടു കിടക്കുകയാണു് ജഗന്നാഥൻ. ഖോർധയുടെ ചതുററം ഇപ്പോഴും ബാക്കിയുണ്ടു്. അതുകൊണ്ടു് നായബ്നാജിം ശ്രീജഗന്നാഥ ക്ഷേത്രത്തിന്മേലിതുവരെ കൈവെച്ചിട്ടില്ല. പക്ഷേ, ഖോർധതന്നെ ഇല്ലെങ്കിൽപിന്നെ ശ്രീ ജഗന്നാഥ ക്ഷേത്രം തല്ലിപ്പൊളിച്ചു് അതിൻെറ കല്ലുകൾകൊണ്ടു് ശ്രീക്ഷേത്രത്തിൽതന്നെ ഒരു പള്ളി പണിയിക്കാൻ തകീഖാനു് പിന്നെ ഏറെനേരം വേണ്ടിവരില്ല. നൂറുനൂറു് പരാജയങ്ങളുടേയും ദുര്യോഗങ്ങളുടേയും അപമാനങ്ങളുടേയും നടുവിൽ ഏതൊരു ജഗന്നാഥമഹാപ്രഭുവെ പരുക്കൊന്നുമേല്പിക്കാതെ രക്ഷിക്കാൻ വേണ്ടിയാണോ ഭോയീവംശജരായ മഹാരാജാക്ക

ന്മാക്ക് അങ്ങുമിങ്ങും അലഞ്ഞുനടക്കേണ്ടി വന്നിരുന്നതു്, ആ ജഗന്നാഥമഹാപ്രഭു ഇന്നു് തകീഖാൻെറ കൈകളിൽ അപമാനിതനാവുന്നതു് അനുവദിക്കാനൊക്കുമോ?

മഞ്ഞിൻകണികപോലെ നിഷ്കളങ്കവും ഒളി ചിതറുന്നതുമായ ആ കണ്ണുകൾ എങ്ങനെയാണാവോ, നിമിഷനേരം കൊണ്ടു് രാമചന്ദ്രദേവിനെ മോഹാവിഷ്ടനാക്കിക്കളഞ്ഞു. ചിലികാതടത്തിലെ നാശോന്മുഖമായ ആ ഗ്രാമത്തിൽ അന്നു് കുടിനീരേകി തനിക്കു് ആശ്രയം നൽകിയ ഹതഭാഗ്യയായ സരദേയിയുടെ കണ്ണുകളിലെ വേദനാവിധുരമായ നോട്ടം അദ്ദേഹത്തിൻെറ ഓർമ്മയിൽ പൊന്തിവന്നു.

മോഹാവിഷ്ടനെപ്പോലെ രാമചന്ദ്രദേവ് ചോദിച്ചു: "നീ ആരാണു്?"

വിറയേശാത്ത ശബ്ദത്തിൽ അവൾ പ്രതിവചിച്ചു: "ഞാനാണു് ജവ. ആ പേരിലാണു് അമ്മ എന്നെ വിളിച്ചിരുന്നതു്. പക്ഷെ, ഇവരെന്നെ വിളിക്കുന്നതു് റജിയ എന്നാണു്."

രാമചന്ദ്രദേവ് വിസ്മയാധീനനായി ചോദിച്ചു: "പക്ഷേ നീ നവാബ് സുജാഖാൻെറ മകളല്ലേ, നായബ്നാജിം തകീഖാൻെറ സഹോദരി?"

ജവ വാടിയ സ്വരത്തിൽ പറഞ്ഞു: "മുർഷിദാബാദിലെ പ്രസിദ്ധ നർത്തകിയായ കഞ്ചൻ മുർഷിദാബാദി എന്ന പേരിലാണ് എൻെറ അമ്മ അറിയപ്പെട്ടിരുന്നതു്. അവരെങ്ങനെയാണു് സുജാഖാൻെറ അന്തഃപുരത്തിലെത്തിയതു് എന്നെനിക്കറിയില്ല. പക്ഷേ, എൻെറ അമ്മ എന്നെ ജവാ എന്നാണു് വിളിച്ചിരുന്നതു് അമ്മ എന്നോടു് പറയാറുണ്ടായിരുന്നു: "നീ ഹിന്ദുവിൻെറ മകളാണു്........ജവയാണു്" എന്നു്.

കൊല്ലങ്ങളോളമായി തൻെറ മനസ്സിൽ അടക്കിവെച്ചിരുന്ന കാര്യങ്ങളെല്ലാം, തുറന്നുപറയാൻ ഒരുപക്ഷേ ഇന്നായിരിക്കാം ജവയ്ക്കു് തന്നെപ്പോലെയുള്ള ഒരാളെ കിട്ടിയതു്. ജവയ്ക്കു് സങ്കോചമുണ്ടായിരുന്നില്ല. മരവിപ്പുണ്ടായിരുന്നില്ല. മഞ്ഞിൻ

കണികപോലെ നിഷ്കളങ്കമായ അവളുടെ മിഴികൾ രാമ ചന്ദ്രദേവിൽതന്നെ തറച്ചു നില്ക്കുകയാണ്. അവൾ നിർത്താതെ പറയുകയാണ്: "ഇവിടെവെച്ചാണ് എന്റെ അമ്മ മരിച്ചത്. ഈ കട്ടക്കിലെ മണ്ണിലാണ് അവരെ മറവുചെയ്തത്. അവസാനനിമിഷംവരെ ഞാൻ അവരോടൊപ്പമുണ്ടായിരുന്നു. മരിക്കുന്നതുവരേയും പുരുഷോത്തമനായ ജഗന്നാഥ മഹാപ്രഭുവിനെ ഒന്നു ദർശിക്കാൻ കഴിയണമേ എന്നാണവർ പ്രാർത്ഥിച്ചിരുന്നത്. "ജഗന്നാഥ, ജഗന്നാഥ" എന്നു വിളിച്ചുകൊണ്ടാണവർ കണ്ണടച്ചത്........"

ജവ നെടുവീർപ്പിട്ടു. കണ്ണുകൾ താഴ്ത്തി. എന്നിട്ട് രാമചന്ദ്രദേവിന്റെ നേരേനോക്കി ചോദിച്ചു: "അങ്ങ് ജഗന്നാഥന്റെ നാട്ടിലെ ചക്രവർത്തിയല്ലേ? അങ്ങനെയാണ് ഞാൻ കേട്ടിട്ടുള്ളത്!"

പുറത്ത് ജബർദസ്ത്ഖാന്റെ ചെരിപ്പുകളുടെ ശബ്ദംകേട്ടു. ജവ ബുർക്കയ്ക്കുള്ളിൽ മുഖംമറച്ചു. രാമചന്ദ്രദേവിന്റെ ശരീരം ഞാണേററിയ വില്ലുപോലെ വലിഞ്ഞുമുറുകി.

അതുകഴിഞ്ഞൊരുദിവസം ജവ എന്ന റജിയയുമായി രാമചന്ദ്രദേവിന്റെ വിവാഹം നടന്നു. രാമചന്ദ്രദേവിനെക്കൊണ്ടും റജിയാബീബിയെക്കൊണ്ടും കല്മചൊല്ലിച്ച് കാജി രണ്ടാളുടേയും പേരു് രജിസ്റററിൽ ചാർത്തി. അതിനുശേഷം രാമചന്ദ്രദേവ് ഹാഫിസ്കാദർബേഗായിത്തീർന്നു. റജിയ ഖോർധയിലെ റാണിയുമായി.

പക്ഷേ, രാമചന്ദ്രദേവ് മഹാരാജാവ് മതംമാറി ഒരു യവനസ്ത്രീയെ വിവാഹം കഴിക്കുകയും ജഗന്നാഥ ദ്രോഹിയായിത്തീരുകയും ചെയ്യുമെന്ന് ആരും സ്വപ്നേപി കരുതിയിരുന്നില്ല. ഇതേച്ചൊല്ലി ഒറീസ്സ മുഴവൻ വലിയ കോളിളക്കമുണ്ടായി.

ഖോർധയിലേയ്ക്ക് തിരിച്ചുപോകാൻ പിന്നെ തടസ്സമൊന്നുമുണ്ടായിരുന്നില്ല. പക്ഷേ, ഹാഫിസ്കാദർബേഗ് റജിയാബീഗത്തേയുംകൂട്ടി ഖോർധയിലെ ജനങ്ങളുടെ മുഖത്തെങ്ങനെ

നോക്കം? രാമചന്ദ്രദേവിനെ സംബന്ധിച്ചിടത്തോളം അതൊരു വലിയ പ്രശ്നമായിത്തീർന്നു. തകീഖാൻെറ സഹോദരീ ഭർത്താവെന്ന മറെറാരു ബന്ധനംകൊണ്ടുകൂടി അദ്ദേഹം ബന്ധിതനായി. ബാർവാടീദുർഗ്ഗത്തിൽ ബന്ധനസ്ഥനായിത്തന്നെ അദ്ദേഹം ഇരുന്നു.

അന്ന് മുസൽമാന്മാരുടെ ശബേരാത് ഉത്സവമായിരുന്നു. രാമചന്ദ്രദേവിൻേറയും റജിയാബീബിയുടേയും മധുവിധുരാത്രിയും അന്നുതന്നെയായിരുന്നു.

അപ്പോഴേയ്ക്കും മുസ്ലീം സമുദായം ഭാരതത്തിലെ ഹിന്ദു സംസ്കാരവുമായുള്ള അടുത്ത സമ്പർക്കംമൂലം പല ഹിന്ദു ആഘോഷങ്ങളും ഉത്സവങ്ങളും സ്വന്തമാക്കിയിരുന്നു. അതിലൊന്നാണ് ശബേരാത് ഉത്സവം. ശ്രാവണമാസത്തിലെ ചതുർദ്ദശി രാത്രിയിലാണ് ഈ ഉത്സവം ആഘോഷിക്കുന്നത്. ഹിന്ദുക്കളുടെ ദീപാവലി അമാവാസിയെപ്പോലെ മുസൽമാന്മാരുടെ ഒരു ഉത്സവരാത്രിയാണിത്. അന്ന് രാത്രിയിലെ നിരന്ധ്രമായ അന്ധകാരത്തിൽ ജീവാത്മാവ് പരമാത്മാവിൽ വിലയം പ്രാപിക്കുന്നു. രാത്രി മുഴുവൻ നിയമാനുസൃതമായി ഖുർ ആൻ പാരായണമാണ്. അന്നാണ് സ്വർഗ്ഗത്തിൽവച്ച് മനുഷ്യൻെറ ഭാവിഭാഗധേയം നിർണ്ണയിക്കപ്പെടുക എന്നാണ് മുസൽമാന്മാരുടെ വിശ്വാസം. ക്രമേണ ക്രമേണ ഈ ഉത്സവം ദീപാവലി അമാവാസിയെപ്പോലെ പ്രഭാപൂരിതവും ദീപമാലാലംകൃതവുമായി. പടക്കങ്ങളുടേയും വെടിക്കെട്ടുകളുടേയും മററും ശബ്ദം കൊണ്ട് മുഖരിതമായി. നിറപ്പകിട്ടാർന്ന ഉത്സവമായി മാറി.

ശബേരാതിനോടൊപ്പം തകീഖാൻെറ സഹോദരിയും സുജാഖാൻെറ മകളുമായ റജിയയുടെ വിവാഹം പ്രമാണിച്ച് ബാർവാടീദുർഗ്ഗം അന്ന് ദീപമാലകളെക്കൊണ്ട് അലങ്കരിക്കപ്പെട്ടിരുന്നു. ദുർഗ്ഗമദ്ധ്യത്തിലെ ഫതഹ്ഖാൻ പള്ളിയും അന്ന് ദീപമാലകളെക്കൊണ്ട് അലങ്കരിച്ചിരുന്നു. ദൂരെ നിന്നുതന്നെ അതിൻെറ മകുടം പ്രഭാനിർമ്മിതമായൊരു കുടപോലെ കാണപ്പെട്ടു. ദുർഗ്ഗത്തിനുചുററിലും ദീപങ്ങൾ കൊളുത്തിവെച്ചിരുന്നു.

ആകാശത്തേയ്ക്കു കയറാൻ ദീപക്കോണികളുയർത്തിയപോലെ കോട്ടയുടെ മതിൽക്കെട്ടുകളിൽ കത്തിജ്ജ്വലിച്ചിരുന്ന ദീപമാലകൾ ഏതോ യക്ഷിക്കഥയിലെ സ്വപ്നലോകംപോലെ തോന്നിച്ചു. കോട്ടയ്ക്കകത്തെ കരിമരുന്നുപ്രയോഗം കാണാൻ പുറത്തു് നഗരവാസികളുടെ തിക്കും തിരക്കുമായിരുന്നു. പക്ഷേ സുജാഖാന്റെ ജാരപുത്രിയെ വിവാഹംചെയ്തു് ജഗന്നാഥന്റെ രാജസേവകനായ ഖോർധാ മഹാരാജാവു് അവസാനം മതഭ്രഷ്ടനായല്ലോ എന്നോർത്തു് ജനങ്ങൾ ഉള്ളാലെ വിലപിക്കുകയായിരുന്നു..........

രാത്രിയുടെ രണ്ടാംയാമം അവസാനിച്ചു. ദീപങ്ങൾ അണയാൻ തുടങ്ങി. എന്നാലും ഉത്സവപ്രദീപ്തമായൊരു സന്ധ്യയുടെ അന്തിമാവശിഷ്ടങ്ങളെപ്പോലെ അങ്ങുമിങ്ങും അല്പം ചില ദീപങ്ങൾ പ്രകാശിച്ചുകൊണ്ടിരുന്നു.

റജിയയുമായുള്ള വിവാഹത്തിനുശേഷം രാമചന്ദ്രദേവ് അഥവാ ഹാഫിസ്കാദർബേഗ് എട്ടാംകെട്ടിൽനിന്നു് ഒമ്പതാംകെട്ടിലേയ്ക്കു് മാററപ്പെട്ടു.

മധുവിധുരാത്രിക്കുവേണ്ടി ഇറാനീ പരവതാനികൾ, സമർഖണ്ഡിൽനിന്നു വരുത്തിയ പട്ടുതലയിണകൾ, മുർഷിദാബാദിൽനിന്നു കൊണ്ടുവന്ന മറ്റ്ലീലകൾ, പൂപ്പാത്രങ്ങൾ, ധൂപദീപത്തളികകൾ. എന്നിവയാൽ അദ്ദേഹത്തിന്റെ മണിയറ അലങ്കരിക്കപ്പെട്ടിരുന്നു. മണിയറയുടെ ഒരു മൂലയിൽ റജിയ തലകുനിച്ചിരുന്നു ഖുർ ആൻ വായിക്കുകയാണു്. രാത്രിയുടെ അന്ത്യയാമത്തിലെ തണുത്ത കാററു് വെണ്ണക്കല്ലിൽ നിർമ്മിച്ച ദീപസ്തംഭങ്ങൾക്കിടയിലൂടെവന്നു് മറ്റ്ലീലകളെ വിറളിപിടിച്ച ഭിക്ഷുക്കളെപ്പോലെ തുള്ളിച്ചിരുന്നു. റജിയ കറുത്ത കാശ്മീർ സാൽവ പുതച്ചിരുന്നു.

പട്ടാളക്കാർ പാർക്കുന്ന കെട്ടിൽ അപ്പോഴും ശബേരാത് ആഘോഷിക്കുകയായിരുന്നു. രാത്രിയുടെ ഏകാന്തതയിൽ മദ്യലഹരിയിൽ ഗസലുകൾ പാടുന്നശബ്ദം കേൾക്കാനുണ്ടു്. നർത്തകികളുടെ ചിലങ്കകൾ അപ്പോഴും കിലുങ്ങുന്നുണ്ടു്. രാമ

ചന്ദ്രദേവ് വടക്കുഭാഗത്തു് തൂക്കിയിരുന്ന പാനീസിന്റെതാഴെ ഒരു ശിലാപ്രതിമകണക്കെ കിളിവാതിലിന്റെ അഴികൾക്കിടയിലൂടെ മഹാനദിയിലേയ്ക്കു നോക്കിനിൽക്കുകയായിരുന്നു. കൃഷ്ണപക്ഷത്തിലെ ചന്ദ്രൻ മഹാനദിയുടെ മാറിടത്തിലേയ്ക്കു് ചാഞ്ഞുകൊണ്ടിരിക്കയാണു്. ആകാശത്തു് മേഘങ്ങൾക്കിടയിലെവിടെയോ ആ ചന്ദ്രൻ അപ്രത്യക്ഷനാവുകയാണോ അതോ മഹാനദിയിലെ ആഴംകാണാത്ത ജലരാശിയിൽ ആത്മഹത്യചെയ്യുകയാണോ എന്നു് മദ്യലഹരിയിൽ മതിമറന്ന രാമചന്ദ്രദേവിനു് മനസ്സിലാക്കാൻ കഴിഞ്ഞില്ല. വിറയാന്ന കൈകളിൽ മദ്യചഷകമേന്തി അങ്ങോട്ടുതന്നെ നിന്നിമേഷനായി നോക്കിക്കൊണ്ടു് അദ്ദേഹമൊരുപക്ഷേ ഇതിനെപ്പററിത്തന്നെയായിരിക്കാം ആലോചിച്ചുകൊണ്ടിരിക്കുന്നതു്.

രാമചന്ദ്രദേവ് ഒററവലിക്കു് കോപ്പ കാലിയാക്കി. അദ്ദേഹത്തിന്റെ വിറയാർന്ന കൈകളിൽനിന്നു് വഴുതിവീണ ആ മദ്യചഷകം മൂർച്ഛിച്ചുകിടക്കുന്ന അന്തരീക്ഷത്തിന്റെ മരവിച്ച മർമ്മസ്ഥലത്തു് വിറയലുണ്ടാക്കി.

റജിയ പതുക്കെ ഇരിപ്പിടത്തിൽനിന്നെഴുന്നേററു് രാമചന്ദ്രദേവിന്റെ അടുത്തു വന്നുനിന്നു. കടിലതന്ത്രത്തിന്റെ യൂപത്തിൽ ബലിയാടാക്കി കെട്ടിയ നിഷ്കളങ്കയായ ആ യുവതിയുടെ നേരെനോക്കിയപ്പോൾ രാമചന്ദ്രദേവിന്റെ ഹൃദയം സഹതാപാർദ്രമായി. റജിയയുടെ മൈലാഞ്ചിയെഴുതിയ കരപല്ലവങ്ങളദ്ദേഹം തന്റെ കൈകളിലെടുത്തു. മഹാനദിയുടെ ഇരുൾമൂടിയ ജലരാശിയിലാണ്ട ചന്ദ്രൻ അപ്പോൾ റജിയയുടെ മദിരാക്ഷികളിൽ പ്രകാശിക്കുന്നപോലെ തോന്നി.

റജിയ രാമചന്ദ്രദേവിന്റെ ചെവിയിൽ മന്ത്രിച്ചു: "ഇന്നു് പെണ്ണിനെന്തെങ്കിലും സമ്മാനംകൊടുക്കുന്ന പതിവുണ്ടു്. അങ്ങു് എനിക്കെന്തു സമ്മാനമാണു തരിക? പറഞ്ഞാട്ടെ...."

റജിയയുടെ കണ്ണുകളുടെ അഗാധതയിലേയ്ക്കു് നോക്കിക്കൊണ്ടു് രാമചന്ദ്രദേവ് പറഞ്ഞു: "ഇഹത്തിലും പരത്തിലും എന്റേതായി എന്തെല്ലാമുണ്ടോ അതെല്ലാം നിനക്കുള്ളതാണു്, ജവാ!"

റജിയ കസ്തൃതിത്തുളുമ്പുന്ന മിഴികളോടെ അദ്ദേഹത്തിൻെറ നേരെനോക്കി പറഞ്ഞു: "സത്യംചെയ്യൂ........"

റജിയയെ തൻെറ കരവലയത്തിലമർത്തിക്കൊണ്ടു് രാമചന്ദ്രദേവ് പറഞ്ഞു: "സത്യം, സത്യം, സത്യം — മൂന്നുതവണ സത്യംചെയ്യു. ഇനിയെന്തുവേണം പറയൂ."

റജിയ കുതറി. അരമുതൽ കൈവരെ രാമചന്ദ്രദേവിൻെറ ബന്ധനത്തിൽനിന്നു് മോചിപ്പിച്ചുകൊണ്ടു പറഞ്ഞു:

"ജഗന്നാഥനെ ഒന്നു ദർശിക്കാനുള്ള എൻെറ ആഗ്രഹം സാധിപ്പിച്ചുതരുമോ, മഹാരാജാവേ? ഒരിക്കൽ ജഗന്നാഥദർശനം സാധിച്ചാൽപിന്നെ അയാൾക്കു് ജീവിതത്തിൽ മറെറാന്നും ആശിക്കാനില്ലെന്നു് അമ്മ പറയാറുണ്ടു്. ജഗന്നാഥൻ രാത്രിയിലെ അന്ധകാരത്തെപ്പോലെ എല്ലാ നേട്ടങ്ങളും കോട്ടങ്ങളും സുഖങ്ങളും ദുഃഖങ്ങളും ചിരിയും കരച്ചിലും ഏകോപിപ്പിച്ചു് തന്നിൽ ലയിപ്പിക്കുന്നു........പാവം, 'ജഗന്നാഥ, ജഗന്നാഥ' എന്നു് വിളിച്ചുകൊണ്ടാണു് അമ്മ മരിച്ചതു്. എന്നിട്ടും ജഗന്നാഥനെ ഒന്നു് ദർശിക്കാനുള്ള ഭാഗ്യം അമ്മയ്ക്കുണ്ടായില്ല."

രാമചന്ദ്രദേവിൻെറ കരവലയം അയഞ്ഞു.

മഹാനദിയിലെ ഇരുൾമൂടിയ ജലരാശിയിൽ അപ്പോഴേയ്ക്കും ചന്ദ്രൻ മുങ്ങിപ്പോയിരുന്നു. ശബേരാതിൻെറ അവസാനത്തെ തിരശ്ശീല വീഴുന്നതുപോലെ ചാരനിറത്തിലുള്ള മൂടൽമഞ്ഞു് വീഴാൻ തുടങ്ങിയിരുന്നു.

പഥർഗഢ് കൊട്ടാരത്തിലെ ഏകാന്തതയിൽ നേരിയ ഉറക്കത്തിൽ ശബേരാതിൻെറ മധുരസ്മരണ രാമചന്ദ്രദേവിൻെറ ഹൃദയത്തിൽ ഏതോ യക്ഷിക്കഥയെപ്പോലെ ആനന്ദം പകന്നു. ആരുടേയോ പാദുകത്തിൻെറ കടകടശബ്ദം അദ്ദേഹത്തിൻെറ ഉറക്കം ഞെട്ടിച്ചു. ഉറക്കമുണൎന്നു് അദ്ദേഹം കട്ടിലിൽ എഴുന്നേററിരുന്നു.

ഖോർധാ രാജവംശത്തിൻെറ കുലപുരോഹിതൻ ഗോദാവരീവർദ്ധൻ ലക്ഷ്മീപരമഗുരു മഹാപാത്രയല്ലാതെ ഈ കൊടിയ

ദുർദ്ദിനത്തിൽ ഇങ്ങനെ പാദുകത്തിന്റെ കടകടശബ്ദംകൊണ്ടു് കൊട്ടാരത്തിലെ നിശ്ശബ്ദതയെ ഭഞ്ജിക്കാൻ ആരാണു് ധൈര്യപ്പെടുക? എന്തിനു്, തകീഖാന്റെ പ്രതിപുരുഷൻ സൈയദ്ബേഗ്പോലും ചെരിപ്പുകൾ അല്പംഅകലെ അഴിച്ചുവച്ചേ ഇങ്ങോട്ടു വരാറുള്ളു.

ലക്ഷ്മീപരമഗുരുവിന്റെ പാദുകശബ്ദം രാമചന്ദ്രദേവിന്റെ അർദ്ധബോധാവസ്ഥയ്ക്കു് അന്ത്യം കുറിച്ചു. കൂട്ടുകാരാരുമില്ലാതെ, നിസ്സഹായനായി സ്വന്തക്കാരാൽപോലും വർജ്ജിക്കപ്പെട്ട രാമചന്ദ്രദേവിനു് ലോകത്തിലാകെ ഒരേയൊരാശ്രയവും ആശ്വാസവും അദ്ദേഹമായിരുന്നു. രാമചന്ദ്രദേവിന്റെ മതംമാററം നിറഞ്ഞ സഹാനുഭൂതിയോടെ സഹിച്ച ഒരേ ഒരു വ്യക്തി അദ്ദേഹമായിരുന്നു. ഖോർധയുടെ ശാന്തിക്കും അഭിമാനസംരക്ഷണത്തിനും വേണ്ടി മാത്രമാണു് രാമചന്ദ്രദേവ് സ്വയം പതിതനും സമുദായഭ്രഷ്ടനും ആയതെന്നു മനസ്സിലാക്കിയ ഒരേ ഒരാൾ അദ്ദേഹം മാത്രമാണു്. അതിനുംപുറമേ ലക്ഷ്മീപരമഗുരു അന്നദ്ദേഹത്തെ തകീഖാന്റെ ബന്ധനത്തിൽനിന്നു് വിടുവിച്ചു് കൊണ്ടുവന്നിരുന്നില്ലെങ്കിൽ ഇന്നും ഒരു പക്ഷേ അദ്ദേഹം കട്ടക്കിലെ ബാർവാടീകോട്ടയിൽ അതേപോലെ കിടന്നു് നരകിച്ചേനെ.

റജിയയെ വിവാഹം കഴിച്ചു്, രാജകീയ അതിഥിയായി രാമചന്ദ്രദേവ് രാഷ്ട്രീയത്തടവുകാരനെപ്പോലെ ബാർവാടീകോട്ടയിൽ താമസിക്കുമ്പോൾ ആരും അദ്ദേഹത്തെപ്പററി ഓർത്തിരുന്നില്ല. ഖോർധയെ കട്ടക്കിലേയ്ക്കു ലയിപ്പിക്കും എന്ന ഘട്ടത്തിൽപോലും സിംഹാസനത്തിനുവേണ്ടി അവകാശികൾ പരസ്പരം ഗൂഢാലോചന നടത്തുകയായിരുന്നു. അന്നു് രാമചന്ദ്രദേവിനെ മോചിപ്പിച്ചു കൊണ്ടുവരികയെന്നതു് തികച്ചും ദുസ്സാദ്ധ്യമായിരുന്നു. അദ്ദേഹം ജീവിച്ചിരിപ്പുണ്ടോ അതോ മരിച്ചുപോയോ എന്നറിയാൻപോലും ആരും കട്ടക്കിലേയ്ക്കു് കാലെടുത്തുവെയ്ക്കുകയുണ്ടായില്ല.

അപ്പോഴെല്ലാം രാമചന്ദ്രദേവ് ബാർവാടീകോട്ടയിൽ കൂട്ടിലടച്ച പക്ഷിയെപ്പോലെ ഇരിക്കയായിരുന്നു.

തന്നെ സംബന്ധിച്ചിടത്തോളം ഖോർധയിലേയ്ക്കുള്ള വഴി എന്നെന്നേയ്ക്കുമായി അടഞ്ഞുകഴിഞ്ഞു എന്നാണദ്ദേഹം കരുതിയിരുന്നതു്.

അന്നു് ദീവാൻ-ഏ-ഖാസിൽ തകീഖാൻെറ ദർബാർ കൂടിയിരിക്കയാണു്. മന്ത്രിമാർ, സാമന്തപ്രഭുക്കൾ, ന്യായാധിപന്മാർ, രഹസ്യാന്വേഷണ ഉദ്യോഗസ്ഥന്മാർ, വിചാരിപ്പുകാർ തുടങ്ങി എല്ലാ ഉദ്യോഗസ്ഥന്മാരും തകീഖാൻെറ സ്വർണ്ണപ്പുരവതാനി വിരിച്ച വേദിക്കു താഴെ സ്വസ്ഥാനങ്ങളിലിരിക്കുന്നുണ്ടു്. പരിചാരകന്മാർ ഇരുവശത്തുംനിന്നു് ആലവട്ടം വീശുന്നു. മദ്യലഹരിയിൽ മത്തനായ തകീഖാൻ ഒരു തലയിണയും ചാരിയിരിക്കയാണു്. രാമചന്ദ്രദേവ് ഒരു മൂലയിൽ തലയും താഴ്ത്തി ഇരിക്കുന്നു,—വിധേയനായൊരു ദർബാറിയെപ്പോലെ.

ജീവിതത്തിലാദ്യമായാണു് രാമചന്ദ്രദേവ് ഇങ്ങനെ ഇരിക്കുന്നതു്. അതദ്ദേഹത്തെ വല്ലാതെ അസ്വസ്ഥനാക്കി. മനുഷ്യമൃഗമായ തകീഖാൻെറ വിവരക്കേടിനു് ജയജയ പാടാൻവേണ്ടി ഇങ്ങനെ ഇരിക്കുന്നതു് ഗജപതിവംശജനായ രാമചന്ദ്രദേവിനു് അസഹ്യമായിരുന്നു. പക്ഷേ, അദ്ദേഹത്തിനു് വേറെ വഴിയില്ല. ഈ നരാധമൻെറ ദയയെ ആശ്രയിച്ചാണു് അന്നു് ഖോർധയുടെ നിലനില്പുതന്നെ.

തകീഖാൻ തുക്കിയായിരുന്നില്ല. അയാൾ പുതുതായി മാർഗ്ഗം കൂടിയതാണു്. പുറമേ സുജാഖാൻെറ ജാരപുത്രനെന്ന നിലയിലാണു് എല്ലാവരും അയാളെ അറിഞ്ഞിരുന്നതു്. അതുകൊണ്ടു് മുഗളന്മാരെപ്പോലെ പരിഷ്കൃതമായ രസികത്തങ്ങളൊന്നും തകീഖാനുണ്ടായിരുന്നില്ല. അയാളുടെ നീരസമായ ഹൃദയത്തിലും കൂട്ടതലും മതഭ്രാന്തായിരുന്നു.

എന്നാലും തകീഖാൻ ആ സമയത്തു് ആരേയോ പരിഹസിച്ചുകൊണ്ടു് എന്തോ ഒരു ഫലിതം തിവിട്ടു. തകീഖാൻെറ വായിൽനിന്നു് ഇതുവരെയാരും പരിഹാസോക്തികൾ കേട്ടിട്ടില്ല. ഇപ്പോൾ അതുകേട്ടപ്പോൾ ദർബാറിലുണ്ടായിരുന്നവ

ടെല്ലാം പൊട്ടിച്ചിരിച്ചു. ജീവിതത്തിലിന്നോളം ഇത്ര രസകരമായൊരു ഫലിതം തങ്ങളാരും കേട്ടിട്ടില്ലെന്നമട്ടിൽ.

ഹായ്, ശക്തിയുടെ മുമ്പിൽ ദൈന്യതയും ഐശ്വര്യമായിത്തീരുന്നു. ആത്മനിന്ദ ആത്മപ്രശംസയായി മാറുന്നു. കാൽനക്കുന്നതുപോലും ആളുകളിവിടെ പൌരുഷമായി കണക്കാക്കുന്നു..........സദസ്യരുടെ ഓരോ വാക്കിലും മുഖസ്തുതിമാത്രം. വാക്കിനുവാക്കിനു് തല കുമ്പിട്ടുവണങ്ങുന്ന ആചാരരീതി കണ്ടു് പരിചയമില്ലാത്ത ഒരാൾക്കും ഇതൊന്നും മനസ്സിലാവില്ല. രാമചന്ദ്രദേവിനും മനസ്സിലാക്കാൻ കഴിഞ്ഞില്ല. തന്റെ മനസ്സിലെ മട്ടപ്പു നിയന്ത്രിക്കാനും അദ്ദേഹത്തിനു് കഴിഞ്ഞില്ല.

സദസ്യരുടെ വിവരംകെട്ട ഹാസ്യപ്രകടനത്തിൽ പങ്കെടുക്കാതെ രാമചന്ദ്രദേവ് ശിലാപ്രതിമപോലെ അനങ്ങാതിരുന്നു. ധിക്കാരസൂചകമായ അദ്ദേഹത്തിന്റെ ഈ നിലപാടു കണ്ടു് അടുത്തിരുന്ന ജഗത്സേഠ് ഫതഹ്ചന്ദ് പതുക്കെ പറഞ്ഞു: "ചിരിക്കൂ................മഹാരാജാവേ,................ ചിരിക്കൂ............"

എന്നിട്ടു് ദർബാറിലെ ചിട്ടകൾ പഠിപ്പിച്ചുകൊടുക്കാൻ വേണ്ടി അദ്ദേഹം രണ്ടുവരി കവിതചൊല്ലി:

"അഗർ ഷാ രോജ് രാ ഗോയേദ് ശാബ് അസ്ത് ഇൻ
ബേവായദ് ഗുഫ്ത് ഇനക് മാ പർവീൻ."

"രാജാവു് പകൽ രാത്രിയാണെന്നു പറഞ്ഞാൽ എന്താണു് മറുപടി പറയേണ്ടതെന്നറിയുമോ? അതാ ചന്ദ്രനേയും നക്ഷത്രങ്ങളേയും കാണുന്നുണ്ടല്ലോ എന്നു പറയണം."

സദസ്യരുടെ പൊട്ടിച്ചിരി അപ്പോഴും നിലച്ചിരുന്നില്ല. തകീഖാനെ കേൾപ്പിക്കാൻവേണ്ടി "അത്യുഗ്രം, പൊടിപൊടിച്ചു" എന്നും മറ്റും വിളിച്ചുപറയുന്നതിൽ സദസ്യർ തമ്മിൽ ഒരു മത്സരംതന്നെ നടക്കുന്നപോലെ തോന്നി.

വേദനാജനകമായ ഈ ചുററുപാടിൽ ലക്ഷ്മീപരമഗുരുവിന്റെ പാദുകശബ്ദംകൊണ്ടു് അന്നു് ലാൽബാഗ് മുഖരിത

മായി. ഒരു സേവകൻ വന്നു് താണുവണങ്ങിക്കൊണ്ടു് ഏതോ ഒരു കാഫിർ സന്യാസി ദീനവത്സലനായ പൊന്നു തിരുമേനിയെ മുഖം കാണിക്കാൻ വന്നിരിക്കുന്നു എന്നു് തിരുമനസ്സുണർത്തിച്ചു.

സഭാവാസികരം ഒന്നടങ്കം ചോദിച്ചു: ''ആരാണാ കാഫിർ സന്യാസി?''

പരിചാരകൻ പറഞ്ഞു: ''ഘോർധാരാജാവിൻെറ പുരോഹിതനാണെന്നാണു് പറഞ്ഞതു്.''

തകീഖാൻെറ അനുമതിനേടി അന്നു് ലക്ഷ്മീപരമഗുരു ഉറച്ച കാൽവെപ്പുകളോടെ ദീവാൻ-ഏ-ഖാസിൽ പ്രവേശിച്ചു.

ലക്ഷ്മീപരമഗുരു തകീഖാനെ താണുവണങ്ങിയില്ല. അദ്ദേഹത്തിൻെറ ബലിഷ്ഠവും വടിവൊത്തതുമായ ശരീരം കുനിഞ്ഞില്ല. തല താണില്ല. ഇത്രയും അനാദരസൂചകമായ രീതിയിൽ തകീഖാൻെറ മുന്നിലേയ്ക്കു് കടന്നുവരാനാരെങ്കിലും ധൈര്യപ്പെട്ടുമെന്നു് ചിന്തിക്കാൻപോലും സഭാവാസികരംക്കു് കഴിഞ്ഞിരുന്നില്ല. പക്ഷേ, ഗജപതി പുരുഷോത്തമദേവ് കാഞ്ചി വിജയംകഴിഞ്ഞു തിരിച്ചുവരുമ്പോരം ആരാണോ തൻെറ മന്ത്രശക്തികൊണ്ടു് ഗോദാവരിനദിയിൽ അസമയത്തു് വേലിയേററമുണ്ടാക്കി കാഞ്ചിസേനയെ ഗോദാവരിനദി കടക്കാൻ സമ്മതിക്കാതെ പിന്തിരിപ്പിക്കുകയും അങ്ങനെ ഗോദാവരീവർദ്ധന മഹാപാത്ര എന്ന ബഹുമതി നേടുകയും ചെയ്തതു്, അദ്ദേഹത്തിൻെറ ശിരസ്സു് ജഗന്നാഥ മഹാപ്രഭുവിൻെറ മുമ്പിലല്ലാതെ മററാരുടെ മുമ്പിലും കുനിയുകയില്ല.

കാഫിർ സന്യാസിയുടെ ഈ ധിക്കാരത്തിനു് എന്തു ശിക്ഷയാണു് നല്കുകയെന്നറിയാനുള്ള ഉൽക്കണ്ഠയോടെ ഇരിക്കുകയായിരുന്നു സഭാവാസികരം. പക്ഷേ, ലക്ഷ്മീപരമഗുരുവിൻെറ നെററിയിലെ വലിയ സിന്ദൂരപ്പൊട്ടും രോമാവൃതമായ മുഖത്തെ കത്തിയെരിയുന്ന കണ്ണുകളും മാറത്തെ രുദ്രാക്ഷമാലയും വലംകയ്യിൽ പിടിച്ചിരുന്ന നീണ്ട ത്രിശൂലവും തകീഖാനെ വശീകരിച്ചപോലെ തോന്നി.

തകീഖാൻ വിനയാന്വിതമായ സ്വരത്തിൽ പറഞ്ഞു: "ഇരിക്കൂ."

ലക്ഷ്മീപരമഗുരു സാഭിമാനം പറഞ്ഞു: "മ്ലേച്ഛന്റെ സിംഹാസനത്തിനു താഴെ ഏതെങ്കിലും സന്യാസി ഇരിക്കുന്നതു് ശാസ്ത്രദൃഷ്ട്യാ നിഷിദ്ധമാണു്."

അപ്പോൾ തകീഖാൻ അദ്ദേഹത്തിന്റെ ആഗമനോദ്ദേശം അന്വേഷിച്ചു. അദ്ദേഹത്തിന്റെ അഭീഷ്ടം തനിക്കു് സ്വീകാര്യമാണെന്നറിയിക്കുകയും ചെയ്തു.

ലക്ഷ്മീപരമഗുരു തകീഖാന്റെ പാതിയടഞ്ഞ കണ്ണുകളിൽ അഗ്നിശിഖപോലെ കത്തിജ്ജ്വലിക്കുന്ന വശീകരണശക്തിയുള്ള തന്റെ ദൃഷ്ടികളുറപ്പിച്ചുകൊണ്ടു് കനത്ത സ്വരത്തിൽ പറഞ്ഞു: "ഖോർധാ സിംഹാസനം ഒഴിഞ്ഞുകിടക്കുകയാണു്. രാമചന്ദ്രദേവിനെ കൂട്ടിക്കൊണ്ടുപോവാൻ വന്നതാണു് ഞാൻ."

വശീകൃതനെന്നപോലെ തകീഖാനു മറുപടി പറഞ്ഞു: "എനിക്കു് സമ്മതമാണു്."

അതിൽപിന്നെ വഴിതെററിപ്പോയ വിവരമില്ലാത്ത ഒരു കുട്ടിയെ കൈപിടിച്ചു് അപരിചിതമായ വഴിയിലൂടെ തിരിച്ചു കൊണ്ടുപോകുന്നപോലെ ലക്ഷ്മീപരമഗുരു അന്നു് രാമചന്ദ്രദേവിനെ തകീഖാന്റെ വ്യൂഹത്തിൽനിന്നു മോചിപ്പിച്ചു കൊണ്ടുവന്നു. തകീഖാൻ നിശ്ശബ്ദം നിശ്ചലം നോക്കിക്കൊണ്ടു നിന്നതേയുള്ളു. സഭാവാസികൾ പരസ്പരം ആശ്ചര്യത്തോടെ നോക്കിനിന്നു.

ആ ലക്ഷ്മീപരമഗുരുവാണു് രാമചന്ദ്രദേവിന്റെ ഒരേയൊരു ഗുണകാംക്ഷിയും ഉപദേഷ്ടാവും.

ലക്ഷ്മീപരമഗുരു മുറിയിൽ പ്രവേശിച്ചപ്പോൾ രാമചന്ദ്രദേവ് എഴുന്നേററു് അദ്ദേഹത്തിന്റെ കാൽതൊട്ടു വന്ദിച്ചു. ലക്ഷ്മീപരമഗുരു കൈപൊക്കി അഭയമുദ്രയിൽ അദ്ദേഹത്തെ ആശീർവദിച്ചു.

ശോകാകുലമായ സ്വരത്തിൽ രാമചന്ദ്രദേവ് പറഞ്ഞു: ''ഞാൻ രത്നവേദിക്കടുത്തുചെന്ന് ശ്രീജഗന്നാഥ ദർശനം നടത്താൻ പാടില്ലെന്ന് മുക്തിമണ്ഡപം തീരുമാനിച്ച വിവരം അങ്ങു കേട്ടില്ലേ?''

ലക്ഷ്മീപരമഗുരു ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഞാനതിനും ഏർപ്പാടു ചെയ്തിട്ടുണ്ട്. ജഗന്നാഥനിൽനിന്ന് നിങ്ങളെ അകററുന്നില്ലല്ലോ. ഹൃദയത്തെ ശ്മശാനമാക്കിയാലല്ലാതെ അവിടെ മഹാഭൈരവൻ ഉണരുന്നതെങ്ങനെ? അവിടുത്തെ ആശ്രയിക്കുന്നതാരായാലും അയാറം മുങ്ങുന്നു.''

രാമചന്ദ്രദേവ് നിസ്സഹായസ്വരത്തിൽ ചോദിച്ചു: ''അപ്പോറം ഞാനും മുങ്ങുമെന്നാണോ?''

പരമഗുരുവിൻെറ ചുണ്ടുകളിൽ നിഗൂഢമായൊരു പുഞ്ചിരി പൊട്ടിവിടന്നു. അദ്ദേഹം പറഞ്ഞു: ''നിങ്ങറം മുങ്ങാനിനിയും ബാക്കിയുണ്ടോ?''

# അദ്ധ്യായം നാല്

## 1

സിംഹള–ബ്രഹ്മപുരിലെ ദധിവാമന ക്ഷേത്രത്തിലെ മേഘനാദപ്രാചീരത്തിന്റെ പടിഞ്ഞാറുഭാഗം മുഴുവനും പൊളിച്ചു കഴിഞ്ഞു.

അങ്ങുമിങ്ങും കുമ്പാരം കൂട്ടിയിട്ട കല്ലുകൾ ഏതോ പഴയ ചരിത്രാവശിഷ്ടങ്ങളെപ്പോലെ തോന്നിച്ചു. പുറത്തെ മതിൽ പൊളിച്ചശേഷം ശ്രീകോവിലിന്മേൽ ആക്രമണം തുടങ്ങിയിരിക്കയാണു്.

ഗാജിസുൽത്താൻബേഗ് ഒരു മട്ടക്കുതിരപ്പുറത്തിരുന്നു് ആക്രമണത്തിനു് നേതൃത്വം നല്കുന്നുണ്ടു്. നൂറോളം കൂലിക്കാർ ക്ഷേത്രത്തിന്മേൽ ഇടിച്ചും കുത്തിയും തളർന്നിരിക്കയാണു്. ഈ ക്ഷേത്രത്തിനു് ഇത്ര ഉറപ്പുണ്ടാകുമെന്നു് ഗാജിമിയാൻ മുൻകൂട്ടി അറിഞ്ഞിരുന്നില്ല. എങ്കിലയാൾ പിപിലീസൈന്യാധിപനോടു് പീരങ്കി വാങ്ങിക്കൊണ്ടു വരുമായിരുന്നു. നൂറാളുകളെപ്പറിച്ചിടിച്ചാൽ ക്ഷേത്രത്തിനധികനേരത്തെ ആയുസ്സുണ്ടാവില്ലെന്നാണയാൾ കരുതിയിരുന്നതു് ക്ഷേത്രം പൊളിക്കുന്നവർ ഇടിച്ചും കുത്തിയും തളർന്നു........ഇടിയല്പം പതുക്കെയായാൽ ഗാജിമിയാൻ ഭ്രാന്തനെപ്പോലെ വിളിച്ചുകൂവും— ''അല്ലാഹോ അക്ബർ?''

ഗാജിമിയാന്റെ അലച്ചുകേട്ടാൽ ക്ഷേത്രം പൊളിക്കുന്നവർ കൂടുതൽ വീറോടെ കുത്താനും ഇടിക്കാനും തുടങ്ങും. സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിലെ മുളങ്കാടുകളാൽ ചുററപ്പെട്ട അനക്കമററ അന്തരീക്ഷം ആ ഭയങ്കരമായ ആഘാതമേററു് വാവിട്ടുകര

യുന്നപോലെ തോന്നി. ക്ഷേത്രത്തിൽനിന്നു് സുരക്ഷിതമായ അകലത്തു് നൂറിലേറെ ആളുകൾ നിശ്ശബ്ദരായി നിസ്സഹായവും ഭയചകിതവുമായ മിഴികളോടെ ക്ഷേത്രധ്വംസകരെ നോക്കിനില്ക്കുന്നുണ്ടായിരുന്നു. ക്ഷേത്രത്തിലെ ഏതെങ്കിലും പരിചിതമായ ഭാഗം അഥവാ പുറംചുമരിലെ ഏതെങ്കിലു പ്രതിമ പൊളിഞ്ഞുവീഴുമ്പോൾ അവർ പരസ്പരം കാണിച്ചു കൊടുക്കും. ക്ഷേത്രത്തിന്മേൽ പതിച്ചിരുന്ന ഓരോ പ്രഹരവും അവരുടെ ഹൃദയത്തിൽ ചുററികകൊണ്ടുള്ള മേട്ടമായിട്ടാണ വർക്കു് അനുഭവപ്പെട്ടിരുന്നതു്. അനേരത്തവരുടെ മുഖത്തെ രേഖകൾ വേദനകൊണ്ടു് ചുളിയും. കണ്ണുകൾ ബാഷ്പാകുലങ്ങളാകും. എന്നാൽ അവരിലാരുംതന്നെ അതിനെതിരായി ചെറുവിരലൊന്നുയർത്താൻ ധൈര്യപ്പെട്ടിരുന്നില്ല. അവിടെ കൂടിനിന്നിരുന്നവരിലാരെങ്കിലും വിരലൊന്നുയർത്തിയിരുന്നെങ്കിൽ ഗാജിമിയാനും അയാളുടെ കൂട്ടാളികളും ഓടിപ്പോകുമായിരുന്നു. പക്ഷേ, ഏതോ അകാരണമായൊരു ഭയം അവരെ നിഷ്ക്രിയരും നിസ്സഹായരുമാക്കിത്തീർത്തു.

ഒൽതലാമലയുടെ താഴെ സ്ഥിതിചെയ്യുന്ന സിംഹള-ബ്രഹ്മപുർ ഗ്രാമത്തിലെ ഗന്ധനായകന്റെ മണ്ഡപവും ദധിവാമനക്ഷേത്രവും ഖോർധാരാജ്യം മുഴുകെ പുകൾപെറ്റതാണു്. ഭോയീരാജവംശത്തിലെ ഒന്നാമത്തെ രാജാവു് മുകുന്ദദേവനെന്ന പേരിൽ പ്രസിദ്ധനായ രാമചന്ദ്രദേവിന്റെ കാലത്താണിവിടെ ദധിവാമനക്ഷേത്രവും മണ്ഡപവും നിർമ്മിച്ചതു്. അതിന്റെ പുറകിൽ ഒറീസ്സയുടെ ചരിത്രത്തിലെ ദുരന്തമായ ആ അദ്ധ്യായം—ഇന്നതു് കേവലം ഒരോർമ്മയായി മാത്രമേ അവശേഷിക്കുന്നുള്ളു. ഏതെങ്കിലും പരാക്രമിയായ മഹാരാജാവോ സേനാധിപനോ അല്ല, വെറുമൊരു സാധാരണ ഗൃഹസ്ഥനും കൃഷിക്കാരനുമായ ബിശർമഹാന്തി കാലാപഹാഡു് എന്ന യവനസേനാധിപനിൽനിന്നു് ജഗന്നാഥനെ രക്ഷപ്പെടുത്താൻവേണ്ടി സഹിച്ച ക്ലേശത്തിന്റേയും സാഹസികതയുടേയും കഥയാണതു്—ആ കഥയാണീ ക്ഷേത്രത്തിലെ പൂപ്പുപിടിച്ച മതിലുകളിന്മേൽ അദൃശ്യമായ ശിലാലേഖന

ങ്ങളെപ്പോലെ കുറിച്ചിട്ടിരിക്കുന്നതു്. ബിശർമഹാന്തി ഗൌഡ ദേശത്തുനിന്നു് ജഗന്നാഥനേയുമെടുത്തു് ബ്രഹ്മപൂരിൽ തിരിച്ചെത്തിയശേഷം പുതിയ വിഗ്രഹം നിർമ്മിക്കാൻവേണ്ടി വളരെയേറെ അന്വേഷണം നടത്തിയശേഷമാണു് ശാസ്ത്രോക്ത ലക്ഷണയുക്തമായ "ദാരു" ലഭിച്ചതു്. അതിന്റെ ഓർമ്മ-യ്ക്കാണു് ഇവിടെ ആ സ്ഥലത്തു് ദധിവാമനക്ഷേത്രം നിർമ്മിച്ചതു്. ആ ക്ഷേത്രമാണിപ്പോൾ ഗാജിമിയാന്റെ മതഭ്രാന്തു കാരണം തല്ലിപ്പൊളിക്കുന്നതു്.

ഗാജിസുൽത്താൻബേഗ് അടുത്തേതോ ഗ്രാമത്തിലൊരു പള്ളി പണിയുന്നുണ്ടു്. ഈ ക്ഷേത്രത്തിലെ കല്ലുകളെക്കൊണ്ടാണു് പള്ളിയുടെ അടിത്തറ പണിയുന്നതു്. ഗാജിസുൽത്താൻബേഗ് പ്രബല പരാക്രമിയായിരുന്നു. അതോടൊപ്പം തന്റെ മന്ത്രശക്തികൊണ്ടു് കളവുപോയ സാധനങ്ങൾ പുറത്തു കൊണ്ടുവരിക, കള്ളന്മാരെ കണ്ടുപിടിക്കുക, അസാധ്യ രോഗങ്ങൾ സുഖപ്പെടുത്തുക തുടങ്ങിയ അത്ഭുതസിദ്ധികളും അദ്ദേഹത്തിനു് വശമായിരുന്നു. അദ്ദേഹം നായബ്നാജിം തകീഖാന്റെ ആജ്ഞയനുസരിച്ചു് പരമകാരുണികനായ അള്ളാവിന്റെ ഉതക്കത്തോടുകൂടി ഈ പ്രദേശത്തൊരു പള്ളി പണിയാൻ വന്നതാണു്. ഖോർധാരാജാവു് ഹാഫിസ്കാദർബേഗും മതം മാറി മാർഗ്ഗം കൂടിയല്ലോ! അതുകൊണ്ടിനി ഗാജിമിയാനെ എതിർക്കാൻ ആരുണ്ടു്? നോക്കിനില്ക്കുന്നവർക്കു് സ്വതന്ത്രമായൊന്നു് നെടുവീർപ്പിടാൻപോലും കഴിഞ്ഞിരുന്നില്ല.

തൈലങ്കമുകുന്ദഹരിചന്ദന്റെ വാഴ്ചക്കാലത്തെ പത്താമബ്ദം, 1488-ൽ നടന്ന കഥയാണു്.

കാലാപഹാഡിനെപ്പററിയുള്ള പേടിപ്പെടുത്തുന്ന ഓർമ്മയും അതോടൊപ്പം ബിശർമഹാന്തിയുടെ നിർഭയത്വവും ഇന്നു് വെറും കഥകളായിത്തീർന്നിരിക്കുന്നു. പക്ഷേ, അന്നു് ഒറീസ്സയുടെ ഓരോ മുക്കിലും മൂലയിലും ഈ കഥ പ്രളയഭീതി ജനിപ്പിച്ചിരുന്നു. അന്നും ഒറീസ്സയുടെ അഭിശപ്തമായ ചരിത്രത്തിൽ ക്ഷുദ്രമായ സ്വാർത്ഥം നീചമായ കൊലച്ചതി നടത്തി ദേശദ്രോഹത്തിന്റെ കൊലവാളയത്തി. അന്നു് രാജുഖാൻ കാലാ

പഹാഡിന്റെ വീരതയും പരാക്രമവും കൊണ്ടല്ല മറിച്ച്, സാരംഗഗഢിലെ ദുർഗ്ഗപതി രാമചന്ദ്രഭഞ്ജിന്റെ നികൃഷ്ടമായ വിശ്വാസവഞ്ചനമൂലമാണ് ഒറീസ്സയുടെ ചരിത്രത്തിന്മേൽ ദുർവ്വിധിയുടെ യവനിക വീണത്. കാലാപഹാഡിനോട് യുദ്ധംചെയ്ത് അവസാനം ഗജപതി മുകുന്ദദേവ് പ്രാണൻ വെടിഞ്ഞിരുന്നെങ്കിൽ ദുഃഖം തോന്നുമായിരുന്നില്ല. പക്ഷേ, കൊലയാളിയായ രാമചന്ദ്രഭഞ്ജിന്റെ പിന്നിൽനിന്നുള്ള കുത്തേററാണ് അദ്ദേഹം മരണപ്പെട്ടതെന്നത് ചരിത്രത്തിന്റെ ഒരു വികൃതിയായി അവശേഷിക്കുന്നു.

കട്ടക്കിൽ അധികാരം സ്ഥാപിച്ചശേഷം കാലാപഹാഡ് പുരീ ശ്രീക്ഷേത്രത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. ജഗന്നാഥ ക്ഷേത്രം ആക്രമിക്കപ്പെടുമെന്നും ജഗന്നാഥനെ കളങ്കപ്പെടുത്തു മെന്നും ഉറപ്പായപ്പോൾ ദിവ്യസിംഹദേവ് പരീഛാ ആദ്യ മായി വിഗ്രഹങ്ങളെല്ലാമെടുത്ത് കാഞ്ചിനദിയിലൂടെ ചിലികാതീരത്തെ ഛപാലീ ഹാഥീപഡാ ഗ്രാമത്തിൽ ഭൂമി ക്കടിയിൽ ഒളിപ്പിച്ചുവെച്ചു. പക്ഷേ, ദാൻപഹാന്താ സിംഹ നിൽനിന്ന് ആ സ്ഥലത്തെപ്പററി മനസ്സിലാക്കി കാലാപ ഹാഡ് വിഗ്രഹങ്ങളെല്ലാം ആനപ്പുറത്തു കയററി ഗൌഡനിര ത്തിലേയ്ക്ക് കൊണ്ടുപോയി. ഹിന്ദുജനതയുടെ ശിരോരത്ന മായ ജഗന്നാഥനെ വിറകിൻകൊള്ളിപോലെ കത്തിച്ച് വെണ്ണീറാക്കിക്കളയുകയായിരുന്നു അയാളുടെ ഉദ്ദേശ്യം.

അന്ന് ഒറീസ്സയിൽ സ്വാതന്ത്ര്യമായ രാജാധികാരമുണ്ടായിരു ന്നില്ല. ജനശക്തി മുതുകെല്ലൊടിഞ്ഞു കിടക്കുകയായിരുന്നു. കാലാപഹാഡിനെ ചെറുക്കാൻ, ജഗന്നാഥനെ രക്ഷിക്കാൻ, അംഗന്നാരൊററ ആളും മുന്നോട്ടുവന്നില്ല. ഒറീസ്സയിലെ ഓരോ വീട്ടിൽനിന്നും വിഫലമായ 'ഹാ—ഹാ'രവം മാത്രം മുഴങ്ങി ക്കേട്ടു. രാജ്ജുഖാൻ കാലാപഹാഡ് ജഗന്നാഥനെ തോൽക്കയർ കൊണ്ടു വരിഞ്ഞുകെട്ടി ബഡ്ദാണ്ഡിലേയ്ക്ക് കൊണ്ടുപോയി. വീടുവീടാന്തരം വിധവകളുടെ നിസ്സഹായമായ വിലാപം പോലെ ഒരു വ്യർത്ഥതാബോധം മാത്രം നിലനിന്നു.

പക്ഷേ, അന്ന് അസഹായനും അജ്ഞാതനും അസ്ഥിമാത്ര ശരീരനും ചുക്കിച്ചുളിഞ്ഞ മുഖത്തോടുകൂടിയവനുമായ ബിശർ മഹാന്തി വിശന്നുവലഞ്ഞ ഒരു ഭിക്ഷുവെപ്പോലെ ഗൌഡനിര ത്തിലൂടെ ജഗന്നാഥനെ പിന്തുടർന്നുകൊണ്ട് മുഗൾസൈന്യ ത്തിന്റെ പുറകെ നടക്കുന്നുണ്ടായിരുന്നു. കാവിനിറമുള്ളൊരു നീളൻ കുപ്പായമാണ് അയാൾ ധരിച്ചിരുന്നത്. കഴുത്തി ലൊരു മൃദംഗം കെട്ടിത്തൂക്കിയിരുന്നു. നാമാവലിയെഴുതിയ മേൽമുണ്ട് തലയിൽ കെട്ടിയിരുന്നു. അയാൾ സന്തുഷ്ടചിത്ത നായി ഭജന പാടിക്കൊണ്ടും മൃദംഗം വായിച്ചുകൊണ്ടും നടക്കു കയാണ്—

ദേഖോശൂന്യദേഹീഹൃദയേശൂന്യരേ,
ശൂന്യമന്ദിർതോ നിദ്രിതപഡാഹൈ
ശൂന്യ മേ ലഗീ ഹൈ ലീലാരേ........
മൻ........ദേഖ് രേ........

പഠാൻ സൈനികർ ബിശർമഹാന്തിയെ തീരെ ശ്രദ്ധിച്ചി രുന്നില്ല. വീട്ടിലേയ്ക്ക് തിരിക്കുന്ന ഏതോ വൈഷ്ണവനായി രിക്കും എന്നുകരുതി ആരും അയാളെപ്പററി അന്വേഷിച്ചതേ ഇല്ല.

പക്ഷേ, ബിശർമഹാന്തിയെ അറിയുന്നവർ പരസ്പരം ചോദിച്ചു: "അല്ലാ, ബിശർമഹാന്തിക്കെന്താ ലക്കു തെറ്റിയോ?

ബിശർമഹാന്തി പാടുന്നതിനിടയ്ക്ക് ഭ്രാന്തന്മാരെപ്പോലെ വിളിച്ചുപറയുകയും ചെയ്തിരുന്നു: "ഇതും ആ ഇച്ഛാമയനായ ശൂന്യപുരുഷന്റെ ഇച്ഛയാണ്. സ്വന്തം ഇച്ഛയാലാണ് തോൽ ക്കയർകൊണ്ട് സ്വയം വരിഞ്ഞുകെട്ടിച്ചതു്. ആനപ്പുറത്തു കയററി ഗൌഡനിരത്തിലൂടെ സ്വയം വലിച്ചിഴപ്പിക്കുന്നതും സ്വന്തം ഇച്ഛയാൽതന്നെ. അവിടുത്തെ ഇച്ഛയുണ്ടെങ്കിൽ അവി ടുന്ന് സ്വയം തിരിച്ചുവരികയും ചെയ്യും."

എന്നിട്ട് വീണ്ടും ഭ്രാന്തനെപ്പോലെ മൃദംഗമടിച്ച് ഭജന ചൊല്ലാൻ തുടങ്ങും.—

ശൂന്യമയ് കേ ഘർ മചീ ഹൈ ചഹൽ
അനാഹത ധ്വനി നാദ് രേ!
മൻ സുൻ രേ!

ബിശർമഹാന്തി ഇങ്ങനെ ഭജനചൊല്ലുന്നതും മൃദംഗം വായിക്കുന്നതുംകണ്ടു് ശോകമൂകമായ ആ സാഹചര്യത്തിൽപോലും ആളുകൾക്കു് ചിരിയടക്കാൻ കഴിഞ്ഞില്ല. അവർ പറഞ്ഞു: ''നേരാണു്, ബിശർമഹാന്തിക്കു് നട്ടബു്ഭ്രാന്താണു്!''

പക്ഷേ, ഉടനെതന്നെ ആളുകളുടെ ദൃഷ്ടിപതിയുക ജഗന്നാഥനിലാണു്. ജഗന്നാഥനെ തോൽക്കയർകൊണ്ടു് വരിഞ്ഞുകെട്ടി ആനപ്പുറത്തുകയററി ഗൌഡനിരത്തിലൂടെ വലിച്ചിഴച്ചുകൊണ്ടുപോവുകയാണു്. ഒറീസ്സയുടെ പരദേവതയായ ജഗന്നാഥൻെറ ഈ ദുരേ്യാഗംകണ്ടു് ആളുകൾക്കു് മുഗൾ രാജശക്തിയെപ്പററി മതിപ്പുണ്ടാകണമെന്നു കരുതി ഏററവും നികൃഷ്ടമായ രീതിയിലാണു് വിഗ്രഹങ്ങൾ ആനപ്പുറത്തുനിന്നു് കെട്ടിത്തൂക്കിയിരുന്നതു്.

നിരത്തിനിരുവശത്തും ആബാലവൃദ്ധം ജനങ്ങൾ കൂട്ടംകൂട്ടമായി സുരക്ഷിതമായ ദൂരത്തുനിന്നു് ഹൃദയഭേദകമായ ഈ കാഴ്ച നോക്കിനില്ക്കുന്നുണ്ടായിരുന്നു. മറുത്തുപറയാനോ ചെറുത്തുനിൽക്കാനോ അവർക്കു് ശക്തിയുണ്ടായിരുന്നില്ല. അവരുടെ കണ്ണുകളിൽ കണ്ണീർ വററിപ്പോയിരുന്നു. മനസ്സിനെ മഥിക്കുന്ന നെടുവീർപ്പു മാത്രമേ അവശേഷിച്ചിരുന്നുള്ളു. അവരുടെ ഹൃദയത്തിലെ മൃദുലതന്ത്രികളെ ആരോ ഇരുമ്പുമുട്ടികൊണ്ടു് അടിച്ചുടയ്ക്കുന്നപോലെ തോന്നി. നിരത്തിൻെറ വളവിൽ ആന കണ്ണിൽനിന്നു് മറയുമ്പോൾ ആളുകൾ കഴുത്തുനീട്ടി നോക്കുകയാണു്............ഇതൊരുപക്ഷേ ശ്യാമളകോമളമായ ആ തിരുമുഖത്തിൻെറ അന്തിമദർശനമാണെങ്കിലോ!

പക്ഷേ, ബിശർമഹാന്തി എല്ലാവരും കേൾക്കുമാറു് ഉച്ചത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു: ''മഥുരയിലെ നിരത്തുകളിലൂടെ ഇതേപോലെ കൃഷ്ണനും അക്രൂരനാൽ വലിച്ചിഴയ്ക്കപ്പെട്ടിട്ടില്ലേ? ശ്രീരാമനും വനവാസത്തിനു് പോകേണ്ടിവന്നിട്ടില്ലേ?

ഗൌഡദേശത്തെത്തി ഗംഗാതീരത്തു് ദാരുശില്പങ്ങൾ കത്തിക്കാൻവേണ്ടി കാലാപഹാഡ് അഗ്നികുണ്ഡം തയ്യാറാക്കിവച്ചി

രുന്നു. പക്ഷേ, ഇതെന്തൊരു വിചിത്രമരമാണ്, ഇതിന്ന് തീപിടിക്കുന്നില്ലല്ലോ. ഏഴുകോൽ പൊക്കത്തിൽ തീജ്വാലകൾ ആളിപ്പടർന്നു. എന്നിട്ടും വിഗ്രഹങ്ങൾ കത്തിക്കരിയുന്നില്ല. കാലാപഹാഡ് ക്രുദ്ധനായി വിഗ്രഹങ്ങളെല്ലാം ഗംഗാജലത്തിൽ ഒഴുക്കിക്കളഞ്ഞു.

ഈ അവസരത്തിനുവേണ്ടി കാത്തിരിക്കുകയായിരുന്നു ബിശർമഹാന്തി. ജഗന്നാഥന്റെ പാതികത്തിയ വിഗ്രഹത്തിൽനിന്ന് അദ്ദേഹം ബ്രഹ്മത്തെയെടുത്ത് തന്റെ ബ്രഹ്മത്തിന്റെ തോലിന്നടിയിൽ സൂക്ഷിച്ചുവെച്ചു.

പക്ഷേ, പിന്നീട് കരയിലൂടെ തിരിച്ചുവരാൻ അദ്ദേഹത്തിന്ന് ധൈര്യംപോര. ഇത്രയും കഷ്ടപ്പെട്ട് ബിശർ മഹാന്തി മഹാബ്രഹ്മത്തെ കട്ടെടുത്തുകൊണ്ടുവരികയാണെന്ന് മനസ്സിലാക്കി ശത്രുസൈനികർ ഒരുപക്ഷേ അദ്ദേഹത്തിന്റെ കൈയിൽനിന്ന് അത് തട്ടിപ്പറിച്ചെടുത്താലോ? യുഗങ്ങളോളം കഷ്ടപ്പെട്ടുനേടിയ ദുർല്ലഭമായ സ്വത്തുപോലെ ആ ബ്രഹ്മത്തെ തോലിന്നടിയിൽ ഒളിപ്പിച്ചുവച്ച് ബിശർമഹാന്തി ഒറീസ്സയിലേയ്ക്കു മടങ്ങുന്ന ഒരു "ബോയിതി"ൽ കയറി എത്രയോ ദിവസങ്ങൾക്കുശേഷം എങ്ങനെയോ കുജംഗിലെത്തി. അവിടെനിന്ന് ദസ്യുവെപ്പോലെ പതുങ്ങി ഖോർധയിലേയ്ക്കു നീങ്ങി. വളരെക്കാലത്തെ അരാജകത്വത്തിനു ശേഷം അമാത്യന്മാർ ഭോയി രാമചന്ദ്രദേവിനെ ഒറീസ്സയിലെ രാജാവായി അഭിഷേകംചെയ്തു. മാനസിംഹന്റെ സംരക്ഷണത്തിൽ ഒറീസ്സയിൽ വീണ്ടും ശാന്തി നിലനിന്നു.

രാമചന്ദ്രദേവ് രാജസേവകൻതന്നെ; സംശയമില്ല. പക്ഷേ സിംഹാസനത്തിൽ പ്രഭു എവിടെ? ജഗന്നാഥന്റെ സിംഹാസനം ശൂന്യമായി കിടക്കുകയാണ്, എന്നിരിക്കേ ഒറീസ്സയിൽ രാജാധികാരം എങ്ങനെയുണ്ടാവും? ആരും എത്തിനോക്കാതെ പൊട്ടിപ്പൊളിഞ്ഞുകിടക്കുന്ന ദേവാലയത്തിലെ പ്രതിധ്വനിപോലെ "ജഗന്നാഥ്! ജഗന്നാഥ്!" എന്ന ഒരൊററ മുറവിളി മാത്രമേ ഒറീസ്സയുടെ മണ്ണ്ഭൂമിയിൽനിന്ന് കേൾക്കാനുള്ളൂ........

അപ്പോഴേയ്ക്കും ബിശർമഹാന്തി ജഗന്നാഥന്റെ മഹാബ്രഹ്മ വുമെടുത്തു് ഒളിച്ചൊളിച്ചു് ഖോർധയിലെത്തിയിരുന്നു. ജഗന്നാഥൻ സ്വന്തം ഇച്ഛാനുസരണം തിരിച്ചുവന്നിരിക്കയാണു്. വീടുകൾതോറും ഉത്സവം ആഘോഷിക്കാൻ തുടങ്ങി. എന്നാൽ ഐതിഹാസികമായ ഈ മഹൽക്കാര്യം നിർവ്വഹിച്ചിട്ടുപോലും ബിശർമഹാന്തിയുടെ മനസ്സിൽ ലവലേശം അഹങ്കാരമുണ്ടായിരുന്നില്ല. ഇച്ഛാമയൻ തന്റെ ഇച്ഛയ്ക്കൊത്തു് സാധകന്മാരുടെ ബോായിതിൽ കയറി വന്നിരിക്കയാണു്. വഴിക്കു് എത്രയോ കൃഷിക്കാരുടേയും ഗൃഹസ്ഥന്മാരുടേയും വീടുകളിലെ കുറ്റികളിൽ തൂങ്ങിക്കിടന്നു് വന്നിരിക്കയാണു്, സ്വന്തം ഇഷ്ടാനുസരണം. ബിശർമഹാന്തി കേവലം നിമിത്തമാത്രമാണു്. അതിനു് താനെന്തെങ്കിലും പാരിതോഷികം അർഹിക്കുന്നുവെങ്കിൽ മൃദംഗത്തിന്റെ തോൽ, ബോായിതു്, മച്ചു്, കുറ്റികൾ ഇവയ്ക്കെല്ലാം അതേപോലെ പാരിതോഷികത്തിനു് അർഹതയുണ്ടു്. പിന്നീടു് നവകളേബരം നിർമ്മിച്ചു് ശൂന്യമായിക്കിടന്നിരുന്ന രത്നസിംഹാസനത്തിൽ ദേവപ്രതിഷ്ഠ നടത്തുന്നതിനുവേണ്ടി ഒറീസ്സയുടെ ഒരററംമുതൽ മറേറ അററംവരെ ഇളകിമറിഞ്ഞു. പക്ഷേ, വളരെയേറെ അന്വേഷണങ്ങൾക്കു ശേഷവും ശാസ്ത്രോക്തലക്ഷണയുക്തമായ "ദാരു" കിട്ടിയില്ല. അവസാനം ഇപ്പോൾ ദധിവാമനക്ഷേത്രം നിർമ്മിച്ച സ്ഥലത്തു നിന്നാണു് ജഗന്നാഥന്റെ അല്പം കൃഷ്ണാഭമായ ദാരു കണ്ടുകിട്ടിയതു്. അവിടെ ആരും എത്തിനോക്കാത്ത ഒരു കാട്ടുമുക്കിൽ അഞ്ചുകൊമ്പുകളുള്ള ഒരു മലവേപ്പുണ്ടായിരുന്നു. അതിന്റെ തടിയിൽ ശംഖ്—ചക്ര ചിഹ്നങ്ങൾ അങ്കിതമായിരുന്നു. മരച്ചുവട്ടിൽ പഴയ വലിയൊരു പുററുണ്ടായിരുന്നു. നിത്യേന രാവിലെ ആ പുററിൽനിന്നു് ഭീമാകാരനായൊരു സർപ്പം പുറത്തുവന്നു് പത്തിവിടർത്തി ആടും. ഇതേ സ്ഥലത്തു നിന്നാണു് ജഗന്നാഥ വിഗ്രഹത്തിനുള്ള 'ദാരു' കിട്ടിയതു്. ആ ഓർമ്മ നിലനിർത്താനാണു് രാമചന്ദ്രദേവ് ബ്രഹ്മപൂർ എന്ന പേരിൽ ഇവിടെ ഒരു ഊരു സ്ഥാപിച്ചതും ദധിവാമന ക്ഷേത്രം നിർമ്മിച്ചതും. രാമചന്ദ്രദേവ് ബിശർമഹാന്തിയെ

"ഗഡ്നായക്" എന്ന സ്ഥാനപ്പേരിൽ ആ ക്ഷേത്രനടത്തിപ്പിന്റെ മുഴുവൻ ചുമതലയും ഏല്പിച്ചുകൊടുത്തു. ക്ഷേത്രത്തിനുവേണ്ടി മുന്നൂററിറുപത്ത് ബീഗഭൂമിയും നീക്കിവച്ചു. സിംഹള–ബ്രഹ്മപൂരിലെ മണ്ഡപത്തിന്റേയും ദധിവാമനക്ഷേത്രത്തിന്റേയും കഥയിതാണ്.

അന്നുമുതൽ ഇന്നുവരെ സിംഹള–ബ്രഹ്മപൂർ മണ്ഡപത്തിൽ അഞ്ചുതലമുറകൾ വഴിപാടുകഴിച്ചിട്ടുണ്ട്. ബിശർമഹാന്തി മുതൽ കുഞ്ച്ഗഡ്നായക്‌വരെ അഞ്ചുതലമുറകൾ ഈ ക്ഷേത്രനടത്തിപ്പിന്റെ മേൽനോട്ടം വഹിച്ചിട്ടുണ്ട്. ഇന്നതിന്റെ ആ പഴയ സുവർണ്ണകാലം അസ്തമിച്ചിരിക്കയാണ്. മുഗൾ നായബ്നാജിംമാരുടെ കാലംതൊട്ടു പലതരത്തിലും ഗഡ്നായകന്മാരെ ഉപദ്രവിച്ചുകൊണ്ട് ഒറീസ്സയിലെ പൈക്ക്കളുടെ മുതുകെല്ലൊടിക്കാനുള്ള ഉദ്ദേശത്തോടെ നിരന്തരമായ പ്രവർത്തനം നടന്നുവന്നിരുന്നു. ഇത്തരം ഗ്രാമങ്ങളെ വലയം ചെയ്തുകൊണ്ട് മുസൽമാന്മാരുടെ ഗ്രാമങ്ങൾ സൃഷ്ടിക്കപ്പെടാൻ തുടങ്ങി. ജന്മനാ സൈനികജോലി തൊഴിലാക്കിയിട്ടുള്ള പഴയ തലമുറയിലെ പട്ടാണികൾക്ക് വീടും നിലവും നൽകി കൃഷിചെയ്ത് സമാധാനപൂർണ്ണമായ ജീവിതം നയിക്കാനുള്ള വ്യവസ്ഥയുണ്ടാക്കി. അതിനുവേണ്ടി ക്ഷേത്രങ്ങളുടെ കരമൊഴിവായ ഭൂമി പിടിച്ചെടുത്ത് ഈ സൈനികർക്കിടയിൽ വിതരണംചെയ്തു. ഇതുപോലെ സർധാപൂർ, മുകുന്ദപൂർ, ദിവ്യസിംഹപൂർ, ബോൽഗഡ്, കായിപദർ, രഥിപൂർ, ബൽരാംഗഡ് തുടങ്ങിയ പ്രസിദ്ധ ശാസനങ്ങളേയും ചൗപാഡികളേയും വലയംചെയ്തുകൊണ്ട് മുസൽമാന്മാരുടെ ഊരുകളുയർന്നുവന്നു. സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിനടുത്തും ഇതേപോലെ മുസൽമാന്മാരുടെ ഒരു ഊര് സ്ഥാപിതമായി. ക്ഷേത്രത്തിലെ വളരെയേറെ ഭൂമി ഇങ്ങനെ ഗഡ്നായകന്റെ കൈയിൽ നിന്ന് അന്യാധീനപ്പെട്ടു. കുഞ്ച്ഗഡ്നായകന്റെ കാലമായപ്പോഴേയ്ക്ക് ആ മുന്നൂററിറുപത്ത് ബീഗഭൂമിയിൽമൊത്തം അമ്പത് ബീഗഭൂമിയേ അവശേഷിച്ചിരുന്നുള്ളു. ക്ഷേത്രത്തിലെ ദ്വാദശപർവ്വം മററുത്സവങ്ങളും നടത്താൻവളരെ വിഷമിക്കേണ്ടിവന്നു. എന്നാലും സ്വയം പട്ടിണികിടന്നെങ്കിലും കുഞ്ച്ഗഡ്നായക് ആ ഉത്സവങ്ങളെല്ലാം എങ്ങനെയെങ്കിലും നടത്തിച്ചിരുന്നു.

''പീഡ'' സമ്പ്രദായത്തിലാണു് ഭധിവാമനക്ഷേത്രം നിർമ്മിച്ചിരുന്നത്. ഈ രീതിയിൽ നിർമ്മിക്കുന്ന ക്ഷേത്രങ്ങളുടെ ഒരുഭാഗം മറ്റെ ഭാഗത്തോടു് ഒട്ടിച്ചുവച്ചപോലെ തോന്നും. സൂക്ഷ്മമായ ശില്പചാതുരിയൊന്നും അതിൽ കാണുകയില്ല. പ്രധാനമായും സൂര്യവംശരാജാക്കന്മാരുടെകാലത്തു് ക്ഷേത്രനിർമ്മാണത്തിൽ ഉത്സാഹം കുറവായിരുന്നു. കോണാർക്ക ക്ഷേത്രത്തിന്റെ നിർമ്മാണത്തോടെ ഒറീസ്സയിലെ രാജാക്കന്മാരുടേയും ശില്പികളുടേയും ക്ഷേത്രനിർമ്മാണത്തിനുള്ള അത്യുഗ്രമായ ദാഹം ശമിച്ചിരുന്നു. സൂര്യവംശരാജാക്കന്മാരുടെ കാലത്തു് പുതിയ ക്ഷേത്രങ്ങൾ നിർമ്മിക്കാൻ ആവശ്യമായിരുന്നതിലേറെ ഉത്സാഹവും ജാഗ്രതയും പഴയ ക്ഷേത്രങ്ങളെ അന്യമതക്കാരുടെ ആക്രമണത്തിൽനിന്നു് രക്ഷിക്കുന്നതിനു് ആവശ്യമായിരുന്നു. പിന്നെ സിംഹള – ബ്രഹ്മപുരിലെ ഭധിവാമനക്ഷേത്രത്തേപ്പോലെ എവിടെയെല്ലാം രാജാക്കന്മാരോ രാജപുരുഷന്മാരോ ക്ഷേത്രങ്ങൾ നിർമ്മിച്ചിട്ടുണ്ടോ, അവിടെയെല്ലാം സൂക്ഷ്മമായ കലാസൗന്ദര്യത്തേക്കാളേറെ സ്ഥൂലമായ ഉപയോഗക്ഷമതയ്ക്കാണു് കൂടുതലും പ്രാധാന്യം നൽകിയിരുന്നതു്. ഇതുപോലെ ''പീഡ'' സമ്പ്രദായത്തിലാണു് ഭധിവാമനക്ഷേത്രവും നിർമ്മിക്കപ്പെട്ടതു്. ഇതിലെ ഭിത്തികളിലെ ജംഘാ, സാകർ ബാരണ്ടി, സികർ, സപ്തകാസ് തുടങ്ങിയവയിലൊന്നും സൂക്ഷ്മമായ ശില്പവേലകളില്ല. അടിത്തറയിൽനിന്നു് കെട്ടിയുയർത്തിയ സ്തൂപങ്ങളുടെ ഉയരം ഏകദേശം മുപ്പതു് മുഴത്തോളംവരും. സ്തൂപങ്ങളുടെ മധ്യഭാഗത്തു് പുഷ്പങ്ങൾ, നർത്തകി, കാട്ടുവള്ളികൾ എന്നിവ കൊത്താനുള്ള വിഫലശ്രമം നടത്തിയിട്ടുണ്ടു്. പക്ഷേ, പതുക്കെ പതുക്കെ അവയിൽ പൂപ്പുപിടിച്ചതുകൊണ്ടു് അവയും അദൃശ്യമായിത്തീർന്നിരിക്കുന്നു...........പീഠങ്ങളിൽ ആന, കുതിര, കുരങ്ങൻ, കാള, മകരമത്സ്യം എന്നിവയുടേയും ഇടയ്ക്കിടെ ആലസ്യംപൂണ്ടു നില്ക്കുന്ന കന്യകകളുടേയും രൂപങ്ങൾ കൊത്തിവച്ചിട്ടുണ്ടു്. ശ്രീമുതൽ കലശംവരെ വിവിധ ഭാഗങ്ങളിൽ പരമ്പരാഗതമായ രീതിയിൽ പത്രലതകൾ, പൂക്കൊമ്പുകൾ,

കർപ്പൂരി തുടങ്ങിയവ കൊത്തിവച്ചിട്ടുണ്ടു്. മൊത്തത്തിൽ പറഞ്ഞാൽ ഈ ക്ഷേത്രം വാസ്തുശില്പത്തിൻേറയോ ഭാസ്കര്യത്തിൻെറയോ ദൃഷ്ടിയിൽ എണ്ണപ്പെട്ടതൊന്നുമല്ല. ക്ഷേത്രവിമാനത്തോടുചേർന്നു് ജഗ്മോഹൻ നിർമ്മിച്ചിരുന്നു. ക്ഷേത്രം നിർമ്മിച്ചു് കുറെ കൊല്ലങ്ങൾക്കുശേഷം കുഞ്ച്ഗഡ്നായകൻെറ പ്രപിതാമഹി ഈ ക്ഷേത്രത്തിൽ കൂത്തമ്പലം നിർമ്മിക്കാൻ തറക്കല്ലിട്ടിരുന്നു. പക്ഷേ, അതു് മുഴമിക്കാൻ കഴിഞ്ഞില്ല. ഇന്നും ജഗ്മോഹൻ ക്ഷേത്രത്തിലേയ്ക്കു് പോകുമ്പോൾ ഈ തറക്കല്ലിനടുത്തുകൂടെവേണം പോകാൻ. ക്ഷേത്രത്തിനുചുററും വിഭിന്ന സ്ഥാനങ്ങളിൽ ദേവീദേവന്മാരെ പ്രതിഷ്ഠിക്കാൻവേണ്ടി ചുമർപ്പഴുതുകൾ നിർമ്മിച്ചിരുന്നു. ഈ പഴുതുകളിൽ കൃഷ്ണശിലയിൽ നിർമ്മിച്ച എട്ടു കൈകളുള്ള ദുർഗ്ഗ, ഗണപതി, സുബ്രഹ്മണ്യൻ, കങ്കാളീ, വരാഹം എന്നീ ദേവീദേവന്മാരുടെ പ്രതിമകൾ സിന്ദൂരലേപനത്തിൽ മൂടപ്പെട്ടു നിൽക്കുന്നു. ദധിവാമനൻെറ പാർശ്വവർത്തികളായ ദേവീദേവന്മാരാണിവരെല്ലാം. ഈ ബിംബങ്ങളെല്ലാം മററിടങ്ങളിൽനിന്നു കൊണ്ടുവന്നു് ഇവിടെ പ്രതിഷ്ഠിച്ചതാണെന്നു് അനഭ്യസ്തമായ കണ്ണുകൾക്കുപോലും മനസ്സിലാക്കാൻ കഴിയും. കാരണം, ഈ പ്രതിമകളിൽ കാണുന്ന സൂക്ഷ്മതരമായ കലാചാതുരി ക്ഷേത്രത്തിലെ മറെറാരിടത്തും കാണപ്പെടുന്നില്ല. ക്ഷേത്രഭിത്തികൾക്കു് കനംകുറവായിരുന്നു. അതിൻെറ വടക്കഭാഗത്തു് ശ്രദ്ധയോടെ നോക്കിവന്നിരുന്ന ഒരു പൂന്തോട്ടമുണ്ടായിരുന്നതു് ഇപ്പോഴുമുണ്ടു്. സ്ഥലവാസികൾ ഈ സ്ഥലത്തെ ജഗന്നാഥ്വല്ലഭ് എന്നാണു് പറയുന്നതു്. ഈ തോട്ടത്തിൽ നിന്നു് പൂവറുത്തു് സ്വന്തം കൈകളെക്കൊണ്ടു് മാലകോർത്തു് ദധിവാമനൻെറ പൂജയ്ക്കെത്തിച്ചുകൊടുക്കുന്നതു് ഗഡ്നായകൻെറ നിത്യകർമ്മങ്ങളിലൊന്നായിരുന്നു. തെക്കുഭാഗത്തൊരു പുഷ്കരിണിയുണ്ടു്. അതിനടുത്തു് ഭണ്ഡാരപ്പുര, തിടപ്പള്ളി എന്നിവ ജീർണ്ണാവസ്ഥയിൽ കിടന്നിരുന്നു. കുഞ്ച്ഗഡ്നായകൻെറ കാലത്തു് മണ്ഡപത്തിൻെറ ഭാഗ്യവിപര്യയത്തോടൊപ്പം ഈ ക്ഷേത്രവും ജീർണ്ണാവസ്ഥയിലെത്തിയിരുന്നു. കാലത്തിൻെറ ആഘാതപ്രത്യാഘാതങ്ങളേററു് കുഞ്ച്ഗഡ്നായ

കൻെറ ചുക്കിച്ചുളിഞ്ഞു്, എല്ലുന്തിയ ശരീരം വില്ലുപോലെ വളഞ്ഞിരുന്നു. അതുപോലെ ക്ഷേത്രവും പൊന്തക്കാടുകൾ കൊണ്ടും കരിമ്പായലുകൊണ്ടും മൂടപ്പെട്ടു കിടക്കുകയാണു്. അതിന്മേൽ ജീർണ്ണതയുടെ പാടുകൾ സ്പഷ്ടമായും കാണപ്പെട്ടിരുന്നു. എന്നാലും വിശ്വാസത്തിൻേറയും ഭക്തിയുടേയും മഹാമേരുപോലെ ആ ക്ഷേത്രം ഉറച്ചുനിന്നു.

മണ്ഡപത്തിൻെറ സ്ഥിതിയും വ്യത്യസ്തമായിരുന്നില്ല. മണ്ണുകൊണ്ടു് നിർമ്മിച്ച ആനയോളം ഉയരമുള്ള ചുമരുകൾ പല സ്ഥലത്തും പൊളിഞ്ഞുവീണിരുന്നു. ഏഴുമുഖങ്ങളുള്ള കെട്ടിടത്തിൻെറ പകുതിയിലധികവും അവഗണനയും സംരക്ഷണമില്ലായ്മയും കാരണം നിലംപൊത്തിയിരുന്നു. കുളിക്കാനുള്ള കുളം ചമ്മിനിറഞ്ഞിരുന്നു. കുളത്തിന്റെ ചുറ്റിലുമുള്ള പൂന്തോട്ടം എണ്ണമററ പാഴ്ച്ചെടികളെക്കൊണ്ടും മരങ്ങളെക്കൊണ്ടും കാടുപിടിച്ചുകിടന്നിരുന്നു. രഥം വലിക്കാൻ മണ്ഡപത്തിൽ രണ്ടാനകളെ തളച്ചിട്ടിരുന്നു. പക്ഷേ, ദൈവവും ഗഡ്നായകും ഭക്ഷണം കിട്ടാതെ വലയുമ്പോൾ ആനകൾക്കു തിന്നാൻ കൊടുക്കാനെന്തുവഴി? ഭക്ഷണംകിട്ടാതെ അവയുടെ എല്ലുംതൊലിയും മാത്രമേ അവശേഷിച്ചിട്ടുള്ളു. എന്നാലും രഥയാത്രയ്ക്കു് ഈ ആനകളെ പൊൻകസവിട്ട ആടയാഭരണങ്ങളണിയിച്ചു കൊണ്ടുപോകാറുണ്ടു്. പക്ഷേ, രഥം വഴിയിലെവിടേയും നിൽക്കാറില്ല. അതുകൊണ്ടു് ആനകൾക്കതു് ഉന്തേണ്ടി വരാറില്ല.

കുഞ്ജ്ഗഡ്നായകിനു് ആൺമക്കളുണ്ടായിരുന്നില്ല. ഏകമകൾ ദുർഗ്ഗേശ്വരിയൊഴികെ മററു യാതൊരു ഐഹിക ബന്ധങ്ങളും അദ്ദേഹത്തിനുണ്ടായിരുന്നില്ല. യമുനാ—ഝാഡ്പഡയിലെ വൈരീശല്യൻെറ വീട്ടിലേയ്ക്കു് വളരെ ആഡംബരപൂർവ്വം ദുർഗ്ഗേശ്വരിയെ വിവാഹം കഴിച്ചയച്ചതാണു്. പക്ഷേ, കല്യാണംകഴിഞ്ഞു് ഒരുകൊല്ലം തികയുന്നതിനുമുമ്പുതന്നെ ദുർഗ്ഗേശ്വരി വളയുരിക്കളഞ്ഞു് പിതൃഗൃഹത്തിലേയ്ക്കു് തിരിച്ചുവന്നു. ഒരേയൊരോമന മകളുടെ അലമുറകേട്ടു് മനസ്സുതകർന്നു് കുഞ്ജ്ഗഡ്നായകു് മൂന്നുപകലും മൂന്നുരാത്രിയും ദധി

വാമനക്ഷേത്രത്തിൽ ഉപവാസമനുഷ്ഠിച്ചു. അദ്ദേഹത്തിന്റെ ഹൃദയം പറയുന്നുണ്ടായിരുന്നു: "അവസാനം അവിടുന്നു് ബിശർമഹാന്തിയുടെ വംശനാശം വരുത്തിയില്ലേ? ജഗന്നാഥ!" അതു് പ്രാർത്ഥനയായിരുന്നില്ല, യാചനയായിരുന്നില്ല. അഭിമാനഭരിതമായൊരു ആരോപണം മാത്രമായിരുന്നു. "ബിശർമഹാന്തിക്കു് പരലോകത്തേയ്ക്കൊരു തുള്ളി വെള്ളം കൊടുക്കാനെങ്കിലും ഒരാളെ അങ്ങു് ബാക്കി വെച്ചില്ലല്ലോ? ബിശർമഹാന്തിയല്ലേ അവിടത്തെ മാനം കാത്തതു്?" അവസാനം മൂന്നാംദിവസം രാത്രി കുഞ്ജ്ഗന്ധ്നായകനു് സ്വപ്നദർശനം കിട്ടി. സ്വപ്നത്തിൽ സ്വയം ദാരുമൂർത്തി തന്നെ ഗന്ധ്നായകന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു് പറഞ്ഞു— "എന്നെ ആശ്രയിക്കുന്നവൻ ഏഴുകോൽ വെള്ളത്തിൽ ആണ്ടു പോകുന്നു. നീ ആണ്ടുകഴിഞ്ഞതല്ലേ? പിന്നെ എന്തിനാണീ ക്ഷോഭം? പോവൂ, നിന്റെ മണ്ഡപത്തിലേയ്ക്കു് പോവൂ."

അതിൽപിന്നെ എല്ലാ ദുഃഖവും മറന്നു് കുഞ്ജ്ഗന്ധ്നായകു് തിരിച്ചുവന്നു. പക്ഷേ, പിന്നീടദ്ദേഹം ബധിരനും മൂകനുമായിപ്പോയി. ചെവിക്കടുത്തുവെച്ചു് വെടി പൊട്ടിച്ചാൽപോലും കേൾക്കില്ല. ദുർഗ്ഗേശ്വരിയുടെ ഹൃദയംപൊട്ടുന്ന നിലവിളി അദ്ദേഹത്തിന്റെ ചെവിട്ടിലെത്തില്ല. അദ്ദേഹത്തിന്റെ ഭാര്യ വളരെ മുമ്പുതന്നെ മരിച്ചുപോയിരുന്നു. ദധിവാമനനു് മാലകോർക്കലും അമ്പലം അടിച്ചുവാരലുമല്ലാതെ മറ്റൊരു ജോലിയും കുഞ്ജ്ഗന്ധ്നായകനുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ശോകമൂകമായ കണ്ണുകൾ പിഞ്ചുകുട്ടികളുടേതുപോലെ ഉജ്ജ്വലവും നിർമ്മലവുമായിത്തീർന്നു. ഉഷസ്സിലെ ആദ്യത്തെ അരുണാഭപോലെ കളങ്കമേശാത്ത ആനന്ദം അദ്ദേഹത്തിൽ അലതല്ലി. മുഖത്തെ ചുളിഞ്ഞ രേഖകൾ പോലും കോമളമായിത്തോന്നി. കുഞ്ജ്ഗന്ധ്നായകു് തീർത്തും ശോകസന്താപമുക്തനായിത്തീർന്നു.

ഇപ്പോൾ ദധിവാമനക്ഷേത്രത്തിലെ മതിലിന്മേൽ കട്ടപ്പാരകളും മേട്ടികളുംകൊണ്ടു് ഇടിക്കുമ്പോളുണ്ടാകുന്ന ശബ്ദം സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിലെ പ്രശാന്തവും നിശ്ശബ്ദവു

മായ അന്തരീക്ഷത്തിലാകെ മാറെറാലികൊണ്ടു. പക്ഷേ, കഞ്ജ്ഗഢ്നായകന്റെ ചെവിയിലതു് പതിക്കില്ല. അതു കൊണ്ടു് അദ്ദേഹത്തിന്റെ മനസ്സിലതു് യാതൊരു പ്രതികരണവുമുണ്ടാക്കുന്നില്ല. ദുഃഖത്തിന്റെ നേരിയ ലാഞ്ഛനപോലും അദ്ദേഹത്തിന്റെ മുഖത്തില്ല. തന്റെ പ്രിയപ്പെട്ട ക്ഷേത്രം കഷണംകഷണമായി പൊളിഞ്ഞുവീഴുകയാണു്. എന്നിട്ടും അദ്ദേഹം യാതൊന്നും അറിയുന്നില്ല. ബധിരതയുടെ ആഴം കാണാത്ത പ്രശാന്തതയിൽ മുങ്ങിപ്പോയിരിക്കയാണദ്ദേഹം. മററു ദിവസങ്ങളിലെപ്പോലെ അന്നും അദ്ദേഹം മണ്ഡപത്തിലിരുന്നു മഹാപ്രഭുവിനു് മാലകെട്ടുകയായിരുന്നു.

## 2

പശ്ചിമാകാശത്തിൽ സൂര്യൻ അസ്തമിച്ചുകൊണ്ടിരിക്കയാണു്. ക്ഷേത്രം പൊളിക്കുന്നവർ ക്ഷേത്രത്തിന്മേൽ ഇടിച്ചിടിച്ചു് തളർന്നിരിക്കയാണു്. കർപ്പൂരിക്കട്ടുത്തുള്ള വിള്ളൽ പാമ്പിനെപ്പോലെ വളഞ്ഞു് താഴെവരെ എത്തിയിരിക്കുന്നു. തുടർച്ചയായ ഇടിയും കുത്തും കാരണം അവിടെനിന്നു് രണ്ടുമൂന്നു കല്ലുകൾ അടർന്നുവീണിരിക്കുന്നു. ക്ഷേത്രത്തിൽ അഭയംതേടിയിരുന്ന നൂറിലേറെ പ്രാവുകൾ അടിയുടേയും ഇടിയുടേയും ശബ്ദംകേട്ടു പേടിച്ചു് പറന്നുപോയി; നരേന്ദ്രപുഷ്കരിണിയുടേയും മകുടത്തിന്റേയും മേൽഭാഗത്തും, വയലുകളിലും വെളിമ്പറമ്പുകളിലും ചുററിപ്പറന്നു് വീണ്ടും തിരിച്ചുവരികയും കൂട്ടംകൂടി ക്ഷേത്രത്തിന്റെ മോന്തായത്തിന്മേൽ ഇരിപ്പുറപ്പിക്കുകയും ചെയ്യുന്നു. ഭക്തിയുടേയും വിശ്വാസത്തിന്റേയും ഈ മഹാമേരു ലക്ഷംലക്ഷം ആഘാതങ്ങളേററാലും പൊളിഞ്ഞുവീഴില്ല എന്ന വിശ്വാസവും അഭിമാനവും ഒരുപക്ഷേ ആ പക്ഷികളിൽ വീണ്ടും ഉണർന്നിരിക്കണം. പ്രാവുകൾ കുറുകുന്ന ശബ്ദത്തിൽ ക്ഷേത്രം പൊളിക്കുന്നവരുടെ ഈ ഹീനകൃത്യത്തിനു നേരെ

യുള്ള പരിഹാസം നിറഞ്ഞുനിന്നിരുന്നു. ക്ഷേത്രത്തിനടുത്തു് രണ്ടു വൃദ്ധവൃക്ഷങ്ങൾക്കിടയിൽ തളംകെട്ടിനിന്നിരുന്ന ചളിനിറഞ്ഞ ചന്ദൻ പുഷ്കരിണിയിലെ കറുത്ത വെള്ളത്തെ ഉറക്കത്തിൽ നിന്നു് ഉണർത്താനെന്നോളം രണ്ടു പൊന്മന്മാർ അതിന്റെ മുകളിൽ വട്ടമിട്ടു് പറന്നിരുന്നു. ക്ഷേത്രമതിൽ പൊളിക്കാൻ കഴിയാതെവന്നപ്പോൾ ക്ഷേത്രധ്വംസകർ ചുററുമുള്ള ദേവപ്രതിമകൾ തച്ചുടയ്ക്കാൻ തുടങ്ങി. എട്ടു കൈകളുള്ള ദുർഗ്ഗയുടെ നാലു കൈകൾ പൊട്ടിവീണു. ഗണപതിയുടെ കുടവയർ പല സ്ഥലത്തും പൊട്ടിപ്പൊളിഞ്ഞു. തുമ്പിക്കൈ അററുവീണു. വരാഹത്തിന്റെ ഉയർത്തിയ കാൽ പൊട്ടിവീണു.

ക്ഷേത്രത്തിലപ്പോൾ സന്ധ്യാപൂജയുടെ സമയമായിരുന്നു. രാവിലെ ക്ഷേത്രം പൊളിക്കുന്നവരുടെ ആക്രമണമുണ്ടായിരുന്നിട്ടും നടയടച്ചു് പ്രഭാതപൂജകളെല്ലാം ഒരുവിധം ഒപ്പിച്ചിരുന്നു. പക്ഷേ, സന്ധ്യയ്ക്കു് ക്ഷേത്രത്തിൽ കടക്കാൻ ക്ഷേത്രസേവകന്മാർക്കു് ധൈര്യം വന്നില്ല. അവരും കാഴ്ചക്കാരുടെ കൂടെ എന്തുചെയ്യേണ്ടു എന്നറിയാതെ അമ്പലം പൊളിക്കുന്ന ക്രൂരദൃശ്യം ശൂന്യദൃഷ്ടികളോടെ നോക്കിനിന്നു.

ഗാജി സുൽത്താൻബേഗ് മട്ടക്കുതിരപ്പുറത്തിരുന്നു് ആർത്തുവിളിക്കുകയാണു്: "ഊക്കിലിടിക്കു്........ഇനിയും ഊക്കിൽ ........അല്ലാഹോ അക്ബർ!"

മട്ടക്കുതിരപ്പുറത്തിരിക്കുന്ന ഗാജിമിയാന്റെ ഭീകരരൂപം ആളുകൾ ഭയചകിതരായി നോക്കിക്കൊണ്ടിരുന്നു. കഴുത്തുമുതൽ കണങ്കാൽവരെ കറുത്ത മേലങ്കികൊണ്ടു് മൂടിയിരുന്ന ഗാജിമിയാൻ ശരിക്കും ഒരു യമകിങ്കരനെപ്പോലെ കാണപ്പെട്ടു. കഴുത്തിലണിഞ്ഞിരുന്ന കറുപ്പും നീലയും ചുവപ്പും കല്ലുകൾകൊണ്ടു് നിർമ്മിച്ച മാലകൾ സന്ധ്യാപ്രകാശത്തിൽ തിളങ്ങുന്നുണ്ടായിരുന്നു. കെട്ടുപിണഞ്ഞുകിടക്കുന്ന പാമ്പുകളെപ്പോലെ തലമുടി അഴിഞ്ഞുവീണുകിടന്നിരുന്നു. അരക്കച്ചയിൽനിന്നു് ഒരു വാൾ തൂങ്ങിക്കിടക്കുന്നുണ്ടു്.

ക്ഷീണിച്ചുതളർന്ന പട്ടാളക്കാർ ഗാജിമിയാന്റെ അലർച്ച കേട്ടു് ക്ഷണനേരത്തേയ്ക്കു് ഊക്കോടെ ഇടിക്കാൻ തുടങ്ങി.

പകൽ മുഴുവൻ കട്ടപ്പാരകൊണ്ടിടിച്ചിട്ടും അമ്പലം പൊളിയാതെനില്ക്കുന്നതു കണ്ടപ്പോഴാണ് ഗാജിമിയാനു് അളവററ ദേഷ്യം വന്നു. ക്ഷേത്രത്തിന്റെ മുകളിൽ കയറി താഴികക്കടത്തിനടുത്തുനിന്നു് പൊളിക്കാൻ അയാൾ ആജ്ഞവിളിച്ചുകൊണ്ടു് നിർദ്ദേശം നല്കി. ഹാജിയുടെ ആക്രോശംകേട്ടു് ജഹാംബാജപുരത്തിലെ ഫകീരാമിയാൻ ക്ഷേത്രത്തിലെ ചെറിയചെറിയ ചുമർപഴുതുകളിലും പാമ്പുവരികളിലും കാലുവെച്ചു് മുകളിലേയ്ക്കു് കയറാൻ ശ്രമിച്ചു. അതുകണ്ടു് വേറെയും ഒന്നുരണ്ടുപേർ കയറാൻ ശ്രമം നടത്തി. പക്ഷേ, ക്ഷേത്രച്ചുമരിൽ പററിപ്പിടിച്ചു കിടന്നിരുന്ന പൂപ്പുകാരണം കാൽ വഴുതിപ്പോയിരുന്നു. അവർക്കു് കയറാൻ കഴിഞ്ഞിരുന്നില്ല.

അതിനിടയിൽ പാമ്പുവരികളിൽ ചവിട്ടിക്കയറി ഫകീരാമിയാൻ അമ്പലമുകളിലെത്തി. അതുകണ്ടു് ഗാജിമിയാൻ സന്തോഷഭരിതനായി "ശാബാശ്.........ശാബാശ്!" എന്നു വിളിച്ചുപറഞ്ഞു.

ഫകീരാമിയാൻ ക്ഷേത്രത്തിലെ കർപ്പൂരിയിലുറപ്പിച്ചു താഴികക്കടത്തിന്മേൽ ദൃഷ്ടിപതിപ്പിച്ചുനിൽക്കുകയായിരുന്നു. ആദ്യന്തഹീനനായ ആ നിരാകാരന്റെ പാദപത്മങ്ങളിൽ വിശ്വാസമർപ്പിച്ച ജനഹൃദയങ്ങളുടെ ആകുലമായ പ്രാത്ഥന പോലെ സൌകുമാര്യവും സാരള്യവും ഒത്തിണങ്ങി മേലോട്ടുയന്നു നിൽക്കുകയാണു് ആ താഴികക്കടം. താഴികക്കടത്തിന്മേൽ നീലചക്രവും സുദർശനപതാകയും ചരിത്രത്തിലെ നൂറുനൂറു ദുരന്തങ്ങളിലും വിപത്തുകളിലും പരാജയമറിയാത്ത ഈ ജനതയുടെ അഭിമാന വിജൃംഭിതമായ വിജയപതാകപോലെ ആനന്ദാതിരേകത്തോടെ മന്ദംമന്ദം കാററിൽ പാറിക്കളിക്കുകയാണു്. ക്ഷണനേരംകൊണ്ടു് ആ നീലചക്രവും താഴികക്കടവും പൊട്ടി താഴെവീഴും എന്ന ചിന്ത നൂറുകന്തംകൊണ്ടു് കുത്തിയാലെന്നപോലെ കാണികളുടെ ഹൃദയത്തെ വേദനിപ്പിച്ചു.

ആദ്യം താഴികക്കടം പൊളിച്ചാൽപിന്നെ ക്ഷേത്രം പൊളിക്കാനെളുപ്പമാണു്. ക്ഷേത്രം പൊളിക്കുന്നവരതുകൊണ്ടു് ക്ഷേത്ര

ത്തിന്റെ മുകളിൽ കയറി താഴികക്കുടത്തിനുനേരെ നീങ്ങുകയാണ്. പൂപ്പപിടിച്ച പാമ്പുവരിയിൽ കാലുകളമരുന്ന ശബ്ദംകേട്ട് പ്രാവുകൾ തങ്ങളുടെ പാർപ്പിടങ്ങളിൽനിന്നു് പറന്നു് ക്ഷേത്രത്തിനുചുററും വട്ടംചുററുകയായിരുന്നു. പക്ഷേ സന്ധ്യയുടെ നീണ്ടുവരുന്ന നിഴലിന്റെ അനിശ്ചിതത്വത്തിൽ പറന്നുതളർന്ന് അവ വീണ്ടും ക്ഷേത്രത്തിനകത്തെ തങ്ങളുടെ പാർപ്പിടങ്ങളിലേയ്ക്കുതന്നെ തിരിച്ചുവന്നു.

ദധിനളതിയിൽ നിർമ്മിച്ച ത്രികോണാകൃതിയിലുള്ള വളയത്തിന്മേൽ കാലുറപ്പിച്ച് ഫകീരാമിയാൻ കുരങ്ങനെപ്പോലെ കർപ്പൂരിയിലേയ്ക്ക് കയറാൻ തുടങ്ങിയപ്പോൾ അയാൾ എന്തായാലും കയറുമെന്നുതന്നെ കാണികൾ കരുതി. ശരിക്കും അയാൾ പിക്കാസുകൊണ്ട് താഴികക്കുടം കുത്തിപ്പൊളിച്ചാലോ? എന്നാൽപിന്നെ നിമിഷത്തിനകം ക്ഷേത്രം പൊളിഞ്ഞുവീഴുമെന്ന കാര്യത്തിൽ സംശയമില്ല.

താഴെ കാണികൾ ഫകീരാമിയാന്റെ ഈ അവസാനത്തെ ആക്രമണം ശ്വാസമടക്കിപ്പിടിച്ച് ഇതികർത്തവ്യതാമൂഢരായി നോക്കിനില്ക്കുകയായിരുന്നു. ഗാജിമിയാൻപോലും ആവേശത്തള്ളിച്ചയിൽ കുതിരപ്പുറത്തുകയറി "അല്ലാഹോ അക്ബർ" എന്നു വിളിച്ചുപറയാൻ മറന്നുപോയി. നോക്കിനില്ക്കുന്നവരുടെ ശൂന്യദൃഷ്ടികളിൽ ഉദ്വേഗവും ഭയവും വേദനയും നിഴൽ വിരിക്കുകയായിരുന്നു.

പക്ഷേ, ആ ക്ഷേത്രധ്വംസകനെതിരായി ചെറുവിരലിളക്കാൻപോലും ആർക്കും ധൈര്യം വന്നില്ല. കാലാകാലമായി എണ്ണമററ അക്രമങ്ങളും പീഡനങ്ങളും സഹിച്ച എണ്ണമററ ദേവപ്രതിമകളേയും ദേവാലയങ്ങളേയുംപോലെ അവരുടെ മനോബലവും തകർന്നു തരിപ്പണമായിത്തീർന്നിരുന്നു.

അതോടൊപ്പംതന്നെ കട്ടപ്പാരയും പിക്കാസും മേട്ടിയും പിടിച്ച് അമ്പലം വളഞ്ഞുനില്ക്കുന്ന ഫകീരാമിയാനോ അയാളുടെ കിങ്കരന്മാരോ മതത്തിന്റെ പേരിൽ മതദ്രോഹികളായിത്തീരുമെന്ന്, അവിടെ കൂടിനിന്നിരുന്നവരാരും സ്വപ്നത്തിൽ

പോലും കരുതിയിരുന്നില്ല. ക്ഷേത്രധ്വംസകരായ ഈ ആക്രമണകാരികൾ കഴിഞ്ഞ രണ്ടുമൂന്നു തലമുറകളായി ഹിന്ദുക്കളുമായി ഇടപഴകി ഈ ഭൂമിയും ഇവിടുത്തെ ഐതിഹ്യങ്ങളും പഴങ്കഥകളും പാരമ്പര്യങ്ങളും വിശ്വാസങ്ങളും പരിതഃസ്ഥിതികളുമായി അലിഞ്ഞുചേർന്നവരാണ്. വസ്ത്രധാരണത്തിൽ അവർ ഹിന്ദുക്കളിൽനിന്നല്പം വ്യത്യസ്തരായി കാണപ്പെട്ടിരുന്നു. ശരി തന്നെ. എന്നാലും ഹൃദയംകൊണ്ടു് അവർ മതാതീതരായ മനുഷ്യരായിത്തീർന്നിരുന്നു. എന്നിട്ടിപ്പോൾ ജഗന്നാഥനെ നശിപ്പിക്കാൻവേണ്ടി കുന്തവും കോടാലിയുമായി ഉറുമ്പുകളെപ്പോലെ ക്ഷേത്രം വളഞ്ഞുനില്ക്കുകയാണ്. പക്ഷേ, അവരിൽ തന്നെ എത്രയോപേർ അറിയാതെ ജഗന്നാഥന്റെ ഭക്തന്മാരായിത്തീർന്നിരിക്കാം. മുസൽമാനായിരുന്നെങ്കിൽപോലും സാൽബേഗ് ആരാദ്ധ്യനായിരുന്നു. ഈ സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിൽപോലും വീടുവീടാന്തരം ആളുകൾ ആനന്ദചിത്തരായി "ആഹേ നീലശൈല പ്രബല മത്തവാരൺ..........." എന്നു് പാടിയിരുന്നു. യവനഹരിദാസും അക്കാലത്തു് ആരാദ്ധ്യനായിരുന്നു.

അച്യുതാനന്ദ ഗോസായിയുടെ "ശൂന്യസംഹിത"യിലെ പദം "തുക്കി ഭജേ അലഫ്, ഹിന്ദു ഭജേ അലഖ്" പുസ്തകത്തിന്റെ ഏടുകളിൽമാത്രം ഒതുങ്ങിനില്ക്കുന്നതായിരുന്നില്ല. ഓരോ ഒറിയക്കാരന്റേയും മനസ്സിൽ അതു് സ്ഥിരപ്രതിഷ്ഠ നേടിക്കഴിഞ്ഞിരുന്നു. മുസൽമാന്മാരുടെ "അള്ളാ" അരൂപനാണ്. അതുപോലെ ഹിന്ദുക്കളുടെ ജഗന്നാഥനും അദൃശ്യനും നിരാമയനുമാണ്. എല്ലാം ആ മായാമയന്റെ ലീലാവിലാസങ്ങളാണ്. ജഗന്നാഥനും അള്ളാവും ഒന്നാണ്. ഇതുപോലുള്ള സമന്വയബോധം ഹിന്ദുക്കളേയും മുസൽമാന്മാരേയും ഏകോപിപ്പിച്ചിരുന്നു. ഒറീസ്സ ഒരുകാലത്തും മതഭ്രാന്തിന്റേയോ സങ്കുചിതത്വത്തിന്റേയോ വിളനിലമായിരുന്നിട്ടില്ല.

നായബ്നാജിമിന്റെ തലസ്ഥാനമായ കട്ടക്കിലോ മററിടങ്ങളിലോ മതത്തിന്റെപേരിൽ നടക്കുന്ന അക്രമങ്ങളുടേയും

പ്രതികാരങ്ങളുടേയും ഹൃദയഭേദിയായ കഥകൾ ഇടയ്ക്കിടെ കേൾക്കാറുണ്ട്. പക്ഷേ, കൈതപ്പൊന്തകളും മുളങ്കാടുകളും കൊണ്ടു നിറഞ്ഞ, സസ്യശ്യാമളമായ വയലേലകളും വെളിമ്പറമ്പുകളുംകൊണ്ടു ചുററപ്പെട്ട പ്രശാന്തസുന്ദരമായ ഗ്രാമങ്ങളെ ഈ കഥകളൊട്ടുംതന്നെ സ്വാധീനിച്ചിരുന്നില്ല.

അതൊക്കെ ശരിതന്നെ. പക്ഷെ, ഗാജിമിയാൻ നബിതിരുമേനിയുടെ അനന്തരാവകാശിയെന്ന് അവകാശപ്പെട്ടുകൊണ്ട് മട്ടക്കതിരപ്പുറത്തുകയറി ഈ നാട്ടിലെത്തി ഇവിടെയൊരു മദ്രസ തുറക്കുകയും തുടന്ന് ഒരു പള്ളി പണിയാൻ ആഗ്രഹിക്കുകയും, അതിന് നംയബ്നാജിം തകീഖാന്റെ പിന്തുണയും പിപിലി സൈന്യാധിപന്റെ സഹായവും കിട്ടുകയുംചെയ്ത അന്നുമുതൽ, എല്ലാം തകിടംമറിഞ്ഞു. ചളികെട്ടിനില്ക്കുന്ന കുളവും കറുത്ത കായൽക്കണ്ടുകളുംപോലെ ആ മുസൽമാന്മാരുടെ സ്നേഹം വഴിഞ്ഞിരുന്ന കണ്ണുകൾ പെട്ടെന്ന് പരുഷവും നിർജ്ജീവവുമായിത്തീന്നു. ഇന്നിപ്പോൾ താഴികക്കുടംവരെ കയറിയ ഫക്കീർാമിയാനുണ്ടല്ലോ, അയാൾ കൊല്ലംതോറും ചന്ദനയാത്രാസമയത്ത് കരിമരുന്നുപ്രയോഗം നടത്തി ജനങ്ങളുടെ അഭിനന്ദനം നേടിയിരുന്ന ആളാണ്. ദധിവാമൻജിയുടെ ചന്ദനയാത്രാസമയത്ത് ഫക്കീർാമിയാനുണ്ടാക്കിയ പടക്കങ്ങൾ ഒരു വിശേഷ ആകർഷണമായിരുന്നു. അയാളാണിപ്പോൾ ക്ഷേത്രത്തിന്റെ മുകളിൽക്കയറി ഒറിയ കലന്ന ഉർദുവിൽ വിളിച്ചുകൂവുന്നത്: "ആബേ, നീചേ ഖഡാഹോ കേക്യാ ദേഖ്താം! സാവേലി ഏകദോ ലേ ആം!" (എന്താടോ താഴെ നോക്കിനില്ക്കുന്നത്? കട്ടപ്പാരയെടുത്ത് വാ). ഫക്കീരാമിയാന്റെ ശബ്ദംകേട്ട് ഫയാസ്മിയാനും ഒരു കട്ടപ്പാരയെടുത്ത് മുകളിലേയ്ക്കുകയറാൻ ശ്രമിക്കുകയാണ്.

ആ സമയത്ത് ആർ, എവിടെനില്ക്കുന്നുവെന്ന് ആക്കും നിശ്ചയമുണ്ടായിരുന്നില്ല. അപ്രതീക്ഷിതമായി ഇടിത്തീ വീണാലെന്നപോലെ എവിടെനിന്നോ ഒരമ്പുവന്ന് ഫക്കീരാമിയാന്റെ നെഞ്ചുതുളച്ച് കടന്നുപോയി. നിമിഷംമുമ്പുമാത്രം ക്ഷേത്രത്തിന്റെ മുകളിലിരുന്ന് കട്ടപ്പാരയ്ക്കുവേണ്ടി

വിളിച്ചുകൂവിയിരുന്ന ഫക്കീരാമിയാൻ മുറിച്ചിട്ടമരംപോലെ താഴെവീണു. അപ്പോഴേയ്ക്കും ഗാജിമിയാനും ചോരയിൽ കുളിച്ച് കുതിരപ്പുറത്തുനിന്നു് താഴെവീണു. എന്താണു് എങ്ങനെയാണു് സംഭവിച്ചതെന്നൊന്നും അറിഞ്ഞുകൂടാ. നിമിഷനേരംകൊണ്ടു് സ്ഥിതിയാകെ മാറി. നാലുഭാഗത്തുനിന്നും അവരുടെമേൽ അമ്പുകൾ വർഷിക്കുകയാണു്. അതോടൊപ്പം "ജയ് ജഗന്നാഥ!" എന്ന ഗംഭീരവും ഉദാത്തവുമായ ശബ്ദം അവിടമെല്ലാം മുഴങ്ങി. കാഴ്ചക്കാരായി നിന്നിരുന്ന ആളുകളുടെ മരവിപ്പാകെ വിട്ടുമാറി. അവരും അതോടൊപ്പം ഇടിവെട്ടുമാറുച്ചത്തിൽ "ജയ് ജഗന്നാഥ്!" എന്നു് ഏറ്റുവിളിച്ചു. അന്തരീക്ഷമാകെ ആ ശബ്ദം മാറെറാലിക്കൊണ്ടു.

നിലത്തു വീണുകിടന്നിരുന്ന ക്ഷേത്രധ്വംസകരുടെ ശരീരങ്ങളും കൽക്കൂമ്പാരങ്ങളുംകൂടി നിമിഷനേരംകൊണ്ടു് അമ്പലമുററം ഒരു ശവപ്പറമ്പുപോലെ തോന്നി. ക്ഷേത്രത്തിനുമുകളിൽ വട്ടമിട്ടു പറന്നിരുന്ന പ്രാവുകൾ മാത്രമേ ഈ മഹാ ശ്മശാനഭൂമിയിൽ ജീവൻെറ എന്തെങ്കിലും സൂചന നൽകിയിരുന്നുള്ളു. കുഞ്ജ്ഗന്ധ്നായക് തൻെറ മണ്ഡപത്തിൻെറ നിശ്ശബ്ദവും നിശ്ചലവുമായ ചുററുപാടിൽനിന്നു് എപ്പോഴാണാവോ അവിടെ വന്നു് ഇരുന്നതു്. ഗരുഡസ്തംഭത്തിനടുത്തു് അദ്ദേഹം കണ്ണടച്ചു നില്ക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ചുളിവീണ കവിൾത്തടത്തിലൂടെ ധാരധാരയായി കണ്ണീരൊഴുകുന്നുണ്ടായിരുന്നു. ദുർഗ്ഗേശ്വരി വിധവയായി വീട്ടിൽ തിരിച്ചെത്തിയതിൽ പിന്നെ അദ്ദേഹത്തിൻെറ കണ്ണുകളിൽനിന്നു് കണ്ണീർ പൊടിയുന്നതാരും കണ്ടിട്ടില്ല.

വിധിവൈഭവംപോലെ എവിടെനിന്നോ പെട്ടെന്നു് പ്രത്യക്ഷപ്പെട്ട് ക്ഷേത്രധ്വംസകരെ ആക്രമിച്ച് ക്ഷേത്രത്തെ രക്ഷിച്ച അശ്വാരോഹികൾ ക്ഷണത്തിൽ കുതിരയെ ഓടിച്ചുപോയി. പടിഞ്ഞാറൻ ചക്രവാളത്തിൽ അസ്തമിച്ചുകൊണ്ടിരുന്ന സൂര്യനോടൊപ്പം അവരും അപ്രത്യക്ഷരായി.

അന്നുരാത്രി വീടുവീടാന്തരം ഇതൊന്നുമാത്രമായിരുന്നു

സംസാരവിഷയം. ബിശർമഹാന്തിയുടെ മാനംകാക്കാൻ വേണ്ടി സ്വയം ജഗന്നാഥൻ വെളുത്ത കുതിരപ്പുറത്തും ബല രാമൻ കറുത്ത കുതിരപ്പുറത്തും കയറിവന്നതാണ്. നരിപഢി യാരിയുടെ വരാന്തയിൽ ഭാംഗ് അരയ്ക്കുമ്പോഴും സംസാരം ഇതിനെപ്പററിത്തന്നെയായിരുന്നു. ഭാംഗ് അരയ്ക്കുന്നതിനിട യിൽ പഢിയാരി പറഞ്ഞു: "ശംഖ്, ചക്ര, ഗദാ, പത്മധാരി യായ ജഗന്നാഥനെ ഞാനെൻെറ കണ്ണുകൊണ്ടു് കണ്ടതാണ്." ജഗ്ഗുപട്നായക് ഹുക്ക മറെറാരാളുടെ കയ്യിൽ കൊടുത്തു ചോദിച്ചു: "അപ്പോൾ അവിൻ എത്ര അകത്താക്കിയിരുന്നു, പഢിയാരിജീ?" അതുകേട്ടപ്പോൾ നരിപഢിയാരിക്കു് ശുണ്ഠി കയറി. ഭാംഗ് അരയ്ക്കുന്നതുനിർത്തി എഴുന്നേററുനിന്നു് അയാൾ ഉറക്കെ വിളിച്ചുപറഞ്ഞു: "കേട്ടോ, ഈ കഞ്ചാവുകുടിയൻ എന്നെ കറുപ്പുതീനി എന്നു വിളിക്കുന്നതു്! എടോ, ബൈകുണ്ഠാ, നീ തന്നെ പറ, "കാലാ ഠാകുറി"നെ കുതിരപ്പുറത്തു് നീയും കണ്ടതല്ലേ?" ഭാംഗൊന്നു് അരച്ചുതീർന്നാൽ ഉടനെയെടുത്തക ത്താക്കാൻവേണ്ടി എത്രയോ നേരമായി നോമ്പുനോററിരിക്ക യാണു് ബൈകുണ്ഠ് മേക്കാപ്പ്. ഇന്നിത്രനേരമായിട്ടും ലേശം പോലും കിട്ടിയിട്ടില്ല. ഗ്രാമത്തിൽ നടന്ന സംഭവങ്ങൾ കാരണം വല്ലാതെ തലവേദനിക്കുന്നുണ്ടു്. സഹിക്കാൻ വയ്യ. അയാൾ പറഞ്ഞു: "സംഗതി നേരാണു്. സത്യം പറയാനാ രെങ്കിലും പേടിക്കണോ?" പക്ഷേ, ഖോർധയിലെ രാജാവു്, മതംമാറിയ ഹാഫിസ്കാദർബേഗ് എന്ന രാമ ചന്ദ്രദേവ് തന്നെയാണു് കുതിരപ്പടയാളികളുടെ ഏററവും പിന്നിൽനിന്നു് ക്ഷേത്രധ്വംസകരുടെ മേൽ അമ്പുകൾ വർഷി ച്ചതെന്നു് ചിലരെല്ലാം പറയുന്നുണ്ടായിരുന്നു.

നരിപഢിയാരി ആർത്തുവിളിച്ചു: "നിർലജ്ജഹേ............ഈ അർത്ഥമില്ലാത്ത വർത്തമാനങ്ങളെല്ലാം നിർലജ്ജ........രാമചന്ദ്ര ദേവനാണത്രേ! മ്ലേച്ഛൻ........യവനൻ........അയാളുടെ പേരു പറയുന്നതുതന്നെ മഹാപാപമാണു്............അയാളെന്തിനു വരണം! സാക്ഷാൽ ജഗന്നാഥനും ബലഭദ്രനും തന്നെയാണു്

മാനംകാക്കാനെത്തിയത്........അല്ലെങ്കിലിപ്പോഴും കാണാമായിരുന്നു!

## 3

ചിക്കാക്കോൾ മുതൽ കട്ടക്കവരെ നിരത്തിനിരുവശത്തുമുള്ള നിരവധി സത്രങ്ങളിൽ ബാല്യുഗ്രാമത്തിലെ ഒരു സത്രം അക്കാലത്ത് വളരെ പ്രസിദ്ധമായിരുന്നു. ക്രമേണ ക്രമേണ അതിന്റെ നടത്തിപ്പുകാരിയായിരുന്ന സർദേയിയുടെ പേരിൽ ആ സത്രം പ്രസിദ്ധമായിത്തീർന്നു. സർദേയീസത്രം എന്ന പേരിൽ അതറിയപ്പെടാൻ തുടങ്ങി ആ വഴിക്ക് പോകുന്ന വ്യാപാരികളും പട്ടാളക്കാരും സേനാനായകന്മാരും വഴിയാത്രക്കാരും തീർത്ഥാടകരും എല്ലാം ആ സത്രത്തിൽ താമസിക്കാനാണ് ഇഷ്ടപ്പെട്ടിരുന്നത്.

നിരത്തിൽനിന്ന് വിളിപ്പാടകലെയായിരുന്നു സർദേയീ സത്രം. മൂന്നുനാല് മുറികളുള്ള ഒരു കൊച്ചു തെക്കിനിപ്പുര. സത്രത്തിന്റെ പിന്നിൽ ചിലികയിലെ മണൽത്തീരം. കാററാടിമരങ്ങളും കൈതച്ചെടികളും നിറഞ്ഞ കാട്. മുന്നിൽ ചിക്കാക്കോൾ നിരത്ത് പെരുമ്പാമ്പിനെപ്പോലെ വളഞ്ഞു പുളഞ്ഞു കിടക്കുന്നു. വളവുതിരിഞ്ഞാലൊരിടത്ത് പെട്ടെന്നവസാനിക്കുന്നപോലെ തോന്നും. സത്രത്തിൽനിന്ന് കുറച്ചു ദൂരെ നിരത്തുവക്കത്തൊരു കുണ്ടുകുളമുണ്ടായിരുന്നു. അതിനോടു തൊട്ട് ഒരു വലിയ ആൽമരവും. ഈ ആൽമരത്തിന്റെ പേരാണ്–"ഹാണ്ടി ഭംഗാവട്!"

സർദേയീസത്രത്തെപ്പററി അറിയാത്തവരാരെങ്കിലും ഏതെങ്കിലും സത്രത്തെപ്പററി അന്വേഷിച്ചാൽ മിക്കവാറും മറുപടി കിട്ടുന്നതിതായിരിക്കും........... "അതാ അക്കാണുന്ന ഹാണ്ടി ഭംഗാവട് ഇല്ലേ, അതിന്റെ ഇടതുഭാഗത്തൊരു സത്രമുണ്ട്–അതാണ് സർദേയീ സത്രം!"

ചിലികയിലെ കാലിജായീദേവിയെ ദർശിക്കാൻ പകൽ സമയത്തുവരുന്ന യാത്രക്കാർ തിരിച്ചുപോകുമ്പോഴും ഈ

ആലിൻെറ ചുവട്ടിലാണു് വിശ്രമിക്കാറ്. അതുകൊണ്ടു് ആൽച്ചുവട്ടിൽ അവിടവിടെയായി അടുപ്പുകറം കൂട്ടിയിട്ടുണ്ടു്. വെണ്ണീറു് ചിതറിക്കിടക്കുന്നുണ്ടു്. പാതിയെരിഞ്ഞ വിറകു കൊള്ളികറം, കരി, പൊട്ടിയ പാത്രങ്ങറം_എല്ലാം അവിടെ കിടക്കുന്നുണ്ടു്. ചിലിക നിറഞ്ഞിരിക്കുമ്പോഴും തിരിച്ചു പോവാൻ നേരംവൈകിയാലും വഴിയാത്രക്കാർ സർദേയീ സത്രത്തിലാണു് താമസിക്കാറ്. സർദേയിയുടെ സ്നേഹ പൂർണ്ണമായ പെരുമാററംമൂലം മററു സത്രങ്ങളിൽ താമസിക്കുന്ന തിനേക്കാറം സർദേയീസത്രത്തിൽ താമസിക്കാനാണു് ആളു കറം ഇഷ്ടപ്പെട്ടിരുന്നതു്. ഒരു രാത്രിമാത്രം തങ്ങുന്നവരാണെ ങ്കിൽപോലും സർദേയി അവരെ വയസ്സുമൂത്തവരാണെങ്കിൽ ബാബാ, ചാചാ, മാമാ എന്നും, സമവയസ്സരാണെങ്കിൽ സഹോദരാ എന്നും, ഇളയവരാണെങ്കിൽ മകനേ, ബാപ്പു എന്നുംമററും വിളിച്ചു് അവരുമായി സൗഹാർദ്ദബന്ധം സ്ഥാപിക്കുകയും അവരെ വശത്താക്കുകയും ചെയ്യിരുന്നു. സ്ത്രീ കളോടും ഇതേപോലെതന്നെയാണു് പെരുമാറിയിരുന്നതു്. സത്രത്തിൽ താമസിക്കുന്നവക്കു് ഭക്ഷണം പാകംചെയ്യാൻ കുള ത്തിൽനിന്നു് വെള്ളം കൊണ്ടുവന്നുകൊടുക്കുക, പാത്രങ്ങറം കൊണ്ടുവന്നുകൊടുക്കുക മുതലായവയെല്ലാം സർദേയി ചെയ്യി രുന്നു. അരി, പച്ചക്കറി, വിറകു് മുതലായി പണംകൊടുത്തു വാങ്ങേണ്ട സാധനങ്ങളെല്ലാം ഏതായാലും കിട്ടുമെന്നു് തീച്ച്. അതോടൊപ്പം നിഷ്ക്കപടമായ സ്നേഹവും മമതയും അവർ നൽകിയിരുന്നു. അതിനു് വില കൊടുക്കേണ്ട. സത്രത്തിൽ താമസത്തിനും സാധനങ്ങറംക്കുമുള്ള വാടക മററു സത്രങ്ങളെ അപേക്ഷിച്ചു് വളരെ കുറവായിരുന്നു. ഒരു രാത്രിക്കു് ഒരു പണമേ വാങ്ങിയിരുന്നുള്ളു. ആ ഒരു പണത്തിൽ പാത്രങ്ങളും വെള്ളവും സർദേയിയുടെ സ്നേഹപൂർണ്ണമായ സേവനവും എല്ലാം അടങ്ങിയിരുന്നു. അതുകൊണ്ടു് സർദേയീസത്രത്തെ പററി എല്ലാവക്കും വലിയ മതിപ്പായിരുന്നു.

കാലിജായിയെ തൊഴാൻ വരുന്നവക്കുപുറമേ മറെറാരു തര ത്തിലുള്ള പതിവുകാരും ഇടയ്ക്കൊക്കെ വരാറുണ്ടു്. ഒരു രാത്രി

യിലേയ്ക്ക് ഒരുപണമല്ല, എട്ടുപണം; അതായത് അന്നു നില വിലുണ്ടായിരുന്ന ഒരു മുഗൾ ഉറുപ്പിക, തികച്ചും കൊടുക്കാൻ അവർക്ക് യാതൊരു വൈമനസ്യവുമുണ്ടായിരുന്നില്ല. അവ രുടെ കണ്ണുകൾ ചുവന്നിരിക്കും........ശ്വാസഗതിക്കും നെഞ്ചി ടിപ്പിനും വേഗതകൂടും. ദൂരത്തുനിന്നുതന്നെ അവരെ കണ്ടാൽ സർദേയി തിരിച്ചറിയും. സാഭിമാനം അവരെ ക്ഷണിച്ചാദ രിക്കും. അവരിൽ പലതരത്തിലുമുള്ള ആളുകളുണ്ടാവും........ കച്ചവടക്കാർ, പണമിടപാടുകാർ, തോണിക്കാർ തുടങ്ങി പട്ടാളക്കാർവരെ. എല്ലാവരും കുതിരപ്പുറത്ത് ഒററയ്ക്കാണ് വരിക. കുതിരകളെപ്പോലും ആദരിച്ച് സല്ക്കരിക്കുന്നതിൽ അവൾ അമാന്തം കാണിക്കാറില്ല.

അറിവും പരിചയവുമുള്ള ഏതെങ്കിലും പതിവുകാരനെ കണ്ടാൽ സർദേയി സാഭിമാനം പറയും: "അല്ലാ, ഇതെന്താ ഈ അസമയത്ത് പുറപ്പെട്ടിരിക്കുന്നത്? വഴി തെററിപ്പോയ തായിരിക്കും അല്ലേ? ഒരു രാത്രി കഴിച്ചുകൂട്ടിയ സത്രം എത്ര നേരത്തേയ്ക്ക് ഓർമ്മിക്കും അല്ലേ?..........." സർദേയിയുടെ അഭിമാനഭരിതമായ ഈ സ്വാഗതം അവരുടെ നെഞ്ചിടിപ്പിനു വേഗതകൂട്ടും.

ഇത്തരം ആളുകളെ പരിചരിക്കാൻ അവളുടെകൂടെ ജഗ്നി നായക് എന്നു പേരുള്ള ഒരു പരിചാരകനുമുണ്ട്. സത്ര ത്തിൻെറ പിന്നിലെ മണൽപൊന്തയുടെ മറവിൽ നിർമ്മിച്ച വാററിൽനിന്നു് ചാരായമെടുത്തുകൊണ്ടുവന്ന് സത്രത്തിൽ പ്രത്യേകം വില്പന നടത്തിയിരുന്നു. അവർക്ക് പ്രത്യേകം വിഭവങ്ങൾ പാകംചെയ്യാൻവേണ്ടി വേറൊരടുപ്പും അയാൾ നിർമ്മിച്ചിട്ടുണ്ട്. അതിൽനിന്നു് കിട്ടുന്ന പണം മുഴുവൻ ജഗ്നിയാണ് സൂക്ഷിച്ചിരുന്നത്. സർദേയി അതു തൊടുക പോലും ചെയ്തിരുന്നില്ല.

ചാരായം മോന്തിമോന്തി അവരുടെ കണ്ണുകൾ ചെമ്പോ ത്തിൻെറ കണ്ണുകൾപോലെ ചുവക്കാൻതുടങ്ങും. വായിൽ നിന്നു് നുരവരാൻ തുടങ്ങും. ശ്വാസോച്ഛ്വാസം ദ്രുതഗതിയി

ലാവും. അപ്പോൾ സർദ്ദേയി ഇടത്തേ ഒക്കത്തു് കുടവുമെടുത്തു് ഹാങ്ങി ഭംഗാവടിനടുത്തുള്ള കുണ്ടുകുളത്തിൽനിന്നു് വെള്ളമെടുക്കാൻപോകും. ചിലപ്പോഴൊക്കെ അതിഥികളിലാരെങ്കിലും അവളുടെ പിന്നാലെ ചെല്ലും,—താൻ കൊതിക്കുന്ന ദുർല്ലഭമായ എന്തിനേയോ തിരഞ്ഞുകൊണ്ടു് സർദേയി തിരിഞ്ഞു നോക്കാതെതന്നെ അവരുടെ കാലൊച്ചയിൽനിന്നു് കാര്യം മനസ്സിലാക്കും. എന്നിട്ടു് സഹതാപപൂർവ്വം വിളിക്കും— "ജഗ്ഗനീ..:.........എ ജഗ്ഗനീ..........."

കൈതപ്പൊന്തകളുടെ ഇടയിൽനിന്നു് ജഗ്ഗനി പുറത്തുവരും. തന്റെ കോന്ത്രമ്പല്ലുകൾ പുറത്തുകാട്ടിക്കൊണ്ടു് അയാൾ വിളിച്ചുചോദിക്കും: "എന്നെ വിളിച്ചോ, ദേയീ?"

ജഗ്ഗനിയുടെ ഭീമാകാരമായ ശരീരം കണ്ടാൽ വന്നയാൾക്കു് പിന്നെ ഒരടി മുന്നോട്ടുവയ്ക്കാൻ ധൈര്യമുണ്ടാവില്ല അവിടെ നിന്നുതന്നെ സത്രത്തിലേയ്ക്കു തിരിച്ചുപോരും. ജഗ്ഗനിയുടെ സാന്നിദ്ധ്യത്തെ അവഗണിച്ചുകൊണ്ടു് ആരെങ്കിലും തന്റെ കൈയൂക്കിന്റെ ബലത്തിന്മേൽ മുന്നോട്ടുനീങ്ങിയാൽ കുറച്ചു നേരത്തേയ്ക്കു പിന്നെ കൈതയുടെ മുൾക്കിടക്കയിലായിരിക്കും അയാളുടെ കിടപ്പു്. അപ്പോളയാൾക്കു മനസ്സിലാവും സർദേയി പൂവല്ല, മുള്ളാണു്; മുള്ളുമാത്രമാണെന്നു്.

ഇമ്മാതിരി അഭിലാഷങ്ങളുമായി ഒന്നിലേറെപേർ വരികയാണെങ്കിൽ സർദേയി ജഗ്ഗനിയെ വിളിക്കില്ല. സർദേയിയുടെ മുഴുവൻ ശ്രദ്ധയും തന്നിൽമാത്രം കേന്ദ്രീകരിച്ചിരിക്കുകയാണെന്നു് അവരിലോരോരുത്തർക്കും തോന്നത്തക്കവിധം സർദേയി ഓരോരുത്തരേയും നോക്കി പ്രത്യേകം ചിരിക്കും.

അതിൽപിന്നെ സത്രത്തിൽ ആ പകൽക്കിനാവു് നൽകിയ മുഴുവൻ ആവേശത്തിന്റേയും നടുക്കു് ഒഴിഞ്ഞ മദ്യക്കുപ്പികളുടെ എണ്ണം എണ്ണമറ്റതാവുമ്പോൾ അവർ പരസ്പരം കലശലായി കലഹിക്കാൻതുടങ്ങും. അവസാനം കലഹംതീർക്കാൻ ജഗ്ഗനി വരേണ്ടിവരികയുംചെയ്യും.

സർദേയിയും ജഗ്ഗനിയും!

രസികന്മാർ തമാശയായി പറയും: "പൂവും മുള്ളും. വിര ലിൽ മുള്ളുകുത്തിത്തറച്ചാൽപോലും പൂപറിക്കാൻ കഴിയില്ല."

അന്നു് ഉച്ചവെയിലിൽ കുളിച്ചുനില്ക്കുന്ന വിജനമായ ചിലി കാതടത്തിലെ പരിത്യക്തവും ശൂന്യവുമായ ആ ഗ്രാമത്തിൽ രാമചന്ദ്രദേവ് തനിക്കു് കുടിനീരേകിയ സർദേയിയുടെ വാടിയ നീലക്കുവളക്കണ്ണുകളിലെ വേദനാവിധുരമായ നോട്ട ത്തിൽ നിമിഷനേരം ആകൃഷ്ടനായി നിന്നുപോയി. ആ മിഴി കളിപ്പോഴും കോമളമാണു്........അതിനു് മങ്ങലേററിട്ടില്ല. ജീവിതവൈഷമ്യങ്ങളുടെ പൊള്ളുന്ന വെയിലേററു് അവളുടെ ശ്യാമളാഭമായ ദേഹലതയ്ക്കു് അല്പം വാട്ടം പററിയിട്ടുണ്ടെന്നതു് ശരിതന്നെ. പക്ഷേ, അതിന്റെ സുന്ദരമായ ശ്യാമളാഭ തികച്ചും നിഷ്പ്രഭമായിട്ടില്ല. ഈ സർദേയീസത്രത്തിലെ ഏററവും വലിയ വിശേഷത ആ സർദേയിയാണു്.

ചിലികാതടത്തിലെ ആ ശൂന്യം പിടിച്ച ഗ്രാമത്തിൽ സർദേയിയുടെ നശിച്ച ജീവിതത്തിൽ അവൾക്കാകെ അന്ധയും ബധിരയും തലയ്ക്കു് നല്ല വെളിവില്ലാത്തവളുമായ തന്റെ ശ്വശ്രൂ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ശ്വശ്രൂവിന്റെ മരണശേഷം ആ ഗ്രാമവുമായി അവൾക്കുണ്ടായിരുന്ന എല്ലാ ബന്ധങ്ങളും അവസാനിച്ചു. അന്നു് സമാധാനത്തോടെ ജീവി തത്തോടു് മല്ലടിക്കാൻവേണ്ടി ഒററയ്ക്കു് അവളവിടെനിന്നി റങ്ങിപ്പോന്നു. എന്നാണവൾ ബാലുഗ്രാമത്തിലെത്തി ജഗ്നി യുടെ സത്രത്തിൽ അഭയംതേടിയതെന്നൊന്നും കൃത്യമായി പ്പോൾ ഓർമ്മയില്ല. അന്നു് സാംസാരികകാര്യങ്ങളിൽ തികച്ചും വിരക്തനായിരുന്നു ജഗ്നി. പക്ഷേ, അവളെ കണ്ട ഉടനെതന്നെ നിഗൂഢമായ എന്തൊരാകർഷണശക്തിയാ ലാണു് "ദേയി" എന്ന സംബോധനയോടെ അവളെ സ്വാഗതം ചെയ്തതെന്നും ഇപ്പോൾ നല്ല ഓർമ്മയില്ല. സത്ര ത്തിൽ താമസക്കാരാരുമില്ലാത്ത ചില ഏകാന്തനിമിഷങ്ങ ളിൽ സത്രത്തിന്റെ വരാന്തയിലോ അല്ലെങ്കിൽ ഹാണ്ടി ഭംഗാവടിന്റെ ചുവട്ടിലോ കണ്ടുകളത്തിനരികിലോ ഇരുന്നു്

സർദേയി ആ പാതി മറന്ന കഥകൾ വീണ്ടും ഓർക്കാൻ ശ്രമിക്കും............പക്ഷേ, അവൾക്കൊന്നും ഓർമ്മവരില്ല.

അതുപോലെതന്നെ ജഗ്ഗനിയും എവിടെനിന്ന് എങ്ങനെയാണാവോ കാററിൽ പറന്നുവന്നുവീണപോലെ ബാല്യഗ്രാമത്തിൽ വന്നെത്തിയതെന്നും ഓർമ്മവരുന്നില്ല. അയാളുടെ പൂർവ്വകഥയും അവൾക്കറിയില്ല.

"ഏ ജഗ്ഗനീ, ഏതു ഗ്രാമത്തിലായിരുന്നു നിൻെറ വീട്? നിനക്കോർമ്മയുണ്ടോ?"–സർദേയി ചിലപ്പോഴൊക്കെ ചോദിക്കാറുണ്ട്. അപ്പോൾ ജഗ്ഗനിയുടെ കണ്ണുകൾക്കുമുമ്പിൽ ചിലികയിലെ ഉപ്പുവെള്ളംപോലെ വിസ്മൃതിയുടെ നീലജലരാശി മാത്രമേ ഉണ്ടാവൂ.

അതുപോലെ ജഗ്ഗനിയും ചിലപ്പോഴൊക്കെ സർദേയിയോടു ചോദിക്കാറുണ്ട്. അവളെപ്പററി അറിയാനയാൾ ആഗ്രഹിക്കാറുണ്ട്. അന്നേരം ചിലികയിലെ ആഴംകാണാത്ത ജലരാശിയിൽ പൊന്തിക്കിടക്കുന്ന ഒരേയൊരു തോണിയുടെ ചിത്രംപോലെ എന്തോ ഒന്ന് സർദേയിയുടെ കണ്ണുകൾക്കു മുമ്പിൽ പൊന്തിവരും. അങ്ങനെ അവരന്യോന്യം ഒരാൾ മററൊരാളുടെ ജീവിതത്തെപ്പററി ചോദിച്ച ചോദ്യങ്ങൾ ഉത്തരംകിട്ടാതെതന്നെ പരിഹൃതമാവും. സർദേയി നെടുവീർപ്പിടും. പക്ഷേ, ജഗ്ഗനി തൻെറ കുററൻ ശരീരവുമായി സർദേയിയുടെ മടിയിൽ ചുരുണ്ടുകൂടി ഒരു പിഞ്ചോമനയെപ്പോലെ പറയും—"എണീക്കു ദേയീ. വല്ലാതെ വിശക്കുന്നു. ഇനിയിന്നാരും വരില്ല."

സർദേയി അപ്പോൾ മുന്നിലെ നിരത്തിലേയ്ക്കുനോക്കി സ്വയം മറന്നപോലിരിക്കയായിരിക്കും. ജഗ്ഗനിയുടെ വാക്കുകൾ അവൾ കേട്ടിട്ടുണ്ടായിരിക്കയില്ല. അപ്പോൾ ജഗ്ഗനി അവളുടെ മടിയിൽ ആദരപൂർവ്വം തലയിട്ടടിച്ചുകൊണ്ടു പറയും– "എന്താ കേട്ടില്ലേ? എണീക്ക്, വിശക്കുന്നു."

സർദേയി അയാളുടെ മുടിയിലൂടെ വിരലോടിച്ചുകൊണ്ട് സോപചാരം പറയും—"എന്തിനാണിങ്ങനെ തലകുത്തിമറി

യുന്നതു്?............'' പെട്ടെന്നു് എന്തോ ഓർത്തിട്ടെന്നപോലെ പറയും—''അയ്യോ, നിനക്കുവേണ്ടി ഒരു മത്സ്യം കനലിലിട്ടു വന്നതായിരുന്നു. തീരെ മറന്നുപോയി. ഇപ്പോഴേയ്ക്കും അതു കരിഞ്ഞു കരിക്കട്ടയായിപ്പോയിട്ടുണ്ടാകും.''

സർദേയിയും ജഗ്ഗുനിയും രണ്ടുണങ്ങിയ ഇലകളെപ്പോലെ യായിരുന്നു. ജീവിതത്തിൻെറ വൈശാഖമാസത്തിലെ കൊടു ങ്കാററിൽ പറന്നുവന്നു് ബാല്യഗ്രാമത്തിലെ ആ സത്രത്തിൽ പററിപ്പിടിച്ചുപോയ രണ്ടുണക്കിലകൾ!

പൌഷമാസത്തിലെ വെയിൽ സാലേരീമലകൾക്കപ്പുറം തളർന്നു വീണുപോയതാണോ അതോ നരച്ച മേഘങ്ങളുടെ മറ വിൽ ഒളിച്ചതാണോ എന്നറിയാൻവയ്യ. അന്നേതായാലും പൌഷത്തിലെ പൊൻവെയിൽ നെൽവയലുകളിൽ ഓളം വെട്ടിയിരുന്നില്ല. ആലസ്യംപൂണ്ട കണ്ണുകളിൽ ഉറക്കപ്പിച്ചു് നിറച്ചിരുന്നില്ല. സാധാരണ ഇക്കാലത്തു് കാട്ടിനടുത്തു് സസ്യശ്യാമളമായ വയലുകളിൽ സ്വർണ്ണപ്പൂക്കളുടെ കൊയ്ത്താ യിരിക്കും. തത്ത, കാട്ടുമാട തുടങ്ങിയ പക്ഷികളുടെ ശബ്ദ ങ്ങളെക്കൊണ്ടു് അവിടമാകെ സംഗീതമുഖരിതമായിത്തീരും. എല്ലാവരുമപ്പോൾ ഒരു പുണ്യദിനത്തിൻെറ പിറവിയും പ്രതീ ക്ഷിച്ചു് ഇരിക്കയായിരിക്കും. ആ ദിവസമെത്തിയാലുടനെ സ്ത്രീപുരുഷന്മാർ കൂട്ടംകൂട്ടമായി കൊയ്ത്താരംഭിക്കും.

പക്ഷേ, ഇക്കൊല്ലം അതൊന്നുമില്ല. വയലേലകളെല്ലാം ശൂന്യമായിക്കിടക്കുകയാണു്. ടികാലീ രഘുനാഥ്പൂരിനെ ചക്കാകോൾ സൂബയോടു് കൂട്ടിച്ചേർത്ത ദിവസംമുതൽ മുഗൾ സൈനികർ, ആമീന്മാർ, നികുതി പിരിവുകാർ തുടങ്ങിയ ഉദ്യോഗസ്ഥന്മാരുടെ അക്രമങ്ങൾ വർദ്ധിച്ചിരിക്കയാണു്. ഖോർധാ രാജ്യത്തിൻെറ അതിർത്തിക്കടുത്താണീ പ്രദേശം. എന്നാലും മുഗൾസൈനികരുടേയും നികുതി പിരിവുകാരു ടേയും കൊള്ള തടുക്കാനുള്ള കഴിവും ശക്തിയും ഭരണാധികാരി കൾക്കുണ്ടായിരുന്നില്ല. സസ്യശൂന്യമായ വെളിമ്പറമ്പുകൾ ക്കിടയിൽ അങ്ങുമിങ്ങും ചിത്രംവരച്ചപോലെ തോന്നിക്കുന്ന

ഗ്രാമങ്ങരം ശൂന്യമായി കിടന്നിരുന്നു. വയലുകളിൽ കൃഷി യില്ല, കൊയ്ത്തുനാളില്ല, പറവക്കൂട്ടങ്ങളില്ല. ഖോർധാരാജ്യത്തു് വീണ്ടും സൈനികമായ ഒരുക്കങ്ങളാരംഭിച്ചിരിക്കുന്നു. കര മൊഴിവും ശമ്പളവും പററിയിരുന്ന പൈക്ക്കരം ഖോർധ, രഥിപൂർ, ഗംജാഗഡ്, ശിശുപാൽഗഡ് തുടങ്ങിയ താഴ്വര കളിൽ താവളമടിക്കാൻ തുടങ്ങി. അപ്പോരം ആരു കൃഷി ചെയ്യാൻ? അപ്പോഴേയ്ക്കും ഒരു 'ഭരൺ' നെല്ലിൻെറ വില ഇരു പതു് "കാഹാൺ" ആയിക്കഴിഞ്ഞിരുന്നു. വയലുകളിൽ കഴു കന്മാർ ദുർഭിക്ഷത്തിൻെറ ചിറകുവിരുത്തി പറക്കാൻ തുടങ്ങി യിരുന്നു.

ചിലികയിൽനിന്നു് ചൂളംവിളിച്ചുകൊണ്ടെത്തുന്ന ശീത ക്കാററു് ഹൃദയത്തെ പിടിച്ചുകുലുക്കി അടുത്തുള്ള കാട്ടിൽ ചെന്നൊളിക്കുകയാണു്. നിരത്തിലൊരൊററ വഴിയാത്രക്കാര നേയോ അശ്വാരോഹിയേയോ കാണാനില്ല. വീണ്ടും യുദ്ധം പൊട്ടും എന്ന കിംവദന്തി ഇപ്പോഴെ പ്രചരിച്ചിരിക്കുന്നു. സാധാരണ ജീവിതപ്രവാഹം നിശ്ചലവും സ്തബ്ധവുമായി ക്കഴിഞ്ഞു. ആളുകരം തങ്ങളുടെ വീടും കുടിയുംവിട്ടു് രാജ കൊട്ടാരങ്ങളിൽ അഭയംതേടാൻതുടങ്ങി. പശുക്കളും എരുമ കളും മററും ഉടമസ്ഥരില്ലാതെ വരണ്ടമണ്ണു മണത്തുകൊണ്ടു് അങ്ങുമിങ്ങും അലഞ്ഞുനടക്കുന്നു.

കാലിജായിയിലേയ്ക്കു് വരാറുള്ള തീർത്ഥാടകരും അതുകൊണ്ടി പ്പോരം വരുന്നില്ല. നേർച്ച കൊടുക്കാനുള്ളവർമാത്രം ഒരു കോഴിയേയോ ആടിനേയോകൊണ്ടു് ബാലുഗ്രാമത്തിൽ നിന്നു് തോണികയറും.

മുൻകൊല്ലങ്ങളിൽ ഇക്കാലത്തു് ബാലുഗ്രാമത്തിൽ തീർത്ഥാട കരുടെ തിക്കംതിരക്കുമായിരിക്കും. സത്രങ്ങളിലും ഹാണ്ടി ഭംഗാവടിനു ചുവട്ടിലും എന്തിനു്, മണലടിഞ്ഞുകിടക്കുന്ന വെളിമ്പറമ്പുകളിൽപോലും തീർത്ഥാടകർ താമസിക്കുന്നു ണ്ടാവും. ആശ്വിന-കാർത്തികമാസങ്ങളോടടുത്തു് പുരിയിലേ യ്ക്കുള്ള തീർത്ഥാടകരുടെ യാത്രതുടങ്ങും. ബാണപൂർ, ഖല്ലിക്കോട്,

ഗഞ്ജാം തുടങ്ങിയ സ്ഥലങ്ങളിൽനിന്നു് പുരിയിലേയ്ക്കു് പോകുന്ന നൂറുകണക്കിനാളുകൾ ബാലു ഗ്രാമത്തിൽ ഒന്നിച്ചു ചേരും. അവിടെനിന്നു് തോണിയിൽ മാണിക്പാട്ണ യിലും അവിടെനിന്നു് കാൽനടയായി ശ്രീലോകനാഥദർശനം കഴിച്ചു് പുരിയിലും എത്തും. ഗഞ്ജീര, മൃദംഗം എന്നിവ യൊത്തുള്ള ഭജനയുടെ ശബ്ദം, ഒച്ചയും അനക്കവുമില്ലാത്ത ആ പ്രദേശത്തു് ജീവിതത്തിന്റെ പുതിയൊരു ചലനം സൃഷ്ടിക്കും. പക്ഷേ, ഇക്കൊല്ലം "പഞ്ചക"ത്തിന്റെ സമയത്തുപോലും ജരാനരബാധിച്ച ചില വിധവകളെയല്ലാതെ വേറെ തീർത്ഥാ ടകരെയാരേയും കാണാനില്ല. നാട്ടിലെങ്ങും യുദ്ധം നടക്കുന്നു ണ്ടായിരുന്നില്ല. കൊട്ടങ്കാററിനുമുമ്പുള്ള നിശ്ശബ്ദതപോലെ എങ്ങും നിശ്ചലമായ പ്രശാന്തത നിലനിന്നിരുന്നു. യുദ്ധത്തെ പററിയുള്ള ഊഹാപോഹങ്ങൾ എങ്ങനെയാണു് പരന്നതു്, ആരാണു് പ്രചരിപ്പിച്ചതു്; ആർക്കും നിശ്ചയമില്ല. ഒരു പക്ഷേ, കഴിഞ്ഞ ഒന്നരനൂററാണ്ടുകാലം നിരന്തരം യുദ്ധങ്ങ ളേയും ആക്രമണങ്ങളേയും നേരിട്ടു് ദുഃഖവും പേറി നടക്കുന്ന ജനങ്ങളുടെ ആറാം ഇന്ദ്രിയം ഉണരുകയും അവരുടെ ഉപബോധ മനസ്സിനു് ഭാവിയെപ്പററിയുള്ള സൂചന കിട്ടുകയും ചെയ്തതാ യിരിക്കാം. അതെന്തായാലും ടികാലീരഘുനാഥ്പൂരിലെ യുദ്ധത്തിൽ പരാജിതനായ രാമചന്ദ്രദേവ് ഹാഫിസ്കാദർ ബേഗ് ആയി മാറിയശേഷം യുദ്ധത്തെപ്പററിയുള്ള ഭീതിയുണ്ടാ യിരുന്നില്ല.

സത്രം അടച്ചിട്ടിരിക്കയാണു്. ജഗ്ഗുനി രാവിലെമുതലേ കൈതക്കാട്ടിൽ കീരിയെ പിടിക്കാൻ പോയിരിക്കയാണു്. സർദേയി കുണ്ടുകുളത്തിലേയ്ക്കു് വെള്ളമെടുക്കാൻ പോയി. ക്ഷീണംകൊണ്ടു് കുളക്കരയിൽതന്നെ കാലുനീട്ടിയിരുന്നു. മേഘാവൃതമായ ആകാശം, മൈതാനംപോലെ പരന്നുകിട ക്കുന്ന വയലുകൾ, വിജനമായ നിരത്തുകൾ, ചിലികയിലെ ജലരാശിയിൽ പ്രതിബിംബിക്കുന്ന മേഘങ്ങളുടെ നിഴലുകൾ ഇവയെയെല്ലാം ഇളക്കിക്കൊണ്ടും വിറപ്പിച്ചുകൊണ്ടും വീശുന്ന ശീതക്കാററു്,—എല്ലാംകൂടി സർദേയിയുടെ ഹൃദയത്തിൽ

അകാരണമായ ഭീതി പരത്തി. അടുത്തുള്ള കാട്ടിൽനിന്നു് പ്രാവോ നത്തോ കുരുവിയോ എന്തോ കാരണമില്ലാതെ ശബ്ദിച്ചുകൊണ്ടു് അരണ്യഹൃദയത്തെ ശബ്ദായമാനമാക്കി ക്കൊണ്ടിരുന്നു. അപ്പോഴാണു് സർദേയി ചിന്തവിട്ടുണർന്നതു്. അവളും കാരണമുണ്ടായിട്ടല്ല വിളിച്ചു: ''ജഗ്നീ............ ഏ............ജഗ്നീ............!''

പക്ഷേ, എന്നത്തേയുംപോലെ അന്നു് കൈതക്കാട്ടിൽ നിന്നു് ''എന്നെ വിളിച്ചോ, ദേയീ?'' എന്ന ആ പരിചിത ശബ്ദം കേട്ടില്ല.

നിരത്തിന്നപ്പുറത്തുനിന്നു് അന്നേരം കുതിരയുടെ കുളമ്പടി ശബ്ദം കേൾക്കുന്നുണ്ടായിരുന്നു.

മറേറതെങ്കിലും ദിവസമായിരുന്നെങ്കിൽ വിജനമായ നിര ത്തിൽ കുതിരയുടെ കുളമ്പടിയൊച്ച കേട്ടാലുടനെ ഭയചകിത യായ മാൻപേടയെപ്പോലെ സർദേയി സത്രത്തിലേയ്ക്കോടി വരും. പക്ഷേ, അന്നെന്താണാവോ അപരിചിതനായൊരു കുതിരപ്പടയാളിയുടെ കുളമ്പടിശബ്ദംകേട്ടു് അവളുടെ മന സ്സിൽ തെല്ലും ഭയമുണ്ടായില്ല. എന്തുകൊണ്ടാണാവോ നെടു വീർപ്പിട്ടു് അവൾ ആ അശ്വരോഹിയെ പ്രതീക്ഷിച്ചുകൊണ്ടി രുന്നു. ഒരുപക്ഷേ വിരസമായ ഈ തണുത്ത സന്ധ്യയിൽ അവളേതെങ്കിലും പുരുഷൻെറ ഊഷ്മളമായ സാമീപ്യം ആഗ്ര ഹിക്കുകയായിരിക്കാം.

അശ്വാരോഹി ഒരു പടയാളിയാണെന്നു് തോന്നുന്നു. കുതിര പ്പുറത്തുനിന്നിറങ്ങി പരുഷമായ ശബ്ദത്തിൽ അയാൾ ചോദിച്ചു: ''ബാണപൂരിലേയ്ക്കുള്ള വഴിയിതാണോ?''

'ഹാണ്ടി ഭംഗാവടി'ൻെറ വലത്തുഭാഗത്തുകൂടെ പോകുന്ന നിരത്തു് പാമ്പിനെപ്പോലെ വളഞ്ഞുപുളഞ്ഞു് ബാണപൂരി ലേയ്ക്കാണു് പോകുന്നതു്. ബാണപൂരിൻേറയും ഖോർധയു ടേയും അതിർത്തിയിലുള്ള കാടുതുടങ്ങുന്നതു് അവിടെനിന്നാണു്. സർദേയി തലകുനിച്ചു് ലജ്ജാവിവശയായി മൂടുപടം വലിച്ചു താഴ്ത്തി പതുക്കെപ്പറഞ്ഞു: ''അതേ............''

അശ്വാരോഹി പതുക്കെ അവളുടെ അടുത്തേയ്ക്കു വന്നുപറഞ്ഞു: "ദാഹിക്കുന്നു, കുറച്ചു വെള്ളം തരുമോ?"

ചിത്രപ്രതിമപോലെ സർദേയി അപരിചിതനായ ആ അശ്വാരോഹിയുടെ കൈക്കുമ്പിളിൽ വെള്ളമൊഴിച്ചുകൊടുത്തു. വെള്ളംകുടിച്ച് കുതിരപ്പടയാളിപോയി. കുതിരയുടെ കുളമ്പടിയുയർത്തിയ പൊടിപടലങ്ങൾ കാട്ടിലെ ഇലകൾക്കിടയിലൂടെ മേഘപാളികളുടെ പ്രതീതി സൃഷ്ടിച്ചു. പശ്ചിമാകാശം അവിടെ ചുവന്നുകണ്ടു.

അന്തിമയങ്ങുകയായിരുന്നു.

"ജഗ്ഗനി........ഏ....ജഗ്ഗനീ........" എന്നു വിളിച്ചുകൊണ്ട് സർദേയി സത്രത്തിലേയ്ക്ക് മടങ്ങി.

"ദേയി, നോക്കു്, എന്തുജാതി കീരിയെയാണു് പിടിച്ചുകൊണ്ടുവന്നതെന്നു നോക്കു്." തിരിച്ചുവരുന്ന സർദേയിയെ നോക്കി സത്രത്തിന്റെ വരാന്തയിലിരുന്നു ജഗ്ഗനി പറഞ്ഞു.

ജഗ്ഗനി ഒരു കീരിയെ വളർത്തിയിരുന്നു സർദേയി കഴിഞ്ഞാൽപിന്നെ അയാൾക്കീലോകത്തിൽ വിശ്വസിക്കാവുന്ന, ഉള്ളോടിണങ്ങിയ, ഒന്നേയുള്ളൂ. അതാ കീരിയായിരുന്നു. ചിലപ്പോൾ സർദേയിയെപ്പററിപ്പോലും അയാളുടെ മനസ്സിൽ സംശയങ്ങളുദിക്കും. പക്ഷേ, ആ കീരിയെ അയാൾക്ക് പൂർണ്ണമായും വിശ്വാസമാണു്. ആ കീരിയാണൊരുദിവസം എങ്ങോ കടന്നുകളഞ്ഞതു്. അന്നുമുതൽ അതുപോലൊരു കീരിയെ പിടിക്കാനുള്ള ശ്രമത്തിലായിരുന്നു അയാൾ. ഇന്നു് അങ്ങുമിങ്ങും അലഞ്ഞുനടന്നു് അയാളൊരു കൊച്ചുകീരിയെ പിടിച്ചിരിക്കയാണു്. അതിനെ കൂട്ടിലടച്ചു് സർദേയിയെ കാണിക്കാനുള്ള ഉൽക്കണ്ഠയോടെ പുറത്തുവന്നു് കാത്തിരിക്കയാണു്. മുള്ളുനിറഞ്ഞതെങ്കിലും സ്വതന്ത്രമായ കൈതക്കാട്ടിന്റെ ശ്യാമളിമയിൽനിന്നു് കൂട്ടിനകത്തു് അടയ്ക്കപ്പെട്ടതുകൊണ്ടു് കീരി ചീം—ചീം എന്നു കരഞ്ഞുകൊണ്ടു് കൂടു കടിച്ചുമുറിച്ചു് പുറത്തേയ്ക്കോടി രക്ഷപ്പെടാൻ വിറളിപിടിച്ചപോലെ

ബഹളംകൂട്ടുകയായിരുന്നു. കൂടിന്റെ ഇരുമ്പുകമ്പിതട്ടി വേദ നിച്ചു് ചിലപ്പോഴ് അതു് ഉച്ചത്തിൽ കരഞ്ഞിരുന്നു. അപ്പോഴ് ജഗ്ഗനി ഒരു പച്ചക്കായയെടുത്തു് കൂടിന്റെ വിടവിലൂടെ അക ത്തേയ്ക്കുനീട്ടി സ്നേഹപൂർവ്വം പറയും: ''............തിന്നു പൊന്നേ ............തിന്നു്............''

പക്ഷേ, ജഗ്ഗനിയുടെ ഈ സ്നേഹപ്രകടനം തികഞ്ഞ അക്രമ മായാണു് കീരിക്കുതോന്നുക. അതപ്പോഴ് കൂടുതൽ ഉച്ച ത്തിൽ കരയും.

ഇങ്ങനെ മുഷിഞ്ഞ, മേഘാവൃതമായ, പൊടിനിറഞ്ഞ സന്ധ്യകളിൽ സർദേയിയുടെ ഹൃദയാകാശത്തിലും കെട്ടണഞ്ഞ ഓർമ്മകളുടെ മേഘങ്ങൾ പരക്കും. ആ ഓർമ്മയിൽ സർദേയി കുറച്ചുനേരത്തേയ്ക്കു സ്വയം മറക്കും. ഇന്നും കുറച്ചുനേരം കണ്ടു കളത്തിനടുത്തിരുന്നു തിരിച്ചുവരുമ്പോഴ് അവളുടെ മാനസികാ വസ്ഥ അതുപോലെതന്നെയായിരുന്നു. അതുകൊണ്ടായി രിക്കാം, ജഗ്ഗനി പറഞ്ഞതൊന്നും അവഠ കേട്ടില്ല. വളരെ നേരമായി വേർപെട്ടുപോയ പശുക്കിടാവിനെക്കണ്ടു് പശു ''............മ്പേ............മ്പേ............'' എന്നു വിളിക്കുന്നതു പോലെ സർദേയിയും തൊണ്ടയിടറിക്കൊണ്ടു ചോദിച്ചു........ ''രാവിലേമുതൽക്കെവിടെ പോയിരുന്നു നീ! ഒന്നും തിന്നിട്ടും കുടിച്ചിട്ടുമില്ലല്ലോ ഇത്രനേരം............നേരം അന്തിമയങ്ങി. എന്നിട്ടിപ്പോഴാണു് തിരിച്ചുവരുന്നതു്!''

ശൂന്യംപിടിച്ച കാററാടിമരക്കാടുകളിൽ മഞ്ഞുതുള്ളികഠ കൊണ്ടു് ഈറനണിഞ്ഞകാററു് കലപില കൂട്ടുന്നുണ്ടായിരുന്നു. അതോടുചേന്നു് സർദേയിയുടെ ശബ്ദവും എങ്ങോ മാഞ്ഞു പോയി.

സർദേയി മനസ്സിൽ കാററിനെ ശപിക്കാൻ തുടങ്ങി—''ഈ നശിച്ച കാററു്! അതും ഇപ്പോഴ് ഉപദ്രവിക്കാൻ തുടങ്ങിയിരി ക്കുന്നു ''

അപ്പോഴാണു് ജഗ്ഗനി അവളെ കണ്ടതു്. സത്രത്തിന്റെ താഴ്ന്നുനില്ക്കുന്ന ഇറയുടെ അടുത്തു് സർദേയി കുനിയുകയായി

രുന്നു. അപ്പോൾ ജഗ്ഗനി പറഞ്ഞു: "നോക്ക ദേയി. എന്റെ കീരിയെക്കണ്ടോ. എന്തൊരു നല്ല കീരി!"

അപ്പോൾ ജഗ്ഗനി പച്ചക്കായ കീരിയുടെ വായിലേയ്ക്കു് കുത്തിത്തിരുകി നില്ക്കുകയായിരുന്നു. സർദേയി വെള്ളംനിറച്ച കുടം വരാന്തയിൽവച്ചു് പറഞ്ഞു—"ഏയ്.........ഏയ്........ എന്താണീചെയ്യുന്നതു് ജഗ്ഗനീ? പാവം ചത്തുപോകും. ഈ കീരിക്കുട്ടിക്കു് പച്ചക്കായ തിന്നാറായിട്ടില്ല!"

ജഗ്ഗനി സർദേയിയുടെ നേരെനോക്കി............ചോദിച്ചു— "പിന്നെ എന്താണിതിനു തിന്നാൻ കൊടുക്കുക?"

സർദേയി പറഞ്ഞു: "വലിയൊരു കീരിയെയാണു് പിടിച്ചിരുന്നതെങ്കിൽ നന്നായിരുന്നു. ഇതിനെ പാൽകൊടുത്തു് എത്രനാൾ പോററും. പാൽ കുടിക്കാൻകൂടി ഇതൊരുപക്ഷേ പഠിച്ചിരിക്കയില്ല. തുണിയിൽ മുക്കിപ്പിഴിഞ്ഞു തുള്ളിത്തുള്ളിയായി ഇററിച്ചുകൊടുത്താലേ അതിനു കുടിക്കാൻ കഴിയൂ. അല്ലെങ്കിലതു് ചത്തുപോകും."

സർദേയി പറഞ്ഞതുകേട്ടു് ജഗ്ഗനിയുടെ കൈയിൽനിന്നു് പച്ചക്കായ താഴെവീണു. ശക്തിയുള്ള കാററിൽ അതു് കള്ളിച്ചെടികളുടെ അടുത്തേയ്ക്കുനീങ്ങി. കുറച്ചുനേരത്തേയ്ക്കു് ജഗ്ഗനി കീരിയെ മറന്നു. മുഷിഞ്ഞ സന്ധ്യയുടെ നിഴൽ പതുക്കെ പതുക്കെ ആകാശത്തു് കട്ടപിടിക്കുകയാണു്. ജഗ്ഗനി കുറേ നേരം അതുതന്നെ നോക്കിനിന്നു. മൃഗത്തിന്റെ കണ്ണുകൾ പോലെ വികാരശൂന്യമായ അവന്റെ സജലനേത്രങ്ങൾ അസ്വാഭാവികമായി കരുണാർദ്രമായിത്തോന്നി.

മണലിൽനിന്നു് മെല്ലെമെല്ലെ ഞണ്ടുകൾ തലപൊക്കുന്നതു പോലെ ജഗ്ഗനിയുടെ ഉപബോധമനസ്സിലെ വിസ്മൃതികൾ ഒന്നൊന്നായി തലപൊക്കുകയായിരുന്നു. കൊടിയക്ഷാമം പടർന്നുപിടിച്ചൊരു കാലം. അന്നു് ഏതോ നിരത്തിൽ ഉപേക്ഷിക്കപ്പെട്ട നിരാശ്രയനും നിഷ്കളങ്കനുമായ ശിശു. മനുഷ്യർതന്നെ മനുഷ്യമാംസം തിന്നുന്നകാലത്തു് ആരു് ആർക്കു് ആശ്രയംനൽകാൻ?

എന്നിട്ടും ചിലതുണ്ടായി. കുട്ടികളില്ലാത്തതുകൊണ്ടു് വേദനിക്കുന്ന ഹൃദയത്തിൽ ഒരു പിഞ്ചുപൈതലിനോടു് സ്നേഹവാത്സല്യങ്ങൾ അപ്പോഴും പച്ച്പിടിച്ചുനില്ക്കുന്ന ചിലർ. ആരോ പറഞ്ഞുകേട്ട കഥപോലെ ഓർമ്മയുണ്ടു്. ആ കുട്ടി മരണത്തോടു മല്ലടിച്ചു കിടക്കുകയായിരുന്നു. പാൽ ഇറക്കാൻ പോലും അവനു് ബുദ്ധിമുട്ടായിരുന്നു. അപരിചിതമായ മുഖങ്ങൾ, അപരിചിതമായ മടിത്തട്ടുകൾ........അവയുടെ ഊഷ്മളതമാത്രം ഓർമ്മയുണ്ടു്..............! കൊഞ്ചിക്കൊഞ്ചി ആ പിഞ്ചുപൈതൽ മെല്ലെമെല്ലെ ''വ–വാ–മ–മാ'' എന്നു പറയാൻ തുടങ്ങി.

അക്കാലത്തു് ദുർഭിക്ഷം ജീവിതത്തിന്റെ സന്തതസഹചാരിയായിരുന്നു. കുറച്ചു കൊല്ലങ്ങൾക്കുശേഷം വീണ്ടും ക്ഷാമം വന്നു. അതും പോരാഞ്ഞു് അതോടൊപ്പം മുഗളന്മാരുടെ ആക്രമണവും...........ക്ഷാമത്തിന്റെ കരാളമായ വിശപ്പിന്റേയും മുഗളന്മാരുടെ അക്രമങ്ങളുടേയും ഫലമായി നാലുപാടും കങ്കാളങ്ങൾ കൂടിക്കിടന്നു. ആ വറുതിക്കാലത്തു് ആ പിഞ്ചുപൈതലിനെ നിരത്തിൽനിന്നെടുത്തു് വളർത്തിയവരുടെ ശരീരങ്ങളും കങ്കാളങ്ങളുടെ ആ കൂമ്പാരത്തോടു കൂടിച്ചേർന്നു. ജീവിതത്തിന്റെ ശൂന്യമായനിരത്തിൽ ഒരിക്കൽക്കൂടി നിരാശ്രയനായി അവൻനിന്നു. ഏതു ഗുണകാംക്ഷിയാണാവോ അന്നു് അവനെയെടുത്തു് ബാലുഗ്രാമത്തിലെ സത്രത്തിന്റെ ഉടമയായ ആ കിഴവിക്കു വിററതു്. അന്നവനു് പത്തുപന്ത്രണ്ടുവയസ്സേ ആയിട്ടുണ്ടാവൂ. ആ ക്ഷാമകാലത്തു് ഇങ്ങനെ കുട്ടികളെ വാങ്ങി അടിമകളെപ്പോലെ വിദേശങ്ങളിലേയ്ക്കയയ്ക്കുന്നതു് ലാഭകരമായ ഒരു കച്ചവടമായിരുന്നു.

ബാലുഗ്രാമത്തിലെ സത്രത്തിന്റെ ഉടമയായ ആ കിഴവിക്കു് ഈ കച്ചവടംമുണ്ടായിരുന്നു. സത്രത്തിലെ ഒരു മുറിയിൽ എല്ലുംതോലുംമാത്രം ബാക്കിയായ നിരവധി ബാലികാബാലന്മാർ വിദേശത്തേയ്ക്കു് അയയ്ക്കപ്പെടാൻവേണ്ടി മനുഷ്യമാംസത്തിന്റെ ക്രേതാക്കളേയും പ്രതീക്ഷിച്ചു് വിശപ്പു സഹിച്ചു് തങ്ങളുടെ ശൂന്യദൃഷ്ടികൾ മിഴിച്ചുകിടന്നിരുന്നു.

ഇന്നും ആ കിഴവിയുടെ രാക്ഷസീയമായ മുഖം ജഗ്ഗനിക്ക് ഓർമ്മയുണ്ട്. അവളുടെ തലയിൽ മുടിയുണ്ടായിരുന്നില്ല. ഗുഹകളെപ്പോലെ കുഴിഞ്ഞ കണ്ണുകളുടെ മുകളിൽ പുരികങ്ങൾ നരച്ചുവെളുത്തിരുന്നു. മുകൾഭാഗത്തെ തൊണ്ണിൽനിന്ന് ഒന്നു രണ്ടു കോന്ത്രപ്പല്ലുകൾ തൂങ്ങിക്കിടന്നിരുന്നു. ആ പല്ലുകളിന്മേൽ മഞ്ഞച്ചായം തേച്ചപോലെ തോന്നിയിരുന്നു. മുഖത്തെ ചുക്കിച്ചുളിഞ്ഞ തൊലിയിൽ എട്ടുകാലിവലപോലെ എണ്ണമററ ചുളിവുകൾ വീണിരുന്നു. കഴുകന്റെ കൊക്കുപോലെ നീണ്ടുവളഞ്ഞ മൂക്ക് അവളുടെ പരന്നമുഖത്ത് ആരോ ഒട്ടിച്ചുവെച്ചപോലെ തോന്നി. അവളുടെ മെലിഞ്ഞ ശരീരം വില്ലുപോലെ വളഞ്ഞിരുന്നു. ഞരമ്പുകൾ പൊന്തിനിന്നിരുന്നു. മെലിഞ്ഞു ശുഷ്കിച്ച കൈകളിൽ വിരലുകൾ കഴുകന്റെ നഖംപോലെ തോന്നിച്ചു........മനുഷ്യനെ പച്ചയോടെ തിന്നുന്ന പിശാച് എന്നാണ് നാട്ടുകാർ അവളെ വിളിച്ചിരുന്നത്.

പക്ഷേ, തന്റെ ശ്വശുരഗൃഹമായ ചിലികാതടത്തിലെ മാന സിംഹഗ്രാമത്തിലേയ്ക്ക് അവളാദ്യമായിവന്നപ്പോൾ അവളെ കണ്ട ആളുകളിൽ ചിലർ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. ഒന്നിനുപുറകെ ഒന്നായി അവൾ സ്വന്തം ഭർത്താവിന്റേയും കുട്ടികളുടേയും ചോര കുടിച്ചതാണ്. അങ്ങനെയൊരപവാദം പുരങ്ങിയതു് അവളുടെ അമ്മായിയമ്മയും നാത്തൂന്മാരുംകൂടി പറഞ്ഞുപരത്തിയിരുന്നു. അമാവാസിരാത്രിയിൽ നാലുപാടും നിശ്ശബ്ദതപരക്കുമ്പോൾ, ചിലികയിലെ കറുത്ത ജലത്തിൽ ഓളങ്ങളുയരുമ്പോൾ, കാററാടിമരക്കാടുകൾ കാററിൽ കരയുന്നപോലെ തോന്നുമ്പോൾ, മരണപ്പെട്ടവരുടെ കണ്ണുകൾപോലെ ആകാശത്ത് നക്ഷത്രങ്ങൾ വിടരുമ്പോൾ, ആ കിഴവി 'ഹാണ്ടിഭംഗാവടി'ന്റെ ചുവട്ടിൽ ഇരുവായയുള്ള അടുപ്പുകൂട്ടി പൊട്ടക്കലത്തിൽ മനുഷ്യരക്തം ചൂടാക്കുമെന്നാണ് പറയുന്നതു്. അടുപ്പിനുള്ളിൽ പക്ഷേ, വിറകല്ല കത്തിക്കുക. വിറകിനുപകരം തന്റെ രണ്ടുകാലുകളും അടുപ്പിനുള്ളിലേയ്ക്ക് നീട്ടി അവളവിടെ ഇരിക്കുകയാണത്രേ ചെയ്യുക. ആ സമയത്തെ

ങ്കിലും വഴിയാത്രക്കാരൻ അബദ്ധത്തിലവളെ കണ്ടുപോയാൽ ചോരഛർദ്ദിച്ച് അവിടെത്തന്നെ വീണുമരിക്കും. അതു കൊണ്ടു് അനേകമററ രാത്രികളിലും വിജനമായ നട്ടുച്ച നേരത്തും ആ വഴിക്കു് ആരും നടക്കാറില്ല. ഇപ്പോഴും ആളു കാംക്കു് ആ സ്ഥലത്തെപ്പററി വലിയ ഭയമാണു്. ഒരു കിഴവി അവിടെ വന്നിരിക്കുന്നതു് ഇടയ്ക്കെല്ലാം ചില മന്ത്ര വാദികാം കാണാറുണ്ടത്രേ!

ലോകത്തോടവാംക്കു് അല്പംപോലും ദയയുണ്ടായിരുന്നില്ല. സഹതാപമോ സ്നേഹമോ ഉണ്ടായിരുന്നില്ല. സത്രത്തിൽ താമസിക്കുന്നവക്കു് വെള്ളംകൊണ്ടുവന്നു കൊടുക്കുന്നതുമുതൽ കാട്ടിൽനിന്നു് കത്തിക്കാൻ വിറകു വെട്ടിക്കൊണ്ടുവരുന്നതു വരെയുള്ള എല്ലാ ജോലികളും കങ്കാള്പ്രായരായ ആ കുട്ടികളെ ക്കൊണ്ടു് ചെയ്യിക്കാൻ അവാംക്കശേഷം മടിയുണ്ടായിരു ന്നില്ല. ഇടയ്ക്കിടയ്ക്കു് അവളാക്കെങ്കിലും വിൽക്കുന്നവരോ അഥവാ വിശപ്പുകൊണ്ടും മർദ്ദനംകൊണ്ടും മരിച്ചുപോകുന്ന വരോ ആയ കുട്ടികാം മാത്രമേ ആ ജീവിതനരകത്തിൽനിന്നു് രക്ഷപ്പെട്ടിരുന്നുള്ളു.

എല്ലാവരും പോയി. ജഗ്ഗുനിമാത്രം ബാക്കിയായി.

ജഗ്ഗുനിയുടെ തലയിലെഴുത്തു് അവനെ എങ്ങോട്ടാണാവോ വലിച്ചുകൊണ്ടുപോയിരുന്നതു്? നിരവധിവർഷങ്ങളിലെ തുട ച്ച്യയായ വരാംച്ചയ്ക്കുശേഷം അക്കൊല്ലം മഴപെയ്തു. നാട്ടിൽ മുഗളന്മാരുടെ അക്രമങ്ങളും ശമിച്ചിരുന്നു. വയലുകളിൽ വീണ്ടും ഐശ്വര്യം പൂവണിയാൻതുടങ്ങി. നാട്ടിലങ്ങോളമി ങ്ങോളം സമാധാനം കളിയാടി. ആളുകാംക്കു് ആശ്വാസമായി. പെട്ടെന്നു് എവിടെനിന്നാണെന്നറിഞ്ഞില്ല, മഹാമാരി പൊട്ടിപ്പുറപ്പെട്ടു. ഗ്രാമങ്ങളായ ഗ്രാമങ്ങളൊക്കെ നശിക്കാൻ തുടങ്ങി. പക്ഷേ, ആശ്ചര്യമെന്നുപറയട്ടെ, ആ കിഴവിയുടെ രോഗഗ്രസ്തമായ ശരീരം വീക്കാൻ തുടങ്ങി. അക്കാലത്തെങ്ങ നെയോ രക്ഷപ്പെട്ടവർ പറയും: “ഈ കിഴവിയുടെ ജീവൻ കാലിജായിയിൽ ഏഴുകോലാഴംവെള്ളത്തിൽ ഒരു ചെപ്പിൽ

അടച്ചുവെച്ചിരിക്കയാണു്. ഒരു കുററൻ ചെങ്കവരിമീനാണതു് കാത്തുസൂക്ഷിക്കുന്നതു്. അതുകൊണ്ടാണു് ഇത്രുവലിയ മഹാമാരിക്കുകൂടി കിഴവിയെ ഒന്നും ചെയ്യാൻ കഴിയാതിരുന്നതു്.'' കിഴവി മഹാമാരിയുടെ ഉടപ്പിറന്നവളാണെന്നും മനുഷ്യമാംസത്തിനുവേണ്ടി അവരം തൻെറ ഉടപ്പിറന്നവളെ കൂട്ടിക്കൊണ്ടുവന്നിരിക്കയാണെന്നും രക്ഷപ്പെട്ടവക്കൊക്കെ ഉറപ്പായിരുന്നു. അവളെ നശിപ്പിക്കാത്തിടത്തോളംകാലം ആക്കും രക്ഷയില്ല.

അന്നത്തെ ആ ഭീകരമായ കാഴ്ച ജഗ്ഗനിക്കിന്നും ഓർമ്മയുണ്ടു്. ഒരുദിവസം ''ഹാണ്ടി ഭംഗാവടി''ന്റ ചുവട്ടിൽ ആളുകരം ഒത്തുകൂടി. അവരവിടെ തീക്കൂട്ടി. അഗ്നിജ്വാലകരം ആകാശത്തോളമുയന്നു. അന്നുരാത്രി ആ കിഴട്ടുപിശാചിനി ശ്മശാനത്തിലെ ഇലവുമരത്തിനടുത്തു് ഏതോ ഔഷധച്ചെടിയും തിരഞ്ഞുപോയതായിരുന്നു. ആളുകരം അവിടെവെച്ചവളെ പിടികൂടി. ബലാല്ക്കാരമായി പിടിച്ചുകൊണ്ടുവന്നു് ജീവനോടെ എരിതീയിലെറിഞ്ഞു.

അന്നുമുഴവൻ ജഗ്ഗനി പേടിച്ചുവിറച്ചു് ഓട്ടവും പാച്ചിലുമായിരുന്നു. രാത്രിമുഴവൻ കൈതപ്പൊന്തയിലൊളിച്ചിരുന്നു. രാവിലെയായപ്പോഴേയ്ക്കും തീ കെട്ടിരുന്നു. ഗ്രാമീണരെല്ലാം പിരിഞ്ഞുപോയിരുന്നു. കെട്ട തീയിൽനിന്നു് പുക വമിച്ചിരുന്നു. കരിഞ്ഞ മാംസത്തിൻെറ മണം അപ്പോഴും അതിൽ നിന്നുയന്നിരുന്നു.

ജഗ്ഗനി സത്രത്തിലേയ്ക്കു് തിരിച്ചുവന്നു. അതിൽപിന്നെ മഹാമാരിയിൽനിന്നു് മോചനം കിട്ടി.

കീരിക്കുട്ടി കൂട്ടിൽനിന്നു് തല പുറത്തിട്ടു് ജഗ്ഗനിയെനോക്കി 'ചീംചീം' എന്നു കരയുകയായിരുന്നു. ഈ കീരിക്കുട്ടി ജഗ്ഗനിയുടെ മനസ്സിൽ അരക്ഷിതവും അവഗണിക്കപ്പെട്ടതും അപമാനിതവുമായ സ്വന്തം ശൈശവത്തിൻെറ സ്മരണകളുയത്തി. അതുകൊണ്ടു് പിടിച്ചിടത്തുതന്നെ അതിനെ കൊണ്ടുചെന്നു വിട്ടാലെന്തെന്നു് ചിലപ്പോഴൊക്കെ അയാരംക്കു് തോന്നും. പക്ഷേ, അടുത്ത നിമിഷംതന്നെ ആ വിചാരം മാറും. സർ

ദേയി അതിന്ന് പാൽ കൊടുക്കാൻപറഞ്ഞ കാര്യം അയാളോർത്തു. സത്രത്തിൽ പാലില്ല. അടുത്തുതന്നെ എരുമകളെ പോററുന്ന ആലയുണ്ട്. അയാരം പാൽ കൊണ്ടുവരാൻ അങ്ങോട്ടുപോയി.

സർദേയി സന്ധ്യാദീപം കൊളുത്തി പുറത്തുവന്നപ്പോഠം ജഗ്ഗനിയെ കാണാനില്ല. കാററാടിമരക്കാടുകളിൽ കാററു് ചൂളംവിളിക്കുന്നുണ്ടായിരുന്നു. വരാന്തയിൽ കീരിക്കുട്ടി കരയുകയാണു്. കാററാടിമരക്കാടുകഠംക്കരികിലൂടെ നരിച്ചീറുകഠം കൂട്ടംകൂട്ടമായി ചിറകടിച്ചു പറന്നുവരുന്നുണ്ടായിരുന്നു. എതിർവശത്തുനിന്നു് കൂട്ടിലേയ്ക്കുതിരിക്കുന്ന പറവകഠം ശബ്ദമുണ്ടാക്കാതെ പറന്നുവരുന്നുണ്ടു്.

സർദേയി ഉച്ചത്തിൽ വിളിച്ചു:—"ജഗ്ഗനീ........ഏ........ഏ ........ഓ........ജഗ്ഗനീ........ഈ........ഈ........"

പക്ഷേ, അവളുടെ ശബ്ദം സത്രത്തിലേയ്ക്കുതന്നെ തിരിച്ചുവന്നു.

കൊടുങ്കാററിൻെറ ദീർഘനിശ്വാസമല്ലാതെ കാററാടിമരക്കാട്ടിൽനിന്നു് പ്രത്യുത്തരമൊന്നും കിട്ടിയില്ല.

സർദേയി ഒരു വെള്ളപ്പുതപ്പു പുതച്ചു് വരാന്തയിൽ ചുമരും ചാരിയിരിക്കയാണു്. അവഠം വളരെയേറെ തളർന്നിരുന്നു. സന്ധ്യ മയങ്ങുകയാണു്. ബാണപൂർ കാട്ടിൻെറ മുകളിലായി ആകാശത്തിൻെറ തിരുമുററത്തു് ആരോ കുങ്കുമം വിതറിയിരിക്കുന്നു. കാററാടിമരങ്ങളും കരിമ്പനകളും ഈന്തപ്പനകളും അകലെ പിശാചിനിയെപ്പോലെ മുടിയഴിച്ചിട്ടു് കൊടുങ്കാററുമായെത്തുന്ന രാത്രിയെ സ്വാഗതം ചെയ്യാനെന്നോണം നൃത്തം വെയ്ക്കുകയാണു്. സന്ധ്യയുടെ മുഴുവൻ ഇരുട്ടും രാത്രിയിലെ മുഴുവൻ നരിച്ചീറുകളും കൊടുങ്കാററിൻെറ ഊക്കേറിയ അലകളും എല്ലാം അടുത്തുള്ള ആ ഹാണ്ടി ഭംഗാവടിൻെറ വേടുകളിലേയ്ക്കിറങ്ങിവരികയാണു്. കൈതപ്പൊന്തകളിൽനിന്നു് കുറുക്കന്മാരുടെ ഓരിയിടൽ അന്തരീക്ഷത്തെ കൂടുതൽ ഭയാനകമാക്കിത്തീർത്തു.

ബാണപൂരിലേയ്ക്കു് വഴിചോദിച്ച ആരം ഇപ്പോരം ആ കാട്ടു വഴിയിലൂടെ എത്രദൂരം പോയിട്ടുണ്ടാകും? ആരാണാ കതിര പ്പടയാളി? എവിടെനിന്നാണയാരം വന്നിരിക്കുക? ഇരുരം മൂടിയ ഈ രാത്രിയിലും എന്തിനാണയാരം ബാണപൂരിലേയ്ക്കു് പോകുന്നതു്?

സർദേയിയുടെ ഓർമ്മയിൽ അന്നത്തെ ആ രൂപം പൊന്തി വന്നു. ചിലികാതടത്തിലെ ആ ശൂന്യംപിടിച്ച ഗ്രാമം. ആ കതിരപ്പടയാളി, വിജനമായ ആ നട്ടുച്ച........അയാരംക്കം ദാഹം തോന്നിയിരുന്നു. അയാളും ഇതേപോലെ മുട്ടുമടക്കി ഇരുന്നു. വരണ്ട ചുണ്ടുകരംക്കുമുമ്പിൽ കൈക്കുമ്പിരം നീട്ടി. ഇതേപോലെ ഒരൊററ ഇറക്കിനു് കുടത്തിലെ പകുതി വെള്ളവും കുടിച്ചുതീർത്തു.

മുഗളാക്രമണവും ക്ഷാമവും ഇരുട്ടും എല്ലാംകൂടിച്ചേർന്നു് ഏകാ കാരമായിരിക്കയാണു്, ഈ ഹതഭാഗ്യയുടെ ജീവിതം. ഒന്നിനെ മറെറാന്നിൽനിന്നു് വേർതിരിക്കാൻ കഴിയുന്നില്ല. അപരിചിതനായ ആ കുതിരപ്പടയാളി, അയാളുടെ ദാഹം, തീ തുപ്പുന്ന ആ നട്ടുച്ച എല്ലാംകൂടിച്ചേർന്നു് അവളുടെ മനസ്സിൽ ഏകാകാരമായിത്തീർന്നു.

അയാളും അന്നു് മാൽകുദാഗ്രാമത്തിലെ അവളുടെ വീട്ടിന്റെ മുമ്പിൽനിന്നു് ബാണപൂരിലേയ്ക്കുള്ള വഴി ചോദിച്ചിട്ടുണ്ടായി രുന്നു. ബാണപൂർ എവിടെയാണു്, ഏതു രാജ്യമാണു്, ഇതേപ്പററിയെല്ലാം അവരംക്കെന്തറിയാം? ബാണപ്പൂരിലെ ഭഗവതിയെപ്പററി മാത്രമേ അവരം കേട്ടിരുന്നുള്ളു. വിളിച്ചാൽ വിളികേരംക്കുന്ന ദേവിയാണു്. അവളുടെ ഭർത്താവിൻെറ അച്ഛൻ എത്രയോ തവണ അവിടെ നേർച്ചകൊടുക്കാൻ പോയി ട്ടുണ്ടു്. ആ വടിവൊത്ത, തടിച്ച, സുന്ദരമായമുഖം എവി ടെയോ മറഞ്ഞുപോയി. കൃഷ്ണശിലയിൽ നിർമ്മിച്ച പ്രതിമ പോലെയുള്ള ശരീരം. കവിളിൽ കൃതാവു്. കഴുത്തിൽ വീണു കിടക്കുന്ന ചുരുണ്ടമുടി...........അവളുടെ ഭർത്താവു്! സ്വാമി! അവളുടെ ഭർത്തൃസഹോദരന്മാരും എങ്ങോ പോയ്മറഞ്ഞു!

അവരുടെ വിവാഹം ഉറപ്പിച്ചതായിരുന്നു...............അപരി ചിതമായ ഗ്രാമങ്ങളിൽനിന്നു് അവരുടെ ഭാര്യമാർ എത്തി ച്ചേരും............വീടുനിറയും............ഭർത്താവിൻെറ അമ്മ ആ സുദിനവും കാത്തിരിക്കയായിരുന്നു. പെട്ടെന്നാണു് കൊടു ങ്കാററുപോലെ മുഗളാക്രമണം വന്നതു്. മുഗൾസൈന്യം ഖോർ ധയെ ആക്രമിച്ചു! രാജ്യമെന്താണു്, സ്വാതന്ത്ര്യമെന്താണു്, അതൊന്നും അവൾക്കറിയില്ല. പക്ഷേ, സ്വന്തം ജന്മഭൂമിയെ ശത്രുക്കൾ ആക്രമിച്ചാൽ പൈക്കിൻെറ വീര്യത്തിൽനിന്നു് ജനിച്ച ഏതു യുവാവിനാണു് വീട്ടിലടച്ചിരിക്കാൻ കഴി യുക? ഏതു് പൈക്കു്വധുവിനാണയാളെ തടഞ്ഞുനിർത്താൻ തോന്നുക?

അവളുടെ ശ്വശ്രുരനും അന്നു് കലികയറിയപോലെ തുള്ളാൻ തുടങ്ങി. "എടാ, ആണും പെണ്ണും കെട്ടോരെ, വീട്ടിലടങ്ങി യിരിക്കയാണല്ലേ? നിങ്ങളൊക്കെ പൈക്കിൻെറ മക്കളോ അതോ തോട്ടിയുടെ മക്കളോ? മുഗളന്മാർ ജഗന്നാഥനെപ്പോലും ആക്രമിക്കാൻ ഒരുമ്പെട്ടിരിക്കയാണു്. ജഗന്നാഥൻ നഷ്ട പ്പെട്ടാൽ പിന്നെ ഒറീസ്സയിൽ മറെറന്താണു് അവശേഷി ക്കുക?"

നിരത്തുകളിൽ പെരുമ്പറയുടേയും കാഹളത്തിൻേറയും ശബ്ദം മാറെറാലിക്കൊണ്ടു. സർദേയി തൻെറ ഭർത്താവിൻേറയും ഭർത്തൃസഹോദരന്മാരുടേയും നെററിയിൽ പ്രസാദ സിന്ദൂരം കൊണ്ടു് തിലകമണിയിച്ചു് അവരെ യുദ്ധക്കളത്തിലേയ്ക്കു് യാത്രയാക്കി. പക്ഷേ, അവരാരും പിന്നെ തിരിച്ചെത്തി യില്ല. ശത്രുക്കൾ പിന്മാറി. സമാധാനം തിരിച്ചെത്തി. പക്ഷേ, അവർമാത്രം തിരിച്ചെത്തിയില്ല. അവർ തിരിച്ചു വരുന്നതും കാത്തിരുന്ന സർദേയി! അന്നു് ആ തീ തുപ്പുന്ന വെയിലത്തു് ദാഹാർത്തനായി തന്നോടു് വെള്ളത്തിനു യാചിച്ച ആ അശ്വാരോഹി യഥാർത്ഥത്തിൽ ഖോർധാ രാജാവായി രുന്നോ? ഒറീസ്സയുടെ ശിരോമകുടം! ആദ്യമദ്ദേഹം താൻ ആരാ ണെന്നു് പറഞ്ഞില്ല. പക്ഷേ, ആ പട്ടാളക്കാർ സ്ത്രീയായ തൻെറനേരെ കൈ ഉയർത്തിയപ്പോൾ അദ്ദേഹത്തിനു് സ്വയം

നിയന്ത്രിക്കാൻ കഴിഞ്ഞില്ല. അവരുടെമേൽ ചാടിവീണു. മാൽകുദയിലെ നിരത്തിൽ രാക്ഷസതുല്യരായ ആ പട്ടാളക്കാരുടെ ഓർമ്മവന്നപ്പോഴേയ്ക്കും പേടികൊണ്ടവളുടെ രോമം എഴുന്നു പിടിച്ചു............ആ രാജാവിപ്പോൾ എവിടെയാണാവോ? ഏതു നാട്ടിലാണാവോ?

സർദേയി തന്റെ വളയിടാത്ത കൈയിലെ മുറിപ്പാടിലേയ്ക്കു നോക്കി. ഇരുട്ടിൽ ആ കല സ്പഷ്ടമായി കാണാൻ കഴിഞ്ഞിരുന്നില്ല. പക്ഷേ, തൊട്ടാൽ മനസ്സിലാവുമായിരുന്നു!

ജഗ്നി ഇനിയും തിരിച്ചെത്തിയിട്ടില്ല. സർദേയി വീണ്ടും വിളിക്കാൻ തുടങ്ങി–"ജഗ്നീ.......ഈ.......ഏ........ജഗ്നീ ...........ഈ...........ഈ..........."

ജഗ്നി തിരിച്ചുവരികയായിരുന്നു.

രാത്രി ഒരുയാമം പിന്നിട്ടിരുന്നു.

പകലത്തെ ക്ഷീണവും ഉദ്വേഗവും കാരണം ജഗ്നി പാമ്പിനെപ്പോലെ ചുരുണ്ടുകൂടി ഉറങ്ങുകയാണ്. അടുപ്പിൽ തീ കൂട്ടിയിരുന്നു. അതിൽനിന്ന് പുകവരുന്നുണ്ട്. എരിയുന്ന കനലുകൾക്കുള്ളിൽ കുറച്ചു പ്രകാശം കാണാനുണ്ട്. സത്രത്തിനുപുറത്ത് കൊടുങ്കാറ്റിന് ശക്തികൂടിയിരുന്നു. കാററാടി മരക്കാട്ടിൽ പ്രളയകാരിയായ താണ്ഡവനൃത്തം നടക്കുകയാണോ? പനങ്കാട്ടിൽ യുദ്ധത്തിന്റെ പെരുമ്പറയടിക്കുന്നുണ്ടോ? ജഗ്നിയുടെ തലയ്ക്കരികെ കൂട്ടിലടച്ചിരുന്ന കിളിക്കുട്ടിയും ഉറങ്ങിപ്പോയിരുന്നു. സർദേയി ജഗ്നിയുടെ തണുത്ത ശരീരം പുതപ്പിച്ചുകൊടുത്തു. കൊടുങ്കാററിന്റെ ഗർജ്ജനം അപ്പോഴും ചെവിട്ടിലലയ്ക്കുന്നുണ്ട്. സത്രത്തിലെ വാതിൽപ്പൊളികൾ അനിശ്ചിതമായൊരു ഭീതിയാലെന്നോണം വിറയ്ക്കുന്നുണ്ടായിരുന്നു.

വാതിലിലാരോ മുട്ടുന്നപോലെതോന്നി സർദേയിക്ക്.

ഒരുപക്ഷേ കാററായിരിക്കും. അവൾ കരുതി. എന്നിട്ട് സ്വയം പിറുപിറുത്തു: "ഈ നശിച്ച രാത്രി അവസാനിക്കില്ലേ?"

വാതിലിൽ മുട്ടുന്നതോടൊപ്പംതന്നെ ആരുടേയോ ശബ്ദവും കേട്ടു: "വാതിൽ തുറക്കൂ. ആരാണകത്ത്?"

ഈ അസമയത്ത്, അതും കൊടുങ്കാററടിക്കുന്ന രാത്രിയിൽ, ഏതോ അപരിചിതൻെറ ശബ്ദംകേട്ട് സർദേയിയുടെ ശരീരം ആലിലപോലെ വിറയ്ക്കാൻ തുടങ്ങി. കള്ളനാണോ? അതോ പട്ടാളക്കാരനോ? ആരായിരിക്കും?

പുറത്തുനിന്നു വാതിലിൽ ഇടിക്കാൻ തുടങ്ങിയിരുന്നു.

സർദേയി ജഗ്ഗനിയെ ഉണർത്താൻവേണ്ടി അയാളെ പിടിച്ചു കുലുക്കിക്കൊണ്ടു പതുക്കെ വിളിച്ചു: "ജഗ്ഗനീ................ ജഗ്ഗനീ............!"

ജഗ്ഗനി കണ്ണുതിരുമ്മി എഴുന്നേററു.

സർദേയിക്ക് അല്പം ആശ്വാസമായി. ജഗ്ഗനിയുടെ ശക്തിയും ധൈര്യവുമാണു് ഇത്രനാളും അവരുക്കൊരു താങ്ങായി നിന്നതു്.

ഭയചകിതയായി സർദേയി പറഞ്ഞു: "കേട്ടില്ലേ, വാതിലിലാരോ മുട്ടുന്നതു്? കള്ളനോ പട്ടാളക്കാരനോ ആരാണാവോ?"

ജഗ്ഗനി അപരിചിതമായ ആ ശബ്ദവും വാതിലിലെ മുട്ടും കേട്ടു. ഒരു തീക്കൊള്ളിയെടുത്തു മറുകൈയിൽ കോടാലിയുമായി വളരെ ജാഗ്രതയോടെ അയാൾ അകത്തുനിന്നു് വാതിലിൻെറ കൊളുത്തുനീക്കി.

വാതിൽ തുറന്നതും കാററിൻെറ ശക്തിയിൽ വാതിൽപ്പൊളി ചുവരിനോടു വന്നടിച്ചു. തീക്കൊള്ളിയിൽനിന്നു് തീപ്പൊരി അങ്ങുമിങ്ങും പാറിവീണു. ക്ഷണനേരത്തേയ്ക്കു് അവിടം പ്രകാശമാനമായി.

ജഗ്ഗനിയുടെ മുമ്പിൽ തററുടുത്തു് കവചംധരിച്ച രണ്ടു പൈക്കരം നിന്നിരുന്നു. അരക്കച്ചയിൽനിന്നു് ചുരിക തൂങ്ങിക്കിടക്കുന്നു. മാറിൽ തൂങ്ങിക്കിടന്നിരുന്ന പതക്കത്തിൽ കൊത്തിയിരുന്ന അടയാളത്തിൽനിന്നു് അവർ ഖോർധയിലെ പൈക്ക്

കളാണെന്നു് മനസ്സിലാക്കാം. ചുരുണ്ടമുടിയുള്ള ശിരസ്സിലവർ തലപ്പാവു് കെട്ടിയിരുന്നു...........കൃതാവും മീശയും തമ്മിൽ മത്സരിക്കുമ്പോലെ തോന്നി. പുറത്തു് പരിച തൂങ്ങിക്കിടക്കുന്നു. കൈയിൽ കുന്തം പിടിച്ചിരുന്നു. വരാന്തയുടെ ചുവട്ടിൽ കെട്ടിയിരുന്ന കുതിരകൾ ചുരമാന്തുന്ന ശബ്ദം കേൾക്കാനുണ്ടു്.

ജഗ്ഗുനി, സർദേയിയുടെ മുന്നിൽ എത്ര നിസ്സഹായനും പാവവുമാണോ, മറ്റുള്ളവരെ സംബന്ധിച്ചിടത്തോളം അത്രയും പരുക്കനും കർക്കശനുമാണു്. അയാൾ രൂക്ഷമായി ചോദിച്ചു: "നിങ്ങളാരാണു്? എന്തുവേണം?"

അവരിലൊരാൾ തളർന്ന സ്വരത്തിൽ പറഞ്ഞു: "ഞങ്ങൾ ഖോർധയിലെ പൈക്ക്കളാണു്. ബാണപൂരിലേയ്ക്കു പോവുകയാണു്. ഇന്നുരാത്രി ഈ സത്രത്തിൽ താമസിക്കണം."

പാതിയുറക്കത്തിൽനിന്നു് വിളിച്ചുണർത്തിയ കാരണം ജഗ്ഗുനിക്കു് ശുണ്ഠിവന്നിരുന്നു. ഒരുപക്ഷേ അവരോടു് ശണ്ഠകൂടാനും മതി. അവർ ഖോർധയിലെ പൈക്ക്കളാണെന്നറിഞ്ഞപ്പോൾ സർദേയി അകത്തുനിന്നു് പതുക്കെ പറഞ്ഞു: "അവർ വന്നോട്ടെ, ജഗ്ഗുനീ..........."

തണുത്തുവിറച്ചു് ജഗ്ഗുനി കോട്ടുവായിട്ടു..........."അകത്തു് വന്നോട്ടെ. കുതിരയെ അവിടെത്തന്നെ കെട്ടിയാൽമതിയോ അതോ ആ ലായത്തിൽ കെട്ടണോ?" എന്നു ചോദിച്ചുകൊണ്ടു് ജഗ്ഗുനി സത്രത്തോടുതൊട്ടു് നിർമ്മിച്ച ആ ലായം അവർക്കു് ചൂണ്ടിക്കാണിച്ചുകൊടുത്തു. തീക്കൊള്ളി കാററിൽ കെട്ടുപോകാതിരിക്കാൻ ശ്രദ്ധിച്ചുകൊണ്ടു് അയാൾ അവരെ അടുത്ത മുറിയിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയി.

കാററു് ഊക്കിൽ അകത്തേയ്ക്കടിച്ചുകൊണ്ടിരുന്നു. സർദേയി വാതിലടയ്ക്കാൻ മറന്നുപോയിരുന്നു.

"ഇവരും ബാണപൂരിലേയ്ക്കാണോ പോകുന്നതു്? ഇവരും ഖോർധയിലെ പൈക്ക്കളാണോ? ഖോർധയുടെമേൽ വീണ്ടും

ആപത്തു് പൊട്ടിവീണിരിക്കയാണോ.........'' അവരും ആലോചിക്കാൻ തുടങ്ങി.

കൊടുങ്കാററു് നിലച്ചിരുന്നു. ഇരുട്ടിനു് ഇഴക്കം കൂടിയിരുന്നു. കാറ്റാടിമരക്കാടുകളിൽ എന്നിട്ടും കാറ്റിൻെറ ഗർജ്ജനം നിലച്ചിട്ടില്ല. രാത്രിയുടെ ഇരുളിൽ ചിലികയിലെ ജലം കരമുറിച്ചു് പുറത്തുചാടാൻ ആഗ്രഹിക്കുന്നപോലെ തോന്നി. ജഗ്ഗനി വീണ്ടും ഉറങ്ങിക്കഴിഞ്ഞിരുന്നു. പക്ഷേ, അപരിചിതമായ സത്രത്തിൽ പൈക്കു്കൾക്കു് ഉറക്കം വരുന്നുണ്ടായിരുന്നില്ല. സർദേയിക്കും ഉറക്കംവന്നില്ല. ജപമാലപിടിച്ചു നൂറായിരം ചിന്തകൾ അവളുടെ മനസ്സിൽ പൊന്തിവന്നു. അവളുടെ ഉൾക്കളം ആ കാററാടിമരക്കാടുപോലെ തേങ്ങിക്കരയുന്നുകൊണ്ടിരുന്നു.

അടുത്ത മുറിയിൽനിന്നു് പൈക്കു്കൾ സംസാരിക്കുന്ന ശബ്ദം കേൾക്കാം. ഒരാൾ പറയുകയാണു്: ''കേട്ടോ, റാവുത്തു്, ഖോർധയിലെ രാജാവിൻെറ കാര്യം കഴിഞ്ഞതു തന്നെ!'' ഖോർധാ രാജാവിൻെറ പേരുകേട്ടപ്പോൾ സർദേയി ചെവികൂർപ്പിച്ചു.

റാവുത്തു് അസന്തുഷ്ടി പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ശിശുപാലഗഡു് വിട്ടതുമുതൽ ഇതുതന്നെ ജപിച്ചുകൊണ്ടിരിക്കയാണല്ലോ നീ! എന്താണു കാര്യം? ഒന്നു തുറന്നു പറ. എന്തായാലും നാം കൂട്ടാളികളല്ലേ!''

അയാൾ പറഞ്ഞു: ''നിനക്കുതന്നെ അറിഞ്ഞുകൂടേ? നീ മഹാറാണിക്കു കൊടുക്കാൻ കൊണ്ടുപോകുന്ന ബക്സിയുടെ ആ എഴുത്തുണ്ടല്ലോ, അതിൽ എല്ലാ വിവരവുമുണ്ടു്. പിന്നെന്തിനാ എന്നോടു ചോദിക്കുന്നതു്?''

റാവുത്തു് പറഞ്ഞു: ''എന്നാലും ഒന്നു പറയെടോ, അതിലെന്താണെഴുതിയിരിക്കുന്നതെന്നു്. ഞാനാ എഴുത്തു് തുറന്നിട്ടുമില്ല, വായിച്ചിട്ടുമില്ല.''

പൈക്കു് പറഞ്ഞു: ''കട്ടക്കിലെ നായബ്നാജിമിൻെറ അടുത്തേയ്ക്കു് ചികാകോളിലെ സേനാപതി കപ്പംകൊടുത്ത

യയ്യും. സാലേരിക്കടുത്തു് ഈ നിരത്തിൽവച്ചു് ആ സംഖ്യ കൊള്ളയടിക്കണമെന്നു് നിർദ്ദേശിച്ചുകൊണ്ടാണു് ബക്സി രാജഞിക്കെഴുതിയിട്ടുള്ളതു്.''

റാവുത്ത് പറഞ്ഞു: ''നീയെന്തൊക്കെ വിഡ്ഢിത്തങ്ങളാണെടോ ഈ വിളമ്പുന്നതു്? കപ്പത്തുക റാണിയുടെ പൈക്ക് കരം കൊള്ളചെയ്താൽ രാജാവിനെന്തു കുഴപ്പം വരാനാണു്?''

പൈക്ക് പറഞ്ഞു: ''നിന്റെ തലയിലെന്താ, കളിമണ്ണാണോ? ഈ പണം ഭദ്രമായി കട്ടക്കിലെത്തിക്കണം............വഴിയിൽ കൊള്ളയടിച്ചുപോകരുതു്, അതിനുവേണ്ട ഏർപ്പാടുകൾ ചെയ്യണമെന്നു് നായബ്നാജിം രാജാവിനു് കർശനമായ നിർദ്ദേശം നൽകിയിട്ടുണ്ടു്. എന്നിരിക്കേ വഴിയിൽനിന്നു് കൊള്ളയടിച്ചുപോയാൽ നായബ്നാജിം ആരെയാണു് പഴിചാരുക? നിന്നെയോ, മഹാറാണിയേയോ?''

''രാജാവിനെ!'' റാവുത്ത് സഗൌരവം പറഞ്ഞു.

പൈക്കിനു് ഉത്സാഹം വർദ്ധിച്ചു: ''സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിൽവച്ചു് ഗാജീമിയാൻ കൊല്ലപ്പെട്ട അന്നുതൊട്ടു് നായബ്നാജിം ഖോർധാ രാജാവിനെ സംശയദൃഷ്ടിയോടെയാണു് നോക്കുന്നതു്. അയാൾ തക്കംനോക്കിയിരിക്കയാണു്. രാജാവെങ്ങാനും പിടിയിൽപെട്ടാൽ പച്ചയോടെ പിടിച്ചു തിന്നും. മുർഷിദാബാദിൽ നിന്നെന്തോ വിവരംകിട്ടി തകീഖാൻ അങ്ങോട്ടു പോയിരിക്കയാണു്. അദ്ദേഹമിവിടെ ഉണ്ടായിരുന്നെങ്കിൽ ഇതിനുമുമ്പുതന്നെ ഖോർധയിൽ പലതും നടക്കുമായിരുന്നു. രാജാവിനെ വീണ്ടും കൂട്ടിലടച്ചു് ഇപ്പോഴേയ്ക്കും കട്ടക്കിലേയ്ക്കു് കൊണ്ടുപോയിക്കഴിഞ്ഞിരിക്കും. പോരാത്തതിനു് ഈ കപ്പത്തിന്റെ തുക കൊള്ളയടിക്കുകകൂടി ചെയ്താൽ ഉറപ്പായും രാജാവിന്റെ കാര്യം കഴിഞ്ഞതുതന്നെ.''

മന്ദബുദ്ധിയായ റാവുത്തിനു് ഇനിയും കാര്യത്തിന്റെ പൊരുൾ മനസ്സിലായില്ല. അയാൾ ചോദിച്ചു: ''അതുകൊണ്ടു് ബക്സിക്കെന്തു ലാഭം?''

പൈക്കിന് ശൂണ്ടിവന്നു. "ലാഭമോ........രാജ്യലാഭം തന്നെ. വേറെന്തു ലാഭമാണു വേണ്ടതു്? ബക്സി രാജാവായാൽ നിനക്കും ലാഭം, എനിക്കും ലാഭം........എല്ലാവർക്കും ലാഭം!"

ചുമരിനപ്പുറത്തു് സർദേയിയുടെ ശരീരത്തിലാരോ തീക്കനൽ കോരിയിട്ടാലെന്നപോലെ. അവർക്കൊന്നും മനസ്സിലാവുന്നില്ല. ഖോർധാരാജാവിനെതിരായി എന്തോ വലിയൊരു ഗൂഢാലോചന നടക്കുന്നുണ്ടെന്നുമാത്രമേ അവർക്ക് മനസ്സിലായുള്ളു. ഇനിയും യുദ്ധം പൊട്ടും. ഇനിയും വധുക്കളുടെ കൈകളിൽനിന്നു് വളകൾ ഊരേണ്ടിവരും.........കഴുത്തിൽനിന്നു് കെട്ടുതാലി പൊട്ടിക്കേണ്ടിവരും........നാടിനിയും ചുടലക്കളമായി മാറും. ഖോർധാരാജാവിനെ ഒരിക്കൽക്കൂടി ഇരുമ്പുകൂട്ടിലടച്ചു് കട്ടക്കിലേയ്ക്കു് കൊണ്ടുപോകും."

സർദേയിയുടെ ഹൃദയം വിതുമ്പുകയായിരുന്നു.

കാററാടിമരക്കാട്ടിലെ കാററിന്റെ ചൂളംവിളിയോടൊപ്പം കരിമ്പനക്കാട്ടിൽ പെരുമ്പറ മുഴക്കുന്നതുപോലെ തോന്നി.

പൈക്ക് പെട്ടെന്നു പൊട്ടിക്കരയുമ്പോലെ പറഞ്ഞു:– "റാവുത്ത്, ആ കത്തു് കുതിരയുടെ ജീനിയിലുള്ള സഞ്ചിക്കുള്ളിലായിപ്പോയല്ലോ!"

റാവുത്ത് തളർന്നസ്വരത്തിൽ പറഞ്ഞു:–"സാരമില്ല. ഉറങ്ങിക്കോ. പേടിക്കാനൊന്നുമില്ല!"

കുറച്ചുകഴിഞ്ഞപ്പോഴേയ്ക്കും അവർ രണ്ടുപേരും കൂർക്കംവലിച്ചുറങ്ങി. സർദേയി വീണ്ടും ജഗുനിയെ പിടിച്ചുകുലുക്കി പതുക്കെ വിളിച്ചുണർത്തി.

ജഗുനി ഉണർന്നു കോട്ടുവായിട്ടുകൊണ്ടു് പറഞ്ഞു: "ഇന്നെന്താ, ഉറങ്ങാനും സമ്മതിക്കില്ലെന്നുണ്ടോ?"

വിജനമായ രാത്രിയിൽ കൊടുങ്കാറ്റപ്പോഴും മുമ്പത്തെപ്പോലെ തന്നെ ഗർജ്ജിച്ചുകൊണ്ടിരുന്നു. സർദേയി പതുക്കെ പറഞ്ഞു:

"ഒച്ചയെടുക്കാതെ കുതിരയുടെ അടുത്തേയ്ക്കുവരൂ. പൈക്കക്കാം അറിയരുതു്. വളരെ മെല്ലെ."

ജഗ്ഗുനിക്കൊന്നും മനസ്സിലായില്ല. അയാറം സർദേയിയോടൊപ്പം പുറത്തേയ്ക്കു് നടന്നു.

## 4

സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിലെ ആ ക്ഷേത്രം പൊളിക്കുന്നതിനിടയിൽ അന്നു് അമ്പേററു് കുതിരപ്പുറത്തുനിന്നുവീണു് ഗാജിസുൽത്താൻബേഗ് കൊല്ലപ്പെട്ടു. അതിനുശേഷം മരണവെപ്രാളത്തിൽ ആ മട്ടക്കുതിര വാലുപൊക്കി വയലുകളും വെളിമ്പറമ്പുകളും ഒന്നാക്കിക്കൊണ്ടു് ഓടിപ്പോകുന്നതു് ആരെങ്കിലും കണ്ടിരുന്നുവെങ്കിൽ ഭീതിജനകമായ ആ ചുററുപാടിൽ പോലും അവക്കു് ചിരിയടക്കാൻ കഴിയുമായിരുന്നില്ല.

ഫകീരാമിയാൻേറയും വേറെ ഒന്നുരണ്ടുപേരുടേയും ശവങ്ങറം മതിൽക്കെട്ടിനകത്തു കിടന്നിരുന്നു. വൈശാഖമാസത്തിലെ കൊടുങ്കാററു് എല്ലാം ഇളക്കിമറിച്ചു് തൂത്തുവാരിക്കൊണ്ടു പോകുന്നപോലെ നിമിഷംകൊണ്ടാണു് എല്ലാം സംഭവിച്ചതു്. ക്ഷേത്രം പൊളിച്ചുകൊണ്ടിരുന്ന മുസൽമാൻമാക്കോ നോക്കിനിന്നിരുന്ന ഹിന്ദുക്കറംക്കോ ആക്കം എന്താണു് നടന്നതു്, എങ്ങനെയാണു് നടന്നതു് എന്നു മനസ്സിലാക്കാൻ കഴിഞ്ഞില്ല. മുസൽമാൻമാർ ആത്മരക്ഷയ്ക്കുവേണ്ടി ഓടി. ഹിന്ദുക്കളും പേടിച്ചു് വയലുകളിലും കൈതപ്പൊന്തകളുടെ മറവിലും മുളങ്കാടുകളിലും ചെന്നൊളിച്ചു. പിന്നീടു് ചിലർ കറുത്ത കുതിരപ്പുറത്തു് ബലഭദ്രനേയും വെളുത്ത കുതിരപ്പുറത്തു് ജഗന്നാഥനേയും കണ്ട കഥ പറഞ്ഞപ്പോറം മററുചിലർ ഖോർധാരാജാവു് ഹാഫിസ്കാദർ അമ്പെയ്യുന്നതു് തങ്ങറം സ്വന്തം കണ്ണുകൊണ്ടു കാണുകയുണ്ടായെന്നു് അവകാശപ്പെട്ടു.

അപ്പോഴേയ്ക്കും അന്തിമയങ്ങി. എത്ര ആലോചിച്ചിട്ടും അന്തം കിട്ടാത്ത ഈ പ്രശ്നത്തെ കൂടുതൽ സങ്കീർണ്ണമാക്കിക്കൊണ്ടു് അവർ ഗ്രാമങ്ങളിലേയ്ക്കു് തിരിച്ചുപോയി.

ക്ഷേത്രത്തിനടുത്തുനിന്നു് അവരെല്ലാം പോയതിൽപിന്നെ അടുത്തെവിടെയോ ഒളിച്ചുനിന്നിരുന്ന ക്ഷേത്രഭഞ്ജകർ രാത്രിയിൽ കള്ളന്മാരെപ്പോലെ പുറത്തുവന്നു. വൈകുന്നേരത്തെ മങ്ങിയ ഇരുട്ടിൽ ദധിവാമനക്ഷേത്രം ഒരു നിഴൽചിത്രം പോലെ കാണപ്പെട്ടു. പറന്നുപോയ പ്രാവുകളെല്ലാം അപ്പോഴേയ്ക്കും തിരിച്ചെത്തിയിരുന്നു. കട്ടപ്പാരകൊണ്ടുള്ള കുത്തേററു് ക്ഷേത്രത്തിലെ താഴികക്കുടത്തിൽനിന്നു് നീലചക്രം പൊട്ടി വീണിരുന്നു. ക്ഷേത്രഭഞ്ജകർക്കു് അങ്ങോട്ടൊന്നു നോക്കാൻ പോലും ധൈര്യമുണ്ടായിരുന്നില്ല. അവർ പതുങ്ങിപ്പതുങ്ങി ക്ഷേത്രത്തിന്റെ മതിൽക്കെട്ടിനുള്ളിൽനിന്നു് ഫകീർമിയാന്റേയും മറെറാരാളുടേയും ശവം ഭയഭക്തി ബഹുമാനങ്ങളോടെ എടുത്തുകൊണ്ടുവന്നു ഗാജീപീറിന്റെ ശവത്തിനടുത്തു് വെച്ചു. എന്നിട്ടവർ ക്ഷേത്രത്തിനടുത്തു് ഒരു ഇലവുമരത്തിന്റെ ചുവട്ടിൽ ഇരുട്ടിൽ മൂന്നു കുഴികുഴിച്ചു.

തെക്കുഭാഗത്തുമാത്രമേ അല്പം മങ്ങിയ പ്രകാശമുണ്ടായിരുന്നുള്ളു. കുഴികുഴിക്കുന്നവർ കുഴിച്ചുകൊണ്ടേയിരുന്നു. കുഴികൾ തയ്യാറായപ്പോൾ അവരാദ്യം ഗാജിമിയാന്റെ ശവമെടുത്തു..... കുഴിയിൽവെച്ചു മണ്ണിട്ടുമൂടി. അതിനിരുവശത്തും മററുള്ളവരേയും അതേപോലെ കുഴിച്ചുമൂടി. ക്ഷേത്രത്തിലെ പൊട്ടിയ കല്ലുകളിൽ മൂന്നെണ്ണമെടുത്തു് ഓരോന്നിന്റേയും മീതെ കുഴിച്ചിട്ടു. ആ ശവക്കുഴികളിൽ ഗാജിമിയാന്റെ ശവക്കുഴി മററുള്ളവയെക്കാളെല്ലാം വലുതായി തോന്നി.

ആ ഇലവുമരം ഈ മൂന്നു ശവക്കുഴികളുടേയും മീതെ കൊമ്പുകളും ചില്ലകളും പടർത്തി നിഴൽ വിരിച്ചുനിന്നു. അതിന്റെ ചില്ലകളിൽ എണ്ണമററ മിന്നാമിനുങ്ങുകൾ മിന്നിത്തിളങ്ങി. ആ മരത്തിനടുത്തു് കാട്ടാവണക്കുകൾ കാടുപിടിച്ചു കിടന്നു. അതിനപ്പുറം നിരവധി കരിഞ്ഞുവരച്ചെടികൾ, പിന്നെ പടന്ന

പിടിച്ചുകിടക്കുന്ന ഇത്തിക്കണ്ണികൾ, അതിനപ്പുറം മുളങ്കാടുകളും എണ്ണമററ കൈതപ്പൊന്തകളും, തുടർന്ന് ദൂരെ മലയോരം വരെ പരന്നുകിടക്കുന്ന മൈതാനങ്ങളും വയലുകളും. ശവം മറവുചെയ്യുന്ന ജോലി അവസാനിക്കുമ്പൊഴേയ്ക്കും കൃഷ്ണപക്ഷത്തിലെ അഷ്ടമിച്ചന്ദ്രൻ ദൂരെ മുളങ്കാടിനു മുകളിൽ ഉദിച്ചു പൊന്തിയിരുന്നു. ഗാജിമിയാൻ മതത്തിനുവേണ്ടി ആത്മത്യാഗംചെയ്തു് രക്തസാക്ഷിയായിരിക്കയാണു്. ഫകീറാമിയാനും അയാളുടെ കൂട്ടുകാരും പ്രമാണികളല്ലാതിരുന്നതുകൊണ്ടു് അനുചരന്മാരായിപ്പോയി. അവരുടെ ശവക്കുഴികൾ ഗാജിമിയാൻെറ ഇരുവശങ്ങളിലുമായി കുഴിക്കപ്പെട്ടു. ഏതെങ്കിലുമൊരു ശുഭമുഹൂർത്തത്തിൽ അവരും ഗാജിമിയാനോടൊപ്പം ശവക്കുഴികളിൽനിന്നു് എഴുന്നേററുവരും. കുഴി കുഴിച്ചിരുന്നവർ മുട്ടുമടക്കി അവരെ വണങ്ങി........കൈ ഉയർത്തി അവർ ആകാശത്തേയ്ക്കു നോക്കി. ദുഃഖം നിഴലിക്കുന്ന സ്വരത്തിൽ "കരാമാത്........കരാമാത്" എന്നു് പലപ്രാവശ്യം ഉരുവിട്ടു. രക്തസാക്ഷികളെ വണങ്ങി പരന്നുകിടക്കുന്ന വയലുകളും മൈതാനങ്ങളും താണ്ടി അവർ നടന്നുപോയി. ദൂരെ വിളറിയ ചന്ദ്രികയിൽ അവരെങ്ങോ മറഞ്ഞു.

ഗാജിസുൽത്താൻബേഗ് പീർ–ഏ–രൌഷൻ ആലീബുഖാറിൻെറ ശിഷ്യനായിരുന്നു. കാഫിറുകളുടെ ക്ഷേത്രങ്ങൾ പൊളിച്ചു് അവിടെയെല്ലാം പള്ളി പണിയാൻവേണ്ടി കാലാപഹാഡിനോടൊപ്പം ഒറീസ്സയിൽ വന്നതു് ഇതേ ആലീബുഖാറായിരുന്നു. എത്രയോ ക്ഷേത്രങ്ങളും വിഗ്രഹങ്ങളും ഈ ആലീബുഖാർ തച്ചുടച്ചിട്ടുണ്ടു്. ബാർവാടി ആക്രമണ സമയത്തു് ആരോ അയാളുടെ തല ഉടലിൽനിന്നു് വേർപെടുത്തിക്കളഞ്ഞെന്നു് ചരിത്രകാരന്മാർ പറയുന്നു. തല ബാർവാടിയിൽ വീണുകിടന്നു. ഉടലുമെടുത്തു് അയാളുടെ കുതിര ജാജ്പൂരിലേയ്ക്കു് ഓടിപ്പോയി. അതുകൊണ്ടു് രണ്ടിടത്തും ആലീബുഖാറിൻെറ ശവകുടീരം നിർമ്മിക്കപ്പെട്ടു. ബാർവാടിയിൽ അയാളുടെ തല വീണുകിടന്നിരുന്നിടത്തു് ഒന്നും, ജാജ്പൂരിലെ മുക്തിമണ്ഡപപീഠത്തിൽ മറെറാന്നും. കാഫിറുകളുടെ

ദേവീദേവന്മാരോടും ദേവാലയങ്ങളോടും ആലീബുഖാറിനുണ്ടാ യിരുന്ന വിദ്വേഷം കണക്കിലെടുത്താൽ അതേ കാഫിറുകളുടെ മുക്തിമണ്ഡപത്തിൽ അയാളുടെ ആത്മാവിനു് നിത്യശാന്തി കിട്ടിയതു് ചരിത്രത്തിലെ വലിയൊരു തമാശയായിവേണം കരുതാൻ. ഹിന്ദുക്കളിലൂടെ അതൊരു പുണ്യസ്ഥലമായി മാറുകയും ചെയ്തു. അക്കാലത്തു് മുസൽമാൻമാരേക്കാളധികം ഹിന്ദുക്കളായിരുന്നു, ക്ഷേത്രധ്വംസകരായ ഈ ''പീറു''കളുടെ ''യാറ''ങ്ങളിൽ നേർച്ച കൊടുത്തിരുന്നതും വിളക്കു വെച്ചിരുന്നതും.

പീർ-ഏ-രൌഷൻ ആലീബുഖാറിനെപ്പോലെതന്നെ ഗാജി സുൽത്താൻബേഗ്ഗും മതഭ്രാന്തനായൊരു മുസൽമാനായിരുന്നു. തടിച്ചുകുറിയ ഒരാളായിരുന്നു ഗാജി. മുഖം നിറയെ വസൂരിക്കല. കണ്ടിൽപോയ ചുകന്ന കണ്ണുകൾ. പരന്നുപതിഞ്ഞ മൂക്കു്. മുറിച്ചുവെച്ച രണ്ടു് ഒതളങ്ങക്കഷണങ്ങൾപോലെയുള്ള ചുണ്ടുകൾ. ശരീരംമുഴുവൻ കറുത്ത മേലങ്കികൊണ്ടു് മൂടിയിരുന്നു. വെളുത്തൊരു നാടകൊണ്ടു് ചുരുണ്ടമുടി കെട്ടിവെച്ചിരുന്നു. താൻ ഹാജിയാണു് എന്നതിൻെറ ഒരു ചിഹ്നംകൂടിയായിരുന്നു അതു്. അതിന്മേൽ വെളുത്ത തൊപ്പി........കഴുത്തിൽ നീലയും ചുവപ്പും കല്ലുകൾകൊണ്ടു നിർമ്മിച്ച മാല. സവാരിചെയ്യാനൊരു മട്ടക്കുതിര. ഹിജലീ-മേദിനീപ്പൂർ തുടങ്ങി പുരീ-ഖോർധവരെയുള്ള മുസൽമാൻ സുബേദാർമാരുടേയും സേനാപതികളുടേയും കോട്ടകളിൽ ഗാജിമിയാൻ എത്രയേറെ ആദരണീയനും ആരാദ്ധ്യനുമായിരുന്നോ, ഹിന്ദുക്കളായ ക്ഷേത്ര സംരക്ഷകന്മാരേയും ദുർഗ്ഗപതികളേയും സംബന്ധിച്ചിടത്തോളം അത്രയേറെ ഭീകരനും ആയിരുന്നു. നായബ്നാജിം തകീഖാൻെറ കൊട്ടാരത്തിൽ അയാൾ വളരെയേറെ ആദരിക്കപ്പെട്ടിരുന്നു. മാത്രമല്ല, അലൌകികമായ ഏതോ അത്ഭുതശക്തിയും അദ്ദേഹത്തിനുണ്ടായിരുന്നുവത്രേ. അദ്ദേഹത്തിൻെറ പേരുച്ചരിച്ചാൽമതി കാണാതായ പശുക്കൾ മുതൽ കളവുപോയ സാധനങ്ങൾവരെ, എന്തിനെപ്പററിയും വിവരംകിട്ടും.

സ്വയം തകീഖാനുതന്നെ ഇതനുഭവപ്പെട്ടിട്ടുണ്ടു്. ഒരിക്കൽ തകീഖാൻെറ രത്നംപതിച്ച ഒരു മോതിരം ലാൽബാഗിലെ കളിമുറിയിൽവെച്ചു് കാണാതായി. മന്ത്രിമാർ, സാമന്തന്മാർ,

സർദാർമാർ, വിചാരിപ്പുകാർ, രഹസ്യാന്വേഷണ വിദഗ്ദ്ധർ തുടങ്ങിയവരെല്ലാം എത്രതന്നെ തിരഞ്ഞിട്ടും അതു കണ്ടുകിട്ടി യില്ല. തിരഞ്ഞുതിരഞ്ഞു കുഴഞ്ഞപ്പോൾ അവരിലൊരാൾ ഗാജിപീറിന്റെ പേരുച്ചരിച്ചു. പേരുച്ചരിച്ചുകഴിഞ്ഞില്ല, അപ്പോഴേയ്ക്കും അതാ കിടക്കുന്നു കുളിമുറിയിലെ വെള്ളത്തൊട്ടി യിലാ മോതിരം! മോതിരം കട്ട കുറ്റത്തിനു് വെള്ളംനിറയ്ക്കുന്ന വേലക്കാരിലൊരുവനെ കഴുവിലേററിയിരുന്നു. അന്നുമുതൽ ഗാജിപീറിന്റെ പുണ്യനാമം നാട്ടിലെങ്ങും പ്രസിദ്ധമായി. തകീഖാൻ ഗാജിപീറിനെന്തെങ്കിലും സമ്മാനം നല്കാനാഗ്രഹി ച്ചിരുന്നു. പക്ഷേ, അദ്ദേഹം അതു് നിരസിച്ചുകളഞ്ഞു. നിസ്വാർത്ഥിയായിരുന്നു ഗാജിപീർ. ഗുരുവായ ആലീബുഖാ റിനെപ്പോലെതന്നെ ഈശ്വരധ്യാനത്തിലും പ്രാർത്ഥനയിലുമ ല്ലാതെ മറ്റൊന്നിലും അദ്ദേഹത്തിനു് താല്പര്യമുണ്ടായിരുന്നില്ല. ഭ്രേഖ്മുതൽ ഖോർധവരെ എത്രയെത്ര ക്ഷേത്രങ്ങളുണ്ടോ, അവ യെല്ലാം തല്ലിപ്പൊളിച്ചു് അവയുടെ സ്ഥാനത്തു് പള്ളികളും ഇമാംബാഡകളും നിർമ്മിക്കാനാണദ്ദേഹം ആഗ്രഹിച്ചിരുന്നതു്. അപ്പൊഴേ അദ്ദേഹത്തിന്റെ ആത്മാവിനു് ശാന്തികിട്ടൂ. ഗാജി മിയാനു് ദൽഹീഷാജഹാൻബാദിലെ നിസാം-ഉൽ-മുൽക്കിൽ നിന്നുപോലും അതിനുള്ള അനുവാദപത്രം കിട്ടിയിട്ടുണ്ടു്. അദ്ദേഹത്തിന്റെ ആജ്ഞയ്ക്കെതിരായി പ്രവർത്തിച്ചാൽ, അഥവാ ഏതെങ്കിലും ഹിന്ദു അദ്ദേഹത്തെ തടയാൻ ധൈര്യ പ്പെട്ടാൽ അയാൾക്കു് വധശിക്ഷയാണു നല്കുക. ന്യായാധിപ ന്മാർക്കെല്ലാം ഈ നിർദ്ദേശം നൽകിക്കഴിഞ്ഞിരിക്കുന്നു.

ഈ അധികാരപത്രത്തിന്റെ ബലത്തിന്മേൽ ഗാജീസുതം ത്താൻ പുതുതായി കാലാപഹാഡിനെപ്പോലുള്ള ആക്രമണം അഴിച്ചുവിട്ടിരിക്കയാണു്. ജാജ്പൂരിലെ ബിർജക്ഷേത്ര ത്തിനുമുമ്പിലുള്ള സ്തൂപം അയാളുടെ കട്ടപ്പാരയുടെ ഇടിയേററു് വളഞ്ഞുപോയി. സ്തൂപത്തിന്റെ മുകളിൽ സ്ഥാപിച്ച ഗരുഡ പ്രതിമ കട്ടപ്പാരകൊണ്ടുള്ള കുത്തേററു് പൊട്ടിവീണിരുന്നു. മററു പരുക്കുകളൊന്നും അതിനു പററിയിട്ടില്ല. ദശാശ്വമേധ ഘാട്ടിലെ സപ്തമാതൃകാ പ്രതിമകളെ അയാൾ വൈതരണീ

നദിയിലേയ്ക്കു് വലിച്ചെറിഞ്ഞു. ക്ഷേത്രം ഇടിച്ചുപൊളിച്ച് ഭസ്മമാക്കി. ക്ഷേത്രത്തിലെ കല്ലുകൾകൊണ്ടു് പള്ളി പണിയിച്ചു. അതുപോലെ ബഡ്ഢിഹ് മലയിലെ ബൌദ്ധ കീർത്തികളെ നിലംപരിശാക്കി അവിടേയും അയാൾ പള്ളി പണിയിച്ചു.

അവസാനമായാണു് അയാളുടെ ശനിദൃഷ്ടി ദധിവാമനക്ഷേത്രത്തിൽ പതിച്ചതും ക്ഷേത്രം പൊളിക്കുന്നതിനിടയിൽ അയാൾ കൊല്ലപ്പെട്ടതും. ഇതുപോലൊരു സിദ്ധൻെറ ശവം കുഴി കുഴിച്ചു് മറവുചെയ്യാതെ കാഫിറുകളുടെ സ്ഥലത്തിട്ടിട്ടു പോരാൻ മതഭക്തരായ മുസൽമാൻമാർക്കു് എങ്ങനെ കഴിയും? ആപൽക്കരമാണെന്നറിഞ്ഞിട്ടുപോലും കുഴികുഴിച്ചു് മറവു ചെയ്യാൻ അവർ സാഹസപ്പെട്ടതു് അതുകൊണ്ടാണു്.

പിറേറന്നുരാവിലെ സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിലെ മതപണ്ഡിതനായ ഗോവിന്ദതിഹാഡി വില്ലുപോലെ വളഞ്ഞ തൻെറ നട്ടെല്ലിനുതാഴെ അരയിൽ ചെറിയൊരു ലങ്കോട്ടി കെട്ടി പേരിനുമാത്രം നാണംമറച്ചുകൊണ്ടു്, ഇടത്തുകയ്യിൽ മുരുടപിടിച്ചു്, വലത്തുകൈകൊണ്ടു് പൊടി മൂക്കിൽ വലിച്ചു കയററി, രാമനാമം ജപിച്ചുകൊണ്ടു് പ്രകൃതിയുടെ ആകസ്മികതാഡനത്തിൽനിന്നു് മുക്തി നേടാൻവേണ്ടി ഉന്നപ്പൂളയുടെ അപ്പുറത്തുള്ള കൈതപ്പൊന്തയിലേയ്ക്കു് ബദ്ധപ്പെട്ടു് നടക്കുകയായിരുന്നു. പെട്ടെന്നാണു് ഉന്നപ്പൂളയുടെ ചുവട്ടിൽ മൂന്നു കല്ലുകൾ അദ്ദേഹത്തിൻെറ ദൃഷ്ടിയിൽപെട്ടതു്. അദ്ദേഹം അമ്പരന്നു നിന്നുപോയി. തലേന്നു് ഉച്ചയ്ക്കു് ക്ഷേത്രം പൊളിക്കുന്ന സമയത്തുണ്ടായ ഭീകരസംഭവങ്ങൾ തിഹാഡിയുടെ കണ്ണുകൾക്കുമുമ്പിൽ പൊന്തിവന്നു. ഈ ഉന്നപ്പൂളയുടെ ചുവട്ടിലാണു് ഗാജീമിയാൻ അമ്പേററു് കുതിരപ്പുറത്തുനിന്നുവീണു് പിടഞ്ഞുമരിച്ചതു്. ഗോവിന്ദതിഹാഡി കണ്ണുതിരുമ്മി അങ്ങോട്ടു നോക്കി. ശവം ഒരുപക്ഷേ കുറുക്കന്മാർ വലിച്ചു കൊണ്ടു പോയിട്ടുണ്ടാകും. എന്നാലും അതിൻെറ എന്തെങ്കിലും അടയാളം കാണില്ലേ?

അപ്പോഴാണു് ഗോവിന്ദതിഹാഡിക്കു് ബോധോദയമുണ്ടാ

യതു്. ക്ഷേത്രം പൊളിച്ചവർ ദധിവാമൻജീയുടെ ശാപംമൂലം ഇവിടെ കല്ലായിപ്പോയിരിക്കുന്നു!

തിഹാഡിയുടെ ശരീരം വിറച്ചു. ഈ പരിഭ്രാന്തികാരണം അദ്ദേഹത്തിന്നനുഭവപ്പെട്ടിരുന്ന പ്രകൃതിയുടെ താഡനം ശമിച്ചു. അദ്ദേഹം ഉടനെ അവിടെനിന്നു് തിരിച്ചുപോന്നു. നിരത്തിലെത്തിയതോടെ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു—"ഏയ്, എല്ലാരും വരിൻ. പകാഡോലാ ബലിയാർഭജന്റെ ശാപം മൂലം മരിച്ചവരെല്ലാം കല്ലായിപ്പോയി! മ്ലേച്ഛന്മാർ പാറയായിപ്പോയി!........ഓടിവരിൻ...... .വന്നു നോക്കിൻ!"

തിഹാഡി വിളിച്ചുകൂവിക്കൊണ്ടു് ഗഢനായകനെ വിവരമറിയിക്കാൻ മണ്ഡപത്തിലേയ്ക്കോടുകയായിരുന്നു. തിഹാഡിയുടെ വാലും തലയുമില്ലാത്ത വർത്തമാനംകേട്ടു് ആക്കു് എന്തു മനസ്സിലായി ആവോ? ഒരാൾ പറഞ്ഞു: "മ്ലേച്ഛന്മാർ ക്ഷേത്രത്തിൽ കയറിയതുകൊണ്ടു് ദധിവാമൻ ക്രുദ്ധനായി ക്ഷേത്രമുപേക്ഷിച്ചു് ഉന്നപ്പൂളയുടെ ചുവട്ടിൽ വന്നിരിക്കയാണത്രേ! അതുകൊണ്ടു് ഇവിടെ പുതിയൊരു ക്ഷേത്രം നിർമ്മിക്കാൻ പോവുകയാണു്. വേറൊരാൾ പറഞ്ഞതു് മ്ലേച്ഛന്മാർ വീണ്ടും ക്ഷേത്രത്തെ ആക്രമിച്ചിരിക്കുന്നു എന്നാണു്. ഇനിയുമൊരാൾ തിഹാഡി പറഞ്ഞതു് ശരിക്കും മനസ്സിലാക്കി പറഞ്ഞു: "ക്ഷേത്രം പൊളിച്ചിരുന്ന മ്ലേച്ഛന്മാർ ശാപംമൂലം ഉന്നപ്പൂളയുടെ ചുവട്ടിൽ കല്ലായി കിടക്കുന്നു." തിഹാഡി പറഞ്ഞതു് മനസ്സിലായാലുമില്ലെങ്കിലും എല്ലാവരും നേരിൽകണ്ടു് മനസ്സിലാക്കാൻവേണ്ടി ക്ഷേത്രത്തിലേയ്ക്കോടി.

അവരുടെ ഇരമ്പൽകേട്ടു് കുന്നുകളിൽ ഉറക്കച്ചടവു് ഇനിയും അവശേഷിച്ചിരുന്നവരും ഉണർന്നെഴുന്നേററവരും എല്ലാം വാതിൽ തുറന്നു് നിരത്തിലേയ്ക്കിറങ്ങി കാര്യമെന്താണെന്നു് വ്യക്തമായും അറിയാൻ ശ്രമിക്കുകയാണു്.

ആ സമയത്തു് ഗോവിന്ദതിഹാഡി ഉന്നപ്പൂളയുടെ ചുവട്ടിൽ കുഴിച്ചിട്ടിരുന്ന മൂന്നു കല്ലുകൾ ചൂണ്ടിക്കാട്ടി പറയുകയായിരുന്നു—"നോക്കൂ, ഇതാ മ്ലേച്ഛന്മാർ കല്ലായിക്കിടക്കുന്നതു് കണ്ടില്ലേ!"

സിംഹള—ബ്രഹ്മപൂർ ഗ്രാമത്തിലും അതിനടുത്ത ഗ്രാമങ്ങളിലും കുറേദിവസത്തേയ്ക്ക് ദധിവാമനന്റെ ശാപംമൂലം മ്ലേച്ഛന്മാർ കല്ലായിപ്പോയതിനെപ്പറ്റിയല്ലാതെ മറ്റൊരു കാര്യത്തെപ്പററിയും സംസാരമുണ്ടായിരുന്നില്ല. ജഗന്നാഥൻ വെള്ളക്കുതിരപ്പുറത്തും ബലഭദ്രൻ കറുത്തകുതിരപ്പുറത്തുംവന്ന് ക്ഷേത്രം രക്ഷിച്ചതിനെപ്പററിയുള്ള ദൃക്സാക്ഷിവിവരങ്ങൾ അതോടെ അഗണ്യകോടിയിലേയ്ക്ക് തള്ളിപ്പോയി.

ഏറെനാളുകൾക്കുശേഷം ഒരുദിവസം ചുട്ടുപൊള്ളുന്ന നട്ടുച്ചയ്ക്ക് മക്രാംപൂർ ഗ്രാമത്തിലെ ചെറിയ മൌലവിയോടൊപ്പം ചില മുസൽമാന്മാർ ആ ശവക്കല്ലറയ്ക്കടുത്തെത്തി. ക്ഷേത്രം പൊളിക്കാൻ വീണ്ടും മുസൽമാന്മാർ വന്നതാണെന്നാണ് ആളുകൾ കരുതിയത്. അവർ കൈതപ്പൊന്തകളുടെ മറവിലും മററിടങ്ങളിലുംനിന്ന് ഭയചകിതമായ മിഴികളോടെ അവരെ നോക്കിക്കൊണ്ടിരുന്നു. പക്ഷേ, വന്ന മുസൽമാന്മാർ അമ്പലത്തിനടുത്തേയ്ക്കുവരുന്നതുപോയിട്ട് അതിനുനേരെ നോക്കുകപോലും ചെയ്തില്ല. അവർ നിശ്ശബ്ദരായി ശവക്കുഴിയുടെ അടുത്തേയ്ക്കാണ് പോയത്. മൂന്നു ശവക്കുഴികളുടെമേലും അവർ മണ്ണുമെഴുകി. ചുവന്ന പട്ടുതുണികൊണ്ടുമൂടി. ആ ചുവപ്പുതുണിയിൽ വെളുത്ത ചന്ദ്രക്കല തുന്നിപ്പിടിപ്പിച്ചിരുന്നു. പിപിലിയിൽ ഇമ്മാതിരിയുള്ള പട്ടുതുണികിട്ടും. ഹിന്ദുഗൃഹങ്ങളിലെ പൂജാമുറികളിൽ തൂക്കാനാണ് അത്തരം പട്ടുതുണികൾ ഉപയോഗിക്കാറ്. ഇപ്പോൾ മുസൽമാന്മാരും അതേപോലെ ഭക്തിപുരസ്സരം ശവക്കല്ലറമേൽ പട്ടുതുണിവിരിക്കുന്നതിന്റെ താല്പര്യം ഒളിഞ്ഞുനിന്നു നോക്കിയിരുന്ന ആ കാണികൾക്ക് മനസ്സിലായില്ല. പിന്നീടവർ ശവക്കല്ലറമേൽ ചന്ദനത്തിരി കത്തിച്ചുവച്ചു..........പുകച്ചുരുളുകൾ വളഞ്ഞുപിരിഞ്ഞു മേലോട്ടുയന്നു ചെറിയ മൌലവി അവിടെ മുട്ടുകുത്തിയിരുന്നു. കൈകളുയർത്തി. വീണ്ടും എഴുന്നേററു. വീണ്ടും ഇരുന്നു ...........അയാളോടൊപ്പംവന്ന ആളുകളും അതേപോലെതന്നെ ചെയ്തു............പിന്നെ എല്ലാവരും ശാന്തചിത്തരായി മൈതാനവും വയലുകളും കടന്ന് മക്രാംപൂരിലേയ്ക്ക് തിരിച്ചുപോയി

കൈതപ്പൊന്തകളുടെ മറവിലിരുന്ന് ഇതെല്ലാം നോക്കിയിരുന്ന സിംഹള–ബ്രഹ്മപൂരിലെ ജനങ്ങൾ മൌലവിയും അയാളുടെ കൂട്ടുകാരും സ്ഥലംവിട്ടപ്പോൾ ശവക്കല്ലറയുടെ അടുത്തു ചെന്നു നമസ്കരിച്ചു. ചിലർ കല്ലുകളുടെമേൽ സിന്ദൂരംചാർത്തി. എന്നിട്ടും കാര്യത്തിൻെറ പൊരുള് അവർക്കിനിയും പിടികിട്ടിയിരുന്നില്ല.

കുറേ ദിവസങ്ങൾക്കുശേഷം ഏതോ ഗ്രാമത്തിൽനിന്ന് ഒരു മുസൽമാൻ ഒറ്റയ്ക്കുവന്ന് "യാറ"ത്തിൽ ചന്ദനത്തിരി കത്തിക്കുകയും പ്രാർത്ഥിക്കുകയുംചെയ്തു. അയാളുടെ മകളുടെ കഴുത്തിൽ നിന്ന്പതക്കംകെട്ടിയ ഒരു വെള്ളിമാല കുളത്തിലെവിടെയോ വീണുപോയിരുന്നു. ഗാജീപീർസാഹിബ്ബിന് വഴിപാടുനേർന്നപ്പോൾ ആ കാണാതായ മാല തിരിച്ചുകിട്ടി. അതുകൊണ്ടയാൾ ഗാജീപീറിൻെറ യാറത്തിൽ വഴിപാടുകഴിക്കാൻ വന്നതാണ്. അപ്പോഴാണ് ആളുകൾക്ക് മനസ്സിലായത്, അവിടത്തെ ആ വലിയ കല്ല് ഗാജീസാഹിബ്പ്പീർ ആണെന്നും അദ്ദേഹത്തെ പ്രാർത്ഥിച്ചാൽ കാണാതായ സാധനങ്ങൾ കണ്ടുകിട്ടുമെന്നും.

അന്നുമുതൽ ആ നീളൻകല്ല് സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിലും അതിനടുത്ത ഗ്രാമങ്ങളിലും ഗാജിസാപീർ എന്ന പേരിൽ പ്രസിദ്ധമായി. ദധിവാമനദർശനത്തിനു വരുന്നവരെല്ലാം ഗാജിസാപീറിലും തൊഴുതുപോകുമായിരുന്നു.

ദധിവാമനക്ഷേത്രത്തിൻെറ ചുററുമതിലിൻെറ ശീതളച്ഛായയിൽ ഗാജീസാഹിബ്ബിൻെറ ശവകുടീരത്തിനുചുററും എണ്ണമററ വള്ളികളിലും ചെടികളിലുമായി ഹിന്ദു-മുസ്ലീം സംസ്കാരത്തിൻെറ സമന്വയമെന്നോണം ചുവപ്പ്, മഞ്ഞ, നീല, റോസ് നിറത്തിലുള്ള പൂക്കൾ വിടർന്നുനിന്നിരുന്നു. അക്കാലത്തു് കട്ടക്കിലെ ലാൽബാഗ്കോട്ടയിൽ മന്ത്രിമാരും, സാമന്തപ്രഭുക്കളും, സർദാർമാരും, ന്യായാധിപന്മാരും, കോശാദ്ധ്യക്ഷന്മാരും മററും തമ്മിൽ ഖോർധയേയും പുരുഷോത്തമക്ഷേത്രമായ പുരിയേയും ആക്രമിക്കുന്നതിനെപ്പററി ചർച്ച നടക്കുകയായിരുന്നു. ഗാജീസാഹിബ്ബിനെപ്പോലെ മഹാനായൊരു

സിദ്ധൻ, പുണ്യവാളൻ, പ്രവാചകൻ, സിംഹള-ബ്രഹ്പൂർ പോലെയുള്ള ഒരു സാധാരണ ഗ്രാമത്തിൽവച്ച് കാഫിറുകളാൽ കൊല്ലപ്പെടുകയെന്നതു് അവക്ക് സഹിക്കാൻ കഴിയുന്നതായിരുന്നില്ല.

പക്ഷേ, ആ സമയത്തു് നായബ്നാജിം തകീഖാൻ സുജാഖാൻെറ കല്പനപ്രകാരം സൈന്യവുമായി പാട്നയിലെ ആജിമാബാദിലേയ്ക്കു് പോയിരിക്കയായിരുന്നു. ബീഹാർ സംസ്ഥാനത്തിൽ അതുവരേയും തലകുനിച്ചുനിന്നിരുന്ന അഫ്ഗാൻ ശക്തി സുജാഖാൻെറ വിശ്വസ്ത അനുയായിയായിരുന്ന സർദാർ അലിവർദ്ദിഖാനെതിരായി കലാപം നടത്തി. സുജാഖാൻെറ നിർദ്ദേശപ്രകാരം തകീഖാൻ അലിവർദ്ദിയെ സഹായിക്കാൻ പോയിരിക്കയാണു്. അദ്ദേഹത്തിൻെറ അഭാവത്തിൽ ബന്ധുരാജ്യമായ ഖോർധയെ ആക്രമിക്കാൻ അവക്ക് ധൈര്യമുണ്ടായിരുന്നില്ല. അതുകൊണ്ടു് എല്ലാവരും ഉൽക്കണ്ഠാപൂർവ്വം തകീഖാൻ തിരിച്ചുവരുന്നതും കാത്തിരിക്കയാണു്.

............ഇതിനിടയിൽ ഗാജീസാഹിബ്പീറിനു് പേരുമാറ്റംവന്നു. 'ഗാജിസാ' എന്ന പേരു് 'ഗഞ്ജാസാ' എന്നായി മാറി. ആ പേരുമാററം വന്നതിങ്ങനെയാണു്.

പുതുതായി മാർഗ്ഗംകൂടിയ തനി യാഥാസ്ഥിതികനായ ഒരു മുസൽമാനായിരുന്നു ഗാജീസാഹിബ്. അതുകൊണ്ടു് ഖുർആൻ ശരീഫിലെ പരിശുദ്ധമായ ആയത്തുകൾക്കനുസരിച്ച് അദ്ദേഹം മദ്യം തൊടുകപോലും ചെയ്തിരുന്നില്ല. എന്നാൽ അക്കാലത്തെ സിദ്ധന്മാരെപ്പോലെ ഇടയ്ക്കെല്ലാം കഞ്ചാവു് ഉപയോഗിക്കുന്നതിൽ അദ്ദേഹത്തിനു് വലിയ വിരോധമുണ്ടായിരുന്നില്ല. ഒരിക്കൽ ഏതോ മുസൽമാൻെറ വിലപ്പെട്ട ചില സാധനങ്ങൾ കാണാതായി. ഗാജീസയ്ക്കു് വഴിപാടുനേർന്നപ്പോൾ അതു് തിരിച്ചുകിട്ടുകയുംചെയ്തു. ഗാജീസയ്ക്കു് അപ്പം നേദിക്കാൻവേണ്ടി അയാൾ സിംഹള-ബ്രഹ്മപുരിയിലെത്തി. സാധാരണ മുസൽമാന്മാർ അവിടെ പൂജനടത്തുമ്പോൾ ഒന്നുരണ്ടു ഹിന്ദുക്കളും അവരുടെകൂടെ കൂടും. അന്നും അടുത്തുള്ള

ഹംസുവാഗ്രാമത്തിലെ നരിപലേയി, ബന്ധുറാവുത്ത് തുട ങ്ങിയ ഭക്തന്മാർ സ്ഥലത്തുണ്ടായിരുന്നു. ഗാജീസയ്ക്ക് അപ്പം, പാനകം മുതലായ വഴിപാടുകൾ കഴിക്കാൻ തുടങ്ങിയപ്പോൾ അവർ പ്രത്യാശാഭരിതരായിത്തീർന്നിരുന്നു. പക്ഷേ, ഈ യാദൃശ്ചികസംഭവം നടന്നില്ലായിരുന്നെങ്കിൽ പാനകത്തിൽ നിന്ന് കഞ്ചാവിലെത്താൻ കാലമിനിയും പിടിക്കുമായി രുന്നു. ഒരുദിവസം നരിപലേയിയുടെ വയസ്സൻ കാളയെ കാണാതായി. കാള വീട്ടിലെത്തുന്നതുവരെ വീട്ടിൽ ഭക്ഷണം പാകംചെയ്യാൻ പാടില്ല. ഉപവാസമിരിക്കണം. പലേയി യുടെ വീട്ടിലെ ആബാലവൃദ്ധം ജനങ്ങൾ കാളയെ തിരഞ്ഞു പുറപ്പെട്ടു. ദിവസം മുഴുവൻ തിരഞ്ഞിട്ടും കാളയെ കണ്ടുകിട്ടി യില്ല. ആ ബേജാറിലാണ് പലേയിക്ക് സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിലെ ഗാജീപീറിനെ ഓർമ്മവന്നത്. കാളയെ കണ്ടു കിട്ടിയാൽ ഗാജീപീറിന് വഴിപാടുകഴിക്കാമെന്ന് പലേയി മനസ്സിൽ പ്രാർത്ഥിച്ചു. ആശ്ചര്യം! കാളയതാ ഒരു കൈത പ്പൊന്തയുടെ മറവിൽ പുല്ലുമേഞ്ഞുനില്ക്കുന്നു. കാളയ്ക്ക് വീട്ടി ലേയ്ക്കു തിരിച്ചുവരാൻ മനസ്സില്ലാത്തപോലെ. എത്ര താലോ ലിച്ചിട്ടും അടിച്ചിട്ടും പ്രയോജനമുണ്ടായില്ല. അവസാനം മൂന്നുനാലുപേർ അതിനെ താങ്ങിയെടുത്തു കൊണ്ടുപോകാനൊ രുങ്ങി. ഒരുപക്ഷേ അതു മനസ്സിലാക്കിയിട്ടാവണം, കാള കഴ ത്താട്ടി ചെവിവട്ടംപിടിച്ച് എഴുന്നേറ്റുനിന്നു. പിന്നെ പതുക്കെപ്പതുക്കെ നടക്കാൻതുടങ്ങി. അതിനുശേഷം എല്ലാ ഞായറാഴ്ചയും പലേയി ഗാജീപീറിനെ പൂജിക്കാൻവേണ്ടി ആഡംബരപൂർവ്വം വന്നെത്തും. ചന്ദനത്തിരിയുടേയും കഞ്ചാ വിന്റേയും പുക ഒന്നിച്ചുചേരും.

അന്നുമുതൽ 'ഗാജീസാ' എന്ന പേരു് ക്രമേണ ക്രമേണ മാറി മാറി 'ഗഞ്ചാസാ' എന്നായിത്തീർന്നു. അതിൽപ്പിന്നെ അവിടെ നേർച്ചകഴിക്കുന്ന ഹിന്ദുക്കളുടെ എണ്ണം വർദ്ധിക്കാൻ തുടങ്ങി. എല്ലാവർക്കും കാണാതായതെന്തെങ്കിലും കണ്ടുകിട്ടാൻ തുടങ്ങി. കിട്ടിയാൽ വഴിപാടുകഴിക്കാൻ ഗഞ്ചാസയുടെ അടുത്തെത്തും. പക്ഷേ, അവിടെവച്ച് കഞ്ചാവു വലിക്കുന്നതു് മുസൽമാ

ന്മാക്കു് ഇഷ്ടമായിരുന്നില്ല. "യാറ"ത്തിൽനിന്നു് അല്പം അകലെമാറിയിരുന്നു വലിച്ചോളൂ എന്നവർ പറയും. അതാ പെരുമ്പാമ്പിനെപ്പോലെ നീണ്ടു പടർന്നുകിടക്കുന്ന ഉന്നപ്പുള യുടെ വേരുകളിലിരുന്നു് യഥേഷ്ടം വലിച്ചോളൂ. കഞ്ചാവു് വലിക്കുന്നതിനെ ആരും എതിർക്കുന്നില്ലല്ലോ? ഇത്തരം സന്ദർഭങ്ങളിൽ "ത്തുക്കി ഭജേ അലഫ്, ഹിന്ദു ഭജേ അലഖ്" എന്ന അച്യുതാനന്ദഗോസായിയുടെ കീർത്തനം എല്ലാവരും ഒന്നിച്ചു ചേർന്നു് ആലപിക്കാറുണ്ടു്.

പക്ഷേ, അന്നൊന്നും ആകാശത്തിൽ പരുന്തുകളെപ്പോലെ ചിറകുവിരുത്തിപ്പറക്കുന്ന മഹാനാശം ആരുടേയും കണ്ണിൽ പെട്ടില്ല.

ദലലതാ പർവ്വതത്തോടുചേർന്നു് റാവുത്ത്പഡയുടെ സമീപത്താണു് സിംഹള – ബ്രഹ്മപൂർ ഗ്രാമം. സിംഹളഗ്രാമം റാവുത്ത്പഡയുടെ കീഴിലായിരുന്നു. ഖോർധയ്ക്കുചുററും വ്യൂഹംചമച്ചപോലെ നിരവധി ദുർഗ്ഗങ്ങൾ നിർമ്മിച്ചിരുന്നു. അവയിലൊന്നായിരുന്നു റാവുത്ത്പഡാ ദുർഗ്ഗവും.

ഗാജിസുൽത്താൻബേഗ് സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിൽ ദധിവാമനക്ഷേത്രം പൊളിക്കാൻവന്നദിവസം രാമചന്ദ്രദേവ് ദലലതാവനത്തിൽ നായാട്ടിനു വന്നിരുന്നു. വിവരംകിട്ടിയ ഉടനെതന്നെ അദ്ദേഹം റാവുത്ത്പഡാ ദുർഗ്ഗത്തിൽനിന്നു് കുറച്ചു വില്ലാളികളേയും കൂട്ടിവന്നു് ക്ഷേത്രത്തെ രക്ഷിക്കയാണു ചെയ്തതു്. അതെല്ലാവരും കണ്ടതാണു്.

ക്ഷേത്രം പൊളിച്ചിരുന്നവരുടെനേരെ ആക്രമണം നടത്തുമ്പോൾ തന്നെ തിരിച്ചറിയാതിരിക്കാൻവേണ്ടി രാമചന്ദ്രദേവ് കഴിവതും ശ്രമിച്ചിരുന്നു. പക്ഷേ, അക്കാര്യം അധികനാൾ രഹസ്യമായിവയ്ക്കാൻ കഴിഞ്ഞില്ല. അന്നു് രാമചന്ദ്രദേവ് തന്നെയാണു് വന്നിരുന്നതെന്നും അദ്ദേഹത്തിന്റെ അമ്പേററാണു് ഗാജിമിയാനും കൂട്ടകാരും കൊല്ലപ്പെട്ടതെന്നും കണ്ണാകർണ്ണികയാ ഖോർധയിലും കട്ടക്കിലും പ്രചരിച്ചു കഴിഞ്ഞിരുന്നു. പക്ഷേ, തനിക്കീ സംഭവവുമായി യാതൊരു ബന്ധവു

മില്ലെന്നും താൻ കല്പചൊല്പി മുസൽമാനായതിൽപിന്നെ തനിക്കു ഹിന്ദുക്ഷേത്രങ്ങളിലും ദേവീദേവന്മാരിലും ഭക്തിയോ വിശ്വാസമോ ഇല്ലെന്നും രാമചന്ദ്രദേവ് ആവൎത്തിച്ചു് ഉരുവിട്ടിരുന്നു. പക്ഷേ, നായബ്നാജിമിൻെറ പ്രതിനിധി ലോധ്യമിയാന്ന് അതു ശരിയാണെന്നു തോന്നിയില്ല. ലോധ്യമിയാന്ന് രാമചന്ദ്രദേവിനോട്ട് സഹതാപമുണ്ടായിരുന്നു. സംഗതി മുഴുവൻകേട്ട് അദ്ദേഹം തൻെറ കഷണ്ടിത്തല കുലുക്കി നിസ്സഹായത സ്ഫുരിക്കുന്ന സ്വരത്തിൽ ''മതിയായി, മതിയായി'' എന്നു പറഞ്ഞുകൊണ്ടിരുന്നു.

തകീഖാൻ ആജിമാബാദിൽനിന്നു് തിരിച്ചെത്തി ഈ വിവരമറിയുമ്പോൾ തൻെറനേരേയും ചാടിക്കേറും, സംശയമില്ല.

ഈ ചിന്ത മനസ്സിനെയിട്ടലട്ടുകയാണു് ഖോർധയിലെ പഥർഗഢ് കൊട്ടാരത്തിലിരിക്കയാണു് രാമചന്ദ്രദേവും ലോധ്യമിയാനും. ചതുരംഗത്തിലവർക്കു് ശ്രദ്ധചെലുത്താൻ കഴിയുന്നില്ല. കരുക്കൾ വെറുതെ അങ്ങുമിങ്ങും നീക്കിക്കൊണ്ടിരിക്കയാണു്. ലോധ്യമിയാൻ ആശങ്കാകുലനും ചിന്താക്രാന്തനുമായി കാണപ്പെട്ടു. തകീഖാൻ ഇന്നു് കട്ടക്കിൽ തിരിച്ചെത്തും. എത്തിയാൽ ഗാജിമിയാൻ കൊല്ലപ്പെട്ട വിവരം അറിയുമ്പോളുണ്ടാകുന്ന പൊട്ടിത്തെറി, അതിൽനിന്നു് ആളിപ്പടരുന്ന അഗ്നിജ്വാലകൾ—അതിനെപ്പററി ആലോചിച്ച് അയാൾ ഭയചകിതനായിരിക്കയാണു്. പക്ഷേ, സുനിശ്ചിതവും അലംഘനീയവുമായ ഒരു ദുരേ്യാഗത്തെ നേരിട്ടശേഷം മനസ്സിലെ എല്ലാ ആശങ്കകളും ഭയവും അകന്നുപോയി: അതിൻെറ സ്ഥാനത്തു് സ്വാഭാവികമായ ധൈര്യവും സ്ഥൈര്യവും വരുന്നതുപോലെ രാമചന്ദ്രദേവ് ദൃഢചിത്തതയോടെ തകീഖാനെ നേരിടാൻ ഒരുങ്ങിയിരിക്കയാണു് അദ്ദേഹത്തിൻെറ മനസ്സിൽ കഷ്ടപ്പാടുകളെപ്പററി ഭയലേശമുണ്ടായിരുന്നില്ല. ഉൽക്കണ്ഠയും ഉദ്വേഗവുമേ ഉണ്ടായിരുന്നുള്ളു.

നായബ്നാജിം തകീഖാൻ തിരിച്ചെത്തിയാൽ ഖോർധയെ ആക്രമിക്കും. അക്കാര്യം തീർച്ചയാണു് തെക്കു്

ടികാലീരഘുനാഥ്പൂരിനെ ഖോർധയിൽനിന്നു് വേർപെടു ത്തിയ അന്നേ ഖോർധയെ കട്ടക്കിൽ ലയിപ്പിക്കാനുള്ള ആഗ്രഹം തകീഖാൻെറ മനസ്സിലുണ്ടെന്നു് വ്യക്തമായിരുന്നു. മാനസിംഹൻ, കേശവദാസ്, മാരു തുടങ്ങിയ മുഗാം സേനാ ധിപന്മാർ മുതൽ ഖാൻ-ഏ-ദൌരാൻവരേ ഇതിനുവേണ്ടി പ്രയ ത്നിച്ചു് പരാജയപ്പെട്ടതാണു്. അതിനുംപുറമേ മിക്കവാറും കൊല്ലംതോറും ഉണ്ടാവാറുള്ള ക്ഷാമവും വെള്ളപ്പൊക്കവുംമൂലം ഖോർധ ദുരിതമനുഭവിക്കുകയാണു്. പൈക്ക്കാംക്കു് പ്രതി മാസശമ്പളം കൊടുക്കാനുള്ള പണംപോലും ഖോർധയിലെ ഖജനാവിലില്ല.

ജഗന്നാഥൻെറ രാജാവിൻെറ രാജസേവകനെന്ന നിലയിൽ ഖോർധാരാജാവിനോടു് പതിനെട്ടു രാജകുടുംബങ്ങളിലേയും സാമന്തരാജാക്കന്മാക്കുണ്ടായിരുന്ന ഭക്തിബഹുമാനങ്ങളും നാടു വാഴികാംക്കം ദള്ളപതികാംക്കമുണ്ടായിരുന്ന അചഞ്ചലമായ കൂറും വിശ്വാസവും ഇന്നില്ല. അദ്ദേഹം മതംമാറിയ മുതൽ അവിചലമായ, വിധേയപൂർണ്ണമായ, സുദൃഢമായ ആ സമ്പക്ക ത്തിൽ വിള്ളൽ വീണിരിക്കുന്നു. രാജകുമാരന്മാരിലും കലാപ ത്തിൻെറ തീ നീറിപ്പിടിക്കാൻ തുടങ്ങിയിരിക്കുന്നു. സിംഹാ സനത്തിനുള്ള കൊതിമൂലം പിതൃഹത്യ നടത്താൻപോലും അവക്കു് മടിയില്ല. അതുകൊണ്ടു് മുഗളന്മാരെ സംബന്ധിച്ചി ടത്തോളം ഖോർധയെ കീഴ്പ്പെടുത്താനുള്ള ഏററവും നല്ല അവ സരം ഇതാണു്. അത്തരം ചിന്തകളും രാമചന്ദ്രദേവിൻെറ മന സ്സിൽ പൊന്തിവന്നിരുന്നു.

നയചതുരനായ തകീഖാനും ഇക്കായ്യമെല്ലാം അറിയാവുന്ന താണു്. എന്നാലും തന്ത്രപരമായ എന്തോ ചില സുവ്യക്ത മായ കാരണങ്ങളാൽ ഖോർധയെ പെട്ടെന്നു് ആക്രമിച്ചു കീഴ ടക്കാൻ അയാരം ആഗ്രഹിച്ചിരുന്നില്ല. അതിനെംരുമ്പെട്ട ന്നതു് അത്ര എളുപ്പവുമായിരുന്നില്ല. അയാളുടെ മുൻഗാമിയാ യിരുന്ന നായബ്നാജിം സുജാഖാൻെറ നയവും ഇതുതന്നെയാ യിരുന്നു. ഖോർധയെ പരാജയപ്പെടുത്താനും കീഴടക്കാനും സാധിച്ചേക്കും; പക്ഷേ, ഖോർധയുടെ മേൽ വിജയംനേടാൻ എളുപ്പമല്ല

ശത്രുവിൻെറ യുദ്ധത്തിലുള്ള പരാജയം സ്വന്തം രാഷ്ട്രീയമായ വിജയമാവില്ല. അക്ബറുടെ ദീർഘദർശികളായ സൈന്യാധിപന്മാർ ഇക്കാര്യം ശരിക്കും മനസ്സിലാക്കിയിരുന്നു. അതുകൊണ്ടാണവർ ഖോർധയിലെ പൈക്ക്കളെ മുഗൾസാമ്രാജ്യത്തിലെ വിഷമുള്ളുകളാക്കിത്തീർക്കുന്നതിനു പകരം ഒറീസ്സയിലെ അഫ്ഗാൻ ശക്തിക്കെതിരായ രക്ഷാകവചമായി അവരെ ഉപയോഗിക്കാൻ ആഗ്രഹിച്ചത്. അതിലവർ കുറേയൊക്കെ വിജയിക്കുകയും ചെയ്തിരുന്നു. അന്നുമുതൽ ഖോർധയുടെ നേരെ മാനസിംഹൻെറ ദീർഘദൃഷ്ടിയോടുകൂടിയ ഉദാരമായ നയമാണ് സ്വീകരിച്ചിരുന്നത്. സുജാഖാനും ഏററവും വിശ്വസ്തനെപ്പോലെ അതേ നയംതന്നെ പിന്തുടർന്നു.

ആയിടെ ബീഹാറിലും വടക്കൻ ഒറീസ്സയിലും തലപൊക്കിയിരുന്ന അഫ്ഗാൻ കലാപകാരികളോടൊപ്പം ഖോർധയിലെ പൈക്ക്കളും ഇടപ്രഭുക്കളും കൂടിച്ചേർന്നാൽ പിന്നെ, ഒറീസ്സയിൽ മുഗൾഭരണാധികാരത്തിൻെറ പൊടിപോലും കാണില്ല എന്ന കാര്യത്തിൽ സംശയമില്ല. അതുകൊണ്ട് ഖോർധയ്ക്കും ജഗന്നാഥനുമെതിരായി വീണ്ടുവിചാരമില്ലാത്തതും മദാന്ധവുമായ എന്തെങ്കിലും നടപടികളെടുക്കുന്നത് ആപൽക്കരമാണ്. മുർഷിദാബാദിൽനിന്ന് സുജാഖാൻ തൻെറ ജാരപുത്രനായ തകീഖാന് ഇതുസംബന്ധിച്ച് താക്കീതുകൾ നൽകിക്കൊണ്ടേയിരുന്നു. അതുകൊണ്ടാണ് രാമചന്ദ്രദേവിനെ തടവുകാരനാക്കി കട്ടക്കിൽ കൊണ്ടുവന്നതിനുശേഷവും തകീഖാൻ അദ്ദേഹത്തോട് സബഹുമാനം സഹോദരഭാവേന പെരുമാറിയത്.

രാമചന്ദ്രദേവ് മതംമാറി ഹാഫിസ്ക ദർ ആയാൽപിന്നെ ഖോർധയിൽ കാഫിറുകളുടെ വാഴ്ച അവസാനിക്കുകയും ഇസ്ലാംസാമ്രാജ്യം സുപ്രതിഷ്ഠിതമാവുകയും ചെയ്യും എന്നാണ് തകീഖാൻ കരുതിയിരുന്നത്. പക്ഷേ, ഇസ്ലാംസാമ്രാജ്യം സ്ഥാപിതമാകുന്നതിനുപകരം ഖോർധാരാജ്യത്തിൻെറ അതിർത്തിക്കുള്ളിൽവെച്ച് ഗാജിമിയാനെപ്പോലുള്ള ഒരു പുണ്യവാളനുപോലും കാഫിറുകളുടെ അമ്പേററ് രക്തസാക്ഷിത്വം

വരിക്കേണ്ടിവരുമെന്നു് തകീഖാൻ സ്വപ്നേപി കരുതിയിരുന്നില്ല അതുകൊണ്ടു് അയാൾക്കിതു് സഹിക്കാൻ എളുപ്പവുമായിരുന്നില്ല. അതിൻെറ പേരിൽ തകീഖാൻ ഖോർധയെ ആക്രമിച്ചു് നാട്ടിലങ്ങോളമിങ്ങോളം പ്രതികാരനടപടികളഴിച്ചുവിടുമെന്ന കാര്യത്തിലും സംശയമുണ്ടായിരുന്നില്ല.

ലോധുമിയാൻ പറഞ്ഞു: "ഠംസാൻ അവസാനമാവുമ്പോഴേക്കും തകീഖാൻ കട്ടക്കിലെത്തുമെന്നു് മുർഷിദാബാദിൽ നിന്നു് ലാൽബാഗിൽ വിവരംകിട്ടിയിട്ടുണ്ടു്."

രാമചന്ദ്രദേവിനെ ആ വാർത്ത ഭയപ്പെടുത്തിയില്ല. എല്ലാ ദുരോഗങ്ങളേയും നേരിടാൻ ഒരുങ്ങിയിരിക്കയാണദ്ദേഹം. ബക്സി വേണുഭ്രമരവരൻെറ ഗൂഢാലോചനയുടെ ഫലമായി ദുർഗ്ഗപതികളിൽ പലർക്കും രാമചന്ദ്രദേവിനോടു് വലിയ പ്രതിപത്തിയുണ്ടായിരുന്നില്ല. എന്നാലും എത്രയോ നാടുവാഴികളും ദുർഗ്ഗപതികളും ഇപ്പോഴും അദ്ദേഹത്തോടു് കൂറു പുലർത്തിയിരുന്നു.

സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിൽവെച്ചു് ഗാജിമിയാൻ കൊല്ലപ്പെട്ട ദിവസംമുതൽ അദ്ദേഹം ആ സാമന്തരാജാക്കന്മാരും നാടുവാഴിപ്രഭുക്കളുമായി സമ്പർക്കം പുലർത്തിവരികയാണു്. അങ്ങനെയാണു് അന്നു് ലോധുമിയാൻ അറിയാതെ അഷ്ടഗഢിലെ സാമന്തരാജാവായ ഹരിചന്ദൻ ജഗദ്ദേവ് ഖോർധയിൽ വന്നതു്. ഹരിചന്ദൻ ജഗദ്ദേവ് രാമചന്ദ്രദേവിൻെറ ബന്ധുവായിരുന്നു. രാമചന്ദ്രദേവ് മതംമാറിയ ശേഷവും ഹരിചന്ദൻ ജഗദ്ദേവിനു് അദ്ദേഹത്തോടു് മുമ്പത്തെപോലെയുള്ള കൂറും ബഹുമാനവും ഉണ്ടായിരുന്നു. യഥാർത്ഥത്തിൽ ഒറീസ്സയിലാകെ രാമചന്ദ്രദേവിനു് വിശ്വസ്തനായി അദ്ദേഹം ഒരാളേ ഉണ്ടായിരുന്നുള്ളു.

അദ്ദേഹത്തോടൊപ്പം കരാഢ്മല്ലിയിലേയും ചമ്പാഗഢിലേയും ദുർഗ്ഗപതികളേയും കൂടിയാലോചനയ്ക്കുവേണ്ടി രഹസ്യമായി ക്ഷണിച്ചുവരുത്തിയിരുന്നു. ഇനിയും കാത്തിരിക്കാനോ വൈകിക്കാനോ സമയമില്ല. അതുകൊണ്ടു് ലോധുമിയാനോ

ടൊപ്പം ചതുരംഗം കളിക്കാൻ അന്നദ്ദേഹത്തിന്ന് മനസ്സുണ്ടായിരുന്നില്ല. ലോധ്യമിയാൻ ഒഴിവാകുന്നതും കാത്തിരിക്കയായിരുന്നു രാമചന്ദ്രദേവ്.

രാമചന്ദ്രദേവ് കയ്യിലുള്ള കരു താഴെയെറിഞ്ഞു. പട്ടുപാപ്പാസ് വലിച്ചിഴച്ചുകൊണ്ടു് അദ്ദേഹം അകത്തേയ്ക്കു പോയി.

നിസ്കാരത്തിന്ന് സമയമായിരുന്നു. ലോധ്യമിയാനും തൻെറ കഷണ്ടിത്തല തടവിക്കൊണ്ടു് നിസ്ക്കരിക്കാനെഴുനേററു പോയി.

ലോധ്യമിയാൻ പോയശേഷം കൊട്ടാരത്തിലെ ഒരു രഹസ്യമുറിയിലിരുന്നു് അഷ്ടഗഢിലെ സാമന്തരാജാവായ ഹരിചന്ദന ജഗദ്ദേവനും കരാഡ്മല്ലിലെ പീതാംബർ മംഗരാജും ചമ്പാഗഢിലെ ശത്രുഘ്നദലഗംജനമായി രാമചന്ദ്രദേവ് രഹസ്യമായി കൂടിയാലോചന നടത്തി. തകീഖാൻ ഖോർധ ആക്രമിക്കുന്നതിനെപ്പററിയാണവർ കൂടിയാലോചിച്ചിരുന്നതു്. ഇക്കുറി തകീഖാൻ ഖോർധയെ ആക്രമിച്ചാൽ ജഗന്നാഥനേയും വെറുതെ വിടില്ല. അതുകൊണ്ടു് സ്വന്തം രക്ഷയേക്കാളും ഖോർധയുടെ രക്ഷയേക്കാളുമേറെ എങ്ങനെ ജഗന്നാഥൻെറ മാനംകാക്കും എന്നതാണ് പ്രധാന പ്രശ്നം. ടികാലീരഘുനാഥ്പൂർ തുടങ്ങിയ ചിലികാപ്രദേശങ്ങൾ മുഗളന്മാരുടെ കീഴിലായതുമുതൽ ചിലിക ജഗന്നാഥന്ന് സുരക്ഷിതമായൊരു രക്ഷാസങ്കേതമല്ലാതായിരിക്കുന്നു. ബാണപൂർ രാജാവു് രാമചന്ദ്രദേവിൻെറ ശ്വശുരനാണു്. പക്ഷേ, മതഭ്രഷ്ടനായ രാമചന്ദ്രദേവിനെ ഉപേക്ഷിച്ചു് മഹാറാണി ലളിതാമഹാദേയി രാജകുമാരന്മാരോടൊപ്പം പിതൃഗൃഹത്തിൽ ആശ്രയംതേടിയ മുതൽ ബാണപൂരും രാമചന്ദ്രദേവിനെ സംബന്ധിച്ചിടത്തോളം രക്ഷാകേന്ദ്രമല്ലാതായിത്തീർന്നിരിക്കയാണു്

ഹരിചന്ദൻ ജഗദ്ദേവ് കൃഷ്ണശിലാപ്രതിമപോലെ ഇക്കാര്യത്തെപ്പററി ചിന്തിക്കുകയായിരുന്നു. നെററിയിൽ വീണു കിടക്കുന്ന ചുരുണ്ടമുടിയിഴകൾക്കുതാഴെ പുരികങ്ങൾ ചുളി

ഞ്ഞിരുന്നു. ശരീരത്തിന്റെ വലിപ്പംപോലെതന്നെ അദ്ദേഹത്തിന്റെ അഭിപ്രായങ്ങളും ആത്യന്തികങ്ങളായിരുന്നു. കൃതാവു തടവിക്കൊണ്ടു് അക്ഷമനായി അദ്ദേഹം പറഞ്ഞു: "തകീഖാൻ ജഗന്നാഥനെ ആക്രമിച്ചാൽ ജഗന്നാഥനെ പുരിയിൽനിന്നു് ദൂരെയെവിടെയെങ്കിലും മാറേറണ്ടിവരും. പൂച്ചക്കുട്ടികളെ അങ്ങുമിങ്ങും കൊണ്ടുനടക്കുന്നപോലെ ഇന്നു് പുരിയിൽ, നാളെ ചിലികയിൽ എന്ന രീതിയിൽ കൊണ്ടുനടക്കുന്നതു കൊണ്ടു് പ്രയോജനമില്ല. ഒറീസ്സയിൽ മുഗളന്മാരിരിക്കുന്നിടത്തോളം ജഗന്നാഥൻ വനവാസിയായിരിക്കുന്നതാണു് നല്ലതു്."

അതുകേട്ടു് രാമചന്ദ്രദേവ് ചിന്താകുലനായി പറഞ്ഞു: "പക്ഷേ, ഇന്നേതുവനമാണു് സുരക്ഷിതമായിട്ടുള്ളതു്?"

ജഗദ്ദേവൻ പറഞ്ഞു: "അതിനെപ്പററി അങ്ങു് വേവലാതിപ്പെടേണ്ട. സമയംവന്നാൽ അദ്ദേഹംതന്നെ സ്ഥലവും കാണിച്ചുതരും."

പക്ഷേ, ജഗന്നാഥൻ രത്നസിംഹാസനംവിട്ടു് ഏതെങ്കിലും കാട്ടിൽ താമസിക്കുകയെന്നകാര്യം ചിന്തിക്കാൻപോലും അവർക്ക് സാദ്ധ്യമല്ല. അപ്പോഠ കരാഡ്മല്ലിലെ പീതാംബർ മംഗരാജ് പറഞ്ഞു: "ജഗന്നാഥൻ രത്നസിംഹാസനം വിട്ടു് ഏതെങ്കിലും കാട്ടിലേയ്ക്കു പോവുകയോ? അങ്ങെന്താണീ പറയുന്നതു്, ജഗദ്ദേവ്ജീ?"

ജഗദ്ദേവൻ പറഞ്ഞു—"മുമ്പും കാടു് ജഗന്നാഥന്റെ ആവാസകേന്ദ്രമായിരുന്നിട്ടുണ്ടു്. വിശ്വാവസു പണ്ടു് അവിടത്തെ ശബരീനാരായണരൂപത്തിൽ പൂജിച്ചിരുന്നു. ജഗന്നാഥൻ ഒരിക്കൽകൂടി ശബരീനാരായണനാവും. അത്രതന്നെ. അതിനെ പററി വേവലാതിപ്പെടാനെന്തിരിക്കുന്നു?"

രാമചന്ദ്രദേവിന്റെ തിളക്കമററിരുന്ന കണ്ണുകഠ വീണ്ടും വെട്ടിത്തിളങ്ങി. ജഗദ്ദേവന്റെ ആശ്വാസവചനങ്ങഠ അദ്ദേഹത്തിന്റെ ദുശ്ചിന്തകഠക്കു് അറുതിവരുത്തി. കൂടുതൽ ആലോചനകഠ നടക്കാനിരിക്കുന്നു. പക്ഷേ, അപ്പോഴേയ്ക്കും ബാല്യ

ഗ്രാമത്തിൽനിന്നാരോ മുഖംകാണിക്കാൻ വന്നതായി ദ്വാരപാലൻ വന്നറിയിച്ചു. ഏതോ സർദേയിയുടെ കത്തുമായി വന്നിരിക്കയാണു്. അയാൾക്കു് "ഛരാമു"വെ തന്നെ കാണണം. രാജാവിനല്ലാതെ മററാക്കും അയാൾ ആ എഴുത്തു കൊടുക്കില്ലത്രേ. കാഴ്ചയിലൊരു ഭ്രാന്തനാണെന്നു് തോന്നും. ജഗ്ഗനി എന്നാണത്രേ പേരു്.

ബാല്യഗ്രാമം! സർദേയി! രാമചന്ദ്രദേവിനു് പെട്ടെന്നൊന്നും മനസ്സിലായില്ല. പക്ഷേ, സർദേയി എന്ന പേരു് അദ്ദേഹത്തിന്റെ നേത്രപടലങ്ങൾക്കുമുമ്പിൽ മൂടൽമഞ്ഞിന്റെ ഒരു തിരശ്ശീലയുക്കി. ആ തിരശ്ശീലയിൽ ചിലികാതടത്തിലെ നാശോന്മുഖമായ മാൽകുദാഗ്രാമം, അതിലെ വിജനമായ നിരത്തു്, കുടിനീരേകി അഭയം നൽകിയ ഹതഭാഗ്യയായ ആ സ്ത്രീ, അവളുടെ ദുഃഖമഗ്നമായ രൂപം—എല്ലാം തെളിഞ്ഞു വന്നു.

പക്ഷേ, ബാല്യഗ്രാമത്തിലെ ഈ സർദേയി ആരാണു്! രാമചന്ദ്രദേവ് ജഗ്ഗനിയെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടുവരാൻ കല്പിച്ചു.

അല്പസമയത്തിനകം ജഗ്ഗനി ശിശുസഹജമായ കൗതുകത്തോടും ആശ്ചര്യത്തോടുംകൂടി നാലുപാടും നോക്കിക്കൊണ്ടു് അകത്തേയ്ക്കുവന്നു,—മേദസ്സു് മുററിയൊരു മാംസപിണ്ഡം പോലെ. ഐതിഹ്യങ്ങളിലും നോവലുകളിലുംമററും പറഞ്ഞു കേൾക്കമാത്രം ചെയ്തിട്ടുള്ള ഖോർധാരാജാവു് രാമചന്ദ്രദേവിനു് സർദേയിയുടെ കത്തു് നേരിട്ടേല്പിക്കാൻ വന്നതിലുള്ള പരിഭ്രാന്തി അയാളുടെ മുഖത്തു് നിഴലിച്ചിരുന്നു. ഇങ്ങോട്ടു പോരുമ്പോൾ ഒരു കാര്യം സർദേയി പ്രത്യേകം നിഷ്കർഷിച്ചിരുന്നു. താൻ സർദേയിയുടെ കത്തുമായി രാമചന്ദ്രദേവിനെ മുഖം കാണിക്കാൻ വരുന്നവിവരം ചെവിയോടു ചെവി അറിയരുതു്. മുറംപോലെയുള്ള അയാളുടെ കാതുകളിൽ സ്വർണ്ണക്കടുക്കൻ, കഴുത്തിൽ സ്വർണ്ണത്തിന്റെ ഗോതമ്പുമണിമാല, കൈകളിൽ വെള്ളിക്കാപ്പു്, ചുകന്ന മുണ്ടു്, നീല

മേൽമുണ്ടു് ഇതെല്ലാംചേർന്നു് അയാളുടെ മുഖത്തൊരു നിഷ്കളങ്കത കളിയാടിയിരുന്നു.

യാതൊരു മുഖവുരയും കൂടാതെ അയാൾ മേൽമുണ്ടിനുള്ളിൽനിന്നൊരു മുളങ്കുററി പുറത്തെടുത്തു. അതിനകത്തു വളരെ സൂക്ഷ്മതയോടെ തിരുകിവച്ചിരുന്ന കത്തെടുത്തു ചോദിച്ചു—"ഖോർധാ മഹാരാജാവു് ആരാണു്?"

രാമചന്ദ്രദേവ് ഉൽക്കണ്ഠാപൂർവ്വം ചോദിച്ചു—"എവിടെനിന്നാണുവരുന്നതു്? ആരാണീ കത്തു തന്നയച്ചതു്?"

ജഗ്ഗനി പറഞ്ഞു: "അങ്ങു് അവളെ അറിയില്ല. എന്റെ സർദേയിയാണു് ഈ കത്തു് തന്നയച്ചതു്! വേറെ ആരയയ്ക്കാൻ? ഈ കത്തു് ഖോർധാരാജാവിനല്ലാതെ മറ്റാർക്കും കൊടുക്കരുതെന്നു് സർദേയി പ്രത്യേകം പറഞ്ഞിട്ടുണ്ടു്. ഇന്നാളൊരുദിവസം രണ്ടു കുതിരപ്പടയാളികളിൽനിന്നു് അവൾ കട്ടെടുത്തതാണു്! അല്ലല്ല, കട്ടെടുത്തതല്ല, സർദേയി കക്കില്ല. അവൾ എന്റെകൂടെയുണ്ടായിരുന്നു എന്നുമാത്രം. ഞാനാണു് കുതിരയുടെ വയററത്തു കെട്ടിയിരുന്ന ഒരു തോൽസഞ്ചിയിൽനിന്നു് ഈ കത്തു് കട്ടെടുത്തതു്. എന്റമ്മോ........എന്തൊരു കൊടുങ്കാററായിരുന്നു അന്നുരാത്രി!...........ചിലിക അലയടിച്ചു് ആർക്കുകയായിരുന്നു."

ഈ മുഖവുരയാകെ ഒരു പ്രഹേളികയായിത്തോന്നി രാമചന്ദ്രദേവിനു്. അദ്ദേഹത്തിന്റെ ഉൽക്കണ്ഠ വർദ്ധിച്ചു. മിക്കവാറും ഒരൊററക്കുതിക്കു് അദ്ദേഹം ജഗ്ഗനിയുടെ കൈയിൽനിന്നു് കത്തു തട്ടിപ്പറിച്ചു...........

തുടക്കത്തിലെഴുതിയിരിക്കുന്നു—"മ്ലേച്ഛനായ ഹാഫിസ്കാദറുടെ എട്ടാം അബ്ദം, തുലാം അഞ്ചാംതീയതി............" രാമചന്ദ്രദേവിന്റെ ഉൽക്കണ്ഠനിറഞ്ഞമിഴികൾ ക്രമേണ ചുളിഞ്ഞു് പരുഷമായിത്തീർന്നു. കത്തുവായിച്ചു തീർന്നശേഷം അദ്ദേഹം മുറിയുടെ ചുമരിൽ തൂക്കിയിട്ടിരുന്ന പരിചകളിലേയ്ക്കു് ഗൗരവപൂർവ്വംനോക്കി ആത്മവിസ്മൃതിയിലെന്നോണം നിന്നുപോയി.

പുരിയിലെ ബാലിസാഹീ കൊട്ടാരത്തിലിരുന്നു് അന്നൊരുനാൾ വേണുഭ്രമരവരൻ മഹാറാണി ലളിതാമഹാദേവിക്കെഴുതിയ കത്തായിരുന്നു അതു്. അയാളുടെ രണ്ടു കുതിരപ്പടയാളികൾ ആ കത്തു് ബാണപുരിലെ അഡംഗഗഢിലെത്തിക്കാൻ കൊണ്ടുപോകവേയാണു് കൊടുങ്കാററടിച്ച ആ രാത്രി ജഗ്ഗനിയോടൊപ്പം സർദേയി അതു മോഷ്ടിച്ചെടുത്തതു്. ആ കത്തിൽ വേണുഭ്രമരവരന്റെ കയ്യൊപ്പും മുദ്രയും ഉണ്ടായിരുന്നു. ചികാകോളിൽനിന്നു വരുന്ന കപ്പത്തുക കൊള്ളയടിക്കാനുള്ള ഭയങ്കരമായ ആ ഗൂഢാലോചനയെപ്പററി ആലോചിച്ചു് രാമചന്ദ്രദേവ് അത്ഭുതസ്തബ്ധനായിപ്പോയി. ഇതുവരെ ഉത്തരംമുട്ടിക്കിടന്നിരുന്ന ഒരു പ്രഹേളികയുടെ മുഴുവൻ സൂത്രങ്ങളും ഞൊടിയിടയിലിതാ, അദ്ദേഹത്തിന്റെ മുമ്പിൽ മലക്കെ തുറന്നുവെച്ചിരിക്കുന്നു.

ആ കത്തിലെന്തോ ചീത്തവാർത്തയാണുള്ളതെന്ന ആശങ്കയോടെ ജഗദ്ദേവൻ ചോദിച്ചു—"താങ്കളിത്ര ഗൗരവത്തോടെ ചിന്താകുലനാകാൻതക്കവണ്ണം ആ കത്തിലെന്താണുള്ളതു്, സഹോദരാ?"

രാമചന്ദ്രദേവ് കത്തു് അദ്ദേഹത്തിന്റെ നേരെനീട്ടി. കത്തിലെ വിവരമറിയാൻ പീതാംബർ മംഗരാജും ശത്രുഘ്നദലഗംജനും കഴുത്തുനീട്ടിയിരിക്കയായിരുന്നു. ജഗദ്ദേവനോടൊപ്പം അവരും ആ എഴുത്തു വായിച്ചു.

കത്തുവായിച്ചു് ജഗദ്ദേവൻ നെടുവീർപ്പിട്ടു. കത്തു തിരിച്ചുകൊടുത്തു പറഞ്ഞു—"നിങ്ങളുടെ ബക്സി ശകുനിയാണെന്നു് എനിക്കു് ആദ്യമേ സംശയമുണ്ടായിരുന്നു. ഇപ്പോളിതാ തെളിവുംകിട്ടി."

ചമ്പാഗഢിലെ ശത്രുഘ്നദലഗംജൻ പറഞ്ഞു—"ദ്രവാൻ ഭഗീഭ്രമരവരന്റെ മകൻ വേണുഭ്രമരവരൻ മറെറന്താകാൻ? ഉള്ളിലിരിക്കുന്നവനല്ലേ ഒററുകൊടുക്കാൻ പററൂ! ഇതിൽ തകീഖാനെ കുററപ്പെടുത്തുന്നതു് വെറുതെയാണു്."

രാമചന്ദ്രദേവ് പൊട്ടിച്ചിരിച്ചു—"നമ്മുടെ പൈക്കുകൾക്കു് ശമ്പളംനൽകാൻ നമ്മുടെ കൈയിൽ പണമില്ല. പിന്നെ

ബാലേശ്വറിൽനിന്നു് പറങ്കികളോടു് തോക്കുകളും വാങ്ങാനുണ്ടു്................ഇതിനെല്ലാം പണം ഏർപ്പാടുചെയ്യുതന്നു് ബക്സി നമുക്കു വലിയ ഉപകാരമാണു ചെയ്തതു്.''

അപ്പോഴും രാമചന്ദ്രദേവിനു് ഈ ഭയങ്കരമായ കത്തിന്റെ മർമ്മം മനസ്സിലായിട്ടില്ലെന്നോ!

ജഗദ്ദേവൻ വിസ്മയത്തോടെ ചോദിച്ചു—''പക്ഷേ, ഈ പണം അങ്ങെയ്ക്കെങ്ങനെ കിട്ടും, സഹോദരാ? ഇതുകൊണ്ടു് തോക്കുവാങ്ങുക ബക്സിയാവില്ലേ?''

രാമചന്ദ്രദേവ് പറഞ്ഞു—''മുളഞ്ഞു് ഏതായാലും നമ്മുടെ തലയിലാണു തേയ്ക്കുക. എന്നാൽപിന്നെ ചക്കക്കൂടി തിന്നാലെന്താ? എന്തുപറയുന്നു?''

പക്ഷേ, കുരാഡ്ഢ്മല്ലിലെ മംഗരാജ് ഒന്നുംപറഞ്ഞില്ല. അയാളുടെ അനക്കമററ ചുണ്ടുകളിൽ നേരിയ പുഞ്ചിരി വിടർന്നു. അതു പതുക്കെപ്പതുക്കെ ഹരിചന്ദൻ, ജഗദ്ദേവ്, ശത്രുഘ്നദലഗംജൻ എന്നിവരുടെ ചുണ്ടുകളിലേയ്ക്കും പരന്നു.

രാമചന്ദ്രദേവ് ചിന്താകുലനും വികാരാധീനനുമായി ചുവരിൽ തൂക്കിയ പരിചകളിലേയ്ക്കുനോക്കി സ്വപ്നത്തിലെന്നോണം ആലോചിക്കുകയായിരുന്നു——''ആരാണീ സർദേയി?''

അദ്ദേഹത്തിന്റെ കണ്ണുകൾക്കുമുമ്പിൽ ചിലികാതടത്തിലെ ശൂന്യമായ ആ ഗ്രാമവും കടിനീരേകി അഭയംനൽകിയ നിരാഭരണയും വിഷാദമഗ്നയുമായ ആ സ്ത്രീയുടെ രൂപവും പൊന്തിവന്നു. പക്ഷേ, മുഗൾസൈനികരുടെ കുന്തംകൊണ്ടുള്ള കുത്തേററു് തന്റെ കണ്ണുകൾക്കുമുമ്പിൽ അവൾ വീണുപോയതല്ലേ! ആ ആത്മാഹുതി നിസ്സഹായ ദൃഷ്ടികളോടെ നോക്കിനില്ക്കാനേ അന്നുകഴിഞ്ഞുള്ളു. ഖോർധയിലെ മഹാരാജാവായിട്ടുപോലും തന്റെ രാജ്യാതിർത്തിക്കകത്തു് തനിക്കഭയം നൽകിയ അശരണയായൊരു സ്ത്രീയുടെ ജീവൻ രക്ഷിക്കാൻപോലും തനിക്കു കഴിഞ്ഞില്ല.

ആ ദുഃഖസ്മൃതി രാമചന്ദ്രദേവിന്റെ കണ്ണുകളിൽ മ്ലാനത പരത്തി. ദുഃഖം നിഴലിക്കുന്ന മിഴികളോടെ ജഗന്നിയുടെ

നേരെനോക്കിക്കൊണ്ട് അദ്ദേഹം ചോദിച്ചു—''ആരാണ് തന്റെ ഈ സർദേയി?''

ജഗ്ഗനി കൌതുഹലം നിറഞ്ഞ മിഴികളോടെ കൊട്ടാരത്തിലെ അലങ്കാരങ്ങളും പ്രകാശമാനമായ ചിത്രങ്ങളും നോക്കിനില്ക്കയായിരുന്നു. അയാാം നീരസം സ്ഫുരിക്കുന്ന സ്വരത്തിൽ പറഞ്ഞു—''അത്ഭുതംതന്നെ! നാട്ടിലെല്ലാവക്കും ബാല്യഗ്രാമത്തിലെ സത്രത്തിലെ സർദേയിയെ അറിയാം. പക്ഷേ, മഹാരാജാവിനുമാത്രം അറിയില്ല!''

രാമചന്ദ്രദേവ് വീണ്ടും തന്നോടുതന്നെ ചോദിച്ചു: ''ആരാണീ സർദേയി? ആരാണ്?''

അദ്ദേഹത്തിന്റെ സ്മരണയിലെ ചിലികാതടത്തിലെ കാററാടിമരക്കാട്ടിലും രാമച്ചപ്പൊന്തകളിലും ദീർഘശ്വാസത്തിന്റെ കൊടുങ്കാററടിക്കുകയായിരുന്നു.

# അദ്ധ്യായം അഞ്ച്

## 1

പട്നാ ആജിമാബാദിലെ കലാപകാരികളായ അഫ്ഗാൻകാരെ ഒതുക്കി റംസാൻ അവസാനമാകുമ്പോഴേയ്ക്കും തകീഖാൻ ആഹ്ലാദത്തോടെ കട്ടക്കിൽ തിരിച്ചെത്തി. വഴിയിൽ മുർഷിദാബാദിൽവച്ച് 'അസദ്ജംഗ്' എന്ന ബഹുമതിയും പതിനയ്യായിരംരൂപയും അയ്യായിരത്തിന്റെ മൻസബ്ദാരിയും അദ്ദേഹം നേടിയിരുന്നു.

ഇനി ശവ്വാൽമാസത്തിൽ ഈദ്-ഉൽ-ഫിത്തർ ആഘോഷമാണ്. ഈദ്-ഉൽ-ഫിത്തറിലെ ആദ്യചന്ദ്രൻ ഹിലാൽ-ഏ-ഈദ് ഉദിച്ചാൽ പിന്നെ രണ്ടുദിവസം കട്ടക്കിലെ രാജകൊട്ടാരത്തിൽ ഉത്സവം ആഘോഷിക്കുക പതിവുണ്ട്. പക്ഷേ, മുമ്പത്തെ നായബ്നാജിം സുജാഉദ്ദൗളാ സുജാഉദ്ദീൻ മുഹമ്മദ്ഖാന്റെ കാലംതൊട്ട് ഈ ആഘോഷം ഏഴുദിവസമാണ് കൊണ്ടാടാറുള്ളത്. ഈ അവസരത്തിൽ മുഗളാധിപത്യത്തിൻ കീഴിലുള്ള എല്ലാ ജമീന്ദാർമാരും, പാട്ടക്കുടിയാന്മാരും, ചൌധരിമാരും മററു പ്രമുഖ വ്യക്തികളും അനുചരന്മാരുമെല്ലാം പലവിധ കാഴ്ച്ദ്രവ്യങ്ങളുമായി ലാൽബാഗിലെത്തുന്നു. നായബ് നാജിമിൽനിന്ന് പാരിതോഷികങ്ങളും ബഹുമതികളുംവാങ്ങി തിരിച്ചുപോരുന്നു. പരിശുദ്ധ ഖുർ ആൻ അനുസരിച്ച് ഈ ആഘോഷാവസരത്തിൽ നൃത്തം, പാട്ട് മുതലായവയെല്ലാം നിഷിദ്ധമാണ്. അതുപോലെ റംസാൻമാസത്തിൽ ഈദ്-ഉൽ-അദ്ധായുടെ നോമ്പും ആത്മപീഡനവും യാഥാസ്ഥിതിക

മുസ്ലീം മതവിശ്വാസമനുസരിച്ച് നിഷിദ്ധമാണ്. എന്നാലും കട്ടക്ക് കൊട്ടാരത്തിൽ മററു് ആഘോഷങ്ങളെക്കാളെത്രയോ അധികം ആർഭാടത്തോടെയാണ് ഈ ഉത്സവം ആഘോഷി ക്കാറുള്ളത്. അതുകൊണ്ടാണ് മുർഷിദാബാദിൽ കുഴപ്പം പിടിച്ച നിരവധി പ്രശ്നങ്ങളുണ്ടായിട്ടും അവയെല്ലാംവിട്ട് തകീഖാൻ തിരക്കിട്ട് കട്ടക്കിലേയ്ക്കു തിരിച്ചത്.

പക്ഷേ, തകീഖാൻ ഉന്മേഷചിത്തനായിരുന്നില്ല. സുജാ ഖാൻെറ യഥാർത്ഥപുത്രൻ സർഫരാജ്ഖാനു് അദ്ദേഹത്തിൻെറ മുത്തച്ഛൻ ഹജ്ജൂർ ജാഫർഖാനിൽനിന്നു് കിട്ടിയതായിരുന്നു ബങ്കാളം-ബീഹാർ-ഒറീസ്സയുടെ മൻസബ്ദാരി. അതുപക്ഷേ, തൻെറ സ്വന്തം പിതാവിൻെറ ഗൂഢാലോചനമൂലം അയാൾക്കു് നഷ്ടപ്പെട്ടു. അതുമുതൽ കട്ടക്കിലെ നായബ്നാജിമിൻെറ സ്ഥാനത്തു് കണ്ണുംനട്ടിരിക്കുകയാണയാൾ. സർഫരാജ്ഖാൻ ശുദ്ധനും സരളസ്വഭാവിയുമായിരുന്നു. മുർഷിദാബാദ് ദർബാറിലെഹാജിമുഹമ്മദിനെപ്പോലെചില ഗൂഢാലോചനക്കാരുടെ പ്രലോഭനത്തിൽപെട്ടു് ബങ്കാൾ അതിർത്തിയിലെ ഭദ്രഖിനെ ആക്രമിക്കാനുള്ള ഉദ്ദേശത്തോടെ അയാൾ ഒറീസ്സയിലെ അഫ്ഗാൻ കലാപകാരികളുമായി ഗൂഢാലോചന നടത്തിയിരുന്നു. മുർഷിദാബാദിൽനിന്നുതന്നെ തകീഖാനു് ഈ വിവരം കിട്ടിയിരുന്നു. ജലേശ്വറിൽനിന്നും ഭദ്രഖിൽനിന്നുംവരുന്ന വിശ്വസ്തരായ ആളുകളിൽനിന്നു് അവിടെ അഫ്ഗാൻകാർ തല പൊക്കാൻ തുടങ്ങിയിരിക്കുന്നു എന്ന ഉൽക്കണ്ഠാജനകമായ വാർത്തകൾ കിട്ടിക്കൊണ്ടിരുന്നു. സൂചികുത്താൻ പഴുതു കിട്ടുന്നിടത്തു് തൂമ്പ കടത്തുകയെന്ന ന്യായത്തിൽ ജലേശ്വർ തുറമുഖത്തു് ഇംഗ്ലീഷുകാർ പതുക്കെപ്പതുക്കെ തങ്ങളുടെ ആധിപത്യമുറപ്പിക്കാൻ ശ്രമിക്കുന്നുണ്ടായിരുന്നു. ഇംഗ്ലീഷുകാരവിടെ മുഗൾസേനാധിപന്മാരുടെ നേരെപോലും കണ്ണുരുട്ടാൻ തുടങ്ങിയിരുന്നു. കട്ടക്കിലെ ഹരിശ്പൂർ തുറമുഖത്തും അവർ താവളമുറപ്പിച്ചു കഴിഞ്ഞിരുന്നു. കലാപകാരികൾ ഈ സ്ഥലങ്ങളിൽ അഭയംപ്രാപിച്ചു് മുഗൾപ്രഭുത്വത്തിനെപ്പോഴും ഭീഷണിയായി വർത്തിച്ചിരുന്നു. ഒറീസ്സയിലെ ഇടപ്രഭുക്കന്മാർ

അവക്ക് തോക്ക് മുതലായ ആയുധങ്ങൾ വില്ക്കുന്നുണ്ട് എന്നും കേൾവിയുണ്ട്. ഇത്തരം ചിന്തകളും ദുശ്ചിന്തകളും എല്ലാം കൂടി തകീഖാൻെറ മനസ്സ് പുണ്ണാക്കിയിരുന്നു.

അതിനു പുറമേയാണ് സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിൽ വെച്ച് ക്ഷേത്രം പൊളിക്കുന്നതിനിടയിൽ ഗാജിസുൽത്താൻ ബേഗ് കാഫിറുകളുടെ അമ്പേററ് രക്തസാക്ഷിയായി എന്ന വിവരം ലാൽബാഗിൽ കാൽകുത്തിയ ഉടനെതന്നെ തകീഖാൻെറ ചെവിയിലെത്തിയത്. മാത്രമല്ല, സ്വയം ഹാഫിസ് കാദർതന്നെ ആ കാഫിറുകളുടെകൂടെ ഉണ്ടായിരുന്നുവത്രേ! വാർത്താസംവിധായകൻ ജുൽഫിക്കർഖാൻെറ പ്രസ്താവനയിൽ അങ്ങനെയാണ് പറഞ്ഞിരുന്നത്.

വാർത്താസംവിധായകൻ സൈയദ് ജുൽഫിക്കർഖാൻ വലിയ തങ്ങളായിരുന്നില്ല. എന്നാലും സൈയദ്‌വംശത്തിൽ പെട്ട ആളായിരുന്നു അദ്ദേഹം. മതകാര്യങ്ങളിലെന്നപോലെ കട്ടക്ക് ദർബാറിലും അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ വില മതിക്കപ്പെട്ടിരുന്നു.

അറംഗസീബിനുശേഷം ദൽഹിയിലെ ഭരണവൃത്തങ്ങളിൽ വളരെ സ്വാധീനശക്തിയുള്ള ഒരു വ്യക്തിയായിത്തീർന്നിരുന്നു അദ്ദേഹം. ദൽഹി ചക്രവർത്തിമാർ ഉണ്ണുന്നതും ഉറങ്ങുന്നതും പോലും അദ്ദേഹത്തോടാലോചിച്ചായിരുന്നുവത്രേ. യഥാർത്ഥത്തിൽ ദൽഹിയിലെ പാദുഷമാർ അദ്ദേഹത്തിൻെറ സൃഷ്ടികളായിരുന്നു. സൈയദ് ജുൽഫിക്കർഖാൻ ഉലാവീ സൈയദ് ആയിരുന്നുവെങ്കിൽപോലും ദൽഹിയിലെ ഷാജഹാൻബാദ്, ചെങ്കോട്ട എന്നിവിടങ്ങളിലെല്ലാം അദ്ദേഹത്തിന് വലിയ സ്വാധീനശക്തിയുണ്ടായിരുന്നു. സിംഹള–ബ്രഹ്മപൂർ ഗ്രാമത്തിൽവച്ച് ഗാജിസുൽത്താൻബേഗ് കൊല്ലപ്പെട്ടത് ഇസ്ലാമിനോടാകമാനമുള്ള ഒരു വെല്ലുവിളിയായി അദ്ദേഹത്തിനു തോന്നി.

ജുൽഫിക്കർഖാൻ മദ്ധ്യവയസ്കനായിരുന്നു. ഇസ്ലാമിൻെറ സന്ദേശം പ്രചരിപ്പിക്കുന്ന കാര്യത്തിൽ അദ്ദേഹത്തിൻെറ വാൾപ്പിടി ഒരിക്കലും അയഞ്ഞിരുന്നില്ല. ക്ഷേത്രങ്ങളായ

ക്ഷേത്രങ്ങളെല്ലാം പൊളിച്ച്, അവയുടെ സ്ഥാനത്ത് പള്ളികൾ പണിയുന്നതിനുള്ള മതപരമായ ആവേശം അദ്ദേഹത്തിൽ നിത്യേനയെന്നോണം ഏറിയേറി വരികയാണ്. കട്ടക്ക് സുബയിൽ പരിശുദ്ധ ഖുർ ആനിലെ നിർദ്ദേശങ്ങൾ അക്ഷരം പ്രതി - അനുഷ്ഠിക്കപ്പെടണം എന്ന കാര്യത്തിൽ അദ്ദേഹം അതീവ ജാഗരൂകനും ശ്രദ്ധാലുവുമായിരുന്നു.

തകീഖാനുപോലും ജുൽഫിക്കർഖാനെ ഭയമായിരുന്നു. മുർഷിദാബാദുമുതൽ ഷാജഹാൻബാദ്‌വരെ അധികാരശക്തിയുള്ള എല്ലാവരുമായും അദ്ദേഹത്തിന് അടുത്ത രാഷ്ട്രീയബന്ധമുണ്ടായിരുന്നു. മതനിഷ്ഠയോടൊപ്പംതന്നെ, പരുഷ പ്രകൃതിയും ഉയന്ന ഒരു സ്ഥാനംനേടിയെടുക്കുന്നതിൽ അദ്ദേഹത്തെ സഹായിച്ചു.

ചടച്ച ദേഹപ്രകൃതിയായിരുന്നു ജുൽഫിക്കർഖാന്. അയാളുടെ ശരീരത്തിലെ തൊലിയാകെ ചുക്കിച്ചുളിഞ്ഞിരുന്നു. പരന്ന മൊട്ടത്തല, ഉയർന്ന നെററി, അതിനു താഴെ കഴുകന്റെ കൊക്കുപോലെ വളഞ്ഞുനീണ്ട മൂക്ക്; രോമരഹിതമായ പുരികങ്ങൾക്കുതാഴെ കണ്ണുകളിൽ ശുചിത്വവും മതനിഷ്ഠയും അടുപ്പിൽ തീപോലെ കത്തിജ്ജ്വലിച്ചിരുന്നു.

മഹതാസീബ് ജുൽഫിക്കർഖാൻ തകീഖാന്റെ മുന്നിൽ നിൽക്കുകയാണ്. ഒരു കയ്യിൽ മാല ജപിക്കുന്നുണ്ട്. മറേറ കൈ മുറിവേററ ചിറകുപോലെ ആട്ടിക്കൊണ്ടിരിക്കുന്നു ഗാജിസുൽത്താൻബേഗിന്റെ കൊലപാതകത്തിന് പകരം വീട്ടിയില്ലെങ്കിൽ, ഖോർധയെ ചുട്ടു ചാമ്പലാക്കിയില്ലെങ്കിൽ, താൻ നിസാം-ഉൽ-മുൽക്കിനോട് ആവലാതിപ്പെടാനും മടിക്കില്ല എന്നു പറയുകയാണദ്ദേഹം. ഹാശിംഖാൻ, റസൂൽഖാൻ തുടങ്ങിയ സേനാധിപന്മാരും കോശാദ്ധ്യക്ഷനും അദ്ദേഹത്തെ പിന്താങ്ങുന്നു. ഉടനടി ഖോർധയെ ആക്രമിക്കാൻവേണ്ടി പ്രേരിപ്പിക്കുകയാണവർ. അവരുടെ ഉദ്ദേശ്യം മതപരമെന്നതിനേക്കാളേറെ സാമ്പത്തികമായിരുന്നു. കൊള്ളങ്ങളോളമായി, ആക്രമണത്തിന്റെ പേരിൽ

കൊള്ളയും കവർച്ചയുമൊന്നുമില്ലാതായിട്ട്. അതുകൊണ്ട് അവരുടെ സമ്പാദ്യം ചുരുങ്ങിവരികയായിരുന്നു.

തകീഖാൻ എല്ലാം കേട്ടു. അദ്ദേഹം തൻെറ തീരുമാനം പ്രഖ്യാപിച്ചു—"മുൻകൊല്ലങ്ങളെപ്പോലെ ഇക്കൊല്ലവും ഈദ്-ഉൽ-ഫിത്തറിന് ഖോർധയിൽനിന്ന് ഹാഫിസ്കാദർ വരും. അപ്പോൾ അദ്ദേഹത്തെ കട്ടക്കിൽ തടവുകാരനാക്കിവെച്ചാൽ കാര്യം ജയിച്ചു ആജിമാബാദിൽനിന്ന് തിരിച്ചെത്തി സൈന്യങ്ങൾ തളർന്നിരിക്കയാണ്. അതുകൊണ്ട് ഇപ്പോൾ ഖോർധയെ ആക്രമിക്കാൻ അവക്ക് സാദ്ധ്യമാവില്ല."

ഈദ്-ഉൽ-ഫിത്തറിന്നിനി രണ്ടുദിവസമേ ബാക്കിയുള്ളു. മുർഷിദാബാദിൽനിന്ന് തകീഖാൻ തിരിച്ചെത്തിയതുമുതൽ അഭിവാദ്യമർപ്പിക്കാൻവേണ്ടി മുഗളധീനതയിലുള്ള ജമീന്ദാർമാർ, ഇടപ്രഭുക്കന്മാർ, രാജാക്കന്മാർ, മഹാരാജാക്കന്മാർ, കട്ടക്ക്സൂബയിലെ ദുർഗ്ഗപതികൾ, സേനാധിപന്മാർ, എന്തിന് ബാലേശർ, ഹരിശ്പൂർ, ഗഞ്ജാം എന്നിവിടങ്ങളിലെ പറങ്കി കോട്ടകളിലെ പറങ്കികൾവരെ കാഴ്ചദ്രവ്യങ്ങളുമായി വന്നുകൊണ്ടിരുന്നു. തിരിച്ചുപോകുമ്പോൾ തങ്ങളുടെ നിലയ്ക്കും പദവിക്കും അനുസരിച്ച് ബഹുമതിചിഹ്നങ്ങളായ നവാബ്പട്ടം, തലപ്പാവ്, കസവുവസ്ത്രങ്ങൾ തുടങ്ങിയ പാരിതോഷികങ്ങൾവാങ്ങി തിരിച്ചുപോയിരുന്നു. ഖോർധാരാജാവ് ഹാഫിസ്കാദർ 'ഇന്നുവരും, നാളെവരും' എന്നുകരുതി എല്ലാവരും ലാൽബാഗിൽ പ്രതീക്ഷാനിരതരായിരിക്കയാണ്. എന്നിട്ടും അദ്ദേഹം എത്തിക്കാണുന്നില്ല. കാര്യമെന്തെന്നറിയാൻ ലോധുമിയാന്റെ അടുത്തേയ്ക്കയച്ചിരുന്ന രഹസ്യസൈനികൻ തിരിച്ചെത്തിയിരിക്കുന്നു. ഖോർധയിൽ ഈദ്-ഉൽ-ഫിത്തർ ആഘോഷിക്കാനുള്ള ഒരുക്കങ്ങൾ തകൃതിയായി നടക്കുന്നുണ്ടെന്നാണ് അയാൾ വന്നറിയിച്ചത്. ഹാഫിസ്കാദർ നായബ്നാജിം ബഹാദൂറിനെ മുഖംകാണിക്കാൻ ഉടനെ എത്തും. ആ വിവരമറിഞ്ഞപ്പോൾ തകീഖാനും അദ്ദേഹത്തിൻെറ പാർശ്വവർത്തികൾക്കും കുറെ ആശ്വാസമായി.

പക്ഷേ, ഈദ്-ഉൽ-ഫിത്തർ അടുത്തെത്തുന്തോറും ഹാഫിസ് കാദർ വരാനുള്ള സാദ്ധ്യത അകന്നകന്നുപോവുകയാണ്.

ലാൽബാഗിലെ പ്രധാന കൂടിയാലോചനാമന്ദിരത്തിൽ കസവുപിടിപ്പിച്ച പട്ടുമെത്ത വിരിച്ച സിംഹാസനത്തിൽ തകീഖാൻ ഇരിക്കുന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ പാതി അടഞ്ഞിരിക്കയാണ്. വിമാനാകൃതിയിലാണ് സിംഹാസനം നിർമ്മിച്ചിട്ടുള്ളത്. സിംഹാസനത്തിന്റെ അരികുകളിൽ സ്വർണ്ണപ്പോള പതിച്ച നാലു തൂണുകളിൽ രത്നങ്ങളും മുത്തുകളും പതിച്ച ഒരു മകുടം നിർമ്മിച്ചിരുന്നു. അതു് ദൽഹിയിലെ മയൂരസിംഹാസനമല്ല, ശരിതന്നെ. പക്ഷേ, തകീഖാനെപ്പോലെ ഇത്ര മനസ്സമാധാനത്തോടെ, ആഡംബരത്തോടെ ദൽഹിപാദുഷയ്ക്കുപോലും മയൂരസിംഹാസനത്തിലിരിക്കാൻ കഴിയില്ല. നായബ്നാജിമിന്റെ സിംഹാസനത്തിനിരുവശത്തും പട്ടുമെത്തവിരിച്ച കസേരകളിട്ടിരുന്നു. ദർബാറിലെ ഏററവും പ്രമുഖരും ഏററവും വിശ്വസ്തരുമായ ആളുകളാണ് ആ കസേരകളിൽ ഇരിക്കുന്നതു്. സിംഹാസനത്തിനു പിന്നിൽനിന്നു് സേവകന്മാർ ആലവട്ടം വീശിക്കൊണ്ടിരുന്നു. മുന്നിൽവിരിച്ച പരവതാനിയിൽ സിത്താർ, തബല, സരോദ്, സാരംഗീ, താൻപൂരേ തുടങ്ങിയ വാദ്യങ്ങൾ, അന്തഃപുരത്തിലെ വിസ്മൃതരും പരിത്യക്തരുമായ വെപ്പാട്ടികളെപോലെ അങ്ങുമിങ്ങും ചിന്നിച്ചിതറിക്കിടന്നിരുന്നു. തലേന്നു രാത്രി കത്തിച്ചുവെച്ച വിളക്കുകളിൽ ചിലതു് ഇപ്പോഴും കത്തുന്നുണ്ടു്. എണ്ണ വററിയതുമൂലം വിളക്കുകളിൽ തീ മങ്ങിക്കത്തുന്നേയുള്ളൂ. ഭിനേമാറിലെ പാങ്കികളിൽനിന്നു് വാങ്ങിയ സ്ഫടികനിർമ്മിതമായ മാലവിളക്കുകൾ മച്ചിൽനിന്നു് തൂങ്ങിക്കിടക്കുന്നു. അതിലെ വെളിച്ചത്തിനുമാത്രം മങ്ങലേറ്റിരുന്നില്ല. തിരശ്ശീലകളിലൂടെ അരിച്ചരിച്ചെത്തിയ മങ്ങിയ വെളിച്ചത്തിൽ അങ്ങുമിങ്ങും ചിതറിക്കിടന്നിരുന്ന വാദ്യോപകരണങ്ങൾ മിന്നിത്തിളങ്ങി. തലേന്നു രാത്രിയിലെ ആട്ടക്കാരികളുടെ മുടിയിൽനിന്നഴിഞ്ഞുവീണ അരിമുല്ലമാലകൾ അങ്ങുമിങ്ങും വാടിവീണു കിടന്നിരുന്നു. പറങ്കികളോടു് വാങ്ങിയ

ചുവപ്പ്–നീല നിറങ്ങളിലുള്ള മദ്യക്കുപ്പികൾ മരിച്ചുവീണ പട്ടാളക്കാരെപ്പോലെ അങ്ങുമിങ്ങും വീണുകിടക്കുന്നു.

ഇതെല്ലാമായിട്ടും ആരുടെ മനസ്സിലും ഉത്സവത്തിന്റെ ഉത്സാഹത്തിമപ്പ് കാണുന്നില്ല. ഖോർധയിൽനിന്ന് രാമചന്ദ്ര ദേവ് വന്നെത്തിയിരുന്നെങ്കിൽ അദ്ദേഹത്തെ ഇവിടെ തടവുകാരനാക്കി ഖോർധയെ ആക്രമിക്കാനുള്ള ഒരുക്കത്തിന്റെ ആവേശത്തള്ളിച്ചയിൽ അവർക്കൊരുപക്ഷേ, ഈദ്-ഉൽ-ഫിത്തറിന്റെ മുഴുവൻ ഉല്ലാസവും ഉത്സാഹവും കിട്ടുമായിരുന്നു. പക്ഷേ, രാമചന്ദ്രദേവ് വന്നില്ല. അദ്ദേഹം വരുമോ ഇല്ലയോ എന്നൊട്ട് നിശ്ചയവുമില്ല. ജൂൽഫിക്കർഖാൻ തുടങ്ങിയ പാർശ്വവർത്തികൾക്കായിരുന്നു ഇതേപ്പററി കൂടുതൽ വേവലാതി. തകീഖാനും സിംഹാസനത്തിലിരുന്ന് ഇതേപ്പററി തന്നെ ആലോചിക്കുകയാണോ, അതോ ആലോചിച്ചാലോചിച്ച് ഉറങ്ങിപ്പോയതാണോ എന്നു നിശ്ചയമില്ല.

അദ്ദേഹത്തിനഭിവാദ്യമർപ്പിക്കാൻ ആരെങ്കിലും വന്നെത്തിയാൽ സേവകന്മാർ അയാളുടെ പേരും സ്ഥാനമാനങ്ങളും വിളിച്ചുപറയും. അപ്പോഴേക്കും തകീഖാൻ തന്റെ പാതിയടഞ്ഞ കണ്ണുകൾ തുറക്കാതെതന്നെ കസവുപാപ്പാസണിഞ്ഞ കാൽ മുന്നോട്ടുനീട്ടും. ആഗതൻ ആ കാൽ ചുംബിച്ച് മുന്നടി പിറകോട്ടുമാറി മൂന്നുപ്രാവശ്യം താണു കുമ്പിടും. അപ്പോൾ തകീഖാന്റെ മൂകമായ വിരലുകൾ ഏതോ പക്ഷിയുടെ മുറിവേററ ചിറകുപോലെ വിറയ്ക്കും. ആഗതനോട് ഇരിക്കാൻ കല്പിക്കുന്നതിന്റെ സൂചനയാണത്. അടുത്തുള്ള ഏതെങ്കിലുമൊരു കസേരയിൽ ആഗതൻ ഇരുന്നാലുടനെ അയാൾക്കിഷ്ടപ്പെട്ട മദ്യം മുമ്പിലെത്തും. മദ്യം ഇഷ്ടപ്പെടാത്തവർക്ക് സർബ്ബത്തും പഴങ്ങളും മററും സേവകന്മാർ കൊണ്ടുവന്നു കൊടുക്കും. അവരുടെ കുടിയും തീററയും മററും കഴിഞ്ഞാൽ തകീഖാന്റെ വിരലുകൾ ഒരിക്കൽക്കൂടി വിറയ്ക്കും. ആഗതന് വിടവാങ്ങാം എന്നാണതിനർത്ഥം. കോശാദ്ധ്യക്ഷന്മാരിൽനിന്ന് അവർക്ക് സമ്മാനങ്ങൾ കിട്ടും. പ്രമുഖരായ അതിഥികൾക്ക് നായബ്നാജിമിന്റെ തിരുമുമ്പിൽവെച്ചുതന്നെയാണ് ഉപഹാരങ്ങൾ നല്കുക.

ഇതെല്ലാം നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ ഒരു സേവകൻ വന്നറിയിച്ചു—"പടിയാദേശത്തെ രാജാ പത്മനാഭദേവ് ആഗതനായിരിക്കുന്നു."

പടിയാകോട്ടയിലെ രാജാ പത്മനാഭദേവ് നായബ്നാജിമിന് അഭിവാദ്യമർപ്പിക്കാൻ വരുമ്പോഴും കൂടെ രണ്ടു പ്രമുഖ വ്യക്തികളേയും കൂട്ടിക്കൊണ്ടുവന്നിരുന്നു.

കഴുത്തുമുതൽ കണങ്കാൽവരെ നീണ്ടുകിടക്കുന്ന ചുവന്ന പട്ടുകൊണ്ടു നിർമ്മിച്ച മേലങ്കിയാണവർ ധരിച്ചിരുന്നത്. അരയിൽ കസവുപച്ച അരക്കച്ച, അതിൽനിന്ന് ആനക്കൊമ്പുകൾ കൊണ്ടു നിർമ്മിച്ച വാളുറകളിൽ വാളുകൾ തൂങ്ങിക്കിടന്നു. അവർ ചെരിപ്പിട്ടിരുന്നില്ല. പക്ഷേ, തലയിൽ ആഡംബര പൂവ്വും തലപ്പാവണിഞ്ഞിരുന്നു. രാജാ പത്മനാഭദേവ് മൂന്നു ഞൊറിവച്ച് തറ്റുടുത്തിരുന്നു. അതിന്മേൽ വെള്ളപ്പട്ടുകൊണ്ടുള്ള നീളൻ കുപ്പായം. അതിൽ അങ്ങുമിങ്ങും സ്വർണ്ണക്കസവു കൊണ്ടുള്ള ചിത്രത്തയ്യലുകളുണ്ടായിരുന്നു. വലത്തുഭാഗത്ത് സ്വർണ്ണക്കസവുപതിച്ച ചരടുകൾ തൂങ്ങിക്കിടന്നിരുന്നു. കഴുത്തിൽ മാറോളം തൊങ്ങുകിടക്കുന്ന തടിച്ച സ്വർണ്ണമാല. പരന്ന മുഖത്ത് തടിച്ച കൃതാവ്. മൂക്കിനുതാഴെ മെഴുകുതേച്ചു മിനുക്കിയ കൊമ്പൻമീശ മുഖത്തിന് ഗാംഭീര്യംകൂട്ടി. കൃതാവിലും മീശയിലും അങ്ങിങ്ങായി ചില രോമങ്ങൾ നരച്ചിരുന്നു. ചുരുണ്ടമുടി ചുമൽവരെ നീണ്ടുകിടന്നിരുന്നു. ചുററുപാടുകൾക്കനുസരിച്ച് തലയിലൊരു തുക്കിത്തൊപ്പി ധരിച്ചു നായബ്നാജിമിനോടുള്ള തന്റെ വിധേയത്വം വെളിപ്പെടുത്തുകയായിരിക്കയാണ്. മാനസിംഹന്റേയും ടോഡർമളിന്റേയും കാലം മുതൽ ഈ വേഷാലങ്കാരങ്ങൾ അദ്ദേഹത്തിന്റെ വീട്ടിൽ സുരക്ഷിതമായി വെച്ചുകൊണ്ടിരിക്കയാണ്. നായബ്നാജിമാരെ മുഖംകാണിക്കാൻവേണ്ടി ലാൽബാഗിൽ വരുമ്പോഴെല്ലാം ഈ വേഷമാണു ധരിച്ചിരുന്നത്. ഈ ജീർണ്ണിച്ച വസ്ത്രത്തിന്റെ ഓരോ ഇഴകളിലും അവരുടെ ദൈന്യതയുടെ ചിത്രം തെളിഞ്ഞുകാണാം.

സാരംഗഗഢിന്റേയും ഇളയതാണ് പടിയ. അക്ബറുടെ

സേനാപതി മാനസിംഹന്റെ കല്പനയനുസരിച്ചും ടോഡർ മളിന്റെ ചട്ടവട്ടങ്ങളനുസരിച്ചും മുകുന്ദദേവിന്റെ അവകാശികാരക്ക് ഖോർധാസിംഹാസനം നഷ്ടപ്പെട്ടതും, അലി, സാരംഗ ഗഢ് തുടങ്ങിയ കോട്ടകാരംകൊണ്ടുമാത്രം അവക്ക് തൃപ്തിപ്പെടേണ്ടി വന്നതുംമററും മുമ്പ് പ്രസ്താവിച്ചിട്ടുണ്ട്. ഇളയശാഖക്ക് ഡ്ഢി ഭ്രമരവരന് സാരംഗഗഢ് കിട്ടിയതങ്ങനെയാണ്. അതിന്റെ ചെറിയൊരംശമായ പടിയ ആകെക്കൂടി പന്ത്രണ്ടു ഗ്രാമങ്ങളിൽ ഒതുങ്ങിനിന്നിരുന്നു. അതിനപ്പുറമെ മുഗളധീനതയിലുള്ള സായിവിരിപർഗാനയും അതിനോടു ചേർന്നിരുന്നു. എന്നാലും പത്മനാഭദേവ് "വീര ശ്രീഗജപതി ഗൌഡേശ്വര കർണ്ണാടകോത്കല വർഗ്ഗേശ്വര വീരാധി വീരവര ശ്രീശ്രീശ്രീ പത്മനാഭദേവ്" എന്ന പേരിലാണ് വ്യവഹാരകാര്യങ്ങളിലും പ്രമാണപത്രങ്ങളിലും എഴുത്തുകുത്തുകളിലും മററും സ്വയം പരിചയപ്പെടുത്തിയിരുന്നത്.

ഖോർധയോടദ്ദേഹത്തിനുണ്ടായിരുന്ന ഉല്ക്കടമായ വാത്സല്യത്തേക്കാരം പതിന്മടങ്ങ് ഈർഷ്യ ജ്യേഷ്ഠാംശമായ സാരംഗ ഗഢിനോടുണ്ടായിരുന്നു. മുള്ളനിറഞ്ഞ മുളങ്കാടുകാരംകൊണ്ടു ചുററപ്പെട്ടതും മണ്ണുകൊണ്ടുണ്ടാക്കിയതുമായ "കോട്ട" എന്ന പേരിലറിയപ്പെടുന്ന തന്റെ വീടിന്റെ മട്ടുപ്പാവിലിരുന്ന് പത്മനാഭദേവ് ഖോർധാ രാജവംശത്തെപ്പററി കേരംക്കാൻ കൊള്ളാത്ത ഭാഷയിൽ തെറി വിളിച്ചുപറയും. പുരുഷോത്തമ ദേവ് തന്റെ യുവറാണിയെ പല്ലക്കിലിരുത്തി ദൽഹിയിൽ ജഹാംഗീറിന്റെ അന്തഃപുരത്തിലേയ്ക്കയച്ച കഥപറയും. മറന്നുപോയ ആ കാര്യങ്ങരം അതിശയോക്തി കലർത്തി ആവർത്തിക്കും. എത്രയോ ആവർത്തി കേട്ടുകഴിഞ്ഞ ആ കഥ വീണ്ടും കേരംക്കമ്പോരം, ഒരുപക്ഷേ പത്മനാഭദേവായിരിക്കാം ഖോർധാസിംഹാസനത്തിന്റെ യഥാർത്ഥ അവകാശിയെന്നും ആ അവകാശം അദ്ദേഹത്തിന് നിഷേധിക്കപ്പെട്ടതാണെന്നും അദ്ദേഹത്തിന്റെ സ്തുതിപാഠകന്മാരും പാർശ്വവർത്തികളും ചിലപ്പോഴെങ്കിലും കരുതിയെന്നുവരാം. പത്മനാഭദേവ് വിളിച്ചുകൂവും—"യദുവംശമാണത്രെ! മണ്ണാങ്കട്ട! അവർ ഞങ്ങളെ

പോലെ ക്ഷത്രിയരോ മറോാ ആണോ? ഭോയികളാണ്, വെറും ഭോയികൾ!—ഗജപതിയുടെ ഗ്രാമങ്ങൾ പരിപാലിക്കുന്നവരായിരുന്നു. അതിൻെറ കണക്കെഴുത്തുകാർ. പഞ്ചാംഗം സൂക്ഷിപ്പുകാർ. മാനസിംഹൻ ഒറീസ്സയിൽ വന്നപ്പോൾ പുരിയിലെ ചന്ദനയാത്രാസമയത്ത്, ഭാംഗ് അടിക്കുന്ന ചില പണ്ഡകളുടെ സഹായത്തോടെ, ഭോയിയായ രമേയീറാവുത്താണ് രാമചന്ദ്രദേവനെന്നപേരിൽ ഖോർധാസിംഹാസനം പിടിച്ചെടുത്തത്. അല്ലെങ്കിൽ അവർ ഞങ്ങളെപ്പോലെ സൂര്യവംശജരായ ക്ഷത്രിയരോ മറോാ ആണോ? ഇവരെല്ലാം വെറും "പാംജിയാമഹാന്തി"കളാണ്. അലിയും സാരംഗധരും ആണ് യഥാർത്ഥത്തിൽ ഗജപതിയുടെ വംശക്കാർ."

ആ സമയത്ത് മട്ടപ്പാവിൻെറ ചവിട്ടുപടികളിൽ ഇളകി വീണുകിടക്കുന്ന കല്ലുകളിലിരുന്ന് കഥ കേൾക്കുന്നവർ കൈയടിച്ച് അദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചിരുന്നു.

വിശ്വാസവഞ്ചനയിലൂടെ ഭോയികളെ നിഷ്കാസിതരാക്കി ഖോർധാ രാജസിംഹാസനത്തിൽ സ്വയം പ്രതിഷ്ഠിക്കാനുള്ള ആഗ്രഹം വേണുഭ്രമരവരനെപ്പോലെ പത്മനാഭദേവിൻെറ മനസ്സിലും ഉണ്ടായിരുന്നു. പക്ഷേ, കയ്യൂക്കുകൊണ്ട് ഖോർധയെ ആക്രമിച്ച് ഈ ആഗ്രഹം നിറവേററാൻ അദ്ദേഹത്തെക്കൊണ്ടാവില്ല. അതുകൊണ്ട് ഖോർധയുടേയും പടിയയുടേയും അതിർത്തിയിലുള്ള ഗ്രാമങ്ങളെ ഒന്നൊന്നായി പിടിച്ചടക്കി, തൻെറ അധികാരസീമ വർദ്ധിപ്പിക്കാനുള്ള ശ്രമത്തിലായിരുന്നു അദ്ദേഹം.

ഇക്കാരണത്താൽ പത്മനാഭദേവ് നായബ്നാജിംമാരുടെ വിശ്വസ്തനും വിധേയനുമായ അനുചരനായിരുന്നു. കട്ടക്കിൻേറയും ഖോർധയുടേയും അതിർത്തിയിലാണ് പടിയ. അങ്ങനെ ഭൂപരമായ ഈ സ്ഥിതിവിശേഷംമൂലം തന്ത്രപരമായ ഒരു പ്രാധാന്യം അയാൾക്ക കിട്ടിയിരുന്നു. അഞ്ചുകൊല്ലത്തെ കപ്പം അയാൾ ബാക്കിനിർത്തിയിരിക്കയാണ് പടിയയിലെ ജനങ്ങളെ മർദ്ദിച്ച് എന്തെങ്കിലും വസൂലാക്കാൻ കഴിഞ്ഞാൽ

തന്നെ അതു് തൻെറ "കോട്ട"യുടെ ചിലവിനുപോലും തിക ഞ്ഞിരുന്നില്ല. അതിനുംപുറമേ ഗജപതിയുടെ ചിഹ്നമായി രണ്ടു വയസ്സൻ ആനകളം, കുറച്ചു് അറബിക്കുതിരകളം, പല്ലക്കു കാർ, വേറെ ചില പ്രധാന ഉദ്യോഗസ്ഥന്മാർ; ഇവരുടെ യെല്ലാം ചിലവും നടത്തേണ്ടതുണ്ടു്. കപ്പത്തിൻെറ തുക നിത്യേന കൂടിക്കൂടിവരികയാണു്. ഈദ്-ഉൽ-ഫിത്തർ സമ യത്തു് നായബ്നാജിമിനെ മുഖംകാണിച്ചു് കപ്പം അടയ്ക്കാ നുള്ള കാലാവധി നീട്ടിക്കിട്ടാൻ ശ്രമിക്കുകയെന്നതും അദ്ദേഹ ത്തിൻെറ സന്ദർശനോദ്ദേശങ്ങളിലൊന്നായിരുന്നു.

പത്മനാഭദേവ് തകീഖാൻെറ കാലടിചുംബിച്ചു് പിന്നോട്ടു മാറി താണുകുമ്പിട്ടു് സലാംചെയ്യുന്നതിനു മുമ്പുതന്നെ തകീ ഖാൻ സിംഹാസനത്തിൽനിന്നെഴുന്നേററുവന്നു് അദ്ദേഹത്തെ ആദരപൂർവ്വം കെട്ടിപ്പിടിച്ചു പറഞ്ഞു: "വരൂ, സുഹൃത്തേ, വരൂ! ക്ഷേമമല്ലേ?" തകീഖാൻെറ ഇത്തരത്തിലുള്ള സൌഹൃദ പൂർവ്വമായ പെരുമാററവും സംഭാഷണവും മററുള്ളവരെയെന്ന പോലെ പത്മനാഭദേവിനേയും ആശ്ചര്യപ്പെടുത്തി.

ഈയിടെയായി ഖോർധാരാജാവിൻെറ നിലപാടു് ഉറപ്പി ക്കാൻവയ്യ. അതുകൊണ്ടു് നിരുപദ്രവിയായ ഈ വൃദ്ധനെ തൻെറ പിടിയിൽവയ്ക്കുന്നതു് ആവശ്യമാണെന്നു് തകീഖാൻ കരുതി.

പത്മനാഭദേവ് കസേരയിലിരിക്കുമ്പോഴേയ്ക്കും ഒരു സേവ കൻ അദ്ദേഹം കൊണ്ടുവന്ന കാഴ്ചദ്രവ്യങ്ങളുടെ പട്ടിക ഉച്ച ത്തിൽ വായിക്കാൻ തുടങ്ങി............രാജഭോഗത്തിനു് നെയ്യ് ച്ചോറിനുള്ള അരി ഒരുവണ്ടി, ആടുകൾ നാലു്, നെയ്യ് ഒരു കലം, പിന്നെ മററു സാധനങ്ങളും. പ്രജകളെ ഞെക്കിപ്പി ഴിഞ്ഞു് പിടിച്ചുപറിച്ചെടുത്തതാണിതെല്ലാം. നായബ്നാജി മിൻെറ തിരുമുമ്പിൽവച്ചു് ഇത്തരം വിലകെട്ട വസ്തുക്കളുടെ പട്ടിക വായിക്കാൻ സേവകനു നാണംതോന്നി.

പട്ടിക വായിച്ചുതീർന്നപ്പോൾ ഒരു പരിചാരകൻ മദ്യ ചഷകം പത്മനാഭദേവിൻെറ മുമ്പിൽകൊണ്ടുവന്നുവച്ചു. മദ്യ

ത്തിന്റെ മണമേറ്റപ്പോൾ പത്മനാഭദേവ് വിതുമ്പുന്നപോലെ തോന്നി. "ഞാൻ മദ്യം തൊട്ടുകൂടി പാലും ചെയ്യില്ല" എന്നയാൾ മൂക്കിലൂടെ പറഞ്ഞു. അയാളുടെ ഈ വിമ്മിഷ്ടംകണ്ട് സേവകൻപോയി പഴങ്ങളും സർവ്വത്തും കൊണ്ടുവന്ന് അയാളുടെ മുമ്പിൽവച്ചു. പത്മനാഭദേവ് ഒരൊറ്റവലിക്ക് സർവ്വത്തു മുഴുവൻ കുടിച്ചുതീർത്ത് പഴങ്ങളുടെമേൽ ആക്രമണം തുടങ്ങി. ഇതിനിടയിൽ നായബ്നാജിമിന്റെ കല്പനപ്രകാരം ഒരു സേവകൻ അകത്തുനിന്ന് ഒരു പട്ടുവസ്ത്രവും പാദുഷയുടെ വേഷവിതാനങ്ങളും നൂറ് നൂർജഹാൻ സ്വർണ്ണനാണ്യങ്ങളും കൊണ്ടുവന്നു. അയാളീ സാധനങ്ങളെല്ലാം പത്മനാഭദേവിന് സമ്മാനിച്ചു. താൻകൊടുത്ത കാഴ്ച്ചദ്രവ്യങ്ങൾക്കുപകരം ഇത്രയും വിലപിടിപ്പുള്ള സമ്മാനങ്ങൾ കിട്ടുമെന്ന് പത്മനാഭദേവ് കരുതിയിരുന്നേയില്ല. ആ സമ്മാനങ്ങൾകണ്ട് അദ്ദേഹത്തിന്റെ കണ്ണുകൾ വെട്ടിത്തിളങ്ങി സ്വന്തം കൈകളെക്കൊണ്ട് ആ സാധനങ്ങൾ പെറുക്കിയെടുക്കാൻ അയാളുടെ ഹൃദയം കൊതിച്ചു. കൈകൾ തരിച്ചു.

വളരെ പ്രയാസപ്പെട്ടാണ് അയാൾ ആ ആഗ്രഹം അടക്കിവച്ചത്. അയാൾ സവിനയം പറഞ്ഞു—"പൊന്നുതിരുമേനീ, കട്ടക്ക്സൂബയിൽ ആചന്ദ്രതാരം അങ്ങയുടെ അധികാരം നിലനില്ക്കട്ടെ!"

രാമചന്ദ്രദേവ് എന്താണിനിയും വരാത്തതെന്ന് ആലോചിച്ചുകൊണ്ടിരിക്കയായിരുന്നു തകീഖാൻ. ശരിക്കും ഒരു തുറന്ന കലാപം എന്നല്ലാതെ മറ്റെന്താണിതിനർത്ഥം? സമയം വൈകുന്തോറും അദ്ദേഹത്തിന്റെ സംശയം വേരുറച്ചുവരികയാണ്.

പെട്ടെന്ന് ഉറക്കമുണർന്ന് തകീഖാൻ ഉച്ചത്തിൽ "ഹും" എന്നൊരു ശബ്ദം പുറപ്പെടുവിച്ചു.

സഭാവാസികൾ ഞെട്ടിത്തെറിച്ച് അദ്ദേഹത്തിന്റെ നേരെ നോക്കി.

ക്രൂരമായ വല്ല തീരുമാനവുമെടുത്താലേ തകീഖാൻ ഇങ്ങനെ ഗർജ്ജിക്കാറുള്ളു.

വികാരവൈവശ്യത്തിൽ പത്മനാഭദേവ് അവിടെ ഇരിക്കുന്ന കാര്യംപോലും തകീഖാൻ വിസ്മരിച്ചപോലെതോന്നി. അതിനിടയിൽ അയാളുടെ വിരലുകൾ ആംഗ്യഭാഷയിൽ പത്മനാഭദേവിന് സ്ഥലംവിടാനുള്ള നിർദ്ദേശം നല്കിക്കഴിഞ്ഞിരുന്നു.

സമ്മാനവസ്തുക്കൾ തൻെറകൂടെവന്ന സേവകന്മാരെക്കൊണ്ടെടുപ്പിച്ച് പത്മനാഭദേവ് മൂന്നടി പുറകോട്ടുമാറി താണുകുമ്പിട്ട് സലാംചെയ്തു.

തകീഖാൻ സിംഹാസനത്തിൽ നേരെയിരുന്നു. ചെമ്പരത്തിപ്പൂപോലെ ചുവന്ന കണ്ണുകൾതുറന്നു ചുററുംനോക്കി. പിന്നെ എഴുനേററ് അകത്തേയ്ക്കുപോയി.

അടുത്തുതന്നെ ആഞ്ഞടിക്കാൻപോകുന്ന കൊടുങ്കാററിൻെറ ദുശ്ശകുനങ്ങളാണിതെല്ലാം.

ഉൽക്കണ്ഠാഭരിതവും വികാരവിവശവുമായ ആ ചുററുപാടിൽ സഭാവാസികൾ പരസ്പരം അർത്ഥംവച്ചുനോക്കി.

ലാൽബാഗ്കോട്ടയുടെ തെക്കുഭാഗത്ത് റജിയാബീഗം തൻെറ മണിമാളികയുടെ മട്ടുപ്പാവിലിരുന്ന് കാംജോഡിയിലെ നീലജലരാശിയിലെ ചുഴികൾ നോക്കിയിരിക്കയാണ്. മട്ടുപ്പാവിൻെറ പ്രവേശനമാർഗ്ഗത്തിൽ ഒരു ദ്വാരപാലൻ ശിലാപ്രതിമപോലെ നില്ക്കുന്നുണ്ട്. ദേവദാരുപിടിപ്പിച്ച നടവഴികൾകൊണ്ടലങ്കരിച്ച പനിനീർ തോട്ടത്തിലെ ലതാനികുഞ്ജങ്ങളിൽനിന്ന് മുറിവേറ്റൊരാത്മാവിന്റെ രോദനംപോലെ മുളങ്കൾ മൂളുന്നുണ്ടായിരുന്നു നിറകുടത്തിൽനിന്ന് വെള്ളമൊഴിക്കുമ്പോഴുണ്ടാകുന്ന ശബ്ദംപോലെ, മുളയുടെ മൂളൽനിന്നപ്പോൾ, എവിടെനിന്നോ ഒരു പ്രാവ് തൻെറ കുറുകൽകൊണ്ട് അന്തരീക്ഷത്തെ ശബ്ദായമാനമാക്കി.

പ്രാവുകളുടെ മധുരമായ കൂജനത്തോടൊപ്പം ദൂരെ വാദ്യശാലയിൽനിന്നുയരുന്ന ഷഹനായിയുടെ മന്ദ്രമധുരമായ നാദതരംഗങ്ങൾ ആ മന്ദമാരുതനിൽ ഒഴുകിവരുന്നപോലെ തോന്നി.

കാംജോഡിയിൽനിന്ന് ഒഴുകിവരുന്ന മന്ദാനിലൻെറ മധുരശീതളസ്പർശത്തിൽ റജിയയുടെ സുറുമയെഴുതിയ നീണ്ട

മിഴികളുടെ പോളകൾ അടഞ്ഞുപോവുകയാണ്. അന്നേരം പരിചാരകൻെറ ശബ്ദം മുഴങ്ങി—"മുതാമിൻ-ഉൽ-മുൽക്ക്, അള്ളാ ഔ ദൌളാ മുഹമ്മദ് തകീഖാൻ നാസീർ ജംഗ്ഖാൻ ബഹാദൂർ അസദ്ജംഗ്!..........."

ഈ അസമയത്തു് തകീഖാനെന്തിനാണ് റജിയാ മൻജിലിലേയ്ക്കു് വരുന്നതെന്നാലോചിച്ച് അകാരണമായ ആശങ്കകൾ കൊണ്ടു് റജിയയുടെ ഹൃദയം ത്രസിച്ചു. ഖോർധാരാജാവു് രാമചന്ദ്രദേവിനോടു് തകീഖാനുള്ള അമർഷത്തേയും അദ്ദേഹത്തെ തടവുകാരനാക്കി ഖോർധ കൈവശപ്പെടുത്താൻ നടന്നു വരുന്ന ആലോചനകളേയുംപററി കഴിഞ്ഞ കുറേ ദിവസങ്ങളായി, റജിയ കേൾക്കാൻ തുടങ്ങിയിട്ടു്. തകീഖാൻെറ ആകസ്മികമായ ഈ ആഗമനംമൂലം അവളുടെ എല്ലാ ആശങ്കകളും ചിറകുവിരുത്തി പറക്കാൻ തുടങ്ങി, ദേവദാരുക്കാടുകളിൽ നരിച്ചീറുകൾപോലെ.

അകാരണമായ ക്രോധവും അമിതമായ മേദസ്സുംകൊണ്ടു് വീർത്തൊരു പന്തുപോലെ ഉരുണ്ടുവരികയാണ് തകീഖാൻ. അയാളപ്പോഴേയ്ക്കും മുററംകടന്നു് മട്ടുപ്പാവിന്നടുത്തെത്തിക്കഴിഞ്ഞിരുന്നു. അപ്രതീക്ഷിതമായി തകീഖാനെ കണ്ടു് റജിയ ഭീതികലന്ന സ്വരത്തിൽ അയാളെ സ്വാഗതംചെയ്തു—"എഴുന്നള്ളിയിരുന്നാലും, തിരുമേനീ! അവിടുന്നു് ഈ ദാസിയെ അസമയത്തു് ഓർമ്മിച്ചതിൽ അടിയൻ അതീവ ഭാഗ്യവതിയാണ്!"

തകീഖാൻെറ തുളച്ചുകയറുന്ന നോട്ടത്തിൽനിന്നു് രക്ഷപ്പെടാനുള്ള ശ്രമത്തിൽ റജിയ കിടപ്പുമുറിയിലേയ്ക്കു നടന്നു. പട്ടുമെത്തയിലിരുന്നു് അവൾ വെററില തെറുക്കാൻതുടങ്ങി.

തകീഖാൻ റജിയയുടെ പിന്നാലെതന്നെ ചെന്നു. എങ്ങനെ സംഭാഷണം തുടങ്ങണമെന്നാലോചിച്ചായിരിക്കാം അയാൾ കുറച്ചുനേരം മിണ്ടാതിരുന്നു. മുറിക്കകത്തു് അങ്ങുമിങ്ങും നടക്കുന്നതിനിടയിൽ ഒരു ചെങ്കൽത്തൂണിലെ കൊളുത്തിൽതൂക്കിയ കൂട്ടിലടച്ച തത്ത അയാളുടെ ദൃഷ്ടിയിൽപെട്ടു. അയാളതിനെ നോക്കി അവിടെത്തന്നെ നിന്നുപോയി.

തകീഖാനെ കണ്ടു് തത്ത കൂട്ടിനകത്തു് ചിറകടിക്കാൻ തുടങ്ങി. റജിയ വെററില തെറുക്കുന്നതിനിടയ്ക്കു് തത്തയെ ശാസിച്ചുകൊണ്ടു പറഞ്ഞു: "വിളിക്കു തത്തേ.... ...വിളിക്കു് ........പൊന്നുതിരുമേനീ .......പൊന്നുതിരുമേനീ........എന്നു വിളിക്കു്!"

പക്ഷേ ഇന്നെന്തോ, തത്ത അവരം പറയുന്നതു് അനുസരിക്കാൻ കൂട്ടാക്കിയില്ല. തകീഖാൻ അവിടെനിന്നു് വെണ്ണക്കല്ലുകൊണ്ടു് നിർമ്മിച്ച ഒരു ഇരിപ്പിടത്തിൽ ചെന്നിരുന്നു.

അസുഖകരമായ ഒരു നിമിഷംകൂടി പിന്നിട്ടു. പെട്ടെന്നു് പൊട്ടിത്തെറിക്കുമ്പോലെ തകീഖാൻ പറഞ്ഞു: "ഈദു് കഴിയാറായി. എത്രയോ രാജാക്കന്മാരും മഹാരാജാക്കന്മാരും വന്നു. പക്ഷേ, ഹാഫിസ്‌ബൈയെ മാത്രം ഇനിയും വന്നില്ലല്ലോ."

ഇനിയൊരഭിനയം നടത്തുകതന്നെ; റജിയ കരുതി. അല്ലാത്തപക്ഷം വളരെയേറെ അസുഖകരങ്ങളായ ചോദ്യങ്ങൾക്കു് ഉത്തരം പറയേണ്ടിവരും. തകീഖാൻ സ്ഥലത്തില്ലാതിരുന്ന സമയത്തു് ഹാഫിസ്‌കാദർ വരാറുണ്ടായിരുന്നോ, റജിയയും അദ്ദേഹവുമായി എഴുത്തുകുത്തു് നടത്താറുണ്ടോ, ഹാഫിസ്‌കാദർ ഇപ്പോഴെന്തുചെയ്യുന്നു എന്നുതുടങ്ങിയ ചോദ്യങ്ങൾക്കു് ഉത്തരം നൽകേണ്ടിവരും. ഹാഫിസ്‌കാദർ കട്ടക്കിൽനിന്നു് പോയശേഷം തന്നേയും മറന്നുപോയോ എന്നാണു് റജിയ ചിന്തിച്ചുകൊണ്ടിരുന്നതു്. അതുകൊണ്ടു് വേദനിപ്പിക്കുന്ന ഈ ചോദ്യങ്ങൾക്കുത്തരം പറയുന്നതിൽനിന്നു് സ്വയം രക്ഷപെടാൻവേണ്ടി റജിയ തൻെറ മൈലാഞ്ചിതേച്ച കൈകരം കൊണ്ടു് മുഖംപൊത്തി കരയാൻതുടങ്ങി.

റജിയയെപ്പോലെതന്നെ തകീഖാനും ഒരു ഹിന്ദുസ്ത്രീയുടെ ഗർഭത്തിലാണു് ജനിച്ചതു്. രണ്ടുപേരും സുജാഖാൻെറ സന്താനങ്ങളാണു്. പക്ഷേ, തകീഖാൻ എത്രയേറെ ക്രൂരനും പരുക്കനുമായിരുന്നോ, റജിയ അത്രയേറെ സൌമ്യയും മൃദുലചിത്തയുമായിരുന്നു. തകീഖാൻ സുണികളേക്കാളും യാഥാസ്ഥിതികനായിരുന്നു. കൂടാതെ, നെറികേടിലും, ചതിയിലും, കാടത്ത

ത്തിലും അയാഠം സുജാഖാൻെറ സ്വന്തം പുത്രൻ സർഫരാജ് ഖാനെ കവച്ചുവെച്ചിരുന്നു. അതുകൊണ്ടു് സുജാഖാൻ അയാളെയാണു് തൻെറ പിന്തുടച്ചാവകാശിയായി ഒറീസ്സാസംസ്ഥാനത്തു് പ്രതിഷ്ഠിച്ചതു്. രണ്ടുപേരുടേയും സ്വഭാവത്തിൽ മൗലികമായ ഈ വ്യത്യാസമുണ്ടായിരുന്നിട്ടും തകീഖാൻെറ മനസ്സിൽ റജിയയോടു് അഗാധമായ ആദരവും സഹാനുഭൂതിയും ഉണ്ടായിരുന്നു. റജിയ കരയുന്നതുകണ്ടപ്പോഠം അവളെ ആശ്വസിപ്പിച്ചുകൊണ്ടു് തകീഖാൻ പറഞ്ഞു: "നിർത്തൂ, രാജകുമാരി, കരയരുതു്. അവിവേകിയായ ഹാഫിസ്കാദർ വരാത്തതുകൊണ്ടു് നിനക്കും ദുഃഖമുണ്ടെന്നു് എനിക്കറിയാം. ഇത്രവലിയ ഉത്സവമായിട്ടും അയാഠം വന്നില്ലല്ലോ!"

അഭിനയം ഫലിക്കുന്നുണ്ടെന്നു് റജിയയ്ക്കു് മനസ്സിലായി. അവഠം കണ്ണീർതുടച്ചു് വിതുമ്പിക്കൊണ്ടു് പറഞ്ഞു: "എൻെറ കാര്യം പോട്ടെ, തിരുമേനീ. ഞാൻ ഭാഗ്യംകെട്ടവളാണു്. അവിടുന്നു് ഒറീസ്സാസംസ്ഥാനത്തെ നായബ്നാജിം ആണു്, യജമാനനാണു്. ഖോർധയിലെ രാജാവു് അങ്ങയെ മുഖംകാണിക്കാൻ വരാത്തതു് തീച്ചയായും ധിക്കാരമാണു്. അങ്ങു് സൈന്യത്തെ അയച്ചു് അദ്ദേഹത്തെ തടവുകാരനാക്കി കൊണ്ടുവരൂ."

തകീഖാൻ റജിയയുടെ നേരെ അത്ഥംവെച്ചു നോക്കി. ഒറീസ്സാസംസ്ഥാനത്തെ രാജതന്ത്രങ്ങളെപ്പററി ഈ പാവത്തിനെന്തറിയാം. അഫ്ഗാൻകാർ ലഹളയ്ക്കൊരുങ്ങിപ്പുറപ്പെട്ടിരിക്കയാണു്. സർഫരാജ്ഖാൻെറ ശനിദൃഷ്ടിയും കട്ടക്കിനു മേൽ പതിച്ചിരിക്കയാണു്. ഒറീസ്സയിലെ ജമീന്ദാർമാരുടേയും നാടുവാഴിപ്രഭുക്കളുടേയും മററും മനോഗതിയെന്താണെന്നാപ്പില്ല. അങ്ങനെയുള്ള സമയത്തു് ഖോർധയെ ആക്രമിക്കാതെ ഹാഫിസ്കാദരെ സൂത്രത്തിൽ കട്ടക്കിലേയ്ക്കു് വിളിച്ചു കൊണ്ടുവന്നു് തടവിലാക്കാൻ കഴിഞ്ഞാൽ..... ..പക്ഷേ, സേനാപതിവശം അയയ്ക്കുന്ന സന്ദേശത്തിൽനിന്നു് അദ്ദേഹത്തിനു് സംശയം ജനിക്കുകയും കട്ടക്കിൽ വരാതിരിക്കുകയും

ചെയ്താലോ! വരാതിരിക്കാനാണ് സാദ്ധ്യത. ഖോർധയെ ഇപ്പോഴൊട്ട് ആക്രമിക്കാനുംവയ്യ.

തകീഖാൻ പറഞ്ഞു: "ഹാഫിസ്ഖൈയെ നമ്മുടെ സഹോദരനാണ്. സേനാപതിയെ അയച്ച്, അതും ഈരുപോലുള്ള ഒരാഘോഷാവസരത്തിൽ, അയാളെ തടവുകാരനാക്കിക്കൊണ്ടു വരുന്നതു് ശരിയല്ല. നീയൊരു കത്തെഴുതു് രാജകുമാരി........ ഹാഫിസ്ഖൈയെ നിശ്ചയമായും വരത്തക്കവിധം എഴുതു്. ആഘോഷം അവസാനിക്കാറായി. അദ്ദേഹം വരുന്നതു് അത്യന്തം ആവശ്യമാണു്."

അവരുടെ സംഭാഷണത്തിനിടയ്ക്കു് ഇടയ്ക്കിടെ ഹാഫിസ് കാദർ എന്ന പേരുകേട്ട് തത്ത കൂട്ടിനകത്തു് തുള്ളിച്ചാടാൻ തുടങ്ങിയിരുന്നു. അങ്ങുമിങ്ങും നോക്കാൻ തുടങ്ങിയിരുന്നു. ഹാഫിസ്കാദർ ബാർവാടിയിലുണ്ടായിരുന്നപ്പോഴം ഈ തത്ത അദ്ദേഹത്തിന്റെ ഓമനപ്പക്ഷിയായിരുന്നു. റജിയ അതിനെ "ഖുദാഹാഫിസ്, ഖുദാഹാഫിസ്!" എന്നു് വിളിക്കാൻ പഠിപ്പിച്ചിരുന്നു.

ഹാഫിസ്കാദറെ കണ്ടാലുടനെ തത്ത "ഖുദാഹാഫിസ്, ഖുദാഹാഫിസ്!" എന്നു വിളിക്കാൻതുടങ്ങും. ഇപ്പോഴം അദ്ദേഹത്തിന്റെ പേരുകേട്ടപ്പോഴം അതു് അങ്ങനെതന്നെ ചെയ്തു.

റജിയ തത്തയെനോക്കി ചിരിച്ചുകൊണ്ടു പറഞ്ഞു: "ഈ തത്തയാണെന്റെ എഴുത്തു്. ഇതിനെക്കണ്ടാൽ അദ്ദേഹം എവിടെയായാലും എങ്ങനെയായാലും ഇവിടെ വരുമെന്നു് തീർച്ചയാണു്. അങ്ങു് ഏതെങ്കിലുമൊരു സേവകൻ മുഖേന ഈ തത്തയെ ഖോർധയിലേയ്ക്കു് അയയ്ക്കൂ."

ഹാഫിസ്കാദറുടേയും റജിയയുടേയും പ്രേമബന്ധത്തിലെ ഏതു രഹസ്യസൂചനയാണീ തത്തയാവോ? ഏതായാലും കത്തിനേക്കാളേറെ ശക്തവും സംവേദനക്ഷമവുമാണു് ഈ തത്തയെന്ന കാര്യത്തിൽ തകീഖാനു് സംശയമില്ല.

കൂട്ടിനുള്ളിൽ തത്ത ഒരിക്കൽ തകീഖാന്റേയും പിന്നെ റജിയയുടേയും നേരെ സംശയദൃഷ്ടിയോടെ നോക്കി. പിന്നെ

"ഖുദാഹാഫീസ്! ഖുദാഹാഫീസ്!" എന്നു് ആവർത്തിച്ചു വിളിച്ചു് മിണ്ടാതിരുന്നു. തകീഖാനും റജിയയും സ്വന്തം ചിന്തകളിൽ മുഴുകി മിണ്ടാതിരിക്കയാണു്. അപ്പോൾ വാദ്യശാലയിൽനിന്നുവരുന്ന ഷഹനായിയുടെ മന്ദ്രമധുരമായ നാദവും, അതിനു് താളംപിടിക്കുമ്പോലെ പ്രാവുകളുടെ കളകൂജനവുമല്ലാതെ മറെറാരു ശബ്ദവും കേൾക്കാനുണ്ടായിരുന്നില്ല. നാലുപാടും ഗഹനമായ ശാന്തതമാത്രം!........ഗൌരവപൂർണ്ണമായ നിശ്ശബ്ദതമാത്രം.

## 2

സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിൽവെച്ചു് ഗാജിമിയാൻപീർ കൊല്ലപ്പെട്ടതിന്റെ തൊട്ടുപിറകെ ബാണപൂർ-സാലേരീ പർവ്വത പ്രാന്തങ്ങളിൽവെച്ചു് ചികാകോളിൽനിന്നുവരുന്ന കപ്പത്തുക കൊള്ളയടിക്കപ്പെട്ട വാർത്ത ഖോർധയുടെ മുക്കിലും മൂലയിലും ഭീതി പരത്തി.

ചികാകോളിൽനിന്നു് ആനപ്പുറത്തു് കപ്പത്തുകയുമായി ഒരു സേനാപതി കട്ടക്കിലേയ്ക്കു് വരികയായിരുന്നു. കൂടെ അമ്പതോളം സൈനികരുമുണ്ടായിരുന്നു. ദൽഹി ഷാജഹാൻബാദിൽനിന്നു് പണത്തിനാവശ്യപ്പെട്ടുകൊണ്ടു് മുർഷിദാബാദിലേയ്ക്കു് മുറയ്ക്കു് കത്തുകൾ വന്നുകൊണ്ടിരുന്നു. അതേപോലെ മുർഷിദാബാദിൽനിന്നു് കട്ടക്കിലേയ്ക്കും തുടരെത്തുടരെ താക്കീതുകൾ വരുന്നുണ്ടു്. അത്തരമൊരു സമയത്തു് ഇത്ര ഭീമമായൊരുതുക കൊള്ളയടിച്ചു പോകുന്നതിനേക്കാൾ വലിയൊരു വിപത്തു് വേറെ എന്തുണ്ടാകാനാണു്?

മുഗളന്മാർ വീണ്ടും ഖോർധയെ ആക്രമിക്കും—ഈ ഭയം ഖോർധയെ മുഴുവൻ പരിഭ്രാന്തിയിലാഴ്ത്തി. വീടുകൾ തീ വെയ്ക്കപ്പെടും, ഗ്രാമങ്ങൾ ശൂന്യമാവും, ആളുകൾ ആത്മ

രക്ഷയ്ക്കവേണ്ടി കാടുകളിലേയ്ക്ക് ഓടിയൊളിക്കും, രക്ഷ പെടാൻ കഴിയാത്തവരുടെ മാനം കൊള്ളയടിക്കപ്പെട്ടും........ മുൻകാലത്തെ പേടിപ്പെടുത്തുന്ന ഇത്തരം ഓർമ്മകരം കാരണം ഖോർധാനിവാസികരം പേടിച്ചുവിറച്ചു. "രക്ഷിക്കണേ, രക്ഷിക്കണേ!" എന്ന മുറവിളി നാലുപാടും മുഴങ്ങി.

പക്ഷേ, ഈ ആശങ്കകളുടേയും ഭീതിയുടേയുമെല്ലാം നടുവിൽ ഒരാരംമാത്രം തികച്ചും അക്ഷോഭ്യനായി നിന്നിരുന്നു. രാമ ചന്ദ്രദേവ് ആയിരുന്നു അതു്. എന്തിനേറെ, തകീഖാൻെറ പ്രതിപുരുഷൻ ലോധുമിയാൻ തുടങ്ങി അദ്ദേഹത്തിൻെറ ഖലീഫ ഗദാധർ മംഗരാജ്‌വരെ രാമചന്ദ്രദേവിനെ നേരിടാൻ പോകുന്ന വിപത്തിനെക്കുറിച്ചോർത്തു് ആശങ്കാകുലരായിരുന്നു. പക്ഷേ, രാമചന്ദ്രദേവുമാത്രം തികച്ചും നിശ്ചിന്തനായി നില കൊണ്ടു.

ഈദ് ആഘോഷത്തിൻെറ ആഹ്ലാദത്തിമർപ്പിൽ ഹാഫിസ് കാദർ അഥവാ രാമചന്ദ്രദേവ് വിദേശ മദ്യക്കുപ്പികരം കാലി യാക്കുന്ന ജോലിയിൽ മുഴകിയിരിക്കയാണു്. കുടിയാലോ ചനാമന്ദിരത്തിൽ പട്ടുമെത്തയിൽ നിറപ്പകിട്ടാന്ന തലയിണ യിൽ ചാരി കിടക്കുകയാണദ്ദേഹം. രാമചന്ദ്രദേവ് വളരെ ഉല്ലാസചിത്തനായി കാണപ്പെട്ടു. അദ്ദേഹത്തിൻെറ മുമ്പിൽ ലോധുമിയാനും ഗദാധർ മംഗരാജും ഇരിക്കുന്നുണ്ടു്. അവരുടെ അടുത്തു് ജ്യോതിഷപണ്ഡിതനായ കുശനായക് ഇരുന്നു രാശി ചക്രംവരച്ചു് രാമചന്ദ്രദേവിൻെറ ജാതകപരിശോധന നടത്തു കയാണു്. അനേകം ഗ്രന്ഥങ്ങരം തിരിച്ചുംമറിച്ചും നോക്കി അദ്ദേഹത്തിനു് കട്ടക്കിലേയ്ക്ക് യാത്രതിരിക്കാനുള്ള ശുഭ മുഹൂർത്തം കണ്ടുപിടിക്കുകയാണു്. പക്ഷേ, നല്ലൊരു ദിവ സമോ നല്ലൊരു മുഹൂർത്തമോ കണ്ടുപിടിക്കാൻ കുശനായകനു് ഇതുവരെ കഴിഞ്ഞിട്ടില്ല.

തകീഖാൻ മുർഷിദാബാദിൽനിന്നു തിരിച്ചെത്തിയതുമുതൽ തുടങ്ങിയതാണു് ഈ മുഹൂർത്തംനോക്കൽ. പക്ഷേ, ഇതുവ രേയും ഒന്നു് ഒത്തുകിട്ടിയിട്ടില്ല. അതുകൊണ്ടാണു് രാമചന്ദ്ര

ദേവിനിതുവരെ കട്ടക്കിലേയ്ക്കുപോകാൻ കഴിയാത്തതു്. ചുരുങ്ങിയതു് ലോധുമിയാനെങ്കിലും ഇക്കാര്യത്തിൽ സംശയമില്ല. യോഗലഗ്നം അഥവാ ശുഭമുഹൂർത്തത്തെപ്പററി അക്കാലത്തു് മുസൽമാന്മാർക്കുണ്ടായിരുന്നത്ര വിശ്വാസം ഹിന്ദുസംസ്കാരത്തിൽ വളർന്ന രാമചന്ദ്രദേവിനെപ്പോലുള്ള വ്യക്തികൾക്കു പോലുമുണ്ടായിരുന്നില്ല. സയീദ് അഥവാ ശുഭമുഹൂർത്തം ഒത്തുകിട്ടുന്നതുവരെ മുഗൾസേനാധിപന്മാർ യുദ്ധത്തിനോ ആക്രമണത്തിനോ പുറപ്പെട്ടമായിരുന്നില്ല. ആ ശുഭമുഹൂർത്തം ഒത്തുകിട്ടാത്തതുകൊണ്ടാണു് രാമചന്ദ്രദേവ് തകീഖാനെ മുഖം കാണിക്കാൻ പോവാത്തതെന്നാണു് ലോധുമിയാൻ വിശ്വസിച്ചിരുന്നതു്. ഇതിലെന്തോ തട്ടിപ്പുണ്ടാകാം എന്ന നേരിയ സംശയംപോലും അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഈ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണു് സന്ദേശവാഹകൻ മുഖേന അദ്ദേഹം തകീഖാനു് വിവരം നൽകിയതും.

പക്ഷേ, ഇത്രനാളായിട്ടും ഒരു നല്ല മുഹൂർത്തം കിട്ടിയില്ലേന്നോ? ഒരുപക്ഷേ രാമചന്ദ്രദേവിന്റെ ജാതകം തെററായിരിക്കാം. അല്ലെങ്കിൽ ജ്യോതിഷിയുടെ കണക്കുകൂട്ടൽ തെററാകാം! അല്ലെങ്കിലൊരുപക്ഷേ ഇതെല്ലാം ലോധുമിയാന്റെ കണ്ണിൽ പൊടിയിടാനുള്ള വിദ്യകളായിക്കൂടെന്നുണ്ടോ! അങ്ങനെ ആലോചിച്ചാലോചിച്ചു് ഒരാഴ്ച കൊണ്ടാടാറുള്ള ഈദ് ആഘോഷപരിപാടികൾ അവസാനിക്കാറായി. തകീഖാന്റെ മനസ്സിൽ ഉൽക്കണ്ഠ വദ്ധിക്കാൻ തുടങ്ങി; ക്രമേണ സംശയവും.

ലോധുമിയാൻ വിറയ്ക്കുന്ന കൈകളെക്കൊണ്ടു് ഗ്ലാസിൽ മദ്യംനിറയ്ക്കാൻ തുടങ്ങിയപ്പോൾ രാമചന്ദ്രദേവ് മുഴക്കുടിയനെപ്പോലെ അഭിനയിച്ചുകൊണ്ടു് ഗ്ലാസ് തട്ടിമാററി അഴകൊഴ ശബ്ദത്തിൽ അസ്പഷ്ടമായി പറഞ്ഞു–“മതി, മിയാൻ സാഹബ്, മതി! ഇനി താങ്കൾ കുടിക്കൂ. എന്റെ മനസ്സിൽ പുണ്ണാണു്. കപ്പത്തുക വഴിക്കുവച്ചു് കൊള്ളയടിക്കപ്പെട്ടതു മുതൽ എനിക്കു മനസ്സിനു് സ്വസ്ഥതയില്ല. തകീഖാൻ നമ്മുടെ ബന്ധുവാണു്. അദ്ദേഹം എന്തുകരുതും? ആരെന്തുതന്നെ പറ

ഞ്ഞാലും നമ്മുടെ അതിർത്തിക്കുള്ളിൽവച്ചല്ലേ കൊള്ള നട ന്നതു്? ദീനവത്സലൻ, പൊന്നുതിരുമേനി, കൃപാനിധി, കട്ടക്ക് സംസ്ഥാനത്തിൻെറ അധിപൻ, നായബ്നാജിം തകീ ഖാൻ നമ്മുടെ ബന്ധുവാണല്ലോ. അതുകൊണ്ടു് എൻെറ ദുഃഖം വർദ്ധിക്കുകയാണു്. ഇത്ര വലിയ ആഘോഷം അവ സാനിക്കാറായി. എന്നിട്ടും എനിക്കു് അദ്ദേഹത്തെ ഒന്നു മുഖം കാണിക്കാൻ കഴിഞ്ഞില്ലല്ലോ!''

ലോധുമിയാൻ പന്തുപോലെ ഉരുണ്ട തൻെറ ശരീരം പല ഹാവഭാവങ്ങളോടേയും ചലിപ്പിച്ചുകൊണ്ടു് രാമചന്ദ്രദേവിന്റെ ഗ്ലാസിൽ മദ്യം പകരാൻ ശ്രമിക്കുകയായിരുന്നു. ഇരിപ്പിട ത്തിൽ ചാരിയിരുന്നുകൊണ്ടു് അദ്ദേഹം രാമചന്ദ്രദേവിനെ സമാശ്വസിപ്പിക്കാൻ തുടങ്ങി—''രാജാ ബഹദൂർ, അങ്ങു് ബേജാ റാവാതിരിക്കൂ! ഈ കൊള്ള നടത്തിയവരാരായാലും ശരി പടച്ചവൻെറ കൃപകൊണ്ടു് അവർ നരകത്തിൽ പോവുമെന്നു തീർച്ചയാണു്. നൂറുപ്രാവശ്യം പോവും, ലക്ഷം പ്രാവശ്യം പോവും.''

ഖലീഫാ ഗദാധർ മംഗരാജ് തലയണയിൽ അടിച്ചുകൊണ്ടു പറഞ്ഞു—''ഉറപ്പാണു് തിരുമേനി, ഉറപ്പാണു്!''

ജ്യോതിഷി വേറൊരു രാശിചക്രംവരച്ചു് ഗണിച്ചുഗണിച്ചു് എന്തോ ആലോചിച്ചു നിന്നുപോയി. മദ്യലഹരി തലയ്ക്കു കയറിയവരുടെ നേരെ കൌതുകത്തോടെനോക്കി, രാമചന്ദ്ര ദേവ് അദ്ദേഹത്തെ അർത്ഥംവച്ചു നോക്കിക്കൊണ്ടു് ആക്രോ ശിച്ചു—''എന്താണിതു്? ദിവസം ഏഴുകഴിഞ്ഞു. എന്നിട്ടും ഒരു നല്ല മുഹൂർത്തം കണ്ടുപിടിക്കാൻ നിങ്ങൾക്കിതുവരെ കഴി ഞ്ഞില്ല, ഇല്ലേ!''

ജ്യോതിഷി കൈകൊണ്ടു് രാശിചക്രം മായിച്ചുകളഞ്ഞു. താളിയോലഗ്രന്ഥങ്ങൾ ഓരോന്നോരോന്നായെടുത്തു് അതിന്റെ ഏടുകൾ മറിച്ചുകൊണ്ടു് വിറയാർന്നസ്വരത്തിൽ പറഞ്ഞു— ''കണ്ടുപിടിക്കാൻ ശ്രമിക്കുകയാണു്, ഹരാമൂ! കണ്ടുപിടിച്ചു കൊണ്ടിരിക്കയാണു്. ഹരാമുവിൻേറതു് മേടംരാശി, ഭരണി

നക്ഷത്രമാണ്............അതിന്മേൽ ഇപ്പോൾ ബുധൻെറ അപഹാരമാണ്. ധനു രണ്ടിനുമുമ്പായി ഒരുവിധത്തിലും നല്ല മുഹൂർത്തം കാണുന്നില്ല. ഞാനെന്തുചെയ്യാൻ! ഇനിയുംനേരം പിടിക്കും.''

ചിന്തയിലാണ്ടു് ജ്യോതിഷി വീണ്ടും രാശിചക്രം വരച്ചു.

ലോധുമിയാൻെറ ശ്രമം വിജയിച്ചു. രാമചന്ദ്രദേവിൻെറ ഗ്ലാസ് നിറഞ്ഞുകണ്ടപ്പോൾ അദ്ദേഹം സന്തോഷത്തോടെ പറഞ്ഞു—''ശുഭമുഹൂർത്തം നിശ്ചയമായും കിട്ടും, തിരുമേനി........ ഇന്നല്ലെങ്കിൽ നാളെ............കടിക്കു............കടിക്കു.........''

രാമചന്ദ്രദേവ് ഒരു രസത്തിനുവേണ്ടി മാത്രമാണ് ആ ഉത്സവാഘോഷത്തിലെ ആഹ്ലാദപ്രകടനങ്ങളിൽ സ്വയം ആമഗ്നനായതു്. പക്ഷേ, ഓരോ നിമിഷവും ആപത്തിൻെറ കാലൊച്ച കേൾക്കാൻ ചെവികൂർപ്പിച്ചിരിക്കയായിരുന്നു അദ്ദേഹം. അതുകൊണ്ടു് ശബ്ദമുണ്ടാക്കാതെ ദ്വാരപാലൻവന്നതും കുടിയാലോചനാ മന്ദിരത്തിനകത്തേയ്ക്കു് പേടിച്ചു് എത്തിനോക്കിയതും ലോധുമിയാനും ഗദാധർ മിംഗരാജും കണ്ടില്ലെങ്കിലും രാമചന്ദ്രദേവ് കണ്ടിരുന്നു. അദ്ദേഹം അങ്ങോട്ടുതന്നെ ആശങ്കയോടെ നോക്കിയിരുന്നു.

ദ്വാരപാലൻ പറഞ്ഞു—''കട്ടക്കിലെ ലാൽബാഗ് കോട്ടയിൽ നിന്നു് മഹാമുവിനെ മുഖംകാണിക്കാൻ ഒരു ദൂതൻ വന്നിട്ടുണ്ടു്.''

രാമചന്ദ്രദേവിനു് തൻെറ നെഞ്ചിടിപ്പു് സ്പഷ്ടമായി കേൾക്കാൻ കഴിയുന്നപോലെതോന്നി. പക്ഷേ, എത്രയോ ദിവസമായി ഇതുപോലെന്തെങ്കിലുമൊരു സന്ദേശവും കാത്തിരിക്കയാണദ്ദേഹം.

കട്ടക്കിൽനിന്നുവന്ന ദൂതനെ അകത്തേയ്ക്കു് ആനയിക്കാൻ കൈകൊണ്ടു് ആംഗ്യംകാട്ടി അദ്ദേഹം ഒററവലിക്കു് ഗ്ലാസ് കാലിയാക്കി. എന്നിട്ടു് തലയണചാരിക്കിടന്നു,—ഇതിലൊന്നും തനിക്കൊട്ടും താല്പര്യമില്ലാത്തമട്ടിൽ.

അല്പനേരത്തിനുള്ളിൽ കൈയിൽ ഒരു കൂടുമെടുത്ത് മുസ്ലീം വേഷവിതാനങ്ങളണിഞ്ഞ ഒരു ദൂതൻ കൂടിയാലോചനാമുറിയിലേയ്ക്കുവന്നു. രാമചന്ദ്രദേവിനെ താണുവണങ്ങി പറഞ്ഞു— "രാജകുമാരി റജിയാംബീഗം അവിടത്തെ തിരുമുമ്പിൽ കാണിക്കവെയ്ക്കാൻവേണ്ടി തന്നയച്ചതാണീ തത്തയെ. അവിടന്നുടൻ കട്ടക്കിലേയ്ക്ക് എഴുന്നുള്ളണമെന്ന് രാജകുമാരി അരുളിച്ചെയ്തിട്ടുമുണ്ട്."

അപരിചിതമായ ഈ ചുററുപാടുകൾകണ്ട് തത്ത കൂട്ടിനുള്ളിൽ ചിറകടിച്ച് പരുഷമായി ചിലയ്ക്കാൻ തുടങ്ങി. രാമചന്ദ്രദേവിന്റെ നിർദ്ദേശാനുസരണം സേവകൻ കൂട് അദ്ദേഹത്തിന്റെ മുമ്പിൽ കൊണ്ടുവന്നുവച്ചു. ലോധുമിയാനും ഗദാധർ മംഗരാജും രാജകുമാരി കൊടുത്തയച്ച തത്തയെ മദ്യലഹരി കയറിയ കണ്ണുകൾതിരുമ്മി ആശ്ചര്യത്തോടെ നോക്കുകയായിരുന്നു. അസാധാരണമായ ആ കാണിക്കയുടെ ആന്തരാർത്ഥം അന്നേരം അവർക്ക് മനസ്സിലായില്ല. രാമചന്ദ്രദേവിനും പെട്ടെന്നത് മനസ്സിലായില്ല.

തത്ത അങ്ങുമിങ്ങും നോക്കി. പൊടുന്നനെ രാമചന്ദ്രദേവിനെ കണ്ട് അതു വിളിച്ചുപറഞ്ഞു: "ഖുദാഹാഫിസ്! ഖുദാഹാഫിസ്!"

പരിചിതമായ ആ വിളികേട്ടപ്പോൾ ബാർവാടീദുർഗ്ഗത്തിലെ തന്റെ തടവുകാലജീവിതത്തിലെ സംഭവങ്ങളോരോന്നും രാമചന്ദ്രദേവിന്റെ കൺമുമ്പിൽ പൊന്തിവന്നു. ഈ തത്തയെ പോലെ തന്നേയും ഒരുദിവസം ഇരുമ്പുകൂട്ടിലടച്ച് ചിലികാതടത്തിലെ മാൽകുദാഗ്രാമത്തിൽനിന്ന് ബാർവാടിവരെ കൊണ്ടുവന്നിട്ടുണ്ടായിരുന്നു.

തത്ത വിളിച്ചുകൊണ്ടേയിരുന്നു: "ഖുദാഹാഫിസ്! ഖുദാഹ ഫിസ്!"

ലോധുമിയാൻ തത്തയെ പ്രശംസിച്ചുകൊണ്ടു പറഞ്ഞു— "രാജകുമാരിയുടെ തത്ത നല്ല മര്യാദക്കാരനും സമർത്ഥനുമാണു്."

രാമചന്ദ്രദേവ് മെത്തയിൽ നേരെ ഇരുന്നു. ലോധുമിയാനോടു പറഞ്ഞു: "താങ്കൾ നായബ്നാജിം ബഹാദൂറിനെ വിവരമറിയിക്കൂ. ശുഭമുഹൂർത്തം ഉണ്ടായാലും ശരി ഇല്ലെങ്കിലും ശരി ഞാൻ നാളെത്തന്നെ കട്ടക്കിലേയ്ക്കുപോവുകയാണ്."

അപ്പോഴും കൂട്ടിനകത്തു് തത്ത "ഖുദാഹാഫിസ്! ഖുദാഹാഫിസ്!" എന്നു വിളിക്കുന്നുണ്ടായിരുന്നു.

റജിയാബീഗത്തിന്റെ ആ ഓമനത്തത്തയെ താലോലിച്ചു കൊണ്ടു് രാമചന്ദ്രദേവ് കൂടിന്റെ വാതിൽ തുറന്നു നിമിഷത്തിനകം തത്ത അങ്ങുമിങ്ങും നോക്കി "ഫർർ" എന്നു പുറത്തേയ്ക്കു പറന്നുപോയി.

കൈകൾ രണ്ടും ശൂന്യതയിലിട്ടടിച്ചുകൊണ്ടു് ദൂതൻ വാവിട്ടു കരഞ്ഞു: "അയ്യോ, പറിച്ചല്ലോ ............രാജകുമാരിയുടെ തത്ത പറന്നുപോയല്ലോ!"

ലോധുമിയാനും അയാളോടൊപ്പംചേർന്നു വിലപിച്ചുകൊണ്ടു് അതുതന്നെ ആവർത്തിച്ചു.

അപ്പോഴേയ്ക്കു് ഭീതർഗഢ് കൊട്ടാരത്തിനുപുറത്തെ മുള്ളു നിറഞ്ഞ മുളങ്കാടുകൾ കടന്നു് തത്ത എങ്ങോ മറഞ്ഞുകഴിഞ്ഞിരുന്നു.

രാമചന്ദ്രദേവ് ഒരു പൊള്ളച്ചിരി ചിരിച്ചു...............മദ്യലഹരി തലയ്ക്കുകയറിയപോലെ. അദ്ദേഹത്തിന്റെ പൊട്ടിച്ചിരിയുടെ ശബ്ദം ഭീതർഗഢ് കൊട്ടാരത്തിലെ അനക്കമററ അന്തരീക്ഷത്തിൽ മുഴക്കം സൃഷ്ടിച്ചു. നാലുപാടും അതിന്റെ മാറെറാലി മുഴങ്ങി.

പക്ഷേ, പിറേറന്നു് ഭീതർഗഢ് കൊട്ടാരത്തിൽ രാമചന്ദ്രദേവിനെ കാണാനില്ലായിരുന്നു. കട്ടക്കിൽ അദ്ദേഹമൊട്ടെത്തിയിരുന്നുമില്ല. രാജകുമാരിയുടെ തത്തയെപ്പോലെ അദ്ദേഹവും കാടുകളുടേയും മലകളുടേയും മടിത്തട്ടിലേയ്ക്കു് പറന്നുപോയി.

# 3

ലാൽബാഗിലെ ദീവാൻ-ഏ-ഖാസിൽ ദർബാർ കൂടിയിരിക്കയാണ്. തകീഖാൻെറ സിംഹാസനത്തിനുചുററും സേനാപതികൾ, മന്ത്രിമാർ, വിചാരിപ്പുകാർ തുടങ്ങിയവരെല്ലാം ഇരിക്കുന്നുണ്ടായിരുന്നു. ഹിന്ദുക്കളായ അമീൻചന്ദ് തുടങ്ങിയ മററു സദസ്യരും അവിടെ ഹാജരുണ്ട്. ദീവാൻ-ഏ-ഖാസിൻെറ പുറത്ത് കനത്ത കാവലേർപ്പെടുത്തിയിരുന്നു. ഈച്ചയ്ക്കുപോലും അകത്തുകടക്കാൻ കഴിഞ്ഞിരുന്നില്ല.

സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിൽവച്ച് സിദ്ധനും പുണ്യവാളനുമായ ഗാജിസുൽത്താൻബേഗ് പട്ടാപ്പകൽ കാഫിറുകളുടെ കൈകൊണ്ട് കൊല്ലപ്പെട്ടതും ചികാകോൾ സേനാപതിയെ സാലേരി താഴ്വരയിൽവച്ച് ആക്രമിച്ച് കപ്പസംഖ്യ കൊള്ളയടിച്ചതും കൂടാതെ തകീഖാൻെറ അധികാരത്തെ വെല്ലുവിളിച്ചുകൊണ്ട് ഖോർധാരാജാവ് ഈദുസമയത്ത് അദ്ദേഹത്തെ മുഖംകാണിക്കാൻ ചെല്ലാത്തതും മററുമായ കാര്യങ്ങൾ ബങ്കാൾ—ബീഹാർ- ഒറീസ്സയുടെ അധിപനായ സുജാഖാൻെറ ശ്രദ്ധയിൽപെട്ടാൽ ഒറീസ്സയിലെ നായബ്നാജിം പദവി തകീഖാന് നഷ്ടപ്പെട്ടതുതന്നെ. തകീഖാൻെറ ദൌർബല്യം മൂലമാണ് ഒറീസ്സയിൽ മുഗളാധിപത്യത്തിന് ആപത്തുനേരിടുന്നതെന്ന് സുജാഖാനെ അറിയിക്കാൻ മുർഷിദാബാദിലും, എന്തിന്, ദൽഹി ഷാജഹാൻബാദിൽപോലും തകീഖാൻെറ എതിരാളികൾ കുറവായിരുന്നില്ല.

തകീഖാൻ ദേഷ്യംകൊണ്ട് അപസ്മാരബാധിതനെപ്പോലെ കിടന്നു തുള്ളുകയാണ്. വിറയലിന് ശക്തികൂടുമ്പോൾ സദസ്യരിലാരെങ്കിലും മദ്യംനിറച്ച ഗ്ലാസ് തകീഖാൻെറ കയ്യിൽ പിടിപ്പിക്കും. അതിൽനിന്ന് ഒന്നുരണ്ടിറക്ക് അകത്തായാൽ അയാളുടെ വിറയലിന് അല്പം ആശ്വാസമുണ്ടാകും. ധിക്കാരി

 യായ രാമചന്ദ്രദേവിനെ പിടിച്ചുകൊണ്ടുവന്നാൽ അയാളെ എന്തു ശിക്ഷയാണ് നൽകേണ്ടതെന്നതിനെപ്പററി ആലോചിക്കയായിരുന്നു അയാൾ.

സേവകൻ വിവരമറിയാൻ പോയിരിക്കയാണ്. രാമചന്ദ്രദേവ് എപ്പോഴാണ് ലാൽബാഗിലെത്തുക; എല്ലാവരും അതുതന്നെ പ്രതീക്ഷിച്ച് ഉൽക്കണ്ഠാകുലരായി ഇരിക്കുകയാണ്. ഖോർധയിലെ രാജാവിൽനിന്നോ, വിവരമറിയാൻപോയ സേവകനിൽനിന്നോ ഇതുവരെ വിവരമൊന്നും കിട്ടിയിട്ടില്ല. അവരിലാരും ഇതുവരെ കട്ടക്കിലെത്തിയിട്ടുമില്ല. ലാൽബാഗിലെ പോലീസുദ്യോഗസ്ഥനായ ജബ്ബാർഖാൻ ഇടയ്ക്കിടെ വന്ന് ഈ വിവരം ആവർത്തിച്ച് അറിയിക്കുന്നുണ്ട്.

തകീഖാൻ പെട്ടെന്ന് പൊട്ടിത്തെറിക്കുന്നതുപോലെ അട്ടഹസിച്ചു-''ആ വഷളൻ ചികാകോൾ സേനാപതിയെ വിളിക്കൂ.''

സാലേരി താഴ്‌വരയിലെ കവച്ച്യയിൽ പരിക്കേററ് അപമാനിതനായി, തന്റെകൂടെവന്ന പട്ടാളക്കാരെ ചികാകോളിലേയ്ക്കു തിരിച്ചയച്ച്, ലാൽബാഗിൽ വിവരമറിയിക്കാൻ വേണ്ടി സേനാധിപൻ തനിച്ചുവന്നിരിക്കയാണ്. അതുമുതൽ അയാൾ തടവിലാണ്. സേനാപതിയുടെ കൊള്ളരുതായ്മയും അശ്രദ്ധയുംമൂലം മുഗളന്മാരുടെ അഭിമാനമാണ് കൊള്ളചെയ്യപ്പെട്ടിരിക്കുന്നത്. ഒരുപക്ഷേ അയാൾതന്നെ പണം തട്ടിയെടുത്ത് വെറുതെ കപടനാട്യം നടിക്കയാണെങ്കിലോ? അക്കാലത്ത് സാധാരണയായി മുഗൾ ഉദ്യോഗസ്ഥന്മാർ മററുള്ളവരെ വിശ്വസിക്കുന്നതുപോകട്ടെ, സ്വന്തം നിഴലിനെപ്പോലും വിശ്വസിച്ചിരുന്നില്ല. സ്വന്തം ഉയർച്ചയ്ക്കു വേണ്ടി യുദ്ധകാലത്തെ സ്വപ്നങ്ങളും ആദർശങ്ങളും ആത്മവിശ്വാസംപോലും നഷ്ടപ്പെട്ടുപോവുകയായിരുന്നു. ആ വിനാശകാലത്ത് ഉദ്യോഗസ്ഥന്മാരിൽ അധികാരത്തിനും പദവിക്കും സ്വാർത്ഥലാഭത്തിനുംവേണ്ടി നടന്നിരുന്ന കടിപിടിയിൽ അവനവനെപ്പോലും വിശ്വസിക്കാൻ ആർക്കും കഴിഞ്ഞിരുന്നില്ല.

മുഗൾശക്തിയുടെ പതനകാലത്തു് ദൽഹിമുതൽ മുർഷിദാബാദ്‌വരെ, അജിമാബാദ്‌മുതൽ കട്ടക്ക്‌വരെ എല്ലായിടത്തും ഈ ലക്ഷണങ്ങൾ പ്രകടമായിരുന്നു

സേനാപതിയിൽനിന്നു് കൊള്ളയുടെ ആരംഭംമുതൽ അവസാനംവരേയുള്ള മുഴുവൻ വിവരങ്ങളും തകീഖാൻ കേട്ടിരുന്നില്ല. കേൾക്കാനുള്ള സഹിഷ്ണുത അയാൾക്കുണ്ടായിരുന്നില്ല. കയ്യിൽ കയ്യാമവും കാലിൽ ചങ്ങലയും ഇട്ടു് സേനാപതിയെ തകീഖാന്റെ മുമ്പിൽ ഹാജരാക്കിയപ്പോൾ ചെരിപ്പിട്ട കാൽ നിലത്തുചവിട്ടി ഗർജ്ജിച്ചുകൊണ്ടു് അയാൾ ചോദിച്ചു:

"താൻ ചികാകോളിൽനിന്നു് വരുമ്പോൾ കൂടെ എത്ര പടയാളികളുണ്ടായിരുന്നു?"

സേനാപതി വിറച്ചുവിറച്ചുകൊണ്ടു പറഞ്ഞു: "ആറു് കുതിരപ്പടയാളികൾ! രണ്ടു് ആനപ്പുറത്തു് പണപ്പെട്ടി കയററി ഞങ്ങൾ കാട്ടുവഴികളിലൂടേയും മലമ്പാതകളിലൂടേയും വരികയായിരുന്നു. കുതിരപ്പടയാളികൾ ആനകളുടെ മുമ്പിലും പിമ്പിലുമായി നടക്കുന്നുണ്ടായിരുന്നു. അവരുടെയെല്ലാം പിന്നിലായി ഞാനും.

തകീഖാൻ ചോദിച്ചു: "എന്നിട്ടു്?"

സേനാപതി പറഞ്ഞു: "പൊന്നുതിരുമേനീ, ദീനവത്സലാ കഴിയുംവേഗം ലാൽബാഗിലെത്താൻവേണ്ടി രാവുംപകലും ഒന്നാക്കി വഴിയിലെവിടേയും തങ്ങാതെ എത്ര വേഗത്തിലാണു് ഞങ്ങൾ വന്നിരുന്നതെന്നു് പടച്ചവനേ അറിയാവൂ. ഛത്രദ്വാർ താഴ്‌വരയെപ്പററി മാത്രമേ ഞങ്ങൾക്കു് പേടിയുണ്ടായിരുന്നുള്ളു. പക്ഷേ, യാതൊരു അപകടവും കൂടാതെ ഞങ്ങൾ ഛത്രദ്വാർ താഴ്‌വര കടന്നു. ബാണപൂർ കഴിഞ്ഞു സാലേരിയിലെത്തിയപ്പോൾ സന്ധ്യ മയങ്ങാറായപോലെ തോന്നി. പക്ഷേ, യഥാർത്ഥത്തിൽ ഇടതിങ്ങി വളരുന്ന മുള്ളനിറഞ്ഞ മുളങ്കാടുകളുടേയും പർവ്വതങ്ങളുടേയും മറവിൽ പകൽവെളിച്ചം മങ്ങിപ്പോയതായിരുന്നു. എങ്ങനെയെങ്കിലും താഴ്‌വരകടന്നു് അങ്ങയുടെ അധീനത്തിൽപെട്ട "കുഹ്ഡീ

ഗഢിൽ'' എത്തണമെന്നു് ഞാൻ കുതിരപ്പടയാളികൾക്കു് കല്പന കൊടുത്തു. രാവിലെ നിസ്കാരംകഴിഞ്ഞു് ''കുഫ്റഡീഗഢി''ൽ നിന്നു് പുറപ്പെട്ടാൽപിന്നെ ഖോർധയായി. അടുത്ത ദിവസം ഞങ്ങൾക്കു് കട്ടക്കിലെത്താം.''

അസ്വാരബാധിതനെപ്പോലെ വിറച്ചു തുള്ളിക്കൊണ്ടു് തകീഖാൻ ആക്രോശിച്ചു ''എന്തൊക്കെയാണു് താനീ പുലമ്പുന്നതു്? ആരാണു് കവച്ച് നടത്തിയതു്, ശത്രുസൈന്യത്തിന്റെ വലിപ്പമെന്തായിരുന്നു? അതാണെനിക്കറിയേണ്ടതു്.''

സേനാപതി പറഞ്ഞു: ''സാലേരിതാഴ്‌വരയിൽ മുന്നിൽ ഒരു പത്തിരുപതടിക്കപ്പുറം ഒന്നും കാണാൻ കഴിഞ്ഞിരുന്നില്ല. ഞങ്ങളാവഴിക്കു് പോകുമ്പോൾ നാലുഭാഗത്തുനിന്നും അമ്പുകൾവന്നു വീഴാൻ തുടങ്ങി. അതോടൊപ്പം നരകച്ചെകുത്താന്മാരെപ്പോലെ ''ജയ്ജഗന്നാഥ്!'' എന്ന മാറെറാലികൊണ്ടു് കാടാകെ മുഴങ്ങി. കുതിരകൾ പുറത്തിരിക്കുന്ന പടയാളികളെ മുൾപ്പൊന്തകളിലേയ്ക്കു തട്ടിയെറിഞ്ഞു് അങ്ങുമിങ്ങും ഓടിപ്പോയി. ഞാൻ വാളൂരി........''

സേനാപതിക്കു് പറഞ്ഞു മുഴമിക്കാൻ കഴിഞ്ഞില്ല. അയാൾ രണ്ടു കൈകളെക്കൊണ്ടും പരിക്കേററ മുഖംപൊത്തി നിസ്സഹായനായ ഒരു പിഞ്ചുകുട്ടിയെപ്പോലെ പൊട്ടിക്കരഞ്ഞു.

തകീഖാൻ വീണ്ടും അലറി—''മതി മതി. സ്ത്രീകളെപ്പോലെ കരയുന്നതു് നിർത്തു്!''

മഹതാസീബ് ജുൽഫിക്കർഖാൻ എത്രയോ നേരമായി ഖോർധാരാജാവിനെതിരായി വിഷം വമിക്കാൻ തക്കം നോക്കിയിരിക്കയായിരുന്നു. തക്ക അവസരം കിട്ടിയപ്പോൾ അയാൾ പറഞ്ഞു: ''കാഫിറുകൾ 'ജയ് ജഗന്നാഥ്!' എന്നു് ആർത്തുവിളിച്ചുകൊണ്ടാണു് ഖജനാ കൊള്ളചെയ്തതു്. അപ്പോൾ, തിരുമേനീ, ഖോർധാരാജാവല്ലാതെ മററാരാണു് അതിനുത്തരവാദി? ഈ പണം ഭദ്രമായി കട്ടക്കിലെത്തിക്കാൻ വേണ്ട സംരക്ഷണം നൽകുന്നതിനുള്ള ഉത്തരവാദിത്വം ഖോർധാരാജാവിനെ ഏല്പിച്ചുകൊണ്ടു് വളരെമുമ്പുതന്നെ നാമയാൾക്കു്

തിട്ടൂരം നല്കിയതാണ്. അയാൾക്കല്ലാതെ മററാർക്കാണ് കൊള്ളനടത്താൻ കഴിയുക? ഗാജിമിയാൻ പുണ്യവാളന്റെ രക്തസാക്ഷിത്വം നമുക്കൊരുപക്ഷേ സഹിക്കാൻ കഴിഞ്ഞേയ്ക്കാം. പക്ഷേ, ഇതൊരിക്കലും സഹിച്ചിരിക്കാൻ സാദ്ധ്യമല്ല.''

തകീഖാൻ വീണ്ടും ക്രോധംകൊണ്ടു് വിറയ്ക്കാൻ തുടങ്ങി. അയാൾ അലറി—''ആ കള്ളക്കഴുവേറി ഹാഫിസ്‌കാദറുടെ ശരീരത്തിൽനിന്നു് ചവണകൊണ്ടു് രോമംരോമമായി പറിച്ചെടുക്കും. ഈ സംഖ്യ ചില്ലിക്കാശുവെച്ചു് അയാളോടു് ഈടാക്കും. അതിനുശേഷം ഖോർധയെ കട്ടക്കിൽ ലയിപ്പിക്കുകയും ചെയ്യും. എന്നിട്ടു് ജഗന്നാഥനെ അരിഞ്ഞരിഞ്ഞു നശിപ്പിക്കും.''

ക്രോധാവേശത്താൽ തകീഖാനു് കൂടുതലൊന്നും പറയാൻ കഴിഞ്ഞില്ല.

പ്രതികാരത്തിനുള്ള പദ്ധതി അതുകൊണ്ടും പൂർത്തിയായില്ല. അതിനുശേഷം ഖോർധാരാജാവിനു് മറെറന്തുശിക്ഷയാണു് കൊടുക്കേണ്ടതെന്നതിനെപ്പററി ആലോചിക്കുമ്പോഴാണു് കിടുകിടെ വിറച്ചു് കയ്യിൽ ഒഴിഞ്ഞ കൂടും പിടിച്ചു് ഖോർധയിലേയ്ക്കു പോയിരുന്ന സേവകൻ തിരിച്ചെത്തിയതു്. ദീവാൻ-ഏ-ഖാസിനകത്തു് കാൽ കുത്തിയപ്പോഴേയ്ക്കും എല്ലാവരുടേയും ദൃഷ്ടികൾ അയാളിൽ പതിച്ചു. ''ഹാഫിസ്‌കാദർ എവിടെ? അയാൾ എത്രത്തോളം എത്തി?'' എല്ലാവരുടേയും കണ്ഠത്തിൽനിന്നു് ഈയൊരു ചോദ്യം ഒന്നിച്ചു മുഴങ്ങി.

ദൂതൻ വിറയാർന്നസ്വരത്തിൽ പറഞ്ഞു: ''ഖോർധാരാജാവു് ഏതുവഴിക്കാണു് അപ്രത്യക്ഷനായതെന്നു് അറിഞ്ഞുകൂടാ. ഖോർധാകോട്ടയിലും ആർക്കും നിശ്ചയമില്ല.''

തകീഖാൻ ദ്വേഷ്യംകൊണ്ടു് ആർത്തുവിളിച്ചു—''രാജകുമാരിയുടെ തത്തയോ?''

ദൂതൻ പറഞ്ഞു: ''കൂടിന്റെ വാതിൽതുറന്നു് രാജാവു് തത്തയെ തുറന്നുവിട്ടു.''

രാജകുമാരിയുടെ തത്തയെ തുറന്നുവിടുകമാത്രമല്ല അയാൾ ചെയ്തതു്. തകീഖാൻെറ അധികാരശക്തിയെ അപഹസിച്ചിരിക്കുകൂടിയാണു്. തകീഖാൻ ചാടിയെഴുന്നേററു. ദേഷ്യം കൊണ്ടു് ബോധംനശിച്ച് അയാൾ ദീവാൻ-ഏ-ഖാസിലെ കൃഷ്ണശിലയിൽ നിർമ്മിച്ച തൂണിൽ വാൾകൊണ്ടു് വെട്ടി. വെട്ടേററു് തൂൺ ചിലച്ചു. വാൾ നടുക്കവെച്ച് രണ്ടായി മുറിഞ്ഞു. വാളിൻെറ പൊട്ടിയകഷണം മുറുകെ പിടിച്ചുകൊണ്ടു് അതു് ഹാഫിസ്കാദറുടെ അറുത്തെടുത്ത തലയാണെന്നപോലെ തകീഖാൻ അതിൻെറനേരെ തുറിച്ചുനോക്കി.

തകീഖാൻെറ ക്രോധാവേശംകണ്ടു് സഭാവാസികളാകെ സ്തബ്ധരായിപ്പോയി. "സൈന്യത്തെ ഒരുക്കിനിർത്തൂ!" അയാൾ ആജ്ഞാപിച്ചു.

കട്ടക്ക്കൊട്ടാരത്തിലാകെ ബഹളമായി. തകീഖാൻതന്നെ സൈന്യത്തെ നയിച്ച് ഖോർധയിലേക്കു പുറപ്പെടുകയാണു്

പരമവിക്രമിയായ തകീഖാൻ അർദ്ധചന്ദ്രാങ്കിതമായ പതാക പറപ്പിച്ചുകൊണ്ടു് തുപ്പാക്കിപ്പട, കാലാൾപ്പട, കുതിരപ്പട തുടങ്ങിയ സേനാവിഭാഗങ്ങളോടുകൂടി പടപ്പുറപ്പാടു് തുടങ്ങിയപ്പോൾ ഖോർധയുടേയും ബാങ്കിയുടേയും അതിർത്തിയിൽ കൊടുംകാടുകളാൽ ചുററപ്പെട്ട ബന്ധീമാൽ പർവ്വതനിരകളിലെ ഒരു കൊടുമുടിയിലിരിക്കയായിരുന്നു ഒളിവിൽ പോയ രാമചന്ദ്രദേവ്. പൌഷമാസാവസാനത്തിലെ അനാവൃതമായ അരണ്യഭൂമിയുടെ അനുപമമായ സൗന്ദര്യം മുഗ്ദ്ധദൃഷ്ടികളോടെ നോക്കിക്കാണുകയായിരുന്നു അദ്ദേഹം. ഇത്രയേറെ പക്ഷികൾ, ഇത്രയേറെ കളാരവം, ഇത്രയേറെ പ്രകാശം, ഇത്രയേറെ പൂക്കൾ, ഇത്രയേറെ തണൽ, ഇത്രയേറെ പ്രശാന്തത— ഭയാക്രാന്തമായ ഈ ഭൂമിയിൽ ഇതെല്ലാം ഉണ്ടാവാൻ സാദ്ധ്യമാണോ? ആലോചിച്ച് അദ്ദേഹം അത്ഭുതാധീനനായിപ്പോയി. വസന്തത്തിലെ പുതിയ തളിരുകളുടെ സൗന്ദര്യംകൊണ്ടു് അലങ്കരിക്കപ്പെടുംമുമ്പു് വനലക്ഷ്മി താപസീവേഷം ധരിച്ചപോലെ തോന്നി. കാററടിക്കുമ്പോൾ ഉണങ്ങിയ ഇലകൾ വൃക്ഷങ്ങ

ളിൽനിന്നു് ഭൂമിയിലേയ്ക്കു് പതിച്ചുകൊണ്ടിരിക്കുന്നു. അവയുടെ മർമ്മരധ്വനി സംഗീതത്തിന്റെ മന്ദ്രനാദംപോലെ ആ വനസ്ഥലിയെ മുഖരിതമാക്കി. ജീവിതവൃക്ഷത്തിൽനിന്നു് താഴെ പതിക്കുമ്പോഴും ഇത്രയും ആനന്ദമുണ്ടാകാം, മരണം ഇത്രയും സംഗീതമയമായിത്തീരാം, ഇല്ലായ്മയും ഇങ്ങനെ ഐശ്വര്യപൂർണ്ണമായിത്തീരാം........രാമചന്ദ്രദേവിനെ സംബന്ധിച്ചിടത്തോളം അപൂർവ്വമായൊരനുഭവമായിരുന്നു അതു്. അദ്ദേഹത്തിന്റെ ആശങ്കാകുലമായ നെറ്റിത്തടത്തിൽ തെക്കൻ കാററിന്റെ മന്ദമധുരമായ സ്പർശം അനുഭവപ്പെട്ടു. കണ്ണുകളിൽ ഉറക്കം കനംതൂങ്ങി.

ഇത്രയേറെ പക്ഷികൾ........ഇത്രയേറെ കളരവം........ഒന്നു് ഒന്നിൽനിന്നു് ഭിന്നം........സ്വതന്ത്രം........ഓരോന്നിനും തനതായ അസ്തിത്വമുണ്ടു്. രാമചന്ദ്രദേവ് ഒരു നിമിഷത്തേയ്ക്കു് ബോർധയുടെ ഭാവിയേയും തകീഖാന്റെ ആക്രമണത്തേയും പററി മറന്നുപോയി.

രാമചന്ദ്രദേവ് ഭീതർഗഢ് കൊട്ടാരംവിട്ടു് കാടുകളിലേയ്ക്കും പർവ്വതങ്ങളിലേയ്ക്കും ഒളിച്ചോടുന്നതു് ഇതാദ്യത്തെ തവണയല്ല. മുമ്പും ബോർധയിൽ ഇതുപോലുള്ള സംഭവങ്ങളുണ്ടായിട്ടുണ്ടു്. വീണ്ടുംവീണ്ടും അതാവർത്തിക്കപ്പെട്ടിട്ടുമുണ്ടു്. ഇതു് ഒളിച്ചോട്ടമല്ല, ഒരുതരം യുദ്ധതന്ത്രമാണു് ശിശുപാലഗഢ്, ധവുളീഗഢ് രഥിപൂർഗഢ് തുടങ്ങിയ കോട്ടകളിൽ യുദ്ധംചെയ്തു് ബോർധയിലെത്തുമ്പോഴേയ്ക്കും മുഗൾസൈന്യം തളർന്നുപോകും. അപ്പോഴേയ്ക്കും ബോർധയിലും അതിന്റെ ചുറ്റിലുമുള്ള പൈക്കുകൾ പിന്നിൽനിന്നു് കൂററൻ തിരമാലകളെപ്പോലെ ആർത്തലച്ചു വരും. മുഗൾസേനയ്ക്കു് അപ്പോൾ നില്ക്കക്കള്ളിയില്ലാതായിത്തീരും. മുമ്പു് എത്രയോതവണ മുഗൾസൈന്യം പരാജയപ്പെട്ടിട്ടുണ്ടു്. ഇത്തവണയും അതുപോലെതന്നെ തകീഖാന്റെ സൈന്യം പരാജയപ്പെട്ടു് തിരിച്ചുപോകും. രാമചന്ദ്രദേവിനു് അക്കാര്യത്തിൽ ലവലേശം സംശയമില്ല. പ്രത്യേകിച്ചും കൊള്ളയടിച്ചുകിട്ടിയ സംഖ്യകൊണ്ടു് പൈക്കുകൾക്കു് കൊടുക്കാനുണ്ടായിരുന്ന കുടിശ്ശികയെല്ലാം കൊടുത്തു

തീർത്തിരിക്കുന്നു. അതുകൊണ്ടു് അവരുടെ ശക്തിയും തിരിച്ചു വന്നിരിക്കുന്നു. സാധാരണപോലെ അവർ പുനഃസംഘടിതരായിരിക്കുന്നു മുഗൾചക്രവർത്തി അക്ബറുടെ മരണത്തിനു ശേഷം ഖോർധയും മുഗൾസൈന്യവും തമ്മിൽ ഇത്തരം ഒളിച്ചുകളി നിരന്തരം നടന്നുവരികയാണു്. പക്ഷേ, തകീഖാനുമായി പ്രത്യക്ഷമായ ശത്രുത ഖോർധയിലെ ശാന്തിയോടൊപ്പം ജഗന്നാഥനേയും അപകടത്തിലാക്കും. ജഗന്നാഥനു് വീണ്ടും ചിലികയിലേയ്ക്കു് മാറേണ്ടിവരും. ആത്മരക്ഷയ്ക്കുവേണ്ടി വീണ്ടും കാട്ടുകൾതോറും അലഞ്ഞുനടക്കേണ്ടിവരും........ഈ ഒരു ചിന്തയാണു് രാമചന്ദ്രദേവിന്റെ മനസ്സിനെ അലട്ടിക്കൊണ്ടിരുന്നതു്

പക്ഷേ, കുറച്ചുനേരത്തേയ്ക്കു് രാമചന്ദ്രദേവ് അതും വിസ്മരിച്ചുപോയി.

വള്ളികളും പൊന്തകളുമൊന്നുമില്ലാതെ ആമത്തോടുപോലെയുള്ള മൊട്ടക്കുന്നു്. അതിനുപിന്നിൽ ഇടതൂർന്ന ദുർഗ്ഗമങ്ങളായ മുള്ളുനിറഞ്ഞ മുളങ്കാടുകൾ. അതിനുപിന്നിൽ അങ്ങുമിങ്ങും കരിവീട്ടി, സാലം, മലവേപ്പു് തുടങ്ങിയ കൂററൻമരങ്ങൾ ഇത്തിക്കണ്ണികളെക്കൊണ്ടും ശ്രീവള്ളികളെക്കൊണ്ടും ചുററപ്പെട്ടു് ഭൈരവസാധകന്മാരെപ്പോലെ തോന്നിച്ചു. മലയുടെ ചുവട്ടിൽനിന്നു നോക്കിയാൽ അതിന്റെ കൊടുമുടി കാണില്ല. ആ പർവ്വതത്തെ ചുററിവളഞ്ഞു് കിഴക്കും പടിഞ്ഞാറും തെക്കും ഭാഗങ്ങളിൽ ദാണ്ഡീമാൽ പർവ്വതനിരകളിലെ വ്യത്യസ്ത ശൈലശ്രേണികളാണു്. തെക്കുഭാഗത്തുള്ള മണിനാഗപർവ്വതവും പടിഞ്ഞാറുഭാഗത്തെ ഖാണ്ഡ്പഡാ പർവ്വതനിരയും പരസ്പരം ആലിംഗനബദ്ധരായി ഒരു ശൈലാവർത്തം സൃഷ്ടിച്ചിരിക്കയാണു് ദൂരത്തുനിന്നു് നോക്കുമ്പോൾ ഈ പർവ്വതനിരകൾ കറ പുരളാത്ത സൗന്ദര്യത്തിന്റെ നിറകുടമായൊരു നീലവസ്ത്രധാരിണിയുടെ അലസമായിക്കിടക്കുന്ന അംഗങ്ങളുടേയും തടിച്ചുയർന്ന വക്ഷോജങ്ങളുടേയും പ്രതീതി ജനിപ്പിച്ചു. പക്ഷേ, പർവ്വതത്തിൽനിന്നു് നോക്കുമ്പോൾ അതു് ഭീകരവും കാടു് നിറഞ്ഞതുമായിത്തോന്നി. പർവ്വതത്തെ അർദ്ധചന്ദ്രാകൃതിയിൽ

ആവരണം ചെയ്തുകൊണ്ടു് രണനദിയുടെ ഒരു ശാഖ തെക്കോട്ടു് ഒഴുകി മഹാനദിയോടു് ചേരുന്നുണ്ടു്. പാറക്കല്ലുകളുന്തി നിൽക്കുന്ന നദീഗർഭങ്ങളെ കീറിമുറിച്ചുകൊണ്ടു് അവിടവിടെയായി വെള്ളച്ചാട്ടങ്ങൾ ഉണ്ടായിട്ടുണ്ടു്.

അതിൽനിന്നാണു് പൌഷമാസത്തിലെ ദുർബ്ബലമായ നീരൊഴുക്കു് നൃത്തംവെച്ചുകൊണ്ടു് ഒഴുകിപ്പോകുന്നതു്. പ്രകൃതിജന്യമായ ഒരു കിടങ്ങുപോലെ അതു് പർവ്വതത്തിന്റെ ഒരു ഭാഗത്തെ സുരക്ഷിതമാക്കിത്തീർക്കുന്നു.

ഇരുന്നൂറുകൊല്ലംമുമ്പു് പുരിയിൽ ശൂന്യവാദികളായ ബൌദ്ധസന്യാസികളുടെ നേരെയുണ്ടായ പറഞ്ഞാലൊടുങ്ങാത്ത മർദ്ദനങ്ങളിൽനിന്നു് സ്വന്തം പ്രാണനുംകൊണ്ടു് രക്ഷപ്പെട്ടോടിയവർ ബാങ്കിയിലെ ഇത്തരം പർവ്വതങ്ങളിലാണു് നിർവ്വിഘ്നം തങ്ങളുടെ സാധനാ-ഭജനപീഠങ്ങൾ സ്ഥാപിച്ചതു്. ഈ പർവ്വതത്തിലുള്ള നിരവധി ഗുഹകളാണു് അക്കാലത്തു് അവരുടെ ആത്മരക്ഷയ്ക്കുള്ള അഭയസങ്കേതങ്ങളായി വർത്തിച്ചതു്. അതുകൊണ്ടു് ഈ പർവ്വതം ''ശൂന്യഗിരി'' എന്ന പേരിൽ പ്രസിദ്ധമായി. കലിയുഗം വന്നാൽ ശൂന്യദേഹിയായ ജഗന്നാഥൻ തന്റെ നീലകന്ദരം വിട്ടു് ഈ ശൂന്യഗിരിയിൽ വന്നരുളും എന്നാണു് ജനവിശ്വാസം. ഏതോ നിരഞ്ജനദാസിന്റെ ഗ്രന്ഥമാലികകളിൽ ഈ കാര്യങ്ങളെല്ലാം എഴുതിവെച്ചിട്ടുണ്ടെന്നാണു് ആളുകൾ പറയുന്നതു്

നേരാണു് ജഗന്നാഥൻ കുറച്ചുകാലം ഈ ശൂന്യഗിരിയിൽ വന്നു താമസിച്ചിരുന്നു. ഖോർധാരാജാവു് പുരുഷോത്തമദേവിന്റെ ഇരുപത്തൊന്നാം അബ്ദത്തിലാണതു് സംഭവിച്ചതു്. മുഗൾസേനാപതി മക്രാംഖാൻ ഖോർധയെ ആക്രമിച്ചപ്പോൾ ജഗന്നാഥൻ പുരിയിൽനിന്നു് രക്ഷപ്പെടുന്നതുതടയാൻ അയാൾ ചിലികയുടെ മാർഗ്ഗത്തിൽ ജാഗരൂകരായ കാവൽക്കാരെ നിർത്തിയിരുന്നു. അതുകൊണ്ടു് പുരുഷോത്തമദേവ് ഈ പർവ്വതത്തിലേയ്ക്കാണു് വിഗ്രഹങ്ങൾ ഒളിപ്പിച്ചുകൊണ്ടു വന്നതു് ഇപ്പോഴും ആ മലയിലെ ഒരു ഗുഹയിൽ ജഗന്നാഥ

ൻേറയും ബലഭദ്രൻേറയും സുഭദ്രയുടേയും പീഠങ്ങളെപ്പോലെ തോന്നിക്കുന്ന മൂന്നു കല്ലുകൾ കിടക്കുന്നുണ്ടു്. അതുകൊണ്ടു് കൊല്ലംതോറും കാർത്തികപൗർണ്ണമിനാൾ ദൂരദേശങ്ങളിൽനിന്നു പോലും ഭക്തന്മാർ ദുർഗ്ഗമങ്ങളായ മലകളും കാടുകളും താണ്ടി വന്നെത്തി ആ ശൂന്യപീഠങ്ങളിൽ പൂജ നടത്തുന്നു. അന്നു് ശൂന്യഗിരിയുടെ അടിവാരം ജനസമുദ്രമായി മാറുന്നു. രണ നദീതീരത്തു് പാറക്കല്ലുകളുന്തിനില്ക്കുന്ന മണൽത്തിട്ടിലാണു് മേള ആഘോഷിക്കാറു്. ജഗന്നാഥേശ്വരൻെറ പ്രധാന കാവ ല്ക്കാരനെന്ന നിലയിൽ പുരുഷോത്തമദേവ മഹാരാജാവുതന്നെ വളരെ ദിവസങ്ങളോളം മററു പരിചാരകന്മാരോടൊപ്പം അവിടെവന്നു് താമസിച്ചിരുന്നു. അതിനിടയിൽ മക്രാംഖാൻ ഖോർധയെ ആക്രമിച്ചു കീഴടക്കി. പിന്നീടയാൾ ബാണ പൂരിനുനേരെ മുന്നേറാൻ തുടങ്ങി. അപ്പോൾ പുരുഷോത്തമ ദേവ് പിറകിൽനിന്നാക്രമിച്ചു് മക്രാംഖാനെ പരാജയപ്പെ ടുത്തി. അതിൽപിന്നെ ജഗന്നാഥനെ അങ്ങോട്ടു കൊണ്ടു വന്നിട്ടില്ല. എന്നാലും ഖോർധയിലെ എത്രയോ രാജാക്ക ന്മാർ മുഗളാക്രമണകാലത്തു് അവിടെ അഭയം തേടിയിട്ടുണ്ടു്.

രാമചന്ദ്രദേവും തകീഖാൻെറ ആസന്നമായ ആക്രമണത്തെ പററിയുള്ള ആശങ്കമൂലം കുറച്ചു സേനാപതികളോടും സർദാർ മാരോടുമൊപ്പം അവിടെ അഭയം തേടിയിരിക്കയാണു്. യുദ്ധതന്ത്രത്തെ സംബന്ധിച്ചിടത്തോളം ആ സ്ഥലം തികച്ചും സുരക്ഷിതമായിരുന്നു. മാത്രമല്ല, നാട്ടുവാഴി പ്രഭുക്കളുമായി സമ്പർക്കം പുലർത്താൻ മററു സ്ഥലങ്ങളെ അപേക്ഷിച്ചു് കൂടുതൽ സൗകര്യം അവിടെയായിരുന്നു.

രാമചന്ദ്രദേവ് മറെറന്തോ ആലോചിച്ചെന്നപോലെ ആ ശൂന്യഗുഹയുടെ അടുത്തേയ്ക്കു് നടന്നെത്തി. ഗുഹാമുഖം തെക്കോ ട്ടായിരുന്നതിനാൽ മദ്ധ്യാഹ്നപ്രകാശത്തിൽ അതിൻെറ ഉൾ ഭാഗത്തു് വെളിച്ചമുണ്ടായിരുന്നു. ഗുഹയുടെ മുന്നിലൊരു പ്ലാവു് നില്ക്കുന്നുണ്ടു്. അതിൻെറ ഇലകൾക്കിടയിലൂടെ അരിച്ചിറ ങ്ങിയ പൌഷമാസത്തിലെ ഉച്ചവെയിൽ നിഴലും വെളിച്ചവും കൊണ്ടു് നിലത്തു് വിചിത്രമായ ചിത്രപ്പണികൾ ചെയ്തുവച്ചി

രിക്കുന്നു. ഗ്രഹസ്ഥകത്തു് വിഗ്രഹങ്ങളുടെ പീഠങ്ങളിൽ കഴിഞ്ഞ വർഷത്തെ പൂജാനിവേദ്യങ്ങളെന്ന നിലയിൽ ഭക്തന്മാർ വരച്ചുവെച്ച ചിത്രങ്ങളുണ്ടായിരുന്നു. എന്നിട്ടും പീഠങ്ങൾ ശൂന്യമായിത്തോന്നി. മുൻകാലങ്ങളിലെ നിരവധി ഉണങ്ങിയ ഇലകളും പൂക്കളും അവിടെ ചിന്നിച്ചിതറിക്കിടന്നു

ഞൊടിയിടയിൽ ശൂന്യമായ ആ അന്തരീക്ഷമാകെ അചിന്തനീയവും അവർണ്ണനീയവുമായ നിലയിൽ ഐശ്വര്യപൂർണ്ണമായി തോന്നി. അതു നോക്കിനിന്നു ആവേശംമൂലം രാമചന്ദ്രദേവിൻെറ ആലസ്യംബാധിച്ച കൺപോളകൾ അടയാൻ തുടങ്ങി. അദ്ദേഹത്തിൻെറ ഉടലാകെ പുതിയൊരു പുളകം അനുഭവപ്പെട്ടു.

താൻ മതംമാറിയ കാര്യം പെട്ടെന്നു് രാമചന്ദ്രദേവിനു് ഓർമ്മവന്നു. താൻ മതഭ്രഷ്ടനാണു്. ജഗന്നാഥൻെറ രത്നസിംഹാസനത്തിനടുത്തുനിന്നു് അകററിനിർത്തപ്പെട്ടവനാണു്

അതുകൊണ്ടു് അതിശക്തമായ ഔത്സുക്യം ഉണ്ടായിട്ടുപോലും അദ്ദേഹം ഗ്രഹസ്ഥകത്തേയ്ക്കു് കാലെടുത്തുവച്ചില്ല കണ്ണുകളടച്ചു് ആ പ്രാവിൻെറ ചുവട്ടിൽനിന്നു അദ്ദേഹത്തിൻെറ മനസ്സിലപ്പോൾ പ്രാർത്ഥനയുണ്ടായിരുന്നില്ല എന്തെങ്കിലും നേടാനുള്ള ആഗ്രഹവും മനസ്സിലുണ്ടായിരുന്നില്ല അടഞ്ഞ കണ്ണുകളിലെ ഇരുൾമൂടിയ വലയങ്ങളിലൂടെ തൻെറ ഹൃദയസിംഹാസനവും ഒഴിഞ്ഞുകിടക്കുന്നതു് അദ്ദേഹം നോക്കിക്കാണുകയായിരുന്നു. അതു ശൂന്യമായിക്കിടക്കുകയാണു് ഒരുപക്ഷേ ജീവിതത്തിലിനിയൊരിക്കലും ആ സിംഹാസനത്തിലെ ശൂന്യത നികത്തപ്പെടുകയില്ല

നാലുപാടും ഊഹിക്കാൻപോലുമാവാത്ത ശൂന്യത തളംകെട്ടിനിന്നിരുന്നു. മുകളിൽ മേഘശൂന്യമായ ആകാശത്തിൽ ശൂന്യത പരന്നുകിടക്കുന്നു. എള്ളിടപോലും അവിടെ അവശേഷിച്ചിട്ടില്ല പൌഷമാസത്തിലെ ഇലകൊഴിയുന്ന വൃക്ഷങ്ങളിൽ നിന്നു് കൂട്ടംകൂട്ടമായി ഇലകളുടെ രൂപത്തിൽ കൊഴിഞ്ഞുവീണുകൊണ്ടിരിക്കുന്നതും അതേ ശൂന്യതതന്നെയാണു്

എത്രനേരമാണ് അദ്ദേഹമിങ്ങനെ ആത്മവിസ്മൃതിയിൽ ആണ്ടുപോയതെന്നറിയില്ല മുള്ളനിറഞ്ഞ മുളങ്കാടുകളിലെ ഉണങ്ങിയ ഇലകളിൽ പതിയുന്ന മനുഷ്യരുടെ കാലൊച്ച യാണ് അദ്ദേഹത്തെ ഉണർത്തിയത്. അദ്ദേഹത്തിന്റെ കൈ സ്വയമേവ അരയിൽ തൂങ്ങിക്കിടക്കുന്ന വാളിൽ പിടിമുറുക്കി. ആ ശബ്ദം വരുന്ന സ്ഥലത്തേയ്ക്ക് അനക്കമില്ലാതെ അദ്ദേഹം സാവധാനം നടന്നു.

മാലിപഢാഗഢിലെ നരസിംഹവിശോയി കിതച്ചു കൊണ്ട് മുകളിലേയ്ക്കു കയറിവരികയാണ്. രാമചന്ദ്രദേവിനെ കണ്ടതും അദ്ദേഹം പറഞ്ഞു—"തകീഖാന്റെ പട്ടാളക്കാർ ശിശു പാലഗഢ് കീഴടക്കി ഇപ്പോൾ ധവളീഗഢിലേയ്ക്ക് മുന്നേറി ക്കൊണ്ടിരിക്കയാണ്. ബക്സി വേണുഭ്രമരവരൻ എങ്ങോ ഒളി ച്ചോടിയിരിക്കുന്നു. പൈക്ക്കളും കലാപത്തിനു് ആഹ്വാനം ചെയ്തിരിക്കുന്നു."

രാമചന്ദ്രദേവിന്റെ മുഖത്തെ മൃദുലരേഖകൾ പെട്ടെന്നു പരു ഷമായിത്തീർന്നു. മാംസപേശികൾ രൂക്ഷമായി. അദ്ദേഹം രൂക്ഷമായ സ്വരത്തിൽ ചോദിച്ചു—"ശിശുപാലഗഢിൽവച്ച് ബക്സി തകീഖാനെ ചെറുത്തില്ലേ?"

പൌഷമാസത്തിലെ തണുത്ത കാററടിക്കുമ്പോൾപോലും വിശോയി വിയർക്കുന്നുണ്ടായിരുന്നു. ഇടത്തുകൈകൊണ്ട് വിയർപ്പു തുടച്ചുകൊണ്ട് വിശോയി ആകുലസ്വരത്തിൽ പറഞ്ഞു—"ബക്സിയും അദ്ദേഹത്തിന്റെ പൈക്ക്കളും കലാ പത്തിനാഹ്വാനം ചെയ്തിരിക്കയാണ്, മഹാരാജ!" എന്നിട്ട് വിശോയി എല്ലാ കാര്യങ്ങളും വിസ്തരിച്ചുപറഞ്ഞു.

ആദ്യമൊന്നും തകീഖാന്റെ പട്ടാളക്കാർക്ക് ശിശുപാല ഗഢിന്റെ അതിർത്തിയിലേയ്ക്കുപോലും കാലെടുത്തുവയ്ക്കാൻ ധൈര്യമുണ്ടായിരുന്നില്ല. മുമ്പുകാലത്തു് എത്രയോ വലിയ വലിയ പരാക്രമികളായ സേനാധിപന്മാർ ശിശുപാല ഗഢിലെ പൈക്ക്കളുടെ മുമ്പിൽ തലകുനിച്ചിട്ടുണ്ട്. ഈ ശിശുപാലഗഢ് കാരണമാണ് കാലാപഹാഡിനു് ലിംഗ

രാജക്ഷേത്രം തൊടാൻപോലും കഴിയാതെ വന്നതു്. അതു കൊണ്ടു് തകീഖാന്റെ പട്ടാളക്കാർ പേടിച്ചുപേടിച്ചാണു് പതുക്കെപ്പതുക്കെ ശിശുപാലഗഢിലേയ്ക്കു് നീങ്ങിയിരുന്നതു്. മുള്ളനിറഞ്ഞ മുളങ്കാട്ടിൽനിന്നു് ശിശുപാലഗഢിലെ മണ്ണു കൊണ്ടുനിർമ്മിച്ച കോട്ടമതിലിന്റെ മുകൾഭാഗമല്ലാതെ മറെറാന്നും കാണില്ല. പക്ഷേ, കോട്ടമതിലിൽ അവരെ എതിർക്കാൻ ആയുധധാരിയായ ഒരൊററ പൈക്കു്പോലും ഉണ്ടായിരുന്നില്ല. ചെറുത്തുനിന്നിരുന്നുവെങ്കിൽ പ്രതിരോധ സേനയുടെ ശക്തിയെന്തെന്നു് അനുമാനിക്കാൻ കഴിയാതെ തകീഖാന്റെ കാലിടറുമായിരുന്നു. പക്ഷേ, അവിടെ അയാളെ എതിർക്കാൻ ഒരീച്ചപോലും ഉണ്ടായിരുന്നില്ല. മുളങ്കാടുകൾ കൊണ്ടു് ചുററപ്പെട്ട ശിശുപാലഗഢിലെ കോട്ടമതിൽ തകീ ഖാന്റെ ഹുങ്കിനെ അവിചലമായ മൗനംകൊണ്ടു് പരിഹസി ക്കയാണോ എന്നുതോന്നി. ഗംഗുവയിലെ വെള്ളത്തിൽ പ്രതി ഫലിച്ചിരുന്ന മുളങ്കാടുകളുടെ നിഴലുകൾ നിശ്ചലമായിരുന്നു. നേരിയൊരോളംപോലും അതിനെ ഇളക്കിയിരുന്നില്ല. ഇത്തര മൊരു സാഹചര്യത്തിൽ തകീഖാന്റെ സേനാധിപന്മാരെല്ലാം അകാരണമായൊരു ഭയംകൊണ്ടു് ഇതികർത്തവ്യതാമൂഢരായി നിന്നുപോയി. കോട്ടയിലേയ്ക്കു മുന്നേറാനവർക്കു് ധൈര്യമി ല്ലായിരുന്നു. അപ്പോഴാണു് തകീഖാൻ തന്റെ പീരങ്കിപ്പടയ്ക്കു് ഉണയുതിർക്കാൻ കല്പന നൽകിയതു്. ഒട്ടകവണ്ടികളിൽ കെട്ടി വലിച്ചുകൊണ്ടുവന്ന പീരങ്കികളിൽനിന്നു് തലങ്ങും വിലങ്ങും ഉണ്ടകളുതിർന്നുതുടങ്ങി. എന്നിട്ടും ശിശുപാലഗഢിൽ ജീവന്റെ യാതൊരുലക്ഷണവും കാണുന്നില്ല. ചെറുത്തുനില്പാനുള്ള ശ്രമ ത്തിന്റെ നേരിയ സൂചനപോലും അവിടെക്കണ്ടില്ല.

പട്ടാളക്കാർ കോട്ടയ്ക്കുചുററും ഒരു കിടങ്ങുപോലെ കിടന്നി രുന്ന ഗംഗുവനദി മുറിച്ചു കടന്നപ്പോഴും വില്ലാളികളിൽനിന്നു് അമ്പുകളൊന്നും വർഷിച്ചുകണ്ടില്ല. ശിശുപാലഗഢിലെ സിംഹദ്വാരം തുറന്നുകിടന്നിരുന്നു. പട്ടാളക്കാർ "അല്ലാഹോ അക്ബർ" എന്നാർത്തുവിളിച്ചുകൊണ്ടു് മലവെള്ളംപോലെ കോട്ടയ്ക്കുള്ളിലേയ്ക്കു തള്ളിക്കയറി. മുളങ്കാട്ടിൽനിന്നു് കോട്ടയ്ക്കു

കത്തെ പല കെട്ടിടങ്ങളിലേയ്ക്കും തീ പടൎന്നുപിടിച്ചിരുന്നു. പുകയും മുളങ്കമ്പുകൾ പൊട്ടുന്ന ശബ്ദവുമല്ലാതെ കോട്ടയ്ക്കകത്തു് മററു് അനക്കങ്ങളൊന്നുമില്ല. വളരെ മുമ്പുതന്നെ ബക്‌സി വേണുഭ്രമരവരൻ പൈക്കുകളേയുംകൂട്ടി കോട്ടവിട്ടു പോയിരുന്നു.

വിശോയി പറഞ്ഞു—"ധവുളീഗഡും നഷ്ടപ്പെട്ടതായി കരുതണം. അതിനുശേഷം രഥിപൂർ; രഥിപൂർ കഴിഞ്ഞാൽപിന്നെ ഖോർധ അടുത്തായി."

രാമചന്ദ്രദേവ് സ്വപ്നത്തിലെന്നോണം സ്വഗതമായി പറഞ്ഞു—"അതിനുശേഷം ഖോർധ് പിടിച്ചടക്കി തകീഖാൻ പിപിലിയിലൂടെ പുരിയിലേയ്ക്കു മുന്നേറും."

ബക്‌സി വേണുഭ്രമരവരൻ ഇങ്ങനെ ചെറുത്തുനില്ക്കുക പോലുംചെയ്യാതെ ശിശുപാലഗഡ് വിട്ടു് ഓടിപ്പോകുമെന്നു് രാമചന്ദ്രദേവ് സ്വപ്നത്തിൽപോലും കരുതിയിരുന്നില്ല. രാമചന്ദ്രദേവ് കരുതിയതിതായിരുന്നു: 'ബക്‌സി മരിച്ചാലും ഗുണമാണു്, ജീവിച്ചാലും ഗുണമാണു്. രക്ഷപ്പെട്ടാൽ സന്ധിക്കുള്ള ഒരു ഉപാധിയെന്ന നിലയിൽ ബക്‌സിയുടെ കൊയ്തെടുത്ത തലയാണു് തകീഖാൻ ആവശ്യപ്പെടുക മരിച്ചാലോ, നന്ദികെട്ടൊരു വിശ്വാസവഞ്ചകന്റെ അതിർകവിഞ്ഞ അധികാരമോഹത്തിൽനിന്നു് ഖോർധയ്ക്കു് മോചനംകിട്ടും. അതിനുശേഷം ധവുളീഗഡ്! പിന്നെ രഥിപൂർ! അങ്ങനെ ഓരോ താഴ്‌വരയിലുംവച്ചു് ചെറുത്തുനില്പിനെ നേരിട്ടുകൊണ്ടു നീങ്ങുന്ന തകീഖാനെ രാമചന്ദ്രദേവ് പിന്നിൽനിന്നാക്രമിക്കും.'

പക്ഷേ, ബക്‌സിയുടെ വഞ്ചനമൂലം ഈ പദ്ധതികളെല്ലാം മണൽകോട്ടകൾപോലെ ക്ഷണംനേരംകൊണ്ടു തകൎന്നു തരിപ്പണമായി. ഇങ്ങനെ സംഭവിക്കുമെന്ന നേരിയ ആശങ്കപോലും രാമചന്ദ്രദേവിന്റെ മനസ്സിലുണ്ടായിരുന്നില്ല

രാമചന്ദ്രദേവ് പറഞ്ഞു—"ഇവിടെ ഇനിയും കാത്തിരിക്കുന്നതിലൎത്ഥമില്ല. ഖോർധയിലേയ്ക്കുതന്നെ പോകാം. വരാനുള്ളതു വന്നേ പററൂ!"

പവ്വതത്തിനടുത്തൊരു പ്ലാശുമരത്തിലായിരുന്നു രാമചന്ദ്ര ദേവ് തന്റെ കുതിരയെ കെട്ടിയിരുന്നത്. അദ്ദേഹം ഉറച്ച കാൽവെപ്പോടെ അങ്ങോട്ടുനടന്നു.

ശിശുപാലഗഡിൽനിന്നു് നാലുനാഴികദൂരെ തെക്കുപടിഞ്ഞാറു ഭാഗത്താണു് സർദേയീപൂർ ഗ്രാമം കിടക്കുന്നതു് ജഗന്നാഥിലേയ്ക്കുള്ള നിരത്തുവക്കത്തു് ദയാനദിയുടെ തീരത്തു് സ്ഥിതിചെയ്യുന്നതിനാൽ ഈ ഗ്രാമം ജഗന്നാഥിലേയ്ക്കു വരുന്ന തീർത്ഥാടകരുടെ ഒരു പ്രധാന താവളമാണു്. കൊല്ലം മുഴുവൻ ഇവിടെയുള്ള സത്രങ്ങളിൽ തീർത്ഥാടകരുടെ തിരക്കായിരിക്കും. ഗ്രാമവീഥിയിലൂടെ കുതിരകരം, പല്ലക്കുകരം, തോരണം തൂക്കിയ കാളവണ്ടികരം എല്ലാം നിരന്തരം പോയിക്കൊണ്ടിരിക്കുന്നതുകാണാം. പക്ഷേ, ജനനിബിഡമായിരുന്ന ആ ഗ്രാമം അന്നു് തികച്ചും നിർജ്ജനവും പരിത്യക്തവുമായി കിടക്കുകയാണു്. ഗ്രാമവാസികരം സ്വന്തം ജീവനും മാനവും രക്ഷിക്കാൻവേണ്ടി ഗ്രാമത്തെ ഗഹനമായ നിശ്ശബ്ദതയിലുപേക്ഷിച്ചു പോയിരിക്കയാണു്. ഗ്രാമവീഥിയിലിപ്പോരം കന്നുകാലികളല്ലാതെ മററാരുമില്ല. പശുക്കളും പശുക്കുട്ടികളും അമൂർത്തമായ ഏതോ ഭയംകൊണ്ടെന്നോണം പുല്ലുമണത്തു പോകുന്നേയുള്ളൂ; കടിച്ചുനോക്കുന്നുപോലുമില്ല. അവ മണ്ണുമണത്തു നോക്കിക്കൊണ്ടു്, നിശ്ശബ്ദമായ നിഴൽപോലെ, അങ്ങുമിങ്ങും അലഞ്ഞുനടക്കുകയാണു്. ആലകളിൽനിന്നു് അഴിച്ചുവിട്ടിട്ടില്ലാത്ത പശുക്കളുടേയും കുട്ടികളുടേയും ആക്രന്ദനമല്ലാതെ മറെറാരു ശബ്ദവും കേരംക്കാനില്ല. വിരക്തവും പരിത്യക്തവും ബോധശൂന്യവുമായ ആ ചുററുപാടിൽ പൌഷമാസത്തിലെ ശീതക്കാററു് നൈരാശ്യത്തിന്റെ അവസാനത്തെ തുലികചലിപ്പിക്കുന്നപോലെ തോന്നി.

സർദേയീപൂർ ഗ്രാമം കഴിഞ്ഞാൽപിന്നെ ധവുളി ഗ്രാമമായി. ദയാനദിയിലെ നിർദ്ദയമായ വെള്ളപ്പൊക്കം, നിഷ്ഠുരമായ കൊടുങ്കാററു്, ദാരിദ്ര്യം ഇവയുടെയെല്ലാംകൂടിയുള്ള ആഞ്ഞടിമൂലം അവിടത്തെ ചില വീടുകരം പൊളിഞ്ഞുവീണു് മണ്ണടിയാറായി നില്ക്കുകയാണു് ചീഞ്ഞളിഞ്ഞ ഒന്നുരണ്ടു്

മുളങ്കാലുകളുടെ ബലത്തിന്മേൽ തൂങ്ങിക്കിടക്കുകയാണവ. മഴ കൊണ്ടു് വീടുകളുടെ പുറന്തിണ്ണകളിലവിടവിടെയായി മണ്ണു് ഒലിച്ചുപോയി മടവീണിരിക്കുന്നു. അതിന്മേൽ പുതുതായി മണ്ണുതേയ്ക്കാൻപോലും സാധിച്ചിട്ടില്ല. അതിനു സമയം കിട്ടിയിട്ടില്ല. മണ്ണും ചാണകവും കിട്ടാൻ വിഷമമുള്ള സാധനങ്ങളല്ല. പക്ഷേ ആർക്കും അതിൽ താല്പര്യമുണ്ടായിരുന്നില്ല. അങ്ങനെ ഈ ഗ്രാമവും മുഗൾസൈനികരെ പേടിച്ചു് സർദേയീപൂർപോലെ വിജനമായിക്കിടക്കുകയാണു് ധവുളീ ഗ്രാമം ധവുളിഗിരിയുടെ അടിവാരത്തിലാണു് ആ മലയും കാട്ടുപൊന്തകളില്ലാത്ത പാറമൂടിയ വെളിമ്പ്രദേശമാണു് പക്ഷേ, അതിന്റെ അടിവാരത്തു് മുളയും ചൂരലുംകൊണ്ടു നിറഞ്ഞ ഇടതൂർന്ന കാടാണു്. അതിനിടയിലൂടെ ധവുളിഗിരിയിലെ ധവളേശ്വരക്ഷേത്രത്തിലേയ്ക്കു് ഒരു ഒററയടിപ്പാത പാമ്പിനെപ്പോലെ വളഞ്ഞുപുളഞ്ഞു പോകുന്നുണ്ടു്.

ധവുളിഗിരിയുടെ തെക്കുഭാഗത്തു് അശ്വത്ഥാമാ മലയാണു്. രണ്ടു മലകളുടേയും ഇടയിൽ കൊടുംകാടാണു്. അശ്വത്ഥാമാമലയിൽ അശോകചക്രവർത്തിയുടെ നിരവധി ശിലാലിഖിതങ്ങളുണ്ടു് പക്ഷേ, ആളുകൾ പറയുന്നതു് ത്രികാലജ്ഞാനിയായ ഏതോ മഹാപുരുഷൻ എഴുതിവച്ച ലിപികളാണതെന്നാണു് കലിയുഗാവസാനത്തിലേ ആളുകൾക്കു് കല്ലിലെഴുതിയ ആ ഭാഷ വായിക്കാനും മനസ്സിലാക്കാനും കഴിയൂ അതിനുശേഷം സത്യയുഗംവരും എല്ലാവരും ആ സത്യയുഗത്തിൽ പ്രതീക്ഷയർപ്പിച്ചിരിക്കയാണു്...........ഇതു് കലിയുഗമാണു്–ഭയങ്കരമായ കലിയുഗം

ഖോർധയുടെ അതിർത്തിയിലായിരുന്നു ധവുളീഗഡ്. തന്ത്രപരമായി അതിനുള്ള പ്രാധാന്യവും അതുതന്നെയാണു്. ഭോയി രാമചന്ദ്രദേവിന്റെ കാലത്തു് ഖോർധയ്ക്കുചുററും നിർമ്മിച്ച നിരവധി കോട്ടകളിലൊന്നായിരുന്നു ധവുളീഗഡ്. ചുട്ട ചിമ്മിനിക്കട്ടകൾ കൊണ്ടാണീകോട്ട നിർമ്മിച്ചതു്. അതുകൊണ്ടു് അതിന്റെ വാസ്തുശില്പത്തിൽ എടുത്തുപറയാനുള്ള പ്രത്യേകതകളൊന്നുമുണ്ടായിരുന്നില്ല. അഞ്ഞൂറു കുതിരപ്പടയാളികളും

രണ്ടായിരത്തോളം കാലാൾപ്പടയുമാണവിടെയുണ്ടായിരുന്നതു് നവധനസാമന്തറായ് ആയിരുന്ന ദുർഗ്ഗപതി. ബക്സിയുടെ പ്രലോഭനത്തിൽപെട്ടു് ശിശുപാലഗഢ് പോലെതന്നെ ഈ കോട്ടയേയും കൈയൊഴിച്ചു് നവധനനും സൈനികരും എങ്ങോ പൊയ്ക്കളഞ്ഞു.

ധവളഗിരിയുടേയും അശ്വത്ഥാമാ മലയുടേയും നടുക്കുള്ള ഇടുങ്ങിയ ഉപത്യക ഇടതൂർന്ന കാടുകളെക്കൊണ്ടു് നിറഞ്ഞതാണു്. ശരിതന്നെ. അതിന്റെ നടുക്കാണു് ധവളഗഢിലെ പരദേവതയായ മഹിഷാസുരമർദ്ദിനിയുടെ പുരാതനക്ഷേത്രം നില്ക്കുന്നതു്. ഖോർധയിലെ രാജാക്കന്മാരെല്ലാം വിഷ്ണുഭക്തരായിരുന്നു. എന്നാലും രജസംക്രാന്തിക്കും ദസറയ്ക്കും, അവരും അവിടെ പൂജകഴിക്കാനെത്തിയിരുന്നു. ഇടയ്ക്കൊക്കെ ദേവിക്കു് നരബലിയും നടത്താറുണ്ടെന്ന അടിസ്ഥാനരഹിതമായൊരു ഭയം ആളുകൾക്കിടയിലുണ്ടായിരുന്നു. അതുകൊണ്ടു് സർദേയീപൂർ ഗ്രാമത്തിലെ പൂജാരികളും സേവകന്മാരുമല്ലാതെ മററാരും ഭയംകൊണ്ടു് ആ ക്ഷേത്രത്തിലേയ്ക്കു് പോകാറില്ല. ഇടതൂർന്നുനില്ക്കുന്ന ചൂരൽക്കാടുകളും മുളങ്കാടുകളുംകൊണ്ടു് ചുററപ്പെട്ടിരിക്കമൂലം ക്ഷേത്രം പെട്ടെന്നാരുടേയും ദൃഷ്ടിയിൽപ്പെട്ടിരുന്നില്ല.

തകീഖാൻ ശിശുപാലഗഢ് മുഴുവൻ ചുട്ടെരിച്ചു് പട്ടാളക്കാരോടൊത്തു് ധവളഗഢിലേയ്ക്കു മുന്നേറുന്നസമയത്തു്, ബക്സി ജഗബന്ധുഭ്രമരവരൻ ആ ക്ഷേത്രത്തിൽ ഒളിച്ചിരുന്നു് അഭീഷ്ടസിദ്ധിക്കവേണ്ടി പൂജനടത്തുകയായിരുന്നു. ഒരു മനുഷ്യത്തലയോട്ടിയിൽ വിളക്കുകൊളുത്തിവച്ചിരുന്നു. അതിന്റെ വിളറിയ വെളിച്ചത്തിൽ ദേവി ഭീകരരൂപിണിയായി കാണപ്പെട്ടു.

മണ്ഡപത്തിന്റെ ചുവട്ടിലുള്ള യൂപംമങ്ങിയ വെളിച്ചത്തിൽ രക്താഭിഷിക്തമായി തോന്നി. കഴിഞ്ഞകാലത്തെ എണ്ണമററ ബലികൾമൂലം ആ യൂപം രക്താഭമായിത്തീർന്നിരുന്നു. കുശാസനത്തിലിരുന്നു് ദേവീപൂജകനായ താന്ത്രികൻ ഗോവിന്ദ

ബ്രഹ്മചാരി മന്ത്രംചൊല്ലിക്കൊണ്ടു് ഹോമം ചെയ്യുകയാണു്. ഗോവിന്ദബ്രഹ്മചാരി വൃദ്ധനായിരുന്നു. അയാളുടെ മുഖത്തെ സ്വാഭാവികമായ തവിട്ടുനിറത്തിൽ ഹോമാഗ്നിയുടെ തീക്ഷ്ണമായ പ്രകാശം പതിക്കുമ്പോൾ മുഖം വിവർണ്ണമായി തോന്നി മുഖത്തു മുഴച്ചുനിന്ന ഞരമ്പുകളും പുറത്തേക്കുന്തി നില്ക്കുന്ന എല്ലുകളും അയാളുടെ മുഖം ഒരു തലയോട്ടിയെപ്പോലെ തോന്നിച്ചു. ചുക്കിച്ചുളിഞ്ഞ ശോഷിച്ചമാറിൽ കഴുത്തുമുതൽ നാഭിവരെ ഒരു രുദ്രാക്ഷമാല തൂങ്ങിക്കിടന്നിരുന്നു. അയാളുടെ വലത്തുഭാഗത്തു് ഒരു കുശാസനത്തിൽ ബക്സി വേണുരുദ്രവരൻ ഇരിക്കുന്നുണ്ടു്. അദ്ദേഹം മന്ത്രംചൊല്ലുകയായിരുന്നു. ദീപപ്രകാശത്തിൽ മൊട്ടത്തലയും, നെററിത്തടവും, തടിച്ച പുരികങ്ങളും എല്ലാംകൂടി അയാളുടെ മുഖം നിർജ്ജീവമാണെന്നു തോന്നിച്ചു. അയാൾ നിശ്ചലനായി ഇരിക്കുകയാണു് ബീജമന്ത്രം ജപിക്കുമ്പോൾ അയാളുടെ തടിച്ച ചുണ്ടുകൾ വിറയ്ക്കുന്നുണ്ടായിരുന്നു. ജീവനുണ്ടെന്നതിനുള്ള ഒരേയൊരു സൂചന അതുമാത്രമായിരുന്നു.

ക്ഷേത്രത്തിനകത്തു് പെട്ടെന്നൊരു നിഴൽ പതിച്ചപ്പോൾ ബക്സി പതുക്കെ കണ്ണുതുറന്നു ശ്രീകോവിലിനുതാഴെ വാതില്ക്കലേക്കുനോക്കി അവിടെ കൃഷ്ണനരീന്ദ്രനും അയാളുടെ പിന്നിൽ നവധനസാമന്തറായിയും നില്ക്കുന്നുണ്ടായിരുന്നു. അവരെക്കണ്ടു് ഇരിപ്പിടത്തിൽനിന്നെഴുന്നേററു് പരിഭ്രാന്തനായി ബക്സി പുറത്തേയ്ക്കുവന്നു. ആശങ്കാകുലമായ സ്വരത്തിൽ അവരുടെ ആഗമനകാരണം അന്വേഷിച്ചു.

കൃഷ്ണനരീന്ദ്രൻ പറഞ്ഞു–"രഥിപൂരിലെ പൈക്ക്കളും നമ്മോടൊപ്പം ചേർന്നിരിക്കുന്നു. അവിടേയും തകീഖാനെ ചെറുക്കാൻ ആരുമുണ്ടാവില്ല ഭീതർഗഡ കൊട്ടാരംവിട്ടു് രാജാവു് എങ്ങോട്ടോ പോയിരിക്കയാണു് " ഈ വാർത്തയുമായാണു് നവധനസാമന്തറായ് വന്നിട്ടുള്ളതു്

ആഹ്ലാദഭരിതനായി ബക്സി ചോദിച്ചു–"അപ്പോൾ രാജാവു് ഭീതർഗഡ് വിട്ടുപോയ വാർത്ത സത്യമാണല്ലേ? ഖോർധയിലെ പൈക്ക്കളും നമ്മോടൊപ്പം ചേർന്നുവോ?"

നവധനൻ പറഞ്ഞു: "ഞാൻ ഖോർധയിൽനിന്നു് കാട്ടുവഴിയിലൂടെ നേരെ വന്നതാണു്. ഭീതർഗഢ് കൊട്ടാരത്തിൽ രാജാവില്ല. ഖോർധയിലെ നിരത്തുകൾ വിജനമാണു്."

ബക്സി ആവേശപൂർവ്വം "ജയ് മാ ഭവാനി" എന്നാർത്തുവിളിച്ചു. എന്നിട്ട പറഞ്ഞു—"ഇതാണു നമ്മുടെ സുവർണ്ണാവസരം. ഖോർധാ സിംഹാസനം ഒഴിഞ്ഞുകിടക്കുകയാണു്. നമ്മളിപ്പോൾചെന്നു് ഖോർധാ സിംഹാസനം പിടിച്ചടക്കിയാൽ തകീഖാൻ എത്തുമ്പോൾ ഏതെങ്കിലും വ്യവസ്ഥയിൽ സന്ധിചെയ്യാം. എന്നാൽപിന്നെ ഖോർധാസിംഹാസനം എൻെറ പിടിയിലാവും. തകീഖാൻെറ കൈകൊണ്ടു് രാജാവു് കൊല്ലപ്പെട്ടില്ലെങ്കിൽപോലും സിംഹാസനത്തിൽനിന്നു് നിഷ്കാസിതനാവും, തീർച്ച."

സംഗതി മോശമല്ലെന്നു് കൃഷ്ണനരീന്ദ്രനും നവധനനും തോന്നി. രാജതന്ത്രത്തിൻേറയും കൂടനീതിയുടേയും കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾ ഇവിടെ ഈ കാട്ടിലൊളിച്ചിരിക്കുന്നതിനേക്കാൾ എത്രയോ ഗുണപ്രദമാണു് ഭീതർഗഢ് കൊട്ടാരത്തിൽ തകീഖാനെ സ്വാഗതംചെയ്യാനുള്ള ഒരുക്കങ്ങൾ ചെയ്യുന്നതു്.

കൃഷ്ണനരീന്ദ്രൻ പറഞ്ഞു—"എന്നാൽപിന്നെ ഇനിയും വൈകിക്കുന്നതെന്തിനാണു്? തകീഖാൻെറ പട്ടാളക്കാരിപ്പോൾ സർദേയീപൂർവരെ എത്തിയിട്ടുണ്ടാകും. നാം ഇപ്പോൾതന്നെ ഖോർധയിലേയ്ക്കു പുറപ്പെടണം. ഇതുപോലൊരവസരം ഇനി കിട്ടാനെളുപ്പമല്ല."

കൃഷ്ണനരീന്ദ്രൻ പറഞ്ഞുതീന്നില്ല. അപ്പോഴേയ്ക്കും തലയോട്ടിയിൽ കത്തിക്കൊണ്ടിരുന്ന ദീപനാളം അകത്തേയ്ക്കു് ആളിക്കത്തിയതുകൊണ്ടുണ്ടായ അത്യധികമായ ചൂടുകാരണം തലയോടു് ഉച്ചൈസ്തരമായ ശബ്ദത്തോടെ പൊട്ടിത്തെറിച്ചു. പൂജയ്ക്കെന്തോ തകരാറു പററിയിരിക്കുന്നു, തീർച്ച—ഗോവിന്ദബ്രഹ്മചാരി കരുതി. പക്ഷേ, അദ്ദേഹം അതു പുറത്തുപറഞ്ഞില്ല. ആ തലയോട്ടിയുടെ അവശിഷ്ടത്തിൽ മറെറാരു വിളക്ക

കൊളുത്തി അദ്ദേഹം വീണ്ടും മന്ത്രംചൊല്ലാനിരുന്നു. തല യോട്ടി പൊട്ടിത്തെറിച്ച ശബ്ദംകേട്ട് ബക്സി അകത്തേയ്ക്കു വന്നു. അയാളുടെ പിറകേ കൃഷ്ണനരീന്ദ്രനും നവധനനും അകത്തുകടന്നു.

അന്നേരം ദേവിയുടെ കിരീടത്തിൽനിന്ന് ചെമ്പകപ്പൂ താഴെ വീണു. നവധനൻ അതെടുത്തു തലയിൽവച്ചുകൊണ്ടു പറഞ്ഞു:— "ദേവി സന്തുഷ്ടയായിരിക്കുന്നു. അല്ലെങ്കിൽ ഈ പൂവ് താഴെ വീഴുമായിരുന്നില്ല. ബക്സിസാമന്തിന് ഖോർധാ സിംഹാസനം ലഭിച്ചുകഴിഞ്ഞതായി കരുതണം. സംശയ മില്ല."

ബക്സി ദേവിയെ സാഷ്ടാംഗം നമസ്കരിച്ചു. അഭീഷ്ടം സാധിച്ചാൽ താൻ ദേവിക്ക് നരബലി നൽകാമെന്ന് വഴി പാടുനേർന്നു.

ഗോവിന്ദബ്രഹ്മചാരി കണ്ണുതുറന്ന് ആദ്യം ദേവിയുടെ നേരേയും പിന്നെ ബക്സിയുടെനേരേയും നോക്കി. വീണ്ടും മന്ത്രോച്ചാരണത്തോടെ ഹോമം ചെയ്യാൻതുടങ്ങി.

ബക്സിയും കൂട്ടാളികളും വീണ്ടുമൊരിക്കൽക്കൂടി ദേവിയെ സാഷ്ടാംഗം നമസ്കരിച്ച് പുറത്തേയ്ക്കുപോയി

അവർ ഖോർധയിലെ ഭീതർഗഢ് കൊട്ടാരത്തിലെത്തിയ പ്പോൾ കൊട്ടാരം പൂർണ്ണമായും ഉപേക്ഷിക്കപ്പെട്ടപോലെ തോന്നി. തകീഖാൻ അപ്പോൾ ധവളീഗഢ് പിടിച്ചടക്കി രഥിപൂരിൽ താവളമടിച്ചിരിക്കയായിരുന്നു. ഖോർധയിലെ നിരത്തുകൾ വിജനങ്ങളായിരുന്നു. മുഗളാക്രമണം ഭയപ്പെട്ട് ആളുകൾ ഖംഡപഡാ, നയാഗഢ്, രണപൂർ മുതലായ സ്ഥല ങ്ങളിലെ കാടുകളിലേയ്ക്ക് ഓടിപ്പോയിരിക്കയാണ്

തകീഖാൻ ഖോർധ കീഴടക്കിയാൽതന്നെ അത് ഖോർധ യുടെ ജഡം മാത്രമായിരിക്കും. ഖോർധയുടെ ആത്മാവിനെ കീഴടക്കാൻ അയാൾക്കാവില്ല. പണ്ടും ഇത്തരം സംഭവങ്ങൾ കൂടെക്കൂടെ ഉണ്ടായിട്ടുണ്ട്. ഇപ്പോൾ അതുതന്നെ ആവർത്തി

ക്കപ്പെടുകയാണ്. ഖോർധയിലെ ജനങ്ങൾ ഇത്തരം പരിതഃസ്ഥിതികൾ കണ്ടു് പരിചയിച്ചവരാണ്

ബക്സിപ്രഭൃതികൾ കോട്ട കീഴടക്കാനെന്ന ഭാവത്തോടെ ഭീതർഗഢിലെ സിംഹദ്വാരത്തിനു മുമ്പിൽ കുതിരപ്പുറത്തു നിന്നിറങ്ങി. സിംഹദ്വാരത്തിൻെറ ഓടുകൊണ്ടു നിർമ്മിച്ച വാതിലിൽ ഒന്നിടിച്ചപ്പോഴേയ്ക്കും അതു് ഉള്ളിൽനിന്നു് തുറന്നു.

ഗർജ്ജിച്ചുകൊണ്ടു് ബക്സി അകത്തേയ്ക്കു കടന്നതും ഏതോ അണിയറയിൽനിന്നെന്നോണം രാമചന്ദ്രദേവ് വിശന്ന വ്യാഘ്രത്തെപ്പോലെ അയാളുടെ മേൽ ചാടിവീണതും ഒരുമിച്ചായിരുന്നു. രാമചന്ദ്രദേവ് ഗൗരവസ്വരത്തിൽ കല്പിച്ചു—''ഇവരെ തടവുകാരാക്കി ഇരുട്ടറയിൽ പൂട്ടിയിടൂ!''

അപ്പോഴേയ്ക്കും രാമചന്ദ്രദേവിൻെറ പൈക്ക്കൾ ഉറുമ്പുകളെ പോലെ വന്നു് അവരെയെല്ലാം വളഞ്ഞുകഴിഞ്ഞിരുന്നു.

ധവ്വളീഗഢിലെ ജീർണ്ണിച്ച കോട്ടമതിലുകൾ അകാരണമായി അഹങ്കാരംകൊണ്ടു് തവിടുപൊടിയാക്കി തകീഖാൻ രഥിപൂരിൽ ഗർവ്വോടെ ഇരിക്കുകയായിരുന്നു. രഥിപൂരിൽ അയ്യായിരം കുതിരപ്പടയാളികളും പതിനായിരം പൈക്ക്കളുമാണുള്ളതു്. ഖോർധയിലെ ഭീതർഗഢ് കൊട്ടാരമായിരുന്നു രാജാക്കന്മാരുടെ താമസസ്ഥലമെങ്കിലും ഖോർധയിലെ തന്ത്രപ്രധാനമായ യുദ്ധകേന്ദ്രം രഥിപൂരായിരുന്നു. അവിടെവച്ചാണ് ഖോർധാരാജാവുമായി അവസാനത്തെ യുദ്ധം നടത്തേണ്ടതു് അതിനു തയ്യാറെടുത്തു വന്നതായിരുന്നു തകീഖാൻ.

പക്ഷേ, ഖോർധാരാജാവിൻെറ പൈക്ക്കൾ ശിശുപാൽഗഢും ധവ്വളീഗഢുംപോലെ രഥിപൂരും കൈയൊഴിച്ചു പോയിരിക്കയാണെന്നു് ചാരന്മാർ മുഖേന വിവരം ലഭിച്ചു. കോട്ടയിപ്പോൾ വിജനമാണ്. ഈ വിവരംകേട്ടു് പെട്ടെന്നു തകീഖാനതു് വിശ്വസിക്കാൻ കഴിഞ്ഞില്ല. മാനസിംഹൻെറ കാലംതൊട്ടിന്നേവരേ നൂററമ്പതുകൊല്ലത്തോളം മുഗൾസേനയുമായി നിരന്തരം ഏററുമുട്ടി അവരെ പരാജയപ്പെടുത്തിയ ഖോർധയിലെ പൈക്ക്കൾ ഇപ്പോൾ ചെറുത്തുനില്ക്കുക

പോലും ചെയ്യാതെ സ്വമേധയാ കോട്ടകളായ കോട്ടകളൊക്കെ കൈയൊഴിച്ചുപോകുമെന്ന് സ്വപ്നത്തിൽപോലും തകീഖാൻ കരുതിയിരുന്നില്ല.

അതുകൊണ്ട് രഥിപൂരിനു സമീപമെത്തിയപ്പോൾ നേരിട്ടുള്ള ആക്രമണം ഭയന്ന് അയാൾ മുന്നോട്ട നീങ്ങിയിരുന്നില്ല. അയാളൊരു മാന്തോപ്പിൽ താവളമടിച്ച് ഒരുദിവസം കഴിച്ചുകൂട്ടി. എന്നിട്ടും രഥിപൂരിൽനിന്ന് ചെറുത്തുനില്പിന്റെ യാതൊരു സൂചനയുമില്ല.

രഥിപൂർഗഢിലെ പുറത്തെ കോട്ടമതിൽ അപ്പോഴും വിജൃംഭിതമായ ചങ്കുറപ്പിന്റെ പ്രതിരൂപംപോലെ അചഞ്ചലമായ ആത്മാഭിമാനത്തോടെ തലയുയർത്തിനിന്നു. തകീഖാന്റെ നിർദ്ദേശമനുസരിച്ച് പീരങ്കിപ്പടയാളികൾ മതിലിനുനേരെ ഉണ്ടയുതിർത്തിരുന്നു. എന്നിട്ടും ചെറുത്തുനില്പിന്റെ യാതൊരു സൂചനയും കിട്ടിയില്ല. കോട്ട ശൂന്യവും പരിത്യക്തവുമായിരുന്നു. പിന്നെ ആര് ചെറുത്തുനില്ക്കാൻ?

അധികാരപ്രമത്തതയുടെ ക്രുദ്ധമായ ശക്തിപ്രകടനത്തിനു മുമ്പിൽ പരാജിതരുടെ നിശ്ചലമായ മൗനത്തേക്കാളേറെ ഭടപ്പുണ്ടാക്കുന്നതും സഹനശക്തിയെ നശിപ്പിക്കുന്നതുമായി മറ്റൊന്നില്ല. രഥിപൂർഗഢിലെ മൂകമായ കോട്ടമതിലിന്മേൽ മുഗൾദ്രോഹിയായ ഹാഫിസ്കാദറുടെ വിജൃംഭിതമായ രൂപം സ്പഷ്ടമായി കാണുന്നപോലെ തകീഖാനു തോന്നി. കോട്ടയുടെ പുറംമതിലുകളെല്ലാം പീരങ്കികൊണ്ട് തകർത്തുകളയാൻ അയാൾ കല്പനകൊടുത്തു.

പീരങ്കികൾ ഗർജ്ജിക്കാൻ തുടങ്ങി. കോട്ടയുടെ വടക്കേ മതിൽ മണ്ണടിഞ്ഞു. പൊടിയും വെടിയുടെ പുകയുംകൂടി കുറച്ചുനേരത്തേയ്ക്ക് കോട്ടതന്നെ അദൃശ്യമായിപ്പോയി. അപ്പോഴേ കോട്ട യഥാർത്ഥത്തിൽ ശൂന്യമാണെന്ന് തകീഖാന് വിശ്വാസംവന്നുള്ളു. അദ്ദേഹം തന്റെ സൈന്യത്തോടൊപ്പം കോട്ടയ്ക്കുള്ളിൽ പ്രവേശിച്ചു.

"രാജാവ് ഭീതർഗഢ് കൊട്ടാരംവിട്ടൊഴിഞ്ഞുപോയി.

കൊട്ടാരം വിജനമായി കിടക്കുകയാണ്. "ഈ വാർത്തയുമായി തകീഖാന്റെ പ്രതിപുരുഷനായ ലോധുമിയാൻ എത്തി. ഇനിയിപ്പോൾ അദ്ധ്വാനിച്ച് ഖോർധയിൽ പോകുന്നതുകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്ന് അദ്ദേഹം ഉപദേശം നൽകി. അതുകൊണ്ട് ഖോർധയിലേയ്ക്കു നീങ്ങുന്നതിനുപകരം അവിടെത്തന്നെ തങ്ങി ഹാഫിസ്കാദറെ ജീവനോടേയോ അല്ലാതേയോ പിടിച്ചുകൊണ്ടുവരാൻവേണ്ടി തകീഖാൻ തന്റെ സേനാധിപന്മാരേയും സൈനികരേയും എല്ലായിടത്തേയ്ക്കും അയച്ചു. പക്ഷേ, എവിടെനിന്നും ഹാഫിസ് കാദറെപ്പററി വിവരംകിട്ടിയില്ല. ഗ്രാമങ്ങളായ ഗ്രാമങ്ങളൊക്കെ വിജനമായി കിടക്കുകയാണ്...........കോട്ടകളായ കോട്ടകളെല്ലാം പരിത്യക്തമായി കിടക്കുകയാണ്. വിജനമായ രാത്രിയിൽ വഴിയറിയാതെ അങ്ങുമിങ്ങും അലഞ്ഞുനടക്കുന്നതുപോലെ അവർ വെറുതെ അങ്ങുമിങ്ങും ചുററിനടന്ന് രഥിപൂരിലേയ്ക്കുതന്നെ തിരിച്ചുവന്നു.

അങ്ങനെയിരിക്കേ ഒരു ദിവസം തകീഖാൻ നിഷ്ഫലമായ ക്രോധംമൂലം വിറകൊള്ളുകയായിരുന്നു. അപ്പോഴാണ് ഒരു സൈനികൻ വന്നറിയിക്കുന്നത്, സ്വയം ഹാഫിസ്കാദർ തന്നെ തിരുമേനിയെ മുഖംകാണിക്കാൻ വന്നിരിക്കുന്നുവെന്ന്. തകീഖാന്റെ സേനാപതികളുടേയും ദർബാറികളുടേയുമെല്ലാം നിശ്ചലവും ക്ലാന്തവുമായ കണ്ണുകൾ പെട്ടെന്ന് ഏതോ ആവേശംകൊണ്ടെന്നപോലെ വെട്ടിത്തിളങ്ങി. ഹാഫിസ് കാദർക്കെന്തുശിക്ഷയാണ് നൽകുക എന്നറിയാനുള്ള ഉൽക്കണ്ഠയോടെ എല്ലാവരും കാത്തിരിക്കയാണ്. വിവരംകേട്ടപ്പോൾ തകീഖാന്, സ്വന്തം കാതുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല.

അന്നേരം രാമചന്ദ്രദേവ് അഥവാ ഹാഫിസ്കാദർ മദ്യലഹരിയിലാറാടി തകീഖാന്റെ മുന്നിൽ ആടിക്കുഴയുന്ന കാലടികളോടെവന്ന് യാതൊരു മുഖവുരയുംകൂടാതെ അയാളെ കെട്ടിപ്പിടിച്ചുകൊണ്ട് വിളിച്ചുപറഞ്ഞു—"ഞാൻ കുററക്കാരനാണ്, അപരാധിയാണ്. എനിക്കൊരിക്കലും മാപ്പുനൽക

രുതു്, തിരുമേനി! എന്റെ ബന്ധു, വലിയേട്ടൻ, ലോക സംരക്ഷകൻ, ചക്രവർത്തി തിരുമനസ്സിനോടു് ഞാൻ എത്രയോ തെററുചെയ്തിട്ടുണ്ടു്. അവിടുന്നു് എന്നെ കഴുവിലേററിയാലും ...........അതേ, എന്നെ കഴുവിലേററിയാലും!''

എന്താണു കാര്യമെന്നു് തകീഖാൻ അത്ഭുതപ്പെടുകയാണു്. രാമചന്ദ്രദേവ് അതേപോലെതന്നെ വിലപിക്കുകയാണു്–''അയ്യോ! റജിയാബീഗം, കഴുവിലേറുന്നതിനുമുമ്പു് നിന്നെയൊന്നു് കാണാൻപോലും കഴിഞ്ഞില്ലല്ലോ!''

രാമചന്ദ്രദേവ് തകീഖാനെ ഒളികണ്ണിട്ടുനോക്കി. തന്റെ നാടകീയമായ ഈ അടവു് തകീഖാനിൽ സ്വാധീനംചെലുത്താൻ തുടങ്ങുന്നതായി അദ്ദേഹത്തിനു മനസ്സിലായി. തകീഖാൻ വിഭ്രാന്തിയിലകപ്പെട്ടിരിക്കയാണു്. അദ്ദേഹം കൂടുതൽ ഉച്ചത്തിൽ വിലപിക്കാൻ തുടങ്ങി–''ഇനിയെന്തിനാണു് വൈകിക്കുന്നതു് തിരുമേനി? ഞാൻ ഹാഫിസ്കാദർതന്നെയാണു്. അങ്ങയുടെ കൊച്ചനുജൻ. ഇതാ, അങ്ങയുടെ മുമ്പിൽ ഹാജരായിരിക്കുന്നു. അങ്ങു് അങ്ങയുടെ കൈകൊണ്ടുതന്നെ എന്റെ കഴുത്തറക്കൂ. ഞാൻ മര്യാദകേടാണു് കാട്ടിയതു്. ഞാൻ കുററക്കാരനാണു്.''

തകീഖാൻ ഇതികർത്തവ്യതാമൂഢനായി രാമചന്ദ്രദേവിനെ പിടിച്ചിരുത്തി. എന്നിട്ടു പറഞ്ഞു—''സ്വബോധത്തോടെ സംസാരിക്കൂ, ഹാഫിസ്കാദർ!''

തന്റെ മരുന്നു് ശരിക്കും ഫലിച്ചിരിക്കുന്നുവെന്നു് രാമചന്ദ്രദേവിനു് മനസ്സിലായി. അദ്ദേഹം വീണ്ടും മത്തുപിടിച്ചപോലെ അഭിനയിച്ചുകൊണ്ടു് തന്റെ നെഞ്ചത്തടിച്ചുകൊണ്ടു പറഞ്ഞു–''എനിക്കു് ബോധവുമില്ല, ബോധക്കേടുമില്ല. തിരുമേനിയുടെ ഏതെങ്കിലും ഒരു ശത്രു ജീവനോടെ ഇരിക്കുന്നിടത്തോളം ഹാഫിസ്കാദറിനു് സ്വസ്ഥതയുണ്ടാവില്ല.''

തകീഖാൻ ആക്രോശിച്ചു–''ഹാഫിസ്കാദർ, പക്ഷേ, കുഴപ്പമിതാണു്. നിങ്ങളാണു് എന്റെ ഏററവും വലിയ ശത്രു. സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിൽവച്ചു് സിദ്ധനും പുണ്യവാളനുമായ ഗാജിസുൽത്താൻബേഗിനെ കൊന്നതാരാണു്?

രാമചന്ദ്രദേവ് നെഞ്ഞത്തടിച്ചുകൊണ്ടു പറഞ്ഞു—"ഇൻശാ അള്ളാ, സിദ്ധൻ ഗാജിസുൽത്താൻബേഗിന്റെ ആത്മാപ്പണം മൂലം സ്വർഗ്ഗത്തിൽ ഒരു രക്തസാക്ഷികൂടി വദ്ധിച്ചു. പക്ഷേ, നരകത്തിൽ ഒരൊററ ചെകുത്താൻപോലും കുറഞ്ഞിട്ടില്ല."

അവ്യക്തവും അനിശ്ചിതവുമായ ഇത്തരം ഉത്തരത്തിൽ നിന്നു് തകീഖാനു് യാതൊന്നും മനസ്സിലായില്ല. അതു കൊണ്ടു് ഇനിയെന്തു്, എങ്ങനെ ചോദിക്കണമെന്നറിയാതെ അദ്ദേഹം അമർഷത്തോടെ ചോദിച്ചു—"ചികാകോട്ടം സേനാ പതിയുടെഖജാനാകൊള്ളചെയ്തതാരാണു്? ആരാണതിനുത്തര വാദി? ഈ കൊള്ളയിലും കൊലപാതകത്തിലും നിങ്ങൾക്കു് കൈയില്ലായിരുന്നെങ്കിൽ ഈദ് ദിവസമെങ്കിലും നിശ്ചയ മായും നിങ്ങൾ കട്ടക്കിലെത്തുമായിരുന്നു. എന്തിനാണു് നിങ്ങൾ ഒളിച്ചിരുന്നതു്?"

ഈ സുവർണ്ണാവസരത്തിനുവേണ്ടി കാത്തിരിക്കയായിരുന്നു രാമചന്ദ്രദേവ്. കൊള്ളയെ സംബന്ധിച്ച കുററാരോപണം കേട്ടയുടനെതന്നെ അദ്ദേഹം നാടകീയമായി തന്റെ കീശയിൽ നിന്നു് ബക്സി വേണുഭ്രമരവരൻ ലളിതാമഹാദേയിയുടെ പേക്കെഴുതിയ കത്തു് പുറത്തെടുത്തു. അതു് തകീഖാന്റെ മുഖ ത്തിനുനേരെ വീശിക്കൊണ്ടു പറഞ്ഞു—"തിരുമേനീ, അവി ടുന്നു് ആശ്രിതവത്സലനാണു്, ദീനസംരക്ഷകനാണു്. കപ്പ ത്തുക കൊള്ളചെയ്തതിനു് അവിടുന്നു് എന്നെ കഴവിലേററി ക്കൊള്ളൂ. പക്ഷേ, ഏതൊരവിവേകിയായ ശത്രുവാണോ കൊള്ളനടത്തിയതു് ആ കൊള്ളക്കാരനും കഠിനമായ ശിക്ഷ കൊടുത്തേപററൂ. ഈ കത്തിൽ എല്ലാത്തിന്റേയും വ്യക്തമായ തെളിവുകളുണ്ടു്. ആരാണു് സംഖ്യ കൊള്ളയടിച്ചതു്, ആരാണു് ശത്രു, ആരാണു് മിത്രം......... ...എല്ലാം ഈ കത്തി ലുണ്ടു്."

ഈ മുഖവുരയോടെ രാമചന്ദ്രദേവ് വീണ്ടും കത്തെടുത്തു് തകീഖാന്റെ മുമ്പാകെ വീശിക്കൊണ്ടിരുന്നു. അതു് തകീ ഖാനെ കൂടുതൽ ഉൽക്കണ്ഠാവിവശനാക്കി. അയാൾ രാമചന്ദ്ര ദേവിന്റെ കൈയിൽനിന്നു് എഴുത്തു തട്ടിപ്പറിച്ചെടുത്തു. ഒറിയ

യിലാണു് കത്തെഴുതിയിരുന്നതു്. അതുകൊണ്ടു് വായിച്ചു മനസ്സിലാക്കാൻ തകീഖാനു കഴിഞ്ഞിരുന്നില്ല. ജാഗിർദാർ മുൻഷി അമീൻചന്ദ് ഒറീസ്സയിൽ താമസിച്ചു് ഒറിയാ ഭാഷയും ലിപിയും പഠിച്ചിരുന്നു. അതുകൊണ്ടു് തകീഖാൻെറ ദർബാറിൽ അദ്ദേഹത്തിനു് "ഖോജാമുൻഷി" എന്ന ബഹുമതി നൽകപ്പെട്ടിരുന്നു. തകീഖാൻ കത്തു് അമീൻചന്ദിൻെറനേരെ നീട്ടിക്കൊണ്ടു പറഞ്ഞു—"ഈ കത്തിലെന്താണെഴുതിയിരിക്കുന്നതു്? വായിച്ചുകേൾപ്പിക്കൂ, മുൻഷീ."

അമീൻചന്ദ് നിർത്തിനിർത്തി ഓരോ അക്ഷരവും തപ്പിപ്പിടിച്ചു് വായിക്കുകയാണു്—"അങ്ങനെ ഭാഗീരഥീകുമാരനെ സിംഹാസനാരൂഢനാക്കി തകീഖാനുമായി സന്ധിചെയ്യാം ..... ......"

കത്തിൽ ഏതോ ഒരു സാധാരണ പട്ടാളക്കാരനെപ്പോലെ തികച്ചും നിസ്സാരമായും തീരെ ബഹുമാനമില്ലാത്ത രീതിയിലുമാണു് തകീഖാൻെറ പേരെഴുതിയിരുന്നതു്. അതിൽ ഖാൻ ബഹാദൂർ അസദ്ജംഗ് തുടങ്ങി ആവർത്തിക്കപ്പെടാറുള്ള ബഹുമതികളൊന്നുമുണ്ടായിരുന്നില്ല. അതുകേട്ടു് തകീഖാൻ ദേഷ്യംകൊണ്ടു ചുകന്നു. അയാൾ നിലത്തുചവിട്ടി. അമീൻചന്ദ് വായിക്കുകയാണു്—"അങ്ങനെ ചെയ്തില്ലെങ്കിൽ ഖോർധയിൽ നിന്നു് മ്ലേച്ഛന്മാരുടെ ഭരണംമാററാൻ സാദ്ധ്യമാവില്ല."

രാമചന്ദ്രദേവ് തലകുനിച്ചു് തകീഖാനെ താണുവണങ്ങിക്കൊണ്ടുപറഞ്ഞു—"തിരുമേനീ, ഖോർധയിൽനിന്നു് മ്ലേച്ഛന്മാരുടെ ഭരണം മാററാൻവേണ്ടി ആരാണു് വാളെടുത്തതെന്നു് അങ്ങേയ്ക്കു് ഇതിൽനിന്നു മനസ്സിലാകും. സിദ്ധനും പ്രവാചകനുമായ ഗാജിസുൽത്താൻബേഗിനെ കൊലചെയ്തതാരാണു്? ആരാണു് കപ്പത്തുക കൊള്ളചെയ്തതു്? തിരുമേനിയുടെ മിത്രമാരാണു്? ശത്രുവാരാണു്? എല്ലാം ഇതിൽനിന്നു മനസ്സിലാകും."

തകീഖാൻ ഇരിപ്പിടത്തിൽനിന്നെഴുന്നേററു് രാമചന്ദ്രദേവിനെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു—"സഹോദരാ,

എനിക്ക മാപ്പുതരു. ഞാൻ കാര്യമറിയാതെ നിങ്ങളെ തടവിലാക്കാൻ കല്പിച്ചതായിരുന്നു. ഞാൻ നിങ്ങളെ എത്രയേറെ ആത്മാർത്ഥമായി സ്നേഹിക്കുന്നുവെന്നു് പടച്ചവനേ അറിയൂ. നിങ്ങളുടെ മൻസബ്ദാരി അയ്യായിരത്തിൽനിന്നു് പതിനായിരമാക്കാൻ ഞാൻ മൂർഷിദാബാദിൽവച്ചു് നവാബ് സാഹിബ്ബിനോടു് ശുപാർശചെയ്തിട്ടുണ്ടു്. തക്കസമയത്തു നിങ്ങൾക്ക് "യാർജംഗ്" എന്ന ബഹുമതിയും ലഭിക്കും. പക്ഷേ, ബക്സി എവിടെ? ബക്സിക്കു് പിന്തുണ നൽകിയിരുന്നവരെവിടെ?"

രാമചന്ദ്രദേവ് പറഞ്ഞു—"അവർ പൈക്കുകളെക്കൂടി അങ്ങേയ്ക്കെതിരായി പറഞ്ഞിളക്കിയിരുന്നു. അപ്പോൾ ഞാനവരെ തടവിലാക്കി. ഖോർധയുടെ മണ്ണു് ഇസ്ലാമിന്റെ ചോരകൊണ്ടു് കളങ്കപ്പെടാനിടവരരുതെന്നു് പൈക്കുകൾക്കു് താക്കീതുകൊടുത്തിട്ടുണ്ടു്. ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം മുസൽമാനെതിരായി മുസൽമാൻ വാളുയർത്തുമോ?"

ദർബാറിലുണ്ടായിരുന്ന എല്ലാ സദസ്യരും അദ്ദേഹത്തെ പ്രശംസിച്ചുകൊണ്ടു പറഞ്ഞു—"ശാബാശ്! താങ്കൾ പറഞ്ഞതു സ്സലായി!"

രാമചന്ദ്രദേവ് തന്റെ നിരപരാധിത്വത്തെപ്പറ്റി അഭിനയിച്ചുകൊണ്ടു പറഞ്ഞു–"അതുകൊണ്ടാണു് ഖോർധയിലെ ഓരോ കോട്ടയും ഒഴിഞ്ഞുകിടക്കുന്നതു്. ഭീതർഗഢിലും അങ്ങയെ ചെറുക്കാൻ ആരുമില്ല." രാമചന്ദ്രദേവിന്റെ അഭിനയം തകീഖാന്റെ എല്ലാ സംശയങ്ങളേയും ദൂരീകരിച്ചു.

പൊട്ടിത്തെറിക്കുമ്പോലെ തകീഖാൻ അലറി–"ബക്സിയുടേയും മറ്റു് കലാപകാരികളുടേയും ശിരസ്സറുത്തു് ഉടൻ എന്റെ മുമ്പിൽ ഹാജരാക്കൂ! അവരുടെ തല കാണുന്നതുവരെ ഇവിടെനിന്നു് താവളംമാററില്ല."

തകീഖാന്റെ കല്പനയുമായി അയാളുടെ ചില വിശ്വസ്തരായ സേനാധിപന്മാരോടൊപ്പം രാമചന്ദ്രദേവ് രഥിപൂരിൽ നിന്നു് ഖോർധയിലേയ്ക്കുപോയി.

യഥാസമയം ബക്ഷ്സി വേണുഭ്രമരവരൻ, ദിവാൻ കൃഷ്ണ നരീന്ദ്ര, മററു സർദാർമാർ എന്നിവരുടെ കൊയ്തെടുത്ത ശിരസ്സുകൾ ഒരു ചാക്കിൽകെട്ടി തകീഖാൻെറ സന്നിധിയിൽ ഹാജരാക്കി. ഇനിയങ്ങോട്ടു് മുഗൾ അധികാരശക്തിയുടെ പാതയിൽ മുള്ളുകളുണ്ടാവില്ല,—തകീഖാൻ കരുതി. ഖോർധയുടെ ആകാശത്തിൽ ധൂമകേതുവെപ്പോലെ പ്രകാശിച്ചിരുന്നതും ഓരോ നിമിഷത്തിലും രാമചന്ദ്രദേവിനെ ഉല്കണ്ഠാകുലനാക്കിയിരുന്നതുമായ ആ കണ്ടിൽപോയ കണ്ണുകൾ എന്നെന്നേയ്ക്കുമായി അടഞ്ഞല്ലോ എന്നോർത്തു് രാമചന്ദ്രദേവിനും ആശ്വാസമായി.

പിന്നീടു് ബാണപൂരിലേയ്ക്കു് സൈന്യത്തെ നീക്കാനുള്ള ഒരുക്കങ്ങൾ തുടങ്ങി. കലാപകാരികളുടെ മറെറാരു കേന്ദ്രമാണു് ബാണപൂർ. അതുകൊണ്ടു് അവിടുത്തെ സാമന്തരാജാവു് ജഗന്നാഥ് മാനസിംഹനെ ശിക്ഷിക്കാൻ തകീഖാൻ ആഗ്രഹിച്ചു. പക്ഷേ, രാമചന്ദ്രദേവ് പറഞ്ഞു-''ബാണപൂരിനെ പരാജയപ്പെടുത്തുന്നതു് തനിക്കൊരു കുട്ടിക്കളി മാത്രമാണു്. തിരുമേനിയെന്തിനതിനുവേണ്ടി ബുദ്ധിമുട്ടണം? ഈ ആശ്വാസത്തോടെ ബാണപൂരിലേയ്ക്കു് സേനാപതി ഹാശിംഖാനെ അയച്ചു് തകീഖാൻ രഥിപൂർഗഢിൽനിന്നു താവളംനീക്കി കട്ടക്കിലേയ്ക്കു തിരിച്ചുപോയി.

ഖോർധ വീണ്ടും ശാന്തിയുടേയും സമാധാനത്തിൻേറയും വായു ശ്വസിച്ചു.

# അദ്ധ്യായം ആറ്

## 1

ആളുകളുടെ വാക്കിന് ആയിരം നാക്കാണ്. അതോടൊപ്പം തന്നെ ധുലിയാ തീർത്ഥാടകരുടെ നിരന്തരമായ പ്രചരണം നിമിത്തം ജഗന്നാഥനിപ്പോൾ ശ്രീകോവിലിനകത്തില്ലെന്ന അത്ഭുതവാർത്ത നാട്ടിന്റെ മുക്കിലും മൂലയിലും പ്രചരിച്ചു. ശ്രീകോവിലിനകത്തില്ലെങ്കിൽ പിന്നെ എവിടെ പോയി? ചിലർ പറയുന്നതു് അദ്ദേഹം ഖോർധയിലെ കാടുകളിലാണെന്നാണ്. മറ്റുചിലരാകട്ടെ, അദ്ദേഹം ബഡ്ഓണ്ഡിൽ പിണങ്ങിയിരിക്കുകയാണെന്നു പറയുന്നു. ഇത്തരത്തിലുള്ള നിരവധി വാർത്തകൾ പ്രചരിച്ചിരുന്നു. പക്ഷേ, ആരും സ്വന്തം കണ്ണുകൊണ്ടു് കണ്ടിട്ടില്ല. ജഗന്നാഥൻ തന്റെ രത്നസിംഹാസനത്തിൽനിന്ന് ത്രിഭുവനങ്ങളിലേയും മഹത്വം വേണ്ടെന്നുവച്ച് എന്തിനുപോകാൻ, എങ്ങോട്ടുപോകാൻ? നാട്ടിലിപ്പോൾ മുഗളാക്രമണത്തെപ്പറ്റിയുള്ള ആശങ്കയില്ല ഖോർധാരാജാവും നവാബും തമ്മിൽ രമ്യതയിലാണ് മുഗള-പഠാൻകാരിപ്പോൾ മുട്ടുകുത്തി തലകുനിച്ചിരിക്കയാണ് അത്തരമൊരുസമയത്തു് ജഗന്നാഥനെന്തിന് ശ്രീകോവിൽവിട്ടു പോകണം? ഈ ചോദ്യത്തിനുള്ള സൈദ്ധാന്തികമായ മറുപടിയും കേട്ടിരുന്നു—"ഭക്തന്മാർ വിളിക്കുമ്പോൾ രത്നസിംഹാസനത്തിലമർന്നിരിക്കാൻ ബലിയാർട്ടുജനെങ്ങനെ കഴിയും?" അതു കേൾക്കുമ്പോഴേയ്ക്കും "ഹരിബോൽ, ഹരിബോൽ" എന്ന് ഉച്ചത്തിലുള്ള ശരണംവിളി മുഴങ്ങും. എല്ലാ ചിന്തകളും തർക്കങ്ങളും അതോടെ അവസാനിക്കും.

രാമചന്ദ്രദേവിൻെറ ഒമ്പതാം അബ്ദം മേടമാസത്തിൽ നടന്ന താണിതു്

കസുൻസാഹ എല്ലാക്കൊല്ലവും തൻെറ കാളകളോടൊപ്പം ഓടു്, പിച്ചള തുടങ്ങി പലതരം പാത്രങ്ങളുമായി പർവ്വത പ്രാന്തങ്ങളിൽ കച്ചവടത്തിനെത്തും. മിഥുനമാസത്തിൽ രഥ യാത്രാസമയത്തു് ആ കാളകളുടെപുറത്തു് ചെറുപയറു്, ഉഴുന്നു്, അരി, ഉപ്പു് തുടങ്ങിയ സാധനങ്ങൾ കയററി തിരിച്ചുവരും. ആ കസുൻസാഹവാണു് പറയുന്നതു്, ജഗന്നാഥൻ ശ്രീകോവി ലിലില്ലെന്നു്. സാഹ പറഞ്ഞു് ആരുകേൾക്കാൻ! ഏതായാലും ആ വാർത്ത ആയിരം കണ്ഠങ്ങളിലൂടെ പൂവും തളിരുമണിഞ്ഞു നാടിൻെറ മൂക്കിലും മൂലയിലും പ്രചരിച്ചുകഴിഞ്ഞിരിക്കുന്നു.

അപ്പോഴാണു് തീർത്ഥാടകരുടെ കൈക്കാരനായ കണ്വമേ കാപ്പു് തലയിലൊരു കെട്ടുംകെട്ടി, പാല്ിയാ ഗോവിന്ദ് മഹാപാത്രയേയുംകൂട്ടി മുഗൾ അധീനതയിലുള്ള ധോയാമുൽ കിലെ മംഗൾപൂർ ഗ്രാമത്തിൽ നിർമ്മാല്യ അന്ന പ്രസാദം വിതരണം ചെയ്തുകൊണ്ടും ജഗന്നാഥകീർത്തനങ്ങളാലപിച്ചു കൊണ്ടും വന്നെത്തിയതു്. അദ്ദേഹത്തിൽനിന്നു ശരിയായ വിവരം അറിയാൻവേണ്ടി ഗ്രാമത്തിൻെറ ഒത്തനടുക്കു് മഹാ പുരുഷ വടവൃക്ഷത്തിൻെറ ചുവട്ടിൽ ഭാഗവതഗൃഹത്തിൻെറ നാലുപാടും നല്ലൊരു പുരുഷാരം ഒത്തുകൂടി.

ഇടയ്ക്കിടെ വെള്ളപ്പൊക്കഭീഷണിക്കു് വിധേയമാകാറുള്ള പ്രദേശമാണു് മംഗൾപൂർ. ചുററുമുള്ള നദികളും തോടുകളും പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്നു കൈതപ്പൊന്തകൾ, പന കാടുകൾ, തെങ്ങിൻതോപ്പുകൾ, മാന്തോപ്പുകൾ, മുളങ്കാടുകൾ, അവയ്ക്കിടയിലായി അങ്ങുമിങ്ങും ചില വയലുകളും കാണാം.

അവിടെ കാററടിക്കുമ്പോൾ മൺചുഴലികൾ പൊന്തിവന്നു് നൃത്തംവയ്ക്കുന്നതുകാണാം. ഇപ്പോൾ കനംപൂട്ടിൻെറ കാലമാണു്. പക്ഷേ, പുരുഷോത്തമക്ഷേത്രമായ പുരി യിൽ നിന്നു് തീർത്ഥാടകരെ കൂട്ടിക്കൊണ്ടുപോകുന്ന കൈക്കാരന്മാർ മംഗൾപൂർ ഗ്രാമത്തിലെത്തിയിരിക്കുന്ന വിവരംകേട്ടു് അടുത്ത ഗ്രാമങ്ങളിൽനിന്നുപോലും ആളുകൾ മംഗൾപൂരിലെത്തിക്കൊണ്ടിരിക്കയാണു്

ഗ്രാമത്തിന്റെ ഒത്തനടുക്കാണ് മഹാപുരുഷ വടവൃക്ഷം. മഹാപുരുഷ ഭജഹരിദാസ് കൊല്ലങ്ങൾക്കുമുമ്പ് ഈ വടവൃക്ഷത്തിന്റെ ചുവട്ടിലിരുന്നാണ് സമാധിയടഞ്ഞത്. മഹാപുരുഷന്റെ സമാധിയിൽ ചാണകംമെഴുകി വൃത്തിയാക്കിയ ഒരു മൺതറയുണ്ട്. അതിന്മേൽ രണ്ടു മനുഷ്യനേത്രങ്ങളുടെ കുറ്റൻ ചിത്രം വരച്ചുവെച്ചിട്ടുണ്ട്. തറയുടെ താഴെ മഹാപുരുഷന്റെ മെതിയടിവച്ചിരിക്കുന്നു. ഈ മെതിയടിയിട്ടുകൊണ്ടാണ് മഹാപുരുഷ ഭജഹരിദാസ് തന്റെ അത്ഭുതശക്തികൊണ്ട് മൂന്നുലോകങ്ങളും ചുററിവന്നതെന്നാണ് ആളുകൾ പറയുന്നത് ഭജഹരിദാസ് ഇവിടെവച്ച് സമാധിയടഞ്ഞ അതേദിവസംതന്നെ ചിലർ അദ്ദേഹത്തെ പുരിക്ഷേത്രത്തിലെ ഇരുപത്തിരണ്ടാംപടിയിൽ കാണുകയുണ്ടായത്രേ. മററു ചിലർ അന്ന് അദ്ദേഹം പിപ്പിലിയിലെ അങ്ങാടിയിലൂടെ നടക്കുന്നതായി കണ്ടിരുന്നുപോലും. ചിലർ ബാലിയന്തായിലാണദ്ദേഹത്തെ കണ്ടതെങ്കിൽ മററുചിലർ കണ്ടതു് കട്ടക്കിലെ ബാർവാടിയിലാണ്. ഇത്തരം നിരവധി കഥകൾ ആളുകൾക്ക് പറയാനുണ്ട്. പക്ഷേ, ഭജഹരിദാസ് സമാധിയാവുന്നതിന്റെ ഏഴുദിവസം മുമ്പുമുതൽതന്നെ ഈ ആൽച്ചുവട്ടിൽ യോഗാസനത്തിലിരിക്കുകയായിരുന്നുവെന്നാണ് മംഗൾപൂർ ഗ്രാമത്തിലെ പഴക്കംചെന്ന ആളുകൾ പറയുന്നത്. അങ്ങനെയാണ് ആളുകൾക്കു കണ്ടാൽ തോന്നിയിരുന്നത്. പക്ഷേ, യഥാർത്ഥത്തിൽ ആ സമയത്തെല്ലാം അദ്ദേഹം ത്രിഭുവനയാത്ര നടത്തുകയായിരുന്നുവത്രേ. അതുകൊണ്ട് ഭജഹരിദാസിന്റെ സമാധിമണ്ഡപത്തേക്കാളധികം ആളുകൾക്ക് ദിവ്യാത്ഭുതകരമായി തോന്നിയിരുന്നത് തറയുടെ ചുവട്ടിൽ വെയിലും മഴയുമേററുകിടക്കുന്ന അദ്ദേഹത്തിന്റെ മെതിയടിയാണ്. ക്രമേണ സമാധിക്കടുത്തുതന്നെ ഒരു ഭാഗവതഗൃഹവും നിർമ്മിക്കപ്പെട്ടു. അസമയത്തു് എത്തിപ്പെടുന്നവർ, ഭാഗവതപാരായണം കേൾക്കാൻ വരുന്നവർ, അധികാരി, അമീൻ, നികുതിപിരിവുകാർ തുടങ്ങിയ ഹിന്ദുക്കളായ ഉദ്യോഗസ്ഥന്മാർ, എന്നിവർക്കു താമസിക്കാനും ഗ്രാമകാര്യങ്ങളിൽ തീർപ്പുകല്പിക്കാൻ പഞ്ചായത്തു

കൂടാനും എല്ലാം ആ സ്ഥലമാണുപയോഗിച്ചിരുന്നതു്. അവി ടെത്തന്നെയാണു് ഇപ്പോഠം വന്നെത്തിയ തീൎത്ഥാടകന്മാരുടെ കൈക്കാരന്മാർ താമസിക്കുന്നതും.

ഭാഗവതഗൃഹത്തിന്റെ വരാന്തയിൽ ഒരു പായവിരിച്ചു് അതിൽ കണ്ണമേകാപ്പും അയാളിൽനിന്നു് അല്പം വിട്ടുമാറി ഗോവിന്ദ മഹാപാത്രയും ഇരിക്കുന്നു. അവർ തലപ്പാവു ധരി ച്ചിരുന്നു. കാവിനിറമുള്ള മുഴക്കയ്യൻ കുപ്പായവും ചുമലിൽ നാമാവലിയെഴുതിയ മേൽമുണ്ടുമായിരുന്നു അവരുടെ വേഷം. മംഗളപൂരിലുള്ളവരും അടുത്ത ഗ്രാമങ്ങളിൽനിന്നു വന്നവരു മായ തലമുതിൎന്ന പ്രമാണിമാർ അവരുടെ ചുററും ഇരിക്കു ന്നുണ്ടു്. അവരിൽ ചിലർ കൈക്കുപ്പി കഞ്ചാവുകൊണ്ടോ അഥവാ ഭക്തികൊണ്ടോ പാതിയടഞ്ഞ കണ്ണുകളോടെ കൈക്കാരന്മാരുടെ വചനാമൃതം പാനംചെയ്യുകയാണു്. മററു ചിലർ ധ്യാനമഗ്നരെപ്പോലെ അനങ്ങാതിരിക്കയാണു്. ഹുക്ക ഒരു ചുററൽചുററി, കാണാതായ കാളയെപ്പോലെ, വീണ്ടും വീണ്ടും കണ്ണമേകാപ്പിന്റെ കൈകളിലേയ്ക്കു് തിരിച്ചെത്തും. വരാന്തയുടെ താഴെ ആബാലവൃദ്ധം ജനങ്ങഠം, സ്ത്രീകളും പുരു ഷന്മാരും, കൈക്കാരന്മാർ പറയുന്നതു കേഠക്കാൻ തലയു യൎത്തി, കഴുത്തുനീട്ടിപ്പിടിച്ചിരിക്കുകയാണു്. ഭാഗവതഗൃഹ ത്തിലെ അടുക്കളയിൽ കൈക്കാരന്മാൎക്കുവേണ്ടി പ്രസാദം പാകംചെയ്തിരുന്ന ഒന്നുരണ്ടുപേർ ഒരാവശ്യവുമില്ലാതെ അടു ക്കളയിലേയ്ക്കുചെന്നു് വെറുതെ അവരേയും ഇവരേയും വിളിച്ചു് ഒച്ചയിടുകയും ഇടയ്ക്കിടെ ഒന്നോ രണ്ടോ നിമിഷം വന്നുനിന്നു് വിയൎപ്പുതുടച്ചുകൊണ്ടു് കണ്ണമേകാപ്പു് പറയുന്നതുകേട്ടു് പോവു കയുംചെയ്തിരുന്നു.

കഴിഞ്ഞകൊല്ലം പുരിയിലെ നിരത്തുകഠം വെളിമ്പറമ്പു കഠംപോലെ ഒഴിഞ്ഞുകിടക്കുകയായിരുന്നു. മുഗളാക്രമണം ഭയന്നു് പഞ്ചക്രോശീതീൎത്ഥാടകരെയല്ലാതെ ദൂരദിക്കിൽനിന്നു വരുന്ന ഒരൊററ തീൎത്ഥാടകനേപ്പോലും കണികാണാനുണ്ടാ യിരുന്നില്ല. പണ്ടകഠം കൈയുംകെട്ടി ഇരിപ്പാണു്. ദേവ സ്നാന പൂൎണ്ണിമതൊട്ടു് ശ്രീഗുണ്ടിചാ യാത്രവരെ അനേകം

ഉത്സവങ്ങാം വരുന്നുണ്ട്. തീത്ഥാടകരെത്തിയാൽ കഴിഞ്ഞ വർഷത്തെ നഷ്ടം നികത്താം............ഈ പ്രതീക്ഷയിലിരിക്കയാണ് എല്ലാവരും. രാജ്യത്തിപ്പോാം മുഗളാക്രമണത്തെപ്പററിയുള്ള ഭയമില്ല. ജഗന്നാഥൻ പതിതപാവനനായിരിക്കയാണ്. തീത്ഥാടകരെ കൂട്ടിക്കൊണ്ടുപോകുന്ന കൈക്കാരന്മാർ ഇതിനെപ്പററിയെല്ലാം വർണ്ണിക്കുന്നതുകേട്ട് പുരിയിലേയ്ക്കുപോകാൻ തീർത്ഥാടകർ തിടുക്കംകൂട്ടുകയാണ്.

കണ്ഠമേകാപ്പ് ഒന്നമത്തി പുകവലിച്ചു. പിന്നെ, ആദ്ധ്യാത്മികഗൌരവത്തോടെ പാതിയടഞ്ഞ കണ്ണുകാംകൊണ്ട് സാവധാനത്തിൽ ചുററുംനോക്കി പുകവിട്ടുകൊണ്ടു പറഞ്ഞു—"നിങ്ങളെ സംബന്ധിച്ചിടത്തോളം കളവ്............ഞങ്ങളെ സംബന്ധിച്ചിടത്തോളം സത്യം........കാര്യത്തിൻെറ കിടപ്പ് അങ്ങനെയാണ്. ഇപ്പോാം ഭയങ്കരമായ കലിയുഗമല്ലേ? അതുകൊണ്ട് ചകാഡോലയിപ്പോാം കൈകാലുകാം കെട്ടിവരിഞ്ഞു കണ്ണുമാത്രം തുറന്നിരിക്കയാണ്. എന്നിട്ടും ആ ജഗന്നാഥനും ബലരാമനും ഭക്തന്മാരുടെ മാനംകാക്കാൻവേണ്ടി വെളുത്തതും കറുത്തതുമായ കുതിരകളിലേറി കാഞ്ചിയാത്രയ്ക്ക് പുറപ്പെട്ടില്ലേ?"

"ഹരിബോൽ", "ബോൽ, ഹരിബോൽ" എന്നീ ശരണം വിളികളെക്കൊണ്ടും ഹുൽഹുലിനാദംകൊണ്ടും മഹാപുരുഷവടവൃക്ഷത്തിൻെറ ചുവട്ടിലെ ജനസമുദ്രം പ്രകമ്പനംകൊണ്ടു.

ഒരിക്കൽക്കൂടി ഹുക്കവലിച്ച് പാലിയഗോവിന്ദ മഹാപാത്ര പറഞ്ഞു—"എന്തിനാണ് പഴയ കഥകാം പറയുന്നതു സുഹൃത്തേ? ദിവ്യസിംഹ മഹാരാജാവ് കവി ദീനകൃഷ്ണദാസിനെ ജയിലിലടച്ചു. കൃഷ്ണനെപ്പററിയല്ലാതെ മററാരെപ്പററിയും കവിത എഴുതില്ലെന്നാണ് ദാസ് പറഞ്ഞിരുന്നത്. രാജാവ് അദ്ദേഹത്തെ തടവിലാക്കിയതു് അതുകൊണ്ടാണ്. അന്ന് ദാസിൻെറ പ്രാത്ഥനകേട്ട് ജഗന്നാഥൻ നിത്യേന തടവറയിൽ അദ്ദേഹത്തെ സന്ദർശിച്ചിരുന്നില്ലേ? ഒരു ദിവസം തടവറയിൽ ഭഗവാൻെറ ദവനാപുഷ്പമാല്യംകണ്ടു് രാജാവ് ദാസ്ജിയെ മോചിപ്പിക്കുകയും അപൂർവ്വമായ ആദരവോടെ തന്നോടൊപ്പം

കൂട്ടിക്കൊണ്ടു പോവുകയുംചെയ്തു. ഇതെല്ലാവക്കും അറിവുള്ള താണ്!''

അപ്പോഴേയ്ക്ക് ഹ്ലക്ക വീണ്ടും ഗോവിന്ദമഹാപാത്രയുടെ അടുത്തേയ്ക്ക് തിരിച്ചെത്തിയിരുന്നു. അയാറംക്ക് അല്പം വിശ്രമം കൊടുക്കാനായി മംഗറംപൂർ ഗ്രാമത്തിലെ മുഖ്യൻ ഹരിശത് പഥി പറഞ്ഞു–''എല്ലാററിലുംവച്ച് പ്രധാനം ഭക്തിതന്നെ. അവരവരുടെ മനസ്സിൻെറ വലിപ്പമനുസരിച്ച് അവരവരുടെ ഭഗവാൻെറ മഹത്വം കൂടുന്നുവെന്ന് ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്.''

തുടന്ന് കണ്ഠമേകാപ്പ് പറഞ്ഞു–''ഞാൻ പറയുന്നതു് എല്ലാവക്കും അറിയുന്ന കാര്യമാണ്. ഒരുദിവസം ഭഗവാന് തയ്യാറാക്കിയ നൈവേദ്യത്തിൽനിന്ന് ഒരു മുടിനാരിഴ കിട്ടി. രാജാവു് പറഞ്ഞു–'എടോ, പാചകാ, എന്തൊരപരാധമാണു് താനീ ചെയ്തതു്! അമൃതഭോജനത്തിൽ മുടിനാരിഴയിട്ടു, അല്ലേ?..........ആരവിടെ, ഇയാളെ പിടിച്ചു തുറുങ്കിലടയ്ക്കു്'' പാചകൻ തടവിലായി. പിന്നീട് 'ബലിയാർഭുജൻ' രാജാവിനു് സ്വപ്നദർശനം നൽകി പറഞ്ഞു–'നീ എൻെറ പാചകനെ മോചിപ്പിക്കു്. അല്ലെങ്കിൽ നീ അർപ്പിക്കുന്ന നിവേദ്യം ഞാൻ തൊടുകപോലും ചെയ്യില്ല.' ദേവൻ ഭക്ഷണം ഉപേക്ഷിച്ച് ഉപവസിക്കാൻ തുടങ്ങി പിന്നെ എന്തുണ്ടാകാൻ! സ്വയം രാജാവുതന്നെ തടവറയിൽചെന്ന് പാചകനോടു പറഞ്ഞു–'എൻെറ തെററു് പൊറുക്കണം. ഞാൻ മഹാപാപിയാണ്.' രാജാവു് സ്വന്തം കൈകൊണ്ടുതന്നെ പാചകനെ മോചിപ്പിച്ചുകൊണ്ടുവന്നു. അന്നുമുതല്ക്കാണ് ഭഗവാന് 'മുടിനൈവേദ്യം' കഴിക്കാൻ തുടങ്ങിയതു്.''

മേകാപ്പ് പറഞ്ഞതുകേട്ടു് വരാന്തയുടെ ചുവട്ടിൽ കൂടിനിന്നിരുന്ന ആളുകറം ഒരുമിച്ചാർത്തുവിളിച്ചു–''ഹരിബോൽ!''

സ്ത്രീകറം മറവിലിരുന്നു കേറംക്കുന്നുണ്ടായിരുന്നു. അവരും 'ഹൽഹലി'നാദം പുറപ്പെടുവിച്ചു.

കണ്ഠമേകാപ്പ് ആദ്ധ്യാത്മിക ഗൗരവത്തോടെ മേലോട്ടു നോക്കി പതുക്കെപ്പതുക്കെ പുകവലിക്കുകയായിരുന്നു.

മേകാപ്പിൻെറ ഇടത്തുഭാഗത്തു് മംഗംപൂർ ഗ്രാമത്തിലെ ധനാഢ്യനും പ്രതാപിയുമായ കർഷകൻ പഹലീവിശാൽ ഇരിക്കുന്നുണ്ടായിരുന്നു. പഹലീവിശാലിനു് അറുപതുകഴിഞ്ഞിരിക്കുന്നു. എന്നാലും നല്ല ഉറച്ച ശരീരപ്രകൃതിയാണദ്ദേഹത്തിൻേറതു്. എല്ലാക്കൊല്ലവും രഥയാത്രാസമയത്തു് പുരിയിലേയ്ക്കുപോകാൻ അദ്ദേഹം ആലോചിക്കാറുണ്ടു്. പക്ഷേ, ആ സമയത്തു് ഒന്നുകിൽ മുഗളാക്രമണം കാരണമോ അല്ലെങ്കിൽ വ്യക്തിപരമായ എന്തെങ്കിലും ബുദ്ധിമുട്ടുകൾ കാരണമോ അദ്ദേഹത്തിനൊരിക്കലും പുരി ശ്രീക്ഷേത്രത്തിൽ പോകാൻ കഴിഞ്ഞിട്ടില്ല. അതദ്ദേഹത്തെ അസ്വസ്ഥനാക്കിയിരുന്നു. അതുകൊണ്ടു് തീർത്ഥാടകരെ കൂട്ടിക്കൊണ്ടുപോകുന്ന കൈക്കാരന്മാർ വരുന്നവിവരം അറിഞ്ഞാലുടനെ ജഗന്നാഥനെപ്പററിയുള്ള കഥകൾകേൾക്കാൻ അദ്ദേഹം നിശ്ചയമായും വന്നെത്തും. അന്നും അങ്ങനെ ഭാഗവതഗൃഹത്തിലെത്തിയതാണദ്ദേഹം, ജഗന്നാഥൻെറ കഥകൾ കേൾക്കാൻ. പക്ഷേ, അദ്ദേഹത്തിനു് ചെവി കുറച്ചു പതുക്കെയാണു്. ഉച്ചത്തിൽ പറഞ്ഞാലേ കേൾക്കൂ. അതുകൊണ്ടു് കൈക്കാരന്മാർ ഭക്തിയുടെ ആധിക്യത്തിൽ ഉച്ചത്തിലെന്തെങ്കിലും പറയുന്നതേ അദ്ദേഹത്തിനു് കേൾക്കാൻ കഴിഞ്ഞിരുന്നുള്ളു. അപ്പോഴൊക്കെ അദ്ദേഹം എന്തെങ്കിലും മനസ്സിലായാലും ഇല്ലെങ്കിലും ഇരുകൈകളുംകൂപ്പി നെററിയിൽവച്ചു് നമസ്കരിച്ചിരുന്നു. പിന്നീടു് നിഷ്പ്രഭങ്ങളായ കണ്ണുകളോടെ കൈക്കാരന്മാരെനോക്കി നിശ്ചലപ്രതിമയെപ്പോലെ ഇരിക്കും. അദ്ദേഹത്തിൻെറ കഷണ്ടിത്തല കമഴ്ത്തിവച്ച ഉരുളിപോലെ തോന്നിച്ചിരുന്നു. അതിൻെറ പാർശ്വങ്ങളിൽ നരച്ച ചുരുണ്ടമുടിയുണ്ടായിരുന്നു. അതിലൊരുപിടി മുടിയെടുത്തു് അദ്ദേഹം കുടുമകെട്ടിയിരുന്നു. കാതിൽ കനംകൂടിയ കടുക്കനിട്ടിരുന്നതുകൊണ്ടു് കാതിൻെറ തട്ടു് തൂങ്ങിയിരുന്നു. മുഖത്തു് വാർദ്ധക്യത്തിൻെറ ചുളിവുകൾ വീണിരുന്നു. തൻെറ പ്രാമാണിത്തത്തിൻെറ സൂചനയെന്നോണം അദ്ദേഹം കയ്യിൽ രണ്ടു വെള്ളിവളകൾ ധരിച്ചിരുന്നു. നെററിയിൽ തിലകമണിഞ്ഞിരുന്നില്ല. കഴുത്തിൽ മൂന്നു്

തുളസീമാലകളുണ്ടായിരുന്നു. കഴുത്തിൽ ചെറിയൊരു ചന്ദനക്കുറിയും കാണാനുണ്ട്. തോര്ത്തുമുണ്ട് കഴുത്തിലിട്ട് അദ്ദേഹം കൈക്കാരന്മാരെത്തന്നെ ഇമപൂട്ടാതെ നോക്കിയിരിക്കയാണ്.

വിശ്വാൽ ധനികനാണ്. കൃഷിക്കുപുറമേ കുറച്ചു കച്ചവടവുമുണ്ട്. പണമിടപാടുകളും അദ്ദേഹം നടത്തിയിരുന്നു. പുരിയിൽ അദ്ദേഹമൊന്ന് എത്തിക്കിട്ടിയാൽ ദക്ഷിണയായി അദ്ദേഹത്തിൽനിന്ന് ഇഷ്ടംപോലെ പണം വാങ്ങാം. മേകാപ്പ് വിശ്വാലിന്റെ നേരെനോക്കി ചോദിച്ചു—"ഇക്കൊല്ലം രഥയാത്രക്കാലത്ത് വരൂ, അമ്മാമ. ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്, കലിയുഗത്തിലെ ഈ ശരീരം വെള്ളത്തിൽ പ്രതിബിംബിക്കുന്ന ചന്ദ്രന്റെ പ്രതിച്ഛായപോലെയാണ്. ഇന്നുണ്ട്, നാളെയില്ല. അതിനുമുമ്പ് ഒരിക്കലെങ്കിലും ചകാഡോലയെ ഒന്ന് കണ്ടുപോന്നാൽ മോക്ഷം കിട്ടിയതുതന്നെ. മനസ്സിലായോ. ഇവിടെനിന്ന് ഇക്കൊല്ലം ധാരാളംപേർ വരുന്നുണ്ട്. താങ്കളും അമ്മായിയേയും ബാലഗോപാലന്മാരേയും കൂട്ടിവരൂ."

വിശ്വാലിന് ശരിക്കും കേൾക്കാൻ കഴിഞ്ഞില്ല. അദ്ദേഹം മേകാപ്പിനെ നോക്കി പുഞ്ചിരിച്ചുകൊണ്ടിരുന്നു. "അദ്ദേഹത്തിന് ചെവിട് കുറച്ച് പതുക്കെയാണ്"—അടുത്തിരുന്ന ഒരാൾ പറഞ്ഞു—"ഉച്ചത്തിൽ പറഞ്ഞില്ലെങ്കിൽ കേൾക്കില്ല. താങ്കളൊന്ന് ഉറക്കെ പറയൂ."

മുമ്പ് പറഞ്ഞകാര്യം ഒരിക്കൽക്കൂടി ഉറക്കെപ്പറഞ്ഞശേഷം മേകാപ്പ് ഒരു ശ്ലോകം ചൊല്ലി.

അഹോ തത് ക്ഷേത്രമാഹാത്മ്യം
ഗർദ്ദഭോഽപി ചതുർഭുജ:
യത്രപ്രവേശമാത്രേണ
ന കസ്യാപി പുനർഭവ:

"ശ്രീക്ഷേത്രത്തിന്റെ മാഹാത്മ്യം അതാണ്"—അദ്ദേഹം പറഞ്ഞു—"അവിടെ മനുഷ്യൻപോട്ടെ, കഴുതപോലും ചതുർഭുജനായിത്തീരുന്നു."

മേകാപ്പ് പറഞ്ഞതുകേട്ട് വിശ്വാൽ വീണ്ടും കൈകൂപ്പി നെററിയിൽവെച്ച് അനേകാനേകം പ്രാവശ്യം തൊഴുതു. എന്നിട്ട് പല്ലില്ലാത്ത തൊണ്ണു് മലിപ്പിച്ചുകൊണ്ടു് പറഞ്ഞു—"ചകാഡോല തന്നെ സ്വയം പിടിച്ചുവലിച്ചുകൊണ്ടുപോകുന്നതുവരെ പോകുന്നതിനെപ്പററി പറയുന്നതു് വെറുതെയാണു്. പോകാം, പോകാം എന്നു് കരുതിക്കരുതി ഇപ്പോളിതാ പതുക്കെപ്പതുക്കെ ഈ ലോകത്തുനിന്നുതന്നെ പോവാറായിരിക്കുന്നു."

മേകാപ്പ് പറഞ്ഞു—"ഇക്കൊല്ലം രഥയാത്രയ്ക്കു് നിരവധി തീർത്ഥാടകർ വരും. ശ്വേതദ്വീപ്, മഗദ്വീപ്, നേപ്പാൾ, കാശ്മീർ, രാഢ്, ഗൌഡ്, അവന്തി, അംഗം, വംഗം, കാശി, വൃന്ദാവനം, കയിലാ, മഹാരാഷ്ട്രം, ബീഹാർ, ദ്വാരകാ, മഥുര തുടങ്ങി ദൂരദേശത്തുനിന്നെല്ലാം തീർത്ഥാടകർ വരും. പിന്നെ ജഗന്നാഥനിപ്പോൾ പതിതപാവനനായിരിക്കയുമാണല്ലോ!"

ജഗന്നാഥൻ പതിതപാവനനായിരിക്കുന്നു എന്നുകേട്ട് വീണ്ടും "ഹരിബോൽ!" എന്ന ശബ്ദംകൊണ്ടു് അവിടമാകെ പ്രകമ്പനംകൊണ്ടു.

ഹരിബോൽ ധ്വനി ഒന്നടങ്ങിയപ്പോൾ ജഗന്നാഥൻ ശ്രീകോവിൽ വിട്ടുപോയിരിക്കയാണെന്ന കാര്യം എല്ലാവരും ഓർത്തു. ഷൈൺമൂദാസ് ചോദിച്ചു:

"ഭഗവാൻ ഇപ്പോൾ ക്ഷേത്രത്തിലില്ലെന്നല്ലേ പറഞ്ഞുകേൾക്കുന്നതു്?"

പാലിയാ് ഗോവിന്ദമഹാപാത്ര ഭക്തിപൂർവ്വം കണ്ണടച്ച് സഞ്ചിയിൽ കയ്യിട്ടു് മാല ജപിക്കുകയായിരുന്നു. ഷൈൺമൂദാസിൻെറ ചോദ്യം കേട്ടപ്പോൾ അദ്ദേഹം കണ്ണുതുറന്നു. താനിപ്പോൾ ആകാശത്തുനിന്നു് താഴെ വീണതാണെന്ന പോലെ പറഞ്ഞു—"അതെല്ലാം താഴ്വരയിലെ ആളുകൾ പറയുന്നതാണു് അവക്കൊന്നുമറിയില്ല. വെറുതേ അതുമിതും പറയും. ശ്രീവത്സശാലാക്ഷേത്രമാണതു്. ഭഗവാൻ ആ ക്ഷേത്രം വിട്ടുപോയാൽപിന്നെ ഈ ഭൂമി ബാക്കിയുണ്ടാവുമോ?

കലിയുഗാവസാനത്തിൽ ഭഗവാൻ രത്നസിംഹാസനം വിട്ട പോകും. എന്തൊരു മഹാകാര്യമാണ്  "ബേയിപു"കൾ പറഞ്ഞുകളഞ്ഞത്!"

ഹൈൺറാം ദാസ് അപരാധിയെപ്പോലെ സങ്കോചത്തോടെ പറഞ്ഞു–"പറഞ്ഞുകേട്ട കാര്യമാണ്. കസുൻസാഹ അന്ന് സാ-ആന്തരാപൂർ ചന്തയിൽവെച്ച് നമ്മുടെ നഖിയാമ്മയുടെ ഭർത്താവിൻെറ ജ്യേഷ്ഠനോട്ട പറഞ്ഞതാണ്. എന്തൊരു മഹാ കാര്യമാണ് സാഹ പറഞ്ഞുകളഞ്ഞത്!"

കണ്ഠശുദ്ധി വരുത്തി കാര്യങ്ങളുടെ കിടപ്പ് വ്യക്തമാക്കി ക്കൊണ്ട് മേകാപ്പ് പറഞ്ഞു: "ജഗന്നാഥൻ പതിതപാവന നായി കാവൽമാടത്തിൽ എഴുന്നള്ളിയിരിക്കയാണ്. ക്ഷേത്രം വിട്ട് എങ്ങനെ പോവാൻ!"

പലരുടേയും കണ്ഠങ്ങളിൽനിന്ന് ഒന്നിച്ച് ചോദ്യമുയർന്നു– "ജഗന്നാഥൻ പിന്നെയെങ്ങനെയാണ് പതിതപാവനനായി തീർന്നത്?"

മേകാപ്പ് പറഞ്ഞു: "ഒരു ദിവസം ഭഗവാൻ സാൻപരീഛാ വിഷ്ണുപശ്ചിമകബാട മഹാപാത്രയ്ക്ക് സ്വപ്നദർശനം നൽകി പറഞ്ഞു: "എൻെറ പരമഭക്തൻ ഖോർധാരാജാവ് യവന നായിപ്പോയി. ആക്കാരണംകൊണ്ട് അയാൾക്കെൻെറ രത്ന സിംഹാസനത്തിനടുത്ത് വരാൻ പാടില്ലെങ്കിൽ ഞാനും ഇനി രത്നസിംഹാസനത്തിലിരിക്കുന്നില്ല രാജാവിന് എവിടെ വെച്ചാണോ എന്നെ ദർശിക്കാൻ കഴിയുക, അവിടെയേ ഞാനി രിക്കൂ."

എല്ലാവരും ഒരുമിച്ച ചോദിച്ചു: "എന്നിട്ട്?"

മേകാപ്പ് രണ്ടുകണ്ണുകളും പാതിയടച്ചുകൊണ്ട് വിസ്തരിച്ച പറഞ്ഞു: "നിങ്ങൾക്ക് കളവാണെന്നുതോന്നും; പക്ഷേ, ഞങ്ങളെ സംബന്ധിച്ചിടത്തോളം സത്യമാണ്. അന്ന് ചൈത്രശുക്ലത്തിലെ ദശമിയായിരുന്നു. രാത്രി ഒരു യാമംകൂടി ബാക്കിയുണ്ട്. പെട്ടെന്ന് ക്ഷേത്രവാതിൽ തുറന്നു. ശംഖ്, തിമില, വീണ, കൊമ്പ്, കുഴൽ, മണി, മൃദംഗം തുടങ്ങിയവ

യുടെ ശബ്ദം കേട്ടു. രണ്ടു പൂജാരികൾ ദീപമെടുത്തു് അകത്തു വന്നു് ജയവിജയ കവാടത്തിന്റെ പൊളികൾ പരീക്ഷിച്ചു. അവർ പൊളി തുറന്നു. സാൻപരീഛയുടെ പിന്നിലായി മററു ക്ഷേത്രപരിചാരകരും "മണിമാ, മണിമാ" എന്നു വിളിച്ചുകൊണ്ടു് അകത്തേയ്ക്കു കടന്നു. പ്രധാന കവാടത്തിലേയ്ക്കു് പോകുന്നവഴിക്കു് മങ്ങിയ ദീപപ്രഭയിൽ ജയവിജയ'കവാടം മുതൽ പ്രധാന കവാടംവരെ വാടിയ ദവനാപുഷ്പങ്ങളും നാഗേശ്വരപുഷ്പങ്ങളും ചിത്രംവരച്ചപോലെ ചിതറിക്കിടക്കുന്നതു് സാൻപരീഛ കണ്ടു.

എന്തൊരത്ഭുതമാണിതു്! ആലോചിച്ചുകൊണ്ടു് സാൻപരീഛ നിമിഷനേരം സ്തബ്ധനായി നിന്നുപോയി.

കഴിഞ്ഞരാത്രി "പഹഡി"ന്റെ സമയത്തു് അദ്ദേഹം ക്ഷേത്രത്തിലുണ്ടായിരുന്നു. പഹഡിനു മുമ്പായി ക്ഷേത്രശുചീകരണം നടത്തിയതാണു്. എന്നിട്ടിപ്പോൾ ഈ പൂവിതളുകൾ എവിടെനിന്നു വന്നു?

ഉൽക്കണ്ഠാഭരിതരായ ശ്രോതാക്കൾ വീണ്ടും ഏകസ്വരത്തിൽ ചോദിച്ചു—"എങ്ങനെ വന്നു?"

മേകാപ്പ് ഇടതുകാൽവണ്ണയിൽ വലതുകാൽവണ്ണ കയററിവെച്ചു് ചമ്രം പടിഞ്ഞിരിക്കയായിരുന്നു. കാലിൽ വേദന തോന്നിയപ്പോൾ ഇരിക്കുന്ന രീതി മാററി. അദ്ദേഹം പറഞ്ഞു: "ക്ഷേത്രസേവകന്മാർ അകത്തു കടന്നു. ശയനമുറിയിലെ മേകാപ്പ് കിടക്ക മടക്കാൻ അകത്തുചെന്നപ്പോൾ ഭഗവാന്റെ ശിരസ്സുവെയ്ക്കുന്ന തലയണ, ശ്രീപാദപത്മങ്ങൾക്കുള്ള ഉപധാനം, തിരുവുടലിനുള്ള ഉപധാനം, പാർശ്വഭാഗങ്ങളിലുള്ള ഉപധാനങ്ങൾ ഒന്നും അതതിന്റെ സ്ഥാനത്തില്ല. എല്ലാം അങ്ങുമിങ്ങും അലങ്കോലപ്പെട്ടു കിടക്കുകയാണു്. രാത്രി "ബഡ് സിംഹാർ" കഴിഞ്ഞശേഷം "സംഖുഡീ സിംഹാറും" വിധിയാംവണ്ണം നിർവ്വഹിച്ചതാണു്. പുരാണപാരായണം, താംബൂലസമർപ്പണം, ഹഡപ്ലാഗി, സിംഹാർപിഠാ, കാഞ്ചിബാട്ടകാ, പഖാൽഭോഗ് തുടങ്ങിയ കർമ്മങ്ങളും വിധി

പോലെ നടന്നിരുന്നു. ശയനത്തിനുള്ള സാമഗ്രികളെല്ലാം കൊണ്ടുവന്നിരുന്നു. സുവർണ്ണ അർദ്ധനാരീ നാരായണദേവന് പുഷ്പമാല്യമർപ്പിച്ച് ദീപം, കർപ്പൂരദീപം, വെൺകൊററക്കുട, വെഞ്ചാമരം, ആലവട്ടം, വീണ, പുല്ലാങ്കുഴൽ മുതലായവയെടുത്ത് സിംഹാരീജഗ്മോഹന കവാടത്തിലെ സ്വർണ്ണപീഠത്തിലെഴുന്നള്ളിച്ചിരുത്തി പഞ്ചോപചാരങ്ങളോടെ ജയ് സിംഹാർ നിവേദ്യം കഴിച്ച് പൂജ നടത്തിയിരുന്നു. ദീപാരാധനയും നടത്തിയിരുന്നു. അകത്ത് ഭണ്ഡാരകാര്യങ്ങൾക്കുള്ള മേകാപ്പ് ദീപമെടുത്ത് സിംഹാസനത്തിൻെറ നാലുഭാഗവും പരിശോധിച്ച് അഖണ്ഡപ്രദീപവും മററു ദീപങ്ങളും എടുത്തു കൊണ്ടുവന്നശേഷം ഭഗവാനെ ''പഹഡ്'' കഴിപ്പിച്ചിരുന്നു. എന്നിട്ടിപ്പോൾ ഇത്ര പുലച്ചേ് ഈ ഉപധാനങ്ങളെല്ലാം എങ്ങനെ ഇങ്ങനെ തലങ്ങുംവിലങ്ങുമായിപ്പോയി! ഈ അത്ഭുതം എങ്ങനെ സംഭവിച്ചു?''

ശ്രോതാക്കളിൽ ഉൽക്കണ്ഠ കൂടിക്കൂടി വരികയാണ്. അതോടൊപ്പം മേകാപ്പിൻെറ കഥനശൈലിയും അതുപോലെ രഹസ്യപൂർണ്ണമായിത്തീരുകയാണ്.

ഒരിക്കൽകൂടി ഹുക്ക വലിച്ച് മേകാപ്പ് തുടർന്നു—''നേരം വൈകുകയാണ്. ഭഗവാൻെറ വാകച്ചാർത്ത്, ആദ്യസംബോധനപൂജ തുടങ്ങുന്നതിനുമുമ്പുള്ള തിരുവാഭരണച്ചാർത്ത്, ചന്ദനച്ചാർത്ത് തുടങ്ങി നിരവധി കർമ്മങ്ങൾ നടത്താനുണ്ട്. അതിനുശേഷം സൂര്യപൂജ, ഗരുഡപൂജ, ദ്വാരപാലപൂജ. അതിനും ശേഷമാണ് പ്രഭാതപൂജ. ക്ഷേത്രപരിചാരകർ ഇനിയെത്ര നേരമാണ് വിസ്മയാധീനരായി മുഖത്തോടുമുഖം നോക്കിയിരിക്കുക? മനസ്സിലെ ചിന്തകൾ മനസ്സിൽതന്നെ അടക്കിവെച്ച് അവർ അവരവരുടെ ജോലികളിൽ മുഴുകി.

ശ്രോതാക്കളെല്ലാവരുംകൂടി ഒന്നിച്ചു ചോദിച്ചു—''എന്നിട്ട്?''

മേകാപ്പ് പറഞ്ഞു: ''അതിനുശേഷം നിത്യേന എന്തെങ്കിലും അത്ഭുതസംഭവങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. അവസാനം ജയവിജയകവാടത്തിൻെറ പൊളികൾ സാൻപരീഛതന്നെ

സ്വന്തം കൈകൾകൊണ്ടു് അടയ്ക്കാൻ തുടങ്ങി. എന്നിട്ടും പുലർച്ചേ വാതിൽ തുറക്കുമ്പോൾ ചില ദിവസങ്ങളിൽ സേവന്തീപുഷ്പങ്ങളുടെ മാല, മറ്റുചിലപ്പോൾ ദവനാ-നാഗേശ്വരപുഷ്പങ്ങളുടെ മാലകൾ എന്നിവ വീണുകിടക്കുന്നതു കാണാം. അവസാനം സാൻപരീഷ വെള്ളംപോലും കുടിക്കാതെ ഉപവാസമനുഷ്ഠിച്ചു. ക്ഷേത്രത്തിൽതന്നെ കിടന്നു. രാത്രി മഹാപ്രഭു സ്വപ്നത്തിൽ ദർശനം നല്കി........

മേകാപ്പ് താടിയെല്ലു് മുന്നോട്ടുന്തി; കവിൾ ഉള്ളിലേയ്ക്കു് വലിച്ചു് ഹുക്ക വലിക്കാൻ തുടങ്ങി. കഥ പകുതിവെച്ചു് നിന്നുപോയി.

അപ്പോഴേയ്ക്കും ശ്രോതാക്കൾക്കു് ക്ഷമകെട്ടിരുന്നു.

''സ്വപ്നത്തിലെന്തു സംഭവിച്ചു'' എന്നു് ആരെങ്കിലും ചോദിക്കുമ്പൊഴേയ്ക്കു് മറ്റുചിലർ ''ഹരിബോൽ'' എന്നാർത്തു വിളിച്ചുകൊണ്ടു് മഹാപുരുഷവടവൃക്ഷത്തിന്റെ ചുവട്ടിലെ യോഗസ്ഥലത്തെ പ്രകമ്പനം കൊള്ളിച്ചു.

മേകാപ്പ് പത്ത്‌ക്കെപ്പത്തുക്കെ പുകവിട്ടുകൊണ്ടു പറഞ്ഞു: ''സാൻപരീഷയ്ക്കു് സ്വപ്നദർശനം നൽകിക്കൊണ്ടു് മഹാപ്രഭു അരുളിച്ചെയ്തു: ''എന്റെ രാജസേവകനായ ബോർധാ രാജാവിനെ രത്നസിംഹാസനത്തിനടുത്തുവരെ വരാൻപോലും നിങ്ങൾ അനുവദിച്ചില്ല. നിങ്ങളയാളെ അസ്പൃശ്യനായി പ്രഖ്യാപിച്ചിരിക്കയാണു്. അതുകൊണ്ടു് ഞാനും രത്നസിംഹാസനംവിട്ടു് ക്ഷേത്രത്തിലെ കാവൽമാടത്തിൽ വന്നിരിക്കാനാണിഷ്ടപ്പെടുന്നതു്. എന്നാൽ എന്റെ സേവകനു് എന്നെ ദർശിക്കാൻ കഴിയുമല്ലോ!''

മേകാപ്പ് പറഞ്ഞവസാനിപ്പിക്കുന്നതിനുമുമ്പുതന്നെ ''ഹരിബോൽ'', ഹുൽഹുലി ധ്വനികൾകൊണ്ടു് മംഗൾപൂർ ഗ്രാമത്തിലെ അന്നത്തെ വിളറിയ നിലാവിൽ ഈറനണിഞ്ഞ രാത്രി ഞെട്ടിവിറച്ചു. പറഞ്ഞ കാര്യങ്ങൾ ചിലതെല്ലാം പഹലീവിശ്വാലിനു് കേൾക്കാൻ കഴിഞ്ഞു. ചിലതദ്ദേഹത്തിനു് കേൾക്കാൻ കഴിഞ്ഞില്ല. ''ഹരിബോൽ'' എന്ന ഉച്ച

ത്തിലുള്ള ശരണംവിളി മുഴങ്ങുമ്പോഠം അദ്ദേഹം ഇരുകൈകളും കൂപ്പി നെററിയിൽവെച്ചു് ഭഗവാനെ ഉദ്ദേശിച്ചെന്നോണം തൊഴുന്നുണ്ടായിരുന്നു.

മതപണ്ഡിതന്മാരായി ആരും അവിടെയുണ്ടായിരുന്നില്ല. അതുകൊണ്ടു് ജഗന്നാഥൻ ആരാണു്, എന്താണു് എന്നൊന്നും അവക്കു് അറിയില്ല. അറിയാൻ അവരൊട്ടാഗ്രഹിച്ചിരുന്നുമില്ല. ഐഹികകാര്യങ്ങളിൽ മുഴുകിയവരാണിവരെല്ലാം അവരിൽ മുക്കാൽപങ്കും ജഗന്നാഥനെ കണ്ടിട്ടുപോലുമില്ല. ജഗന്നാഥിലേയ്ക്കുള്ള നിരത്തിലെ ഓരോ ചെക്കിയിലും ജജിയയുടെ പണം എണ്ണിക്കൊടുത്തു് പോകാനുള്ള പ്രാപ്തി അവക്കില്ല. കൂടാതെ, കുടുംബപരമായ കെട്ടുപാടുകളെല്ലാം വിട്ടെറിഞ്ഞുപോകാൻ അവക്കു് സാദ്ധ്യമല്ല. എന്തെങ്കിലും ആപത്തു വരുമ്പോഠം അവർ ബലേശ്വർദേവനോ ഉത്തോയീശ്ശ്രുണീഠാകുറാണിക്കോ വഴിപാടു് കഴിക്കുന്നു. കൂടുതൽ വലിയ വഴിപാടുകഠംക്കാണെങ്കിൽ ധവളാലിംഗവുമുണ്ടു്. ആധിവ്യാധികഠംക്കാകെ ഗ്രാമദേവി മതി. ഒരു കറുത്ത സാരി, അല്ലെങ്കിൽ ഒരാടിനെ ബലികൊടുത്താൽ ധാരാളമായി. പക്ഷേ, ജഗന്നാഥനു് ആര് എന്തു വഴിപാടു നേരാൻ? ആ പുണ്യഭൂമിയിൽ വെച്ചു് കണ്ണടയ്ക്കാനുള്ള ആഗ്രഹമല്ലാതെ മറെറന്തെങ്കിലും കൊണ്ടു് അങ്ങോട്ടാരെങ്കിലും പോവാറുണ്ടോ? എന്നാലും ജഗന്നാഥനുമായി അവക്കു് ജന്മജന്മാന്തരങ്ങളായുള്ള ബന്ധമാണുള്ളതു്. ആ ജഗന്നാഥൻ മഹാസാമന്തനാണു്. ചർമ്മചക്ഷുസ്സുകൊണ്ടു് ഒരിക്കൽ കണ്ടാൽമതി, മോക്ഷംകിട്ടും. അവിടുന്നു് അകലേയാണു്. എന്നാലും ഏററവും അടുത്ത ബന്ധുവാണു്. ദുഷ്പ്രാപ്യനാണു്, എന്നാലും വിളിച്ചാൽ വിളികേഠംക്കുന്നവനാണു്.

ഇപ്പോഴിതാ ജഗന്നാഥൻ തൻെറ ഭക്തൻെറ മാനംകാക്കാൻ വേണ്ടി ത്രിഭുവനങ്ങളിലും വെച്ചേററവും മഹത്തായ തൻെറ രത്നസിംഹാസനം ഉപേക്ഷിച്ചു്, സിംഹദ്വാരത്തിലെ കാവൽമാടത്തിൽ, തീർത്ഥാടകരുടെ പാദരേണുക്കളിൽ, വന്നു് ഇരിക്കുകയാണു്. ഭക്തിയുടെ സിംഹദ്വാരത്തിൽ ഭഗവാൻതന്നെ

സ്വയം ഭക്തനായി വന്നിരിക്കയാണ്! ഇക്കാര്യം അവരുടെ ബോധമനസ്സിനേയും ഉപബോധമനസ്സിനേയും വികാരാവേശത്തിൻെറ വേലിയേററത്തിൽ ഒന്നാക്കിത്തീർത്തു.

"ഹരിബോൽ" എന്ന ഹർഷനാദം ഒന്നടങ്ങിയപ്പോൾ നാഥമിശ്രൻ വരാന്തയിലിരുന്ന മുറുക്കാൻതാമ്പാളമെടുത്ത് വെററില ചുരുട്ടിക്കൊണ്ട് ചോദിച്ചു-"രാജാവ് മതംമാറി പട്ടാണിയായിത്തീർന്നില്ലേ? പിന്നെ അദ്ദേഹം എങ്ങനെയാണ് രാജസേവകനാകുന്നത്? ബക്സി വേണുഭ്രമരവരൻ കൊല്ലപ്പെടുകയും ചെയ്തു. രാജാവിനുവേണ്ടി ജഗന്നാഥനെന്തിനാണ് പതിതപാവനനാകുന്നതു്?

നാഥമിശ്രൻെറ ഈ സംശയം വിശ്വാസികളായ ഭക്തന്മാരുടെ മനസ്സിലും സംശയപൂർണ്ണമായ ജിജ്ഞാസ വളർത്തി. അവർ ചോദിച്ചു—"അതെങ്ങനെ?"

മേകാപ്പ് പറഞ്ഞു: "അതുകൊണ്ടുതന്നെയല്ലേ ബലിയാർ ഭുജൻ താൻ പതിതപാവനനായിത്തീരുകയാണെന്നു് പറഞ്ഞതു്. അല്ലെങ്കിൽപിന്നെ ആരാണ് തൻെറ പരമസേവകനെ പവിത്രനാക്കുക? ആരാണയാൾക്ക് മോക്ഷം കൊടുക്കുക?"

ഇനിയെന്താണ് ചോദിക്കേണ്ടതെന്നു് നാഥമിശ്രന് ആലോചിച്ച് കിട്ടിയില്ല.

ഖോർധാരാജാവ് രാമചന്ദ്രദേവിനുവേണ്ടി സ്വയം ജഗന്നാഥൻതന്നെ പതിതപാവനപതാക ഉയർത്തിയെങ്കിൽ, രാമചന്ദ്രദേവ് ഭഗവാൻെറ എത്രവലിയ ഭക്തനായിരിക്കണം? എല്ലാവരും ഒരേ ശബ്ദത്തിൽ ജയാരവം മുഴക്കി........"ജയ് ജഗന്നാഥ്ജീ കീ ജയ്!"

കൈതപ്പൊന്തകളും മുളങ്കാടുകളും തോടുകളും പുഴകളുംകൊണ്ടു ചുററപ്പെട്ട പർവ്വതപ്രാന്തത്തിലുള്ള മംഗരാപൂർഗ്രാമത്തിലെ ജനങ്ങൾ, ജഗന്നാഥൻ പതിതപാവനരൂപംപൂണ്ട് സിംഹദ്വാരത്തിലെ കാവൽമാടത്തിൽ വന്നിരിക്കുന്നതിൻെറ പേരിൽ രാമചന്ദ്രദേവിന് ജയജയാരവം മുഴക്കിയതുപോലെ ഒറീസ്സ

യിലെ മുക്കിലും മൂലയിലും രാമചന്ദ്രദേവിൻെറ ജയദ്ധ്വനി മാറെറാലിക്കൊള്ളുകയായിരുന്നു. അതുകൊണ്ടു് ജനസാമാന്യത്തിനിടയിൽ പതുക്കെപ്പതുക്കെ അദ്ദേഹത്തോടു് നൂതനമായ ഒരു വിധേയത്വം ഉണർന്നുവരാൻ തുടങ്ങിയിരുന്നു.

ജഗന്നാഥൻെറ അനുഗ്രഹം ആർക്കുണ്ടോ, അയാളുടെ കുലമേതായാലും വേണ്ടില്ല മതമേതായാലും വേണ്ടില്ല, ഒറീസ്സയുടെ സിംഹാസനം അയാൾക്കുള്ളതാണു്. ഒറീസ്സയുടെ സിംഹാസനം മത്സരത്തിന്മേലോ, കഴിവിന്മേലോ, താൻപോരിമയിലോ അല്ല സ്ഥാപിതമായിട്ടുള്ളതു്, മറിച്ചു് ജഗന്നാഥനെ സേവിക്കുന്നതിലും അദ്ദേഹത്തിൻെറ അനുഗ്രഹപാത്രമാകുന്നതിലുമാണു് അതു് നിലകൊള്ളുന്നതു്. അതുകൊണ്ടാണു് "ഖോർധാരാജാവു് മതംമാറി മുസൽമാനായിരിക്കുന്നു" എന്നു് പ്രചരിപ്പിക്കപ്പെട്ടതോടെ അദ്ദേഹത്തിൻെറ പൈക്കുകൾക്കും, ഭൂപതികൾക്കും ജനസാമാന്യത്തിനും അദ്ദേഹത്തോടുള്ള ആദരവും വിധേയത്വവും കുറഞ്ഞുവന്നതു്-രാമചന്ദ്രദേവ് ഒറീസ്സയിലെ ജനസാമാന്യത്തിൽനിന്നു് പതുക്കെപ്പതുക്കെ അകന്നുപോവുകയാണു് എന്നു മനസ്സിലാക്കി നായബ്നാജിം തകീഖാൻ കട്ടക്കിൽ ആശ്വാസം കൊള്ളുകയായിരുന്നു. അതോടൊപ്പം ഖോർധാസിംഹാസനത്തിൽ കണ്ണുവെച്ചിരുന്ന ശത്രുക്കളും പ്രതീക്ഷയോടെ ഇരിക്കുകയായിരുന്നു. പക്ഷേ, ജഗന്നാഥൻ പെട്ടെന്നു് രാമചന്ദ്രദേവിനുവേണ്ടി പതിതപാവനരൂപംപൂണ്ടു് സിംഹദ്വാരത്തിൽ വന്നിരിക്കാൻ തുടങ്ങിയതുമുതൽ രാമചന്ദ്രദേവിനോടുള്ള ബഹുമാനം പുനരുജ്ജീവിക്കാൻ തുടങ്ങിയിരുന്നു. ഖോർധയിലും മുഗളധീനതയിലുള്ള മററു പ്രദേശങ്ങളിലും ഈ അത്ഭുതസംഭവത്തിനുശേഷം സാധാരണ ജനങ്ങൾ രാമചന്ദ്രദേവിനുനേരെ ആകൃഷ്ടരായിക്കൊണ്ടിരുന്നു.

## 2

അക്ഷയതൃതീയ കടന്നുപോയി. സ്നാനപൂർണ്ണിമ കഴിഞ്ഞാൽ ബാണപുരിലെ നീലാദ്രിപ്രസാദ് കോട്ടയിലും പുരിജഗന്നാഥക്ഷേത്രത്തിലെപ്പോലെ ജഗന്നാഥൻെറ "അണസർവിധിക"

ആരംഭിക്കുകയായി. അതിനുശേഷം ആഷാഢശുക്ലദ്വിതീയ മുതൽ രഥയാത്ര. സാധാരണ അക്ഷയതൃതീയ മുതൽ ശ്രീ ഗുണ്ടിചാബാഹുഡാ യാത്രവരെ നീലാദ്രിപ്രസാദ് ദുർഗ്ഗം ഉത്സവമുഖരിതമായിരിക്കും. ബാണപൂർ രാജാക്കന്മാർ ശാക്തന്മാരായിരുന്നു. എങ്കിലും നീലാദ്രിപ്രസാദ് ദുർഗ്ഗത്തിൽ രഥയാത്ര പരമ്പരാഗതമായ രീതിയിൽ വലിയ ആർഭാടത്തോടു കൂടി ആഘോഷിക്കാറുണ്ട്. പക്ഷേ, ഇക്കൊല്ലം ബാണപൂരിൽ സേനാപതി ഹാഷിംഖാൻെറ ഒരുക്കങ്ങൾ കാരണം നീലാദ്രിപ്രസാദ് ദുർഗ്ഗവും ചുഴലിക്കാററ് ഏററപോലെ പരിത്യക്തമായി കാണപ്പെട്ടു.

മുഗളാക്രമണം അടുത്തുണ്ടാവും എന്ന പേടികൊണ്ട് ആളുകൾ വാതിൽപൂട്ടി, വാതിലിനു് പൊളിയില്ലാത്തവർ അവിടെ എന്തെങ്കിലും വെച്ചടച്ചുപൂട്ടി, കാടുകളിലേയ്ക്കു് രക്ഷപ്പെട്ടിരിക്കയാണു്. നൂറ്-നൂററിരുപത്തഞ്ചുകൊല്ലമായി ഇതിവിടെ ഇടയ്ക്കിടെ ആവർത്തിച്ചുകൊണ്ടിരിക്കയാണു്. രാജാ ജഗന്നാഥപ്രസാദ് മാനസിംഹനും നീലാദ്രിപ്രസാദ് ദുർഗ്ഗംവിട്ടു് ഭാലേരിയിലെ ഏതോ ഗുഹയിൽ, ദുർഭേദ്യമായ ഏതോ കോട്ടയിൽ, അഭയം തേടിയിരിക്കയാണു്. ഘോർധാമഹാറാണി ലളിതാമഹാദേയിയും തൻെറ സേവകന്മാരോടും സേവികമാരോടുമൊപ്പം വീർജായീ വിലാസ്ഗഢിലേയ്ക്കു് പോയിരിക്കയാണു്. മുഗൾസേനാപതി ഹാഷിംഖാൻ ഭാലേരിയിലെ ദുർഭേദ്യമായ ആ കോട്ട പൊളിക്കാനുള്ള ദുസ്സാഹസം പ്രവർത്തിക്കയാണെങ്കിൽ മുൻകാലത്തു് ബാണപൂരിലെ കന്ധസേനയുടെ പർവ്വതാക്രമണംമൂലം മുഗൾസൈന്യങ്ങൾ അങ്ങുമിങ്ങും ചിന്നിച്ചിതറിപ്പോയപോലെ ഇക്കുറിയും സംഭവിക്കുമെന്നാണു് മാനസിംഹൻ കരുതിയിരുന്നതു്.

ഈ ചരിത്രം ഹാഷിംഖാനും അറിയാത്തതല്ല. അതുകൊണ്ടു് അയാൾ നീലാദ്രിപ്രസാദ്ഗഢിൽ കുറച്ചുദിവസം താവളമടിക്കുകയും കുറെ കൊള്ളനടത്തുകയും ചെയ്തശേഷം തെക്ക് ബങ്കാഡിലേയ്ക്കു് തിരിച്ചുപോയി. അതിനിടയിൽ രാജാ ഗോവിന്ദ

മാനസിംഹൻെറ കാലത്തു് നിർമ്മിച്ച ശ്രീജഗന്നാഥക്ഷേത്രം പൊളിക്കുകയും തൻെറ ഒരു പട്ടാളവിഭാഗത്തെ അവിടെ നില നിർത്തുകയും ചെയ്തിരുന്നു. മുഗളാക്രമണത്തെപ്പററിയുള്ള ഭീതി എന്നാലും നിലനിന്നു. അതുകൊണ്ടു് ആളുകൾ നീലാദ്രി പ്രസാദിലെ സ്വന്തം വീടുകളിലേയ്ക്കു് തിരിച്ചുവന്നില്ല. രാജാവും വന്നില്ല.

നീലാദ്രിപ്രസാദിലെ നിരത്തുകൾ വിജനമായി കിടക്കുക യാണു്. ആപത്തിനിയും അവസാനിച്ചിട്ടില്ല. കഴിഞ്ഞരാത്രി കൊടുങ്കാററും ചുഴലിക്കാററും അടിച്ചിരുന്നു. ആ കൊടുങ്കാ ററിൽ നിരത്തുവക്കിലുള്ള പഴയ ഉങ്ങു്, പുളി, മാവു്, സാലം തുടങ്ങിയ മരങ്ങളെല്ലാം മിക്കവാറും കടപുഴങ്ങി വീണിരുന്നു. നിരത്തിനിരുവശത്തുമുള്ള വീടുകളുടെ മേച്ചിലുകൾ താഴെ വീണുകിടന്നിരുന്നു. മഴവെള്ളം ഒലിച്ചുവീണ ചുമരുകളുടെ മണ്ണു് കൂമ്പാരമായി കിടന്നു. ജഗന്നാഥക്ഷേത്രത്തിലെ നീല ചക്രം പൊട്ടി അടുത്ത മൺകൂമ്പാരത്തിൽ വീണുകിടന്നു.

നേരം പുലർന്നപ്പോൾ കൊടുങ്കാററും മേഘങ്ങളുമൊന്നും ഉണ്ടാ യിരുന്നില്ല. ഒരു മഴപെയ്തതോന്നു് ആകാശവും ഭൂമിയും ശാന്തവും നിർമ്മലവുമായിത്തോന്നി. ഭീകരമായ രാത്രി യിലെ അനർത്ഥങ്ങളിൽനിന്നു് എങ്ങനെയെങ്കിലും രക്ഷപ്പെട്ടു് ഭൂമി പുതുതായുദിച്ച സൂര്യനേയും ശാന്തമായ ആകാശത്തേയും അഭിവാദ്യം ചെയ്യുന്നപോലെ തോന്നി.

നീലപ്രസാദ്ഗഢിലെ നിരത്തുകളിലൂടെ ചില മുഗൾ സൈനികർ കുതിരപ്പുറത്തു് കുന്തവുമേന്തി അശ്രദ്ധമായി അലഞ്ഞുനടന്നിരുന്നു. ഖോർധാമഹാറാണി ലളിതാമഹാ ദേയിയേയും യുവരാജാവു് ഭാഗീരഥീകുമാർറായിയേയും ബന്ധ നസ്ഥരാക്കാനുള്ള കല്പനകൊടുത്തു് ഹാഷിംഖാൻ അവിടെ നിന്നു് പോയിരിക്കയാണു്. മുഗൾരാജശക്തിക്കെതിരായി കരുപ്പിടിച്ചുവരുന്ന ഗൂഢാലോചനയിൽ ലളിതാമഹാദേയിക്കും ഭാഗീരഥീകുമാറിനും പങ്കുണ്ടെന്നു് ബക്സി വേണുഭ്രമരവരൻ ലളിതാമഹാദേയിക്കെഴുതിയ കത്തിൽനിന്നു് വ്യക്തമായി

രുന്നു. പക്ഷേ, വളരെയേറെ തിരച്ചിൽ നടത്തിയിട്ടും പട്ടാളക്കാർക്ക് റാണിയേയോ യുവരാജാവിനേയോപ്പറ്റി വിവരമൊന്നും കിട്ടിയില്ല.

ഹാഷിംഖാൻെറ പട്ടാളക്കാർ ബാണപൂരിലെ മലകളിലും കാടുകളിലും ലളിതാമഹാദേയിയെ തിരഞ്ഞുനടന്നുകൊണ്ടിരുന്നപ്പോഴ്, ഭാലേരിയുടെ അടിവാരത്തുള്ള വീരജായീപ്രസാദ് ഗഢിലെ വീരജായീക്ഷേത്രത്തിൽ വിശന്ന പെൺപുലിയെപ്പോലെ മഹാറാണി ബഗലാമുഖീമന്ത്രം ജപിച്ചുകൊണ്ടിരിക്കയായിരുന്നു.

ലളിതാമഹാദേയി ഗോവിന്ദ മാനസിംഹമഹാരാജാവിന്റെ മകളാണ്. പക്ഷേ, അവരൊരു ബ്രാഹ്മണസ്ത്രീയുടെ ഗർഭത്തിലാണ് ജനിച്ചത്. ബാണപൂർ രാജവംശത്തിലെ പാരമ്പര്യങ്ങൾക്കും ആചാരമര്യാദകൾക്കും അനുസരിച്ച് രാജാവ് ബ്രാഹ്മണകന്യകയെയാണ് വിവാഹം കഴിക്കുക. ബാണപൂർ രാജ്യസ്ഥാപകനായ യുവരാജാവ് ഏതോ രാജ്യത്തിൽനിന്ന് നിഷ്കാസിതനായശേഷം അഭയാർത്ഥിയായി അങ്ങുമിങ്ങും അലഞ്ഞുനടക്കുകയായിരുന്നു. അക്കാലത്ത് കന്ധന്മാരുടെ ആവാസകേന്ദ്രമായ വീരജായീപ്രസാദിലെ 'ദിഗാം' അഥവാ രാജാവ്, ദേവീഭക്തനായ ബലഭദ്രറാണയാണ് അയാൾക്ക് അഭയം നൽകിയത്. ബലഭദ്രറാണയുടെ ആശ്രിതനായി താമസിക്കുന്ന കാലത്ത് യുവരാജാവ് മെല്ലെമെല്ലെ വീർജായിയുടെ ആരാധകനും സാധകനുമായിത്തീർന്നു. ദേവിയുടെ പാദപത്മങ്ങളേക്കാളധികം വീർജായീരാജസിംഹാസനത്തിലായിരുന്നു അയാളുടെ ദൃഷ്ടി പതിഞ്ഞിരുന്നത്.

കന്ധന്മാരുടെ ആചാരപ്രകാരം കൊല്ലംതോറും പൌഷപൂർണ്ണിമാദിവസം വീർജായിക്ക് നരബലി കൊടുക്കുന്ന പതിവുണ്ട്. ഭൂമി അഥവാ 'ഥഡാപാനു'വിന് കൊല്ലംതോറും നരബലി കൊടുത്തില്ലെങ്കിൽ അതു പിന്നെ വിളവ് നല്കില്ല, നാട്ടിൽ ക്ഷാമം പടർന്നുപിടിക്കും, മഹാമാരി പരക്കും; കന്ധരുടെ ഇടയിൽ ഇത്തരം ധാരണകൾ നിലനിന്നിരുന്നു. വസുന്ധര സസ്യവതിയാവുന്നതും വനങ്ങൾ വൃക്ഷനിബിഡമാകു

ന്നതും അരുവികളിൽ സുഖശീതളമായ തെളിനീരൊഴുകുന്നതും ആരുടെ കാരുണ്യംകൊണ്ടാണോ, ആ ഭൂമീദേവിക്ക് കൊല്ലം തോറും മനുഷ്യൻ തന്റെ കൃതജ്ഞതാസൂചകമായ ഏററവും വലിയ കാണിക്കയായി മനുഷ്യജീവിതം ബലിയർപ്പിക്കുകയാണ്. മൃത്യുവിൽനിന്നാണ് മഹാജീവിതം തളിരിട്ടുവരുന്നത്. ഈ ധാരണയിൽ കൊല്ലംതോറും കൃഷിപ്പണി തുടങ്ങുന്നതിനുമുമ്പായി ഈ നരമേധയജ്ഞത്തിനുള്ള ഒരുക്കങ്ങൾ ചെയ്യുന്നു. കന്ധന്മാരുടെ രാജാവെന്നനിലയ്ക്ക് ബലഭദ്രറാണയുടെ ഒരേയൊരു രാജകർമ്മം അഥവാ രാഷ്ട്രത്തോടുള്ള കടമ വീരജായീക്ഷേത്രത്തിൽ നരബലി അഥവാ മേരിയാബലി അർപ്പിക്കുക എന്നതുമാത്രമാണ്. മുൻകൊല്ലങ്ങളിലെപ്പോലെ അക്കൊല്ലവും ബലഭദ്രറാണാ പൌഷപൂർണ്ണിമാദിവസം മേരിയാബലിയർപ്പിക്കാൻവേണ്ടി മാൽപ്രദേശത്തുനിന്ന് ഒരനാഥബാലനെ പിടിച്ചുകൊണ്ടുവന്ന് ക്ഷേത്രത്തിൽ കെട്ടിയിട്ടിരുന്നു. ആചാരവിധിയനുസരിച്ച് മേരിയാബലിക്കു കൊണ്ടുവന്ന ആളെ ദൈവത്തെപ്പോലെ പലവിധ കർമ്മാനുഷ്ഠാനങ്ങളോടുകൂടി പൂജിക്കണം. പൌഷപൂർണ്ണിമയുടെ ഏഴുദിവസം മുമ്പുമുതൽ കന്ധഗ്രാമങ്ങളിൽ നൃത്തം, നായാട്ട്, മദ്യം, മൈഥുനം ഇവയെല്ലാംചേർന്ന് ഉത്സവംപോലെ ആഘോഷിക്കാറുണ്ട്. അതിനിടയിൽ തക്കംനോക്കി യുവരാജാവ് യദുനാഥമാനസിംഹൻ ആ കുട്ടിയെ അഴിച്ചുവിടുകയും രഹസ്യമായി ബാണപൂരിന്റെ അതിർത്തി കടത്തിവിടുകയും ചെയ്തു. രാവിലെ മേരിയാബലിനടത്താൻവേണ്ടി മദ്ദളം കൊട്ടി, നൃത്തം ചെയ്തുകൊണ്ടു് കന്ധന്മാർ ഘോഷയാത്രയായി എത്തിയപ്പോൾ ബലിനടത്താൻ ക്ഷേത്രത്തിൽ കൊണ്ടുവന്നു കെട്ടിയിട്ടിരുന്ന കുട്ടിയുടെ പൊടിപോലും കാണാനില്ല.

മേരിയ എവിടേയോ തിരോധാനം ചെയ്തതുകൊണ്ടുണ്ടായ ആശ്ചര്യാതിരേകത്താൽ കന്ധന്മാരുടെ മദ്ദളവും കൊമ്പും തലയിൽകെട്ടിയ മയിൽപീലികളും ഉന്മത്തമായ നൃത്തവും ക്ഷണനേരംകൊണ്ടു് നിശ്ചലമായിപ്പോയി. മരണം, ക്ഷാമം, മഹാ

മാരി തുടങ്ങി വരാനിരിക്കുന്ന അനേകാനേകം ആപത്തുകളെ കുറിച്ചുള്ള ആശങ്കമൂലം അവിടെ വന്നുചേൎന്നിരുന്ന കന്ധജനത ഭയഭീതരായി. ഥാഡാപാനുവിൻെറ കപടകേളികൊണ്ടു് ഇക്കൊല്ലം മേരിയാബലി നടത്താൻ കഴിഞ്ഞില്ലെങ്കിൽ കന്ധഭൂമിയാകെ മുച്ചൂടം നശിക്കും എന്നുറപ്പാണു്. മേരിയാബലി നടത്തുകയല്ലാതെ വേറെ വഴിയില്ല.

രാജപുത്ര യുവരാജാവു് മാനസിംഹൻ ഇത്തരമൊരു അവസരം കാത്തുനില്ക്കുകയായിരുന്നു. ഈ പരിത:സ്ഥിതിയിൽ മേരിയാബലി എങ്ങനെ നടത്തും എന്ന ചിന്തയിലാണ്ടു് വയസ്സൻപുളിമരത്തിൻെറ ചുവട്ടിൽ സിന്ദൂരാഭിഷിക്തയായ വീരജായിയുടെ മുന്നിൽ നാട്ടിയ യൂപത്തിനുചുററുമായി ദളപതിമാരുടെ ഒരു സംഘം മുട്ടുമടക്കി തലകുനിച്ചിരിക്കയായിരുന്നു. അന്നേരം യുവരാജാവു് അവിടെയെത്തി അവൎക്കു് ഉപായം പറഞ്ഞുകൊടുത്തു. മേരിയ എങ്ങോ അന്തർദ്ധാനം ചെയ്തിരിക്കയാണു്. അതുകൊണ്ടു് ബലഭദ്രനെ പിടിച്ചുകൊണ്ടുവന്നു് ബലികൊടുക്കുക. അയാാം കാരണമാണു് ഈ അത്യാഹിതം സംഭവിച്ചതു്. അയാാംക്കുവേണ്ടി മറെറല്ലാവരും നശിക്കണോ?

വികാരവിവശവും വിചാരശൂന്യവുമായ ആ നിമിഷത്തിൽ, ആശങ്കാകുലരായ കന്ധന്മാൎക്കു് യദുരാജൻെറ ഉപദേശം നടപ്പാക്കുന്നതിൽ നിമിഷനേരംപോലും താമസമുണ്ടായില്ല. അവർ ഒത്തുചേൎന്നു ബലഭദ്രറാണയെ കോട്ടയിൽനിന്നു പിടിച്ചു വലിച്ചുകൊണ്ടുവന്നു് ബലാല്ക്കാരമായി യൂപത്തിൽ കെട്ടി. അതിനുശേഷം ആചാരവിധിയനുസരിച്ചു് കന്ധന്മാർ മേരിയയുടെ ശരീരത്തിൽനിന്നു് കഷണംകഷണമായി മാംസം അരിഞ്ഞെടുക്കുന്നതിനുമുമ്പായി പുതിയ ദിഗാാം എന്ന നിലയിൽ യദുരാജ് വന്നു് തൻെറ ആശ്രയദാതാവായ ബലഭദ്രറാണയുടെ മേൽ ഒന്നാമതായി മഴവെട്ടുത്തുവെട്ടിയപ്പോാം കഴുത്തുമുതൽ കാൽവരെ കയറുകൊണ്ടു് വരിഞ്ഞുകെട്ടിയിരുന്നതിനാൽ ആ വെട്ടു് തടുക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. അതിനു് അദ്ദേഹമൊട്ടു് ശ്രമിച്ചതുമില്ല. നിഷ്ഠൂരമായ മൃത്യു ആസന്നമായി

രിക്കുന്നു എന്നറിഞ്ഞ് അദ്ദേഹത്തിൻെറ മുഖം നിഷ്പ്രഭമായി ത്തീൎന്നു. എന്നാലും അയാളുടെ മുഖത്തു് ആശങ്കയുടെ നേരിയ നിഴൽപോലും ഉണ്ടായിരുന്നില്ല. വെയിലത്തു് തണൽ വിരിച്ച കാടുപോലെ അസഹ്യമായ വേദനയിലും അദ്ദേഹ ത്തിൻെറ മുഖത്തു് അളവററ പ്രശാന്തിയാണുണ്ടായിരുന്നതു്. മെല്ലെമെല്ലെ രക്തരഹിതമായിക്കൊണ്ടിരുന്ന ചുണ്ടുകളിളക്കി ഒരുപക്ഷേ, അദ്ദേഹം മന്ത്രം ചൊല്ലുകയായിരിക്കാം. യദു രാജൻെറ വെട്ടേററു് അയാളുടെ വലത്തെ കയ്യിൻെറ ഒരുഭാഗം അററുപോയി. ചുടുരക്തവും മാംസവും ചിതറിത്തെറിച്ചു. താഴെ മണ്ണിൽ ചോര കുതിൎന്നു ചുകന്ന ചളിപോലെ തോന്നി. മേരിയയെ ഒരൊററ വെട്ടിനു് കൊല്ലുന്ന പതിവില്ല. മേരി യയുടെ ദേഹത്തിൽ ജീവനുള്ളിടത്തോളം അയാളുടെ ശരീര ത്തിൽനിന്നു് കഷണംകഷണമായി മാംസം മുറിച്ചെടുക്കുക യാണു് ചെയ്യുക. ഈ മാംസം അത്യന്തം പവിത്രമായി കരു തപ്പെടുന്നു. അതു് വയലിൽ കുഴിച്ചിട്ടാൽ നല്ല വിളവുകിട്ടും. ഗ്രാമാതിൎത്തിയിൽ കുഴിച്ചിട്ടാൽ ഗ്രാമത്തിൽ ക്ഷേമവും ഐശ്വര്യവും നിലനില്ക്കും എന്നു് കന്ധന്മാർ വിശ്വസിക്കുന്നു. അതുകൊണ്ടു് മേരിയ ബലഭദ്രൻെറ ശരീരത്തിൽനിന്നു് മാംസം മുറിച്ചെടുക്കാൻ ഉന്മത്തരായ കന്ധന്മാർ കൂട്ടംകൂട്ടമായി യൂപത്തിൻെറ നാലുപാടും തിക്കിത്തിരക്കുകയാണു്. കഷണം കഷണമായി മാംസം മുറിച്ചെടുത്താൽപിന്നെ മേരിയയുടെ ശരീരത്തിൽ അസ്ഥിപഞ്ജരം മാത്രമേ അവശേഷിക്കുക യുള്ളു. മദ്ദളമടിച്ചുകൊണ്ടും നൃത്തംവെച്ചുകൊണ്ടും ജനങ്ങൾ ആ അസ്ഥിപഞ്ജരം വളരെ ആർഭാടത്തോടെ മണ്ണിൽ കുഴിച്ചു മൂടുന്നു.

മേരിയാവാദ്യത്തോടൊപ്പം നൃത്തംവെച്ചുകൊണ്ടു് ബല ഭദ്രൻെറ ശരീരത്തിൽനിന്നു് മാംസം മുഴവൻ അറുത്തെടുക്കാൻ കന്ധന്മാൎക്കു് നിമിഷനേരംപോലും വേണ്ടിവന്നില്ല തൻെറ ശരീരം രക്താഭിഷിക്തമായ അസ്ഥിപഞ്ജരമായിത്തീരുന്നതു വരെ അദ്ദേഹത്തിൻെറ മുഖത്തു് മുറിവൊന്നുമേററില്ല. അതും ഒരു ചടങ്ങാണു്. മേരിയാബലിയിൽ മുഖത്തു് മുറിവേല്പി

ക്കാൻ പാടില്ല. ബലഭദ്രറാണയുടെ മുഖത്ത് ക്ഷമാസുന്ദരമായ പുഞ്ചിരിയുടെ ഒരു നേർത്തരേഖ പൊട്ടിവിടർന്നു.

ബലഭദ്രറാണയെ ഇങ്ങനെ സമർത്ഥമായൊരു ഗൂഢാലോചനയുടെ ബലിമൃഗമാക്കി കന്ധരുടെ ദിഗാംസ്ഥാനത്തുനിന്നു് മാററിയശേഷം യദുരാജ് അവിടെ ഒരു കോട്ട നിർമ്മിച്ച് കന്ധരുടെ രാജാവായിത്തീർന്നു. പക്ഷേ, തൻെറ ശുഭകാംക്ഷിയും ആശ്രയദാതാവുമായിരുന്ന ബലഭദ്രറാണയുടെ കബന്ധത്തിൽ നിർമ്മിച്ച ആ കോട്ടയിൽ പല കുഴപ്പങ്ങളും കാണാൻതുടങ്ങി. അതുകൊണ്ടു് ബ്രാഹ്മണരുടെ ഉപദേശപ്രകാരം ബങ്കാഡിലേയ്ക്കു് കോട്ടമാററി. പിന്നീടു് നീലാദ്രിപ്രസാദിലേയ്ക്കു് വന്നു. വീരജായിയുടെ ആസ്ഥാനവും ബലഭദ്രൻ ബലിമൃഗമായതുമായ ആ സ്ഥലത്താണു് ബാണപൂരിലെ ഒന്നാമത്തെ ദുർഗ്ഗം വീരജാവിലാസ് നിർമ്മിക്കപ്പെട്ടിരുന്നതു്. അതു് പതുക്കെപ്പതുക്കെ കാലപ്പഴക്കംവന്നു് ഒരു ഭഗ്നാസ്തൂപംപോലെ കിടക്കുകയാണു്.

യദുരാജൻെറ വംശം വേരററുപോകുമെന്നു് ബലഭദ്രറാണാ മരിക്കുന്നതിനുമുമ്പു് ശപിച്ചിട്ടുണ്ടായിരുന്നു. ആ ശാപത്തിൽ നിന്നു് മോചനം കിട്ടാനും വംശം രക്ഷിക്കാനുംവേണ്ടി ബ്രാഹ്മണരുടെ ഉപദേശാനുസരണം യദുരാജൻ ഒരു ബ്രാഹ്മണകന്യകയെ വിവാഹം കഴിച്ചു. അന്നുമുതൽ ബാണപൂർ രാജ്യത്തിലെ രാജാക്കന്മാർ ബ്രാഹ്മണകന്യകകളെ വിവാഹം കഴിക്കുകയെന്നതു് വിധിപ്രകാരമുള്ള ഒരു ചടങ്ങായി മാറി.

ബാണപൂർ രാജാക്കന്മാർ ബ്രാഹ്മണകന്യകകളെ വിവാഹം കഴിച്ചിരുന്നതുകൊണ്ടു് മററു ക്ഷത്രിയരാജാക്കന്മാർ ബാണപൂരിലെ രാജകുമാരികളെ ഭാര്യമാരായി സ്വീകരിക്കുന്നതിൽ വിമുഖരായിരുന്നു. ബാണപൂരിലെ രാജാവു് ജാതിയിൽ തോട്ടക്കാരനാണെു് എന്നും അയാൾ തൻെറ സഹോദരനെ കൊന്നിട്ടാണു് സിംഹാസനം പിടിച്ചുപററി സ്വയം രാജാവായിഇരിക്കുന്നതെന്നും കേട്ടുകേൾവിയുണ്ടായിരുന്നു. തൈലങ്ഗമുകുന്ദദേവൻെറ കാലത്തു് കാലാപഹാഡ് ഒറീസ്സയെ ആക്ര

മിച്ചപ്പോൾ യദുരാജൻ തൻെറ ബന്ധപ്പെക്ക്കളുമായി മുകുന്ദദേവനെ സഹായിച്ചിരുന്നു. അങ്ങനെയാണ് അയാൾക്ക് മാനസിംഹ ഹരിചന്ദൻ എന്ന പദവി കിട്ടിയതു്. അവർ ക്ഷത്രിയരായിരുന്നില്ല. ഇക്കാരണത്താൽ ബാണപൂർ രാജാക്കന്മാർ അവരുടെ കന്യകമാരെ ക്ഷത്രിയരാജകുടുംബങ്ങളിലേയ്ക്കു് വിവാഹംകഴിച്ചുകൊടുക്കാൻ കഴിയാതെ അവരെ അവിവാഹിതരായ നിത്യകന്യകകളായി വീട്ടിൽതന്നെ വെച്ചിരിക്കുകയാണു്.

ഗോവിന്ദ മാനസിംഹ ഹരിചന്ദന മഹാരാജാവിന്റെ പുത്രി ലളിതാമഹാദേയിയും ഇങ്ങനെ നിത്യകന്യകയായി കഴിയേണ്ടിവരുമായിരുന്നു. പക്ഷേ, അവളുടെ അനിതരസാധാരണമായ സൗന്ദര്യത്തെപ്പററി ആളുകൾ പറഞ്ഞുകേട്ടു് ഖോർധാ രാജാവായ ഗോപീനാഥദേവ് തൻെറ അനുജൻ കേശവറായിയുമായി അവളുടെ വിവാഹം നടത്താനാലോചിച്ചു.

ബലഭദ്രാണയുടെ ശാപംകൊണ്ടോ അല്ലെങ്കിൽ സ്വാഭാവികമായ കാരണംകൊണ്ടോ ബാണപൂരിലെ ഒരൊററ രാജാവുപോലും ദീർഘായുഷ്മാനായിരുന്നില്ല. പക്ഷേ, ഗോവിന്ദ മാനസിംഹ ഹരിചന്ദൻ ബലഭദ്രാണയുടെ ശാപത്തേയും ദൈവനിശ്ചയത്തേയും നിസ്സാരമാക്കിക്കൊണ്ടു് എൺപതു കൊല്ലത്തോളം ഭരണം നടത്തി. അദ്ദേഹത്തിനപ്പോൾ എഴുപതു വയസ്സായിരുന്നു. അദ്ദേഹത്തിൻെറ സ്ഥൂലിച്ച ശരീരം വയസ്സിൻെറ ഭാരംകൊണ്ടു് കുനിഞ്ഞുപോയിരുന്നു. എന്നാലും നെററിയിൽ ചുളി വീണിരുന്നില്ല. വയസ്സിൻെറ ചുളിവുകൾ വീണു് മുഖം ചുളുങ്ങിയിരുന്നില്ല. ചുമൽവരെ നീണ്ടുകിടക്കുന്ന ചുരുണ്ടമുടിയും കൃതാവും നരച്ചുവെളുത്തിരുന്നു. എന്നാലും വിശാലമായ നെററിത്തടത്തിൻേറയും തടിച്ച പുരികങ്ങളുടേയും താഴെ അദ്ദേഹത്തിൻെറ കണ്ണുകളിൽ അദമ്യമായ യൗവനത്തിൻെറ അഗ്നിജ്ജ്വാലയുണ്ടായിരുന്നു. ചുളിവീഴാത്ത നെററിത്തടത്തിൽ സിന്ദൂരപ്പൊട്ടു് അഗ്നിശിഖയെപ്പോലെ ജ്വലിച്ചുകൊണ്ടിരുന്നു. കഴുത്തിലെ രുദ്രാക്ഷമാല രോമാവൃതമായ വിരിഞ്ഞ മാറിടത്തിലെ ഉറച്ച മാംസപേശികളെ രേഖാങ്കിതമാക്കിത്തീർക്കുമ്പോലെ തോന്നി.

ഖോർധാരാജാവു് ഗോപീനാഥദേവിന്റെ അനുജൻ കേശവ റായിക്കുവേണ്ടി തന്റെ മകളെക്കുറിച്ചുവന്ന വിവാഹാലോചന കേട്ടു് ഗോവിന്ദമാനസിംഹൻ ക്രോധാവേശംമൂലം ഹതബുദ്ധി യായിത്തീൎന്നു. അപ്രസിദ്ധനും അറിയപ്പെടാത്തവനുമായ ഏതോ കേശവറായിക്കുവേണ്ടിയുള്ള ഈ വിവാഹാലോചന തീൎത്തും അപമാനകരമായി ഗോവിന്ദമാനസിംഹനു് തോന്നി. ഖോർധയിൽനിന്നു് വിവാഹാലോചനയുമായിവന്ന ബ്രാഹ്മ ണന്റെ കയ്യിൽനിന്നു് അദ്ദേഹം ശ്രീഫലം തട്ടിപ്പറിച്ചു് താഴെ വലിച്ചെറിഞ്ഞു കഷണംകഷണമാക്കിക്കളഞ്ഞു. "അങ്ങു് ബ്രാഹ്മണനാണു്. അതുകൊണ്ടു് അവധ്യനാണു്. അല്ലായിരുന്നെങ്കിൽ ഈ നിമിഷം അങ്ങയെ ബലികൊടുക്കു മായിരുന്നു."–അദ്ദേഹം അലറി.

ഈ അപമാനത്തിനു് പകരംവീട്ടാൻ കേശവറായു് ഖോർധ യിലെ പൈക്കു്കളുമായി ബാണപൂരിലേയ്ക്കു് പോയി. ശത്രു വിന്റെ ആക്രമണത്തെ തടുക്കാൻ മാനസിംഹൻ കുഹുഡി ഗഢിലെ ചണ്ഡേശ്വരമഹാദേവനടുത്തു് താവളമടിച്ചു് കാത്തി രിക്കയായിരുന്നു.

അതിന്നിടയിലൊരുദിവസം രാവിലെ തന്റെ കിടക്കയ്ക്കരി കിൽ ഒരു വാൾ കുത്തിനിൎത്തിയതു് ഗോവിന്ദ മാനസിംഹ ഹരിചന്ദൻ കണ്ടു. അതിലൊരു കത്തും കെട്ടിയിട്ടിരുന്നു. കത്തിൽ എഴുതിയിരുന്നു–"ഞാൻ നിങ്ങളെ കൊല്ലാൻ വന്ന തായിരുന്നു. പക്ഷേ, ഗാഢനിദ്രയിൽ നിങ്ങളുടെ അബോധ മായ നിസ്സഹായതകണ്ടു തിരിച്ചുപോന്നതാണു്. പ്രായം തികഞ്ഞ പെൺകുട്ടികളെ അവിവാഹിതരായി വീട്ടിൽവെയ്ക്കു ന്നതു് വിടരുന്ന പൂമൊട്ടുകളെ മൂടൽമഞ്ഞിൽ കരിച്ചുകളയുന്നതു പോലെയാണു്. താങ്കൾ ഈ പാപകർമ്മത്തിൽനിന്നു് വിര മിക്കുമെന്നാശിക്കുന്നു."

കത്തിൽ എഴുതിയ ആളുടെ പേരുണ്ടായിരുന്നില്ല. പക്ഷേ, കേശവറായു് തന്നെയാണീ കത്തെഴുതിയതെന്നു് ഗോവിന്ദ മാനസിംഹനു് മനസ്സിലായി. അദ്ദേഹം തന്റെ സൈന്യത്തെ പിൻവലിച്ചു. യഥാവസരം കേശവറായിയുമായി ലളിതാ

മഹാദേയിയുടെ വിവാഹം നടന്നു. ശുഭശംഖധ്വനിയോടുകൂടി കേശവറായിയോടൊപ്പം ഖോർധയിലെ ഭീതർഗഡ് കൊട്ടാരത്തിലേയ്ക്ക് യാത്രതിരിച്ച ദിവസം ലളിതാ മഹാദേയിക്ക് തോന്നിയത് അനന്തകാലമായി തടവിലായിരുന്ന ഒരു രാജകുമാരി ഏതോ അപരിചിതനായ രാജകുമാരനോടൊപ്പം യക്ഷികഥയിലെ ഏതോ നാട്ടിലേയ്ക്ക് പറന്നുപോകുന്നതുപോലെയാണ്. ലളിതാ മഹാദേയിയുടെ സർവ്വാംഗവും രോമാഞ്ചംകൊണ്ട്, –പിതൃഗൃഹം വിട്ടുപോകുന്ന ദുഃഖംകൊണ്ടല്ല, മുന്നിലെ അനന്തമായ യാത്രയെപ്പററിയുള്ള ആവേശംകൊണ്ട്. അവരുടെ നീൺമിഴികളിൽ കണ്ണീർ നിറഞ്ഞുനിന്നിരുന്നു.

ഗോപീനാഥന്റശേഷം കേശവറായ് രാമചന്ദ്രദേവ് എന്ന പേരിൽ ഖോർധാസിംഹാസനത്തിൽ അഭിഷിക്തനായി.

പക്ഷേ, ഖോർധാമഹാറാണി എന്ന നിലയിൽ ലളിതാ മഹാദേയിയുടെ മോഹഭംഗത്തിന് ഏറെസമയം വേണ്ടിവന്നില്ല. രാമചന്ദ്രദേവ് കട്ടക്കിലെ ബാർവാടിയിൽവെച്ച് യവനിയായ റജിയയെ വിവാഹംചെയ്ത് മതംമാറി പതിതനായശേഷം ലളിതാ മഹാദേയി മോഹഭംഗംവന്ന രുദ്രാണിയെപോലെ സ്വന്തം കൈകളെക്കൊണ്ടുതന്നെ താലിയും വളയും പൊട്ടിച്ചെറിഞ്ഞു സീമന്തത്തിൽനിന്ന് സിന്ദൂരപ്പൊട്ട് മച്ച് വൈധവ്യം പ്രഖ്യാപിച്ച് സ്വന്തം പിതൃഗൃഹത്തിലേയ്ക്ക് പോയി.

ഈർഷ്യയുടെ മറെറാരു പേരാണ് സ്ത്രീ!

യവനസ്ത്രീയുടെ കാരുണ്യത്തിൽ മഹാറാണി ലളിതാ മഹാദേയി ജീവിക്കുക,–അതിനെപ്പററി ആലോചിക്കുന്നതുപോലും ഇടിവെട്ടേൽക്കുന്നതിനേക്കാളേറെ വേദനാജനകമായിരുന്നു അവർക്ക്. അതുകൊണ്ട് മുമ്പ് പുളകംകൊണ്ട് ആനന്ദാശ്രു പൊഴിച്ചിരുന്ന ലളിതാ മഹാദേയിയുടെ നീണ്ട് സുന്ദരമായ നേത്രങ്ങളിൽ ഇപ്പോൾ പ്രതികാരാഗ്നി ആളിക്കത്തുകയാണ്.

തങ്കവർണ്ണമുള്ള അവരുടെ സ്നിഗ്ദ്ധശരീരം ഈർഷ്യയുടെ പ്രവാഹംമൂലം ചുട്ടുപഴുത്ത ചെമ്പിന്റെ നിറംപൂണ്ടു.

രാമചന്ദ്രദേവിനെ മൂകനും സ്തബ്ധനും ഭ്രാന്തനുമാക്കാൻ വേണ്ടി ലളിതാ മഹാദേയി വ്രതചാരിണിയായി വീരജായി മുത്തിയുടെ മന്നിൽ കുശാസനത്തിലിരുന്നു നിത്യേന പതിനായിരം ബഗലാമുഖി ബീജമന്ത്രം ജപിച്ചുകൊണ്ടിരിക്കയാണ്‌.... ..''രാമചന്ദ്രദേവസ്യ ബുദ്ധിനാശയ നാശയ, ജിഹ്വാകിലയ കിലയ, ഹ്രീം ഫട്‌സ്വാഹാ.''

പക്ഷേ, ഇന്നു് രുദ്രാക്ഷമാല ജപിച്ച്‌ മന്ത്രം ചൊല്ലിക്കൊണ്ടിരിക്കേ ലളിതാ മഹാദേയിയുടെ ധ്യാനപൂർണ്ണങ്ങളായ നേത്രങ്ങളിൽ ശത്രുജിഹ്വാ—ഗദാധാരിണിയായ ബഗലാദേവിയുടെ സ്ഥാനത്ത്‌ മററു നാനാപ്രകാരത്തിലുള്ള ചിന്തകളും ദുശ്ചിന്തകളുമാണ്‌ പ്രത്യക്ഷീഭവിച്ചതു്. അതോടൊപ്പം രാമചന്ദ്രദേവിന്റെ ശോകമൂകമായ രണ്ടു കണ്ണുകളും അവർ കാണുന്നുണ്ടായിരുന്നു. ജഗന്നാഥൻ പതിതപാവനരൂപം ധരിച്ച്‌ രാമചന്ദ്രദേവ്‌ മഹാരാജാവിനു് ദർശനം നൽകി എന്നും അതുകൊണ്ടിപ്പോഴം നാലുപാടും രാമചന്ദ്രദേവ്‌ മഹാരാജാവിന്റെ ജയാരവം മുഴങ്ങുകയാണെന്നും പുരിയിൽനിന്നുവന്ന ചാരന്മാർ പറഞ്ഞു് അവരറിഞ്ഞിരുന്നു. രാമചന്ദ്രദേവ്‌ മതഭ്രഷ്ടനായശേഷം ജഗന്നാഥക്ഷേത്രത്തിൽ ഏകാദശി രാത്രിയിൽ മഹാദീപാരാധന നടത്തുമ്പോഴം ചാരണന്മാർ അദ്ദേഹത്തിന്റെ പേർചൊല്ലി വിളിക്കാറുണ്ടായിരുന്നില്ല. ''ഹരിബോൽ'' എന്നു മാത്രമേ വിളിച്ചു പറയാറുള്ളു. പക്ഷേ, ഇപ്പോഴം വീണ്ടും ''മഹാപ്രഭോ, ഖോർധാ മഹാരാജാ രാമചന്ദ്രദേവിനെ ശംഖിലൊളിപ്പിച്ച്‌, ചക്രത്തിന്റെ മറവിൽവയ്ക്കു, ഹേ മഹാപ്രഭോ!...........ഹരിബോൽ!'' എന്നു പറയാൻ തുടങ്ങിയിരിക്കുന്നു

രാമചന്ദ്രദേവ്‌ ഒറിയയിലെ സാധാരണ ജനങ്ങളുടെയും സാമന്തപ്രഭുക്കളുടേയും ദുർഗ്ഗപതികളുടേയും ആദരവും വിധേയത്വവുംനേടി പുന:പ്രതിഷ്ഠിതനായിക്കൊണ്ടുവരികയാണ്‌

എന്ന വാർത്ത ലളിതാ മഹാദേയിയെ സംബന്ധിച്ചിടത്തോളം ഒരു പുതിയ വാർത്തയായിരുന്നില്ല. രാമചന്ദ്രദേവ് മഹാരാജാവ് ഇക്കൊല്ലം രഥയാത്രാസമയത്ത് "ഛേരാപഹരായും" മറ്റ് രാജകീയ ചടങ്ങുകളും നിർവ്വഹിക്കും, മുക്തിമണ്ഡപത്തിലെ പണ്ഡിതന്മാരും ബ്രഹ്മചാരികളും അതിന് അദ്ദേഹത്തിന് അനുമതി നൽകിയിരിക്കുന്നു; ഇതായിരുന്നു ലളിതാ മഹാദേയിയുടെ ദുശ്ചിന്തകൾക്കു കാരണം. രഥാരൂഢനായ ജഗന്നാഥനെ സംബന്ധിച്ചിടത്തോളം അയിത്തക്കാരെന്നും അല്ലാത്തവരെന്നുമുള്ള വ്യത്യാസമില്ല. മാത്രമല്ല, രാമചന്ദ്രദേവിന്റെ ഭക്തിയിൽ അദ്ദേഹം സന്തുഷ്ടനുമാണ്. എന്നിരിക്കേ രാമചന്ദ്രദേവ് മതംമാറിയിട്ടുണ്ടെങ്കിൽപോലും രാജസേവയുടെ അവകാശാധികാരങ്ങളിൽനിന്ന് അദ്ദേഹത്തെ ഒഴിച്ചുനിർത്തുന്നതെങ്ങനെ? സ്മാർത്തപണ്ഡിതന്മാർക്കുപോലും ഈ ചോദ്യത്തിന് മറുപടി പറയാൻ കഴിഞ്ഞില്ല. പ്രായശ്ചിത്തമെന്നനിലയ്ക്ക് ഉഭയമുഖി രാമചന്ദ്രപൂർശാസൻ ദാനം ചെയ്ത് അദ്ദേഹം വീണ്ടും ഹിന്ദുവായിരിക്കുമെന്നും കേൾക്കാനുണ്ട്. അതു സത്യമാണെങ്കിൽ ഭാഗീരഥീകുമാറിന് സിംഹാസനം കിട്ടുമെന്ന പ്രതീക്ഷ വെറും പ്രതീക്ഷ മാത്രമായിത്തീരാനേ വഴിയുള്ളൂ.

ബക്സി വേണുഭ്രമരവരൻ ജീവിച്ചിരിപ്പുണ്ടായിരുന്നെങ്കിൽ രാമചന്ദ്രദേവിനെ എന്നോ സിംഹാസനഭ്രഷ്ടനാക്കുമായിരുന്നു. മഹാറാണി ലളിതാ മഹാദേയി തന്റെ ദേഹത്തിൽനിന്ന് ആഭരണങ്ങളെല്ലാം ഊരിക്കളഞ്ഞ് വൈധവ്യം പ്രഖ്യാപിച്ച ദിവസം, രാമചന്ദ്രദേവിന്റെ അറുത്തെടുത്ത തല കണ്ടാലുടനെ താൻ അഷ്ടമംഗല്യത്താലവുമായി ബക്സിയെ അഭിവാദ്യം ചെയ്യുമെന്ന് അവർ ബക്സിക്ക് വാക്കു കൊടുത്തിരുന്നു.

നെററിയിൽ വീണുകിടന്നിരുന്ന ചുരുണ്ട മുടിയിഴകൾ ഇടത്തുകൈകൊണ്ട് ഒതുക്കിവച്ച് ലളിതാ മഹാദേയി വീരജായീദേവിയുടെനേരെ പ്രാർത്ഥനാപൂർണ്ണമായ മിഴികളോടെ നോക്കി. പക്ഷേ, ദേവിയുടെ സിന്ദൂരവും കസ്തൂരിയുംകൊണ്ട്

അഭിഷിക്തമായ മുഖത്തു് സന്തോഷത്തിൻെറ ലാഞ്ഛന പോലും കണ്ടില്ല.

ഇരിപ്പിടത്തിൽ രുദ്രാക്ഷമാലവച്ചു് മഹാദേവി അസ്വസ്ഥ ചിത്തയായി പുറത്തേയ്ക്കുപോയി.

ഇക്കൊല്ലം രഥയാത്രാ സമയത്തു് ഛേരാപഹരാ തുടങ്ങിയ രാജകീയ ചടങ്ങുകളെല്ലാം ഭാഗീരഥീകുമാറിനെക്കൊണ്ടു് ചെയ്യിക്കുന്നതിനുള്ള എല്ലാ ഏർപ്പാടുകളും ലളിതാ മഹാദേവി ബഡ്പരീഛാ ഗൌരീരാജഗുരു മുഖേന ചെയ്തുവച്ചിരുന്നു. ഖോർധാ സിംഹാസനത്തിൽ അധികാരം സ്ഥാപിക്കാനുള്ള പ്രഥമവും പ്രധാനവുമായ കാൽവെപ്പാണതു്. രാമചന്ദ്രദേവിനു പകരം ഭാഗീരഥീകുമാർ ഛേരാപഹര നിർവ്വഹിച്ചാൽ ഖോർധ യിലെ നിലവിലുള്ള രാജാവു് ആരാണെന്ന കാര്യം ആളു കൾക്കു് വ്യക്തമാവും. പക്ഷേ, സംഗതിയാകെ കുഴപ്പത്തി ലായി. ഈ ചുററുപാടിൽ ഭാഗീരഥീകുമാർ പൈക്കുകളോ ടൊപ്പം പുരിയിലേയ്ക്കുപോകുന്നതു് ഉചിതമായിരിക്കും. എന്നൊരു ഉറച്ച തീരുമാനമെടുത്തിരിക്കയാണു് ലളിതാ മഹാ ദേവി.

ഭാഗീരഥീകുമാറിനു് സിംഹാസനം കിട്ടാനുള്ള അടങ്ങാത്ത ആഗ്രഹമുണ്ടായിരുന്നു. എന്നാലും അതിനുവേണ്ടിയുള്ള കരു ററപ്പോ അതു നേടാൻവേണ്ടി എന്തെങ്കിലും ചെയ്യണമെന്ന വിചാരമോ അയാൾക്കുണ്ടായിരുന്നില്ല. കുമാരൻ ലളിതാ മഹാദേവിയെപ്പോലെ മെലിഞ്ഞു് സുന്ദരവും ബലിഷ്ഠവു മായ ശരീരത്തോടുകൂടിയവനായിരുന്നു. പക്ഷേ, അയാളുടെ കണ്ണുകൾ രാമചന്ദ്രദേവിൻേറതുപോലെ കോമളവും വിരക്തവും മാനവുമായിരുന്നു. ആ കണ്ണുകൾ അയാളുടെ ശരീരത്തിനിണ ങ്ങുന്നവയായി തോന്നിയില്ല. ലളിതാ മഹാദേവി അയാളെ പിടിച്ചപിടിയിൽനിർത്താൻ എത്രയേറെ ആഗ്രഹിച്ചിരു ന്നുവോ അത്രയേറെ അയാൾ നൃത്തം, സംഗീതം, നായാട്ടു് തുടങ്ങിയ വിനോദങ്ങളിൽ സമയം കഴിച്ചുകൊണ്ടിരുന്നു.

ക്ഷേത്രത്തിനുപുറത്തു് എല്ലായിടവും വിജനവും പരിത്യക്ത

വുമായിരുന്നു. താഴെ പൊന്തകഠം നിറഞ്ഞ ഉപത്യകയിലെ കാട്ടുവക്കിൽ മഹാവൃക്ഷങ്ങളുടെ അലസമായ തണൽ പരന്നിരുന്നു. കടുത്ത ചൂടിൽ പക്ഷികഠം നിശ്ശബ്ദരായിരുന്നു. ഏതോ മരക്കൊമ്പിൽനിന്നു് ഒരു പ്രാവിൻെറ കരുണാജനകമായ കരച്ചിലും മറെറാരു കൊമ്പിൽനിന്നു് വേറൊരു പ്രാവിൻെറ ക്ഷീണിച്ചുതളൎന്ന പ്രത്യുത്തരവുമല്ലാതെ മററു യാതൊരു ശബ്ദവും കേഠക്കാനില്ല. ക്ഷേത്രത്തിനുള്ളിൽ കാമാനന്ദബ്രഹ്മചാരി ആനുനാസികസ്വരത്തിൽ മന്ത്രോച്ചാരണം നടത്തുന്നുണ്ടു്. ആ ശബ്ദം ആ മദ്ധ്യാഹ്നത്തിലെ നിർജ്ജനമായ നിസ്സംഗതയ്ക്കു് ആക്കംകൂട്ടി.

ഭാഗീരഥീകുമാറിനെ തിരഞ്ഞുകൊണ്ടു് ലളിതാ മഹാദേവി ജീർണ്ണമായ മുററവും പൊട്ടിപ്പൊളിഞ്ഞ സ്തൂപങ്ങളും പടിഞ്ഞാറുഭാഗത്തു് അവശേഷിച്ച മാളികപ്പുരകളുമെല്ലാം പിന്നിട്ടു് പാലമരങ്ങഠംകൊണ്ടു് ചുററപ്പെട്ട വരണ്ട പുഷ്കരിണിയുടെ അടുത്തുള്ള മണ്ഡപത്തിലെത്തി. പടിഞ്ഞാറേക്കെട്ടു് കടന്ന ഉടനെതന്നെ നട്ടുച്ചനേരത്തെ നിശ്ശബ്ദതയ്ക്കു ഭംഗംവരുത്തിക്കൊണ്ടു് മൃദംഗത്തിൻെറ ശബ്ദം അവരുടെ ചെവിയിലെത്തി.

ലളിതാ മഹാദേവിയുടെ അനുമാനം ശരിയായിരുന്നു. ഭാഗീരഥീകുമാർ മണ്ഡപത്തിൽ നിശ്ചിന്തനായിരുന്നു മൃദംഗം വായിക്കുകയാണു്. ആട്ടക്കാരിയുടെ വേഷാലങ്കാരങ്ങളണിഞ്ഞ ഒരു "ഗോടിപുഅ" ഇടത്തേ കാലിൽ ശ്രോണീഭാരമുറപ്പിച്ചു് യാവകം പുരട്ടി ചുവപ്പിച്ച വലതുകാൽ നൃത്യവിന്യാസത്തോടെ മുന്നോട്ടുനീട്ടി നൃത്യമുദ്രയിൽ നിൽക്കുകയാണു്. മറെറാരു "ഗോടിപുഅ" സുന്ദരമായ വേഷംധരിച്ചു് അടുത്തുതന്നെനിന്നു് ചിലങ്കകെട്ടിയ കാൽകൊണ്ടു് "താ ധിമി ധിമി താ ദത് താ ധീതാ തോം കിടിതക" എന്നു് താളം പിടിക്കുന്നുണ്ടായിരുന്നു.

ഭാഗീരഥീകുമാർ മൃദംഗം വായിക്കുന്നതിൽ മുഴുകിയിരിക്കയാണു്.

പൂത്തുനിൽക്കുന്ന ഒരു നാഗേശ്വരത്തിന്റെ ചുവട്ടിൽനിന്നു് മഹാദേയി ഇതെല്ലാം നോക്കിനില്ക്കയാണു്. ഏതൊരു നാഗേശ്വരമരത്തിന്റെ ചുവട്ടിൽനിന്നാണോ മഹാദേയി ശിലാപ്രതിമപോലെ ഭാഗീരഥീകുമാറിന്റെ നിർലജ്ജമായ ഈ നൃത്യവിലാസങ്ങൾ നോക്കിക്കൊണ്ടിരുന്നതു്, ആ പാലയുടെ അധികം ഉയരത്തല്ലാത്ത ഒരു കൊമ്പിൽ ഒരു കൃഷ്ണസർപ്പം പത്തിവിരുത്തി നാഗേശ്വരപ്പൂവിന്റെ മണത്തിൽ അബോധാവസ്ഥയിലെന്നപോലെ കിടന്നുറങ്ങിയിരുന്നു. കൃഷ്ണസർപ്പം ആ കൊമ്പിൽനിന്നു് മറ്റൊരു കൊമ്പിലേയ്ക്കു് ഇഴഞ്ഞുനീങ്ങുമ്പോളുണ്ടായ ഇലകളുടെ ശബ്ദംകേട്ടു് ലളിതാ മഹാദേയി പെട്ടെന്നു് കണ്ണുയർത്തിനോക്കി. പാമ്പിനെക്കണ്ടു് അവർ ഉറക്കെ നിലവിളിച്ചു,—''കുമാർ!''

നാഗേശ്വരച്ചുവട്ടിൽനിന്നു് ഓടി അവർ മണ്ഡപത്തിലെത്തി.

ആ സമയത്തു് ഈയൊരവസ്ഥയിൽ താൻ തന്റെ അമ്മ ലളിതാ മഹാദേയിയെ കാണുമെന്നു് ഭാഗീരഥീകുമാർ സ്വപ്നത്തിൽപോലും കരുതിയിരുന്നില്ല.

ഭാഗീരഥീകുമാർ അപരാധിയെപ്പോലെ തലകുനിച്ചുനിന്നു. അയാൾക്കു് സമാധാനം ബോധിപ്പിക്കാനൊന്നുമുണ്ടായിരുന്നില്ല. ലളിതാ മഹാദേയി അയാളിൽനിന്നു് അങ്ങനെയൊന്നു് പ്രതീക്ഷിച്ചിരുന്നുമില്ല. പക്ഷേ, ഭാഗീരഥീകുമാറിന്റെ മൗനത്തിൽ സഹിഷ്ണുത, നിയന്ത്രണം, ആവശ്യമില്ലാത്തിടത്തു് വലിഞ്ഞുകയറി വന്നതിനെതിരായ നിസ്സങ്കോചമായ പ്രതിഷേധം, എല്ലാം പ്രകടമായിരുന്നു. തലയിൽനിന്നു് ഒതുക്കമില്ലാത്ത മുടിച്ചുരുളുകൾ ഇടത്തേ കണ്ണിലേയ്ക്കു് വീണുകിടന്നിരുന്നു. ഇത്തരം ചുററുപാടുകളും ദൃശ്യങ്ങളും അവരിരുവരേയും സംബന്ധിച്ചിടത്തോളം പുത്തനോ യാദൃശ്ചികമോ ആയിരുന്നില്ല. രണ്ടുപേക്കും അതറിയാമായിരുന്നു.

ലളിതാ മഹാദേയിയുടെ സ്വരത്തിൽ ഇന്നു് അസാധാരണവും അസ്വാഭാവികവുമായ ഗൗരവം നിറഞ്ഞിരുന്നു. ഇടയ്ക്കിടെ നെടുവീർപ്പിട്ടുകൊണ്ടു് ലളിതാ മഹാദേയി പറഞ്ഞു:

''കുമാർ! ഖോർധയുടെ വിഷലിപ്തമായ രക്തമാണ് നിൻെറ സിരകളിലൂടെ പ്രവഹിക്കുന്നതെന്ന് എനിക്കറിയാം. എന്നാലും അതോടൊപ്പം ഒരു ബ്രാഹ്മണിയുടെ സംയമനവും സാധനയുംകൂടി അതിലുണ്ട്. ഇതു് അതിൻെറ തെളിവാണോ?''

ഇതിനുമുമ്പും ഇതേ ചോദ്യം നൂറുനൂറുതവണ ഭാഗീരഥീകുമാർ കേട്ടിട്ടുള്ളതാണ്. ലളിതാ മഹാദേയി ഈ ചോദ്യത്തിന് മറുപടിയൊന്നും പ്രതീക്ഷിച്ചിരുന്നില്ല. അരയന്നം അതിൻെറ ശരീരത്തിലെ ജലകണങ്ങൾ കുടഞ്ഞുകളയുന്നപോലെ ഭാഗീരഥീകുമാർ തൻെറ ചുമൽകുലുക്കി ശാന്തമായ മൗനത്തോടെ തലകുനിച്ച് അമ്മയുടെ ശകാരങ്ങളെല്ലാം കേട്ടുനിന്നു.

അന്നു പക്ഷേ, ആ രസഭംഗം മറ്റു ദിവസങ്ങളിലെപ്പോലെ അവിടംകൊണ്ടവസാനിച്ചില്ല. ''ഇക്കൊല്ലം ഖോർധാ മഹാരാജാവു തന്നെയാണ് ചേരാപഹര നിർവ്വഹിക്കുന്നതു്. പുരിയിൽ അതിനുള്ള ഒരുക്കങ്ങളെല്ലാം ചെയ്തിട്ടുണ്ട്. നീ ഇപ്പോൾ തന്നെ ചമ്പാഗഢിലേയ്ക്കു പോ. അവിടുന്ന് പൈക്കുകളെ കൂട്ടി അ ഘാരീഗഢിലൂടെ ചിലികവഴിയായി പുരിയിലേയ്ക്കു പോകണം. പക്ഷേ, ഖോർധയിലാരുംതന്നെ ഇക്കാര്യമറിയരുതു്. അതു് പ്രത്യേകം സൂക്ഷിക്കണം. പുരിയിലെത്തിയാൽ ഗോവിന്ദബാജ്പേയി പറയുന്നതനുസരിച്ചേ പ്രവർത്തിക്കാവൂ. അല്ലാത്തപക്ഷം ഖോർധയിലെ രാജസിംഹാസനം വെറും സ്വപ്നമായിത്തീരും.''

ലളിതാ മഹാദേയി ദ്രുതഗതിയിൽ വീരജായീ ക്ഷേത്രത്തിലേയ്ക്കു തിരിച്ചുപോയി—നാഗേശ്വരക്കൊമ്പിലെ ആ കൃഷ്ണസർപ്പം തന്നെ പിന്തുടരുന്നുണ്ടെന്നപോലെ. അകാരണമായ ഭയംകൊണ്ടും രോമാഞ്ചംകൊണ്ടും ലളിതാ മഹാദേയിയുടെ സർവ്വാംഗവും വിറയ്ക്കുന്നുണ്ടായിരുന്നു.

# അദ്ധ്യായം ഏഴ്

## 1

കട്ടക് ലാൽബാഗിലെ ദീവാൻ-ഏ-ഖാസിലെ കൂടിയാലോചനാ മുറിയിൽ തകീഖാൻ രഹസ്യമായ കൂടിയാലോചന നടത്തുകയാണ്. കൂടിയാലോചന അത്യന്തം രഹസ്യമായിരുന്നുവെന്നു തീർച്ച. ഏറ്റവും വിശ്വസ്തരായ വ്യക്തികളെക്കൊണ്ട് നിറഞ്ഞ കൂടിയാലോചനാമുറിയുടെ പുറത്ത്, കോട്ടയുടെ പ്രധാന കവാടത്തിൽ, വാദ്യശാലാങ്കണത്തിനടുത്തെല്ലാം കാവല്ക്കാരുടെ സംഖ്യ ഇരട്ടിപ്പിച്ചിരിക്കുന്നു. ഈ ഏർപ്പാടുകളെല്ലാംചെയ്ത സേനാധിപനുപോലും ഏതു വിഷയത്തെപ്പററിയാണ് ആലോചന നടക്കുന്നതെന്നറിയില്ല. ദുർഗ്ഗപതിയുടെ നിർദ്ദേശപ്രകാരം അയാരം സുശക്തമായ ബന്തവസ്സ് ഏർപ്പെടുത്തിയെന്നുമാത്രം. വസീർ ഖാൻ ബഹാദൂർ മുസ്തഫാ അലീഖാനിൽനിന്നുതന്നെ നേരിട്ടു കിട്ടിയ കല്പനയാണ്. ദുർഗ്ഗപതിയേയോ സേനാധിപനേയോ കൂടിയാലോചനയിൽ പങ്കെടുപ്പിച്ചിട്ടില്ല. അവർക്ക് അങ്ങോട്ടു പ്രവേശിക്കാൻ പോലും പാടില്ലായിരുന്നു. നായബ്നാജിമിനെ മുഖം കാണിക്കാനുവന്ന ജമീന്ദാർമാർ, നികുതി പിരിവുകാർ, പരാതിക്കാർ, അലസരായ ദർബാറികരം തുടങ്ങിയവർ തങ്ങളുടെ വിശേഷങ്ങരം പറഞ്ഞുകൊണ്ടു് പുറത്ത് അങ്ങുമിങ്ങും അലഞ്ഞുനടന്നിരുന്നു. ചിലപ്പോരം കൂടിയാലോചനാമുറിയുടെ പുറത്തെ വാതില്ക്കൽ തൂക്കിയ നീലമറശ്ശീലയ്ക്കുടുത്തുകൂടെ കടന്നുപോയി നെടുവീർപ്പിടും. അത്തറുപൂശിയ ഉറുമാലു

കൊണ്ടു് മുഖവും മൈലാഞ്ചിതേച്ചു നിറംപിടിപ്പിച്ച താടിയും തുടച്ചുകൊണ്ടു് വീണ്ടും പുറത്തേയ്ക്കുതന്നെ പോരും.

കൂടിയാലോചനാമുറിയിൽ തകീഖാൻ മെത്തയിൽ ഇടത്തെ കൈമുട്ടുകുത്തി തന്റെ മാംസളമായ കൈപ്പടത്തിൽ മുഖമമർത്തി യിരുന്നു് ക്ലേശംവലിക്കുകയാണു് അദ്ദേഹത്തിന്റെ മൂന്നു മന്ത്രിമാർ, മുസ്തഫാ അലീഖാൻ, സേനാധിപൻ ദീൻ മുഹമ്മദ്, തകീഖാന്റെ ഏററവും വിശ്വസ്തനായ ഹിന്ദു ജാഗീർദാർ അമീൻചന്ദ് ഇത്രയുംപേർ അവരവരുടെ സ്ഥാനത്തു് ഒന്നും മിണ്ടാതെ പരസ്പരം നോക്കിയിരിക്കയാണു്. ഒരുപക്ഷേ യഥാർത്ഥ പ്രശ്നമെന്തെന്നു് ആലോചിക്കയായിരിക്കാം

എന്തു കാര്യത്തെപ്പററി ആലോചിക്കാനാണു് അവരോടു് വരാൻ കല്പിച്ചതു്, എന്തിനാണു് പ്രത്യേകം ആളെവിട്ടു് മാഹാംഗാ പർഗാനയിൽനിന്നു് ജാഗീർദാർ അമീൻചന്ദിനെ വിളിച്ചുവരുത്തിയതു്? ആർക്കും നിശ്ചയമില്ല. തകീഖാൻ ഉറക്കമുണരുന്നതും കാത്തിരിക്കയാണു് അവരെല്ലാം. ശിലാ പ്രതിമകളെപ്പോലെ പരസ്പരം നോക്കിക്കൊണ്ടിരിക്ക യാണു്. തകീഖാന്റെ ക്ലേശംവലിയുടെ ശബ്ദം അല്പം പതു ക്കെയാവുമ്പോഴും, അല്ലെങ്കിൽ അയാളുടെ കൊമ്പൻമീശ ഇളകു മ്പോഴും, അതുമല്ലെങ്കിൽ കടുവയുടെ കൈപ്പടംപോലെയുള്ള തന്റെ കൈപ്പടംകൊണ്ടു് ഉറക്കത്തിലയാൾ മുഖം തുടയ്ക്കു മ്പോഴും ആലവട്ടം വീശിക്കൊണ്ടിരിക്കുന്ന സേവകന്മാർ നിസ്സം ശയം അസ്വസ്ഥരായിത്തീർന്നിരുന്നു. അപ്പോഴും അവിടെ ഇരുന്നിരുന്ന വിശ്വസ്തരായ വ്യക്തികളും അവരവരുടെ ഇരി പ്പിടങ്ങളിൽ നട്ടുനിവർന്നിരി നേരെയായിരിക്കും.

തന്നെ പെട്ടെന്നു് വിളിച്ചുവരുത്തിയതെന്തിനാണെന്നു് അമീൻചന്ദിനു് നിശ്ചയമില്ല. അനിശ്ചിതമായ ഏതോ അനർത്ഥത്തെപ്പററിയുള്ള ആശങ്കമൂലം അദ്ദേഹം മനസ്സിൽ വിഷ്ണു സഹസ്രനാമം ജപിച്ചുകൊണ്ടിരുന്നു.

അമീൻചന്ദിനു് തന്റെ ഉൽക്കണ്ഠ അമർത്തിവയ്ക്കാനായില്ല. അദ്ദേഹം കൈപ്പടംകൊണ്ടു് മുഖം മറച്ചു് അസ്പഷ്ടമായ സ്വര

ത്തിൽ മന്ത്രിയോട്ട് ചോദിച്ചു-"തിരുമനസ്സ് ഈ എളിയ സേവകനെ പെട്ടെന്നോർമ്മിക്കാൻ കാരണമെന്താണാവോ?"

മന്ത്രി ആ ചോദ്യം തന്നോട്ടതന്നെ ചോദിക്കുകയായിരുന്നു. അയാളെന്തുത്തരം നൽകും! പക്ഷേ, അയാാം ഗൌരവഭാവത്തിൽ പാതിയടഞ്ഞ കണ്ണുകളോടെ അമീൻചന്ദിന്റെ നേരെ തറച്ചുനോക്കി. കാര്യം തീർത്തും അടിയന്തിരവും അത്യാവശ്യവുമാംണന്നു് അമീൻചന്ദിനു് ആ നോട്ടത്തിൽനിന്നു് മനസ്സിലായി.

സുജാഖാന്റെ സന്മനസ്സുകൊണ്ടു് ധാരാളം പാരിതോഷികങ്ങളും ജാഗീറുകളും കിട്ടി മുമ്പുമുതലേ ഒറീസ്സയിൽ സ്ഥിരതാമസമാക്കിയ വിരലിലെണ്ണാവുന്ന ഹിന്ദുക്കളിൽ അഗ്രഗണ്യനായിരുന്നു അമീൻചന്ദ്. അയാാം ഉത്തരേന്ത്യക്കാരനായിരുന്നു. നല്ലൊരു ഗുസ്തിക്കാരനും. വാംപ്പയററിൽ അയാളോട്ടു് കിടപിടിക്കാൻ മുഗാംസൈനികരിൽപോലും ആരുമുണ്ടായിരുന്നില്ല. ഈ യോഗ്യതയാണു് തകീഖാന്റെകൂടെ മൂർഷിദാബാദിൽനിന്നു് അയാളെ ഇങ്ങോട്ടു് കൊണ്ടുവന്നതു്. അന്നു് അദമ്യരായിരുന്ന നാട്ടുവാഴിപ്രഭുക്കളെ കീഴ്പെടുത്താൻവേണ്ടി, കരമൊഴിവായ ഖണ്ഡായത്ചൌപാഡികളെ ഇല്ലാതാക്കി അവരുടെ സ്ഥാനത്തു് മുഗളസ്നേഹികളായ ജാഗീർദാർമാരെ പ്രതിഷ്ഠിക്കുകയായിരുന്നു പതിവു്. അങ്ങനെയാംണു് അമീൻചന്ദിനു് വിരൂപയുടെ തെക്കേക്കരയിലുള്ള മാംഹാംഗാ പർഗാനയിലെ അതിവിസ്തൃതമായ ഭൂപ്രദേശത്തെ മുഴുവൻ ജാഗീർദാരി കിട്ടിയതു്. അദ്ദേഹം നിരവധി യുദ്ധങ്ങളിൽ തകീഖാന്റെ വലംകയ്യായി പ്രവർത്തിച്ചിട്ടുണ്ടു്. അതിനുംപുറമേ, കട്ടക്കിലെ യുദ്ധനിപുണരായ സാമന്തപ്രഭുക്കളെ കീഴ്പെടുത്തുകയും വിധേയരാക്കുകയും ചെയ്യുന്നതിൽ അദ്ദേഹം വളരെയേറെ വിജയിക്കുകയും ചെയ്തിരുന്നു. പക്ഷേ, ഇപ്പോാം പെട്ടെന്നു് തകീഖാൻ പ്രത്യേകം ആളെ അയച്ചു വിളിച്ചുവരുത്തിയതുമൂലം അദ്ദേഹത്തിന്റെ മനസ്സാകെ ആപച്ഛങ്കകളെകൊണ്ടു് നിറഞ്ഞിരിക്കയാണു്. അദ്ദേഹം തികച്ചും അസ്വസ്ഥനായിരുന്നു.

ഒറീസ്സാസംസ്ഥാനത്ത് അന്ന് രാഷ്ട്രീയമായ കുഴപ്പങ്ങളൊന്നുമുണ്ടായിരുന്നില്ല. ഹാഫിസ്കാദർ അതിനിടയിൽ എത്രയോതവണ കട്ടക്കിൽവന്ന് തകീഖാനെ മുഖം കാണിച്ച് തന്റെ വിധേയത്വവും മൈത്രിയും തെളിയിച്ചു കഴിഞ്ഞിരിക്കുന്നു. നിരത്ഥകമായ മതഭ്രാന്തിന് വശപ്പെട്ട് ജഗന്നാഥനെ ധ്വംസിക്കാനുള്ള ബുദ്ധിശൂന്യത തകീഖാനുണ്ടായിരുന്നില്ല. യഥാത്ഥത്തിൽ ജഗന്നാഥൻ ആ സേതു ഹിമാചലമുള്ള ഹിന്ദുജനതയുടെ മോക്ഷദാതാവെന്നപോലെ, ഒറീസ്സയിലെ മുഗൾ സക്കാരിന്റെ ഖജനായിലേയ്ക്ക് ഉറപ്പിക്കാവുന്ന ഒരു വാർഷിക വരവിനവും കൂടിയായിരുന്നു. സുജാഖാന്റെ കാലത്ത് തീത്ഥാടകരിൽനിന്ന് ജജിയയുടെ പേരിൽ കൊല്ലംതോറും പിരിഞ്ഞു കിട്ടിയിരുന്ന അഞ്ചുലക്ഷംരൂപ തകീഖാൻ ഏഴുലക്ഷമാക്കി വദ്ധിപ്പിച്ചിരുന്നു. ഇതു പക്ഷേ, സക്കാരിന്റെ ഔദ്യോഗിക കണക്കാണ്. ഇതിനുപുറമേ, ജഗന്നാഥ് നിരത്തിൽ ചൌകികൾ സ്ഥാപിച്ചും മററും ഉദ്യോഗസ്ഥന്മാർ തങ്ങളുടെ പങ്ക് വസൂലാക്കാതെ തീത്ഥാടകരെ പോകാനനുവദിച്ചിരുന്നില്ല. കഴിഞ്ഞകൊല്ലം ഖോർധയും കട്ടക്കുമായി യുദ്ധംപൊട്ടിയ കാരണം തീത്ഥാടകരുടെ സംഖ്യ വളരെ കുറഞ്ഞുപോയിരുന്നു. ജജിയയുടെ തുകയും അതുകൊണ്ട് വളരെ കുറഞ്ഞിരുന്നു. അക്കാരണത്താൽ മുർഷിദാബാദിൽനിന്ന് തകീഖാന് ശക്തിയായ താക്കീതു് കിട്ടുകയുണ്ടായി. അതുകൊണ്ട് മുഗൾ ഖജനായിലെ പ്രധാന വരുമാനമാഗ്ഗമായ ജഗന്നാഥനെ നശിപ്പിക്കാതെതന്നെ തന്റെ ജഗന്നാഥവിദ്വേഷം എങ്ങനെ സഫലമാക്കാം എന്ന ചിന്തയിലായിരുന്നു തകീഖാൻ.

ജഗന്നാഥന്റെ വിഗ്രഹം അമൂല്യമായ ഇന്ദ്രനീലക്കല്ലു കൊണ്ടു നിമ്മിച്ചതാണെന്ന് മററു നായബ്നാജിംമാരെപ്പോലെ തകീഖാനും കേട്ടിരുന്നു. യഥാത്ഥത്തിൽ ഗംഗാ-ഗോദാവരി നദികൾക്കിടയിലെ വിസ്തൃതമായ ഉത്കല സാമ്രാജ്യത്തിലെ സ്വത്തു മുഴുവൻ ജഗന്നാഥന് സമർപ്പിക്കപ്പെട്ടതാണ്. അതുകൊണ്ട് ദൽഹി ഷാജഹാൻബാദിലെ ചക്രവത്തിമാരേക്കാളും മുർഷിദാബാദിലെ നവാബുമാരേ

ക്കാളും തെക്കുള്ള നിസാം-ഉൽ-മുൽക്കിനേക്കാളും എത്രയോ അധികം സമ്പന്നനായിരുന്നു ജഗന്നാഥൻ.

ഈ സ്വത്തുക്കൾ കൊള്ളയടിക്കാൻവേണ്ടി കാലാപഹാഡ് മുതലിങ്ങോട്ട് എത്രയെത്ര ആക്രമണങ്ങൾ നടന്നുകഴിഞ്ഞിരിക്കുന്നു. പണ്ട് ജഹാംഗീറിന്റെ കാലത്ത് ഹിന്ദുസേനാപതി കേശവദാസ് ക്ഷേത്രത്തിൽനിന്ന് വളരെയേറെ സ്വർണ്ണവും രത്നങ്ങളും തട്ടിയെടുത്തിട്ടുണ്ടായിരുന്നു. ഹാഷിംഖാൻ, മക്രാംഖാൻ, എക്രാംഖാൻ തുടങ്ങിയ പട്ടാളമേധാവികളും തുടർച്ചയായ ആക്രമണംനടത്തി ധാരാളം കൊള്ള നടത്തിയിട്ടുണ്ട്. എന്നാലും ഇനിയും ക്ഷേത്രത്തിലവശേഷിച്ച സ്വത്തുകൊണ്ട് ബങ്കാൾ-ബീഹാർ—ഒറീസ്സ മൻസബ് ഒന്നിച്ച് വിലയ്ക്കെടുക്കാൻ കഴിയുമായിരുന്നു. ആ സ്വത്തത്രയും കൊള്ളയടിക്കുകയെന്നല്ലാതെ മറ്റൊരാഗ്രഹവും തകീഖാനുണ്ടായിരുന്നില്ല.

പക്ഷേ, ക്ഷേത്രത്തെ ആക്രമിച്ചും ദേവന്മാരെ നശിപ്പിച്ചും ആ ഉദ്ദേശം സഫലീകരിക്കാൻ കഴിയില്ലെന്ന് പണ്ടത്തെ അനുഭവങ്ങളിൽനിന്ന് തകീഖാൻ മനസ്സിലാക്കിയിട്ടുണ്ട്. അതുകൊണ്ട് ആ രീതി ഉപേക്ഷിച്ച് കാപട്യവും വഞ്ചനയും കൊണ്ട് കാര്യംനേടാൻ കഴിഞ്ഞാൽ അതായിരിക്കും ഏററവും ഉത്തമം. ഈ ഉദ്ദേശത്തോടെയായിരുന്നു തകീഖാൻ രാമചന്ദ്രദേവിനെ മതംമാററി ഹാഫിസ്കാദറാക്കിയത്. ഖോർധാ രാജാവ് ഹാഫിസ്കാദറെ തന്റെ വരുതിക്കുള്ളിൽനിന്നി ഏതെങ്കിലും വിധത്തിൽ ജഗന്നാഥന്റെ സ്വത്ത് കൊള്ളയടിക്കുക എന്നതായിരുന്നു അയാളുടെ ഉദ്ദേശം. ഒരു വെടിക്ക് രണ്ടുപക്ഷി. രാമചന്ദ്രദേവ് മതംമാറിയാൽ പതിനെട്ടു നാടുവാഴിത്തമ്പുരാക്കന്മാരുടേയും ദുർഗ്ഗപതികളുടേയും ജമീന്ദാർമാരുടേയും കൂറും വിധേയത്വവും അദ്ദേഹത്തിന് നഷ്ടപ്പെടും. അതോടൊപ്പം ഒറീസ്സയിലെ ജനസാമാന്യത്തിനിടയിൽ അദ്ദേഹത്തോടുള്ള സ്നേഹവും സഹതാപവും ഇല്ലാതാവുകയും ചെയ്യും. അങ്ങനെ ഖോർധാ രാജശക്തിയുടെ മുതുകെല്ലൊടിഞ്ഞ് അത് നായബ്നാജിം തകീഖാന്റെ ആശ്രിതത്വത്തിലമരുമെന്ന് ഉറപ്പാണ്.

പക്ഷേ, അപ്പോഴാണ് സ്വയം ജഗന്നാഥൻതന്നെ പതിത പാവനനായിവന്ന് തകീഖാൻെറ പ്രതീക്ഷകളാകെ വെള്ള ത്തിലാക്കിയത്.

ഉറങ്ങിക്കൊണ്ടിരിക്കേ തകീഖാൻ ഇതെല്ലാം ആലോചിക്കു കയായിരുന്നോ അതോ ആലോചിച്ചാലോചിച്ച് ഉറങ്ങിപ്പോ യതാണോ എന്നറിയില്ല. അപ്പോഴേയ്ക്കും ഒരീച്ച പറന്നുവന്ന് മററെവിടേയും സ്ഥലംകാണാതെ തകീഖാൻെറ മൂക്കിന്മേൽ തന്നെ ഇരിപ്പുറപ്പിച്ചില്ലായിരുന്നെങ്കിൽ, ഇത്തരം ആലോച നകളും കൂടിയാലോചനകളും ഇനിയുമെത്രയോനേരം നീണ്ടു നില്ക്കുമായിരുന്നു. ഈച്ചയ്ക്ക് തകീഖാൻെറ മൂക്കിനോടിത്ര പ്രതിപത്തി എന്തായിരുന്നു ആവോ? പിന്നിൽ വീശി ക്കൊണ്ടുനിന്നിരുന്ന പരിചാരകന്മാർ എത്രയോ തവണ അതിനെ വീശിയകററി. തകീഖാൻതന്നെ തൻെറ കൈപ്പട മുരസി അതിനെ പറത്തിവിട്ടു. എന്തായിട്ടും അതു വീണ്ടും വീണ്ടും അവിടെത്തന്നെ പറന്നുവന്നിരിക്കും.

അമീൻചന്ദ് അപ്പോഴും വിഷ്ണുസഹസ്രനാമം ജപിക്കുന്നതിൽ മുഴുകിയിരിക്കയായിരുന്നു. സേനാപതിയുടെ കണ്ണുകളും അടഞ്ഞുപോവുകയാണ്. മന്ത്രി മുസ്തഫാ അലീഖാൻ മാത്രം ആ ഈച്ച വന്ന് ഇരിക്കുന്നതും പറന്നുപോവുന്നതുംനോക്കി പുഞ്ചിരിച്ചുകൊണ്ടിരിക്കുന്നു. അയാളുടെ ചുളിവീണ, ഗൗരവം നിറഞ്ഞുനില്ക്കുന്ന മുഖം ക്ഷണനേരത്തേയ്ക്ക് കൗതുകംമൂലം കോമ ളവും പ്രസന്നവുമായിത്തീർന്നു.

തകീഖാൻ പെട്ടെന്ന് കാൽ തട്ടിക്കുടഞ്ഞെഴുന്നേററു. എന്നിട്ട് ആക്രോശിച്ചു: “നാശംപിടിച്ചൊരു സാധനം! കൊണ്ടുവാ എൻെറ വാൾ!”

തകീഖാൻ വാൾ ആവശ്യപ്പെട്ട മാതിരി കണ്ട് അമീൻചന്ദ് പോകട്ടെ മന്ത്രിയും സേനാപതിപോലും പേടിച്ചുപോയി. പരിചാരകൻ പെട്ടെന്ന് ഊഞ്ഞിലുക്കിൽ വീശാൻ തുടങ്ങിയ പ്പോൾ ആ ഈച്ച പറന്നുപോയി മന്ത്രിയുടെ ഇടത്തേ കവി ളത്തുവന്ന് സ്ഥാനമുറപ്പിച്ചു.

ആ കാഴ്ച കണ്ടു് തകീഖാൻ പൊട്ടിച്ചിരിച്ചു.

തകീഖാൻ അതേപോലെതന്നെ മെത്ത ചാരിയിരുന്ന കോട്ടുവായിട്ടു് രണ്ടുപ്രാവശ്യം "ഇൻശാഅള്ളാ, ഇൻശാഅള്ളാ" എന്നു് ഉച്ചരിച്ചു.

ഹുക്ക പിടിക്കുന്നവൻ സ്വർണ്ണം പൊതിഞ്ഞ ഹുക്കയെടുത്തു കൊടുത്തു. തകീഖാൻ കണ്ണടച്ചുകൊണ്ടു് ഹുക്ക വലിക്കാൻ തുടങ്ങി. സുഗന്ധപ്പുകയിലയുടെ പരിമളംകൊണ്ടു് കൂടിയാലോചനമുറി കോരിത്തരിച്ചു.

തകീഖാൻ കണ്ണുതുറന്നു് ഉച്ചരത്തിൽ വിളിച്ചുപറഞ്ഞു: "സിവാൻ നവീസിനെ ഹാജരാക്കു്."

രണ്ടു പരിചാരകന്മാർ ഉടനെ സിവാൻ നവീസിനെ വിളിക്കാൻ പോയി.

സിവാൻ നവീസ് കരാമത് അലീഖാൻ കൂടിയാലോചനമുറിയുടെ പുറത്തിരുന്നു് അകത്തുനടക്കുന്ന കൂടിയാലോചനയെ പററി അനുമാനിക്കുകയായിരുന്നു.

നാട്ടിലെ എല്ലാ രഹസ്യവിവരങ്ങളും ശേഖരിച്ചു് നായബ് നാജിമിനെ അറിയിക്കുകയാണു് സിവാൻ നവീസുകളുടെ ജോലി. ദൽഹി, ഷാജഹാൻബാദ്, മുർഷിദാബാദ്, ആജിമാബാദ് തുടങ്ങി എല്ലാ സ്ഥലത്തും സിവാൻ നവീസുകളെ നിയമിച്ചിട്ടുണ്ടു്. സിവാൻ നവീസുകരാക്കറിയാത്ത യാതൊരു സംഭവവും നാട്ടിലൊരിടത്തും നടക്കുകയില്ല. എന്നിട്ടും അകത്തു് ഏതു വിഷയത്തെപ്പററിയാണു് കൂടിയാലോചന നടക്കുന്ന തെന്നു അനുമാനിക്കാൻ കഴിയാതെ പുറത്തിരുന്നു കരാമത് അലീഖാൻ അസ്വസ്ഥനാവുകയായിരുന്നു

തിരുമനസ്സുകൊണ്ടു് എപ്പോഴാണാവോ വിളിക്കുക, അതു തന്നെ പ്രതീക്ഷിച്ചിരിക്കുകയായിരുന്നു അയാരം. പക്ഷേ, ഇപ്പോരം തിരുമുമ്പിൽ ഹാജരാവാനുള്ള കല്പന കിട്ടിയപ്പോരം കരാമത് അലീഖാൻ തൻെറ ഔദ്യോഗിക പദവിയുടെ ഭാരം താങ്ങിത്താങ്ങി നരച്ചു മാറോളമെത്തിയ നീണ്ട താടി തടവി

ക്കൊണ്ടു് ഉള്ളാലെ പറഞ്ഞു– "മതിയായി, മതിയായി." എന്നിട്ടയാഠം ഇടുങ്ങിയ പൈജാമയ്ക്കുള്ളിൽ വെട്ടുകിളിയുടെ കാൽപോലെയുള്ള തൻെറ കാൽവണ്ണകഠം തലോടി, കുററി കമ്പയുഴിഞ്ഞുകൊണ്ടു് ആടിയാടി അകത്തേയ്ക്കുകടന്നു.

നായബ്നാജിം ബഹാദൂറിന് സലാംപറഞ്ഞു. തകീഖാന പ്പോഠം തൻെറ ഹുക്കയുടെ നാളംചലിപ്പിച്ചു് അയാളോടു് ഇരി ക്കാൻ ആംഗ്യംകാണിച്ചു. കരാമത് അലീഖാൻ വളരെ ഭവ്യ തയോടെ ഷെർവാണിയുടെ അററംപിടിച്ചു് മെത്തവിരിച്ച കസേരയിലിരുന്നു.

തകീഖാൻ ഹുക്കയുടെ നാളം താഴെയിട്ടു. മെത്തയിൽ ഇരി ക്കുന്ന രീതി മാററി കല്പിച്ചു: "വാനാകളെല്ലാം ഹാജരാക്കു."

എന്നിട്ടു വീണ്ടും കൈമുട്ടിലൂന്നി കൈപ്പടത്തിൽ തല ചായ്ച്ചു. കണ്ണുകഠം താനേ അടഞ്ഞു. നിമിഷനേരത്തി നകം അയാഠം കൂക്കംവലിച്ചുതുടങ്ങി.

പക്ഷേ, അതുകൊണ്ടൊന്നും തൻെറ ഉത്സാഹത്തിനൊട്ടും മങ്ങലേല്ക്കാതെ കരാമത് അലീഖാൻ ഒറീസ്സയിലെ മുഴവൻ വാത്തകളും വർണ്ണിക്കാൻ തുടങ്ങി–"നായബ്നാജിം തിരു മേനി, ദീനവത്സലനായ അങ്ങയുടേയും അനാഥസംരക്ഷക നായ സുജാഖാൻ തിരുമേനിയുടേയും ഉപ്പുതിന്നുന്നവനാണു ഞാൻ. എനിക്കുള്ളതെല്ലാം അവിടത്തെ ദയകൊണ്ടു് കിട്ടിയ താണു്."

തകീഖാൻ അപ്പോഴേയ്ക്കും പൂർണ്ണമായും കൂക്കംവലിക്കാൻ തുട ങ്ങിയിരുന്നു. കരാമത് അലീഖാൻ പറഞ്ഞുകൊണ്ടേയി രുന്നു–

"ഈ എളിയ സേവകനറിയാത്ത ഒരു കാര്യവും ഒറീസ്സാ സംസ്ഥാനത്തിൻെറ ഒരൊററ മുക്കിലും മൂലയിലുമില്ല."

തകീഖാൻെറ കൂർക്കംവലി പെട്ടെന്നുനിന്നു. അയാളെഴു നേററു നേരെയിരുന്നു. കരാമത് അലീഖാനെ തുറിച്ചുനോക്കി. അതോടെ കരാമത് അലീഖാൻെറ നീണ്ട മുഖവുരയാകെ

പെട്ടെന്നു നിന്നുപോയി. തകീഖാൻ കർക്കശസ്വരത്തിൽ പറഞ്ഞു:—"എനിക്കു വിവരങ്ങളറിയുകയാണാവശ്യം."

കരാമത് അലി സ്വയം നിയന്ത്രിച്ചുകൊണ്ടു പറഞ്ഞു—"പതിനെട്ട് നാടുവഴിപ്രഭുക്കളും വീണ്ടും ഖോർധയിൽ വരാൻ തുടങ്ങിയിട്ടുണ്ട്. ഇക്കൊല്ലത്തെ രഥയാത്രയിൽ അവരെല്ലാം പങ്കെടുക്കും. അതുകൊണ്ട് ഒരുക്കങ്ങളെല്ലാം ഇപ്പോഴേ മുതൽ തന്നെ തുടങ്ങിയിരിക്കുന്നു. ഖോർധാ രാജാവു് മുസൽമാനായതിനുശേഷം ഇതുവരെ അയാൾക്ക് ഛേരാപഹര നടത്താൻ കഴിഞ്ഞിട്ടില്ല."

ഛേരാപഹരയുടെ താല്പര്യം തകീഖാനു് മനസ്സിലായില്ല. അപ്പോൾ അമീൻചന്ദ് പറഞ്ഞുകൊടുത്തു—"രഥയാത്രാസമയത്തു് രഥാരൂഢനായി ജഗന്നാഥൻ എഴുന്നള്ളിവരുമ്പോൾ ഖോർധാ രാജാവു് രാജസേവകനെന്ന നിലയിൽ സ്വർണ്ണച്ചൂലു കൊണ്ടു് രഥത്തിന്റെ നാലുപാടും അടിച്ചുവാരുന്നു. ആ ചടങ്ങിനാണു് ഛേരാപഹാര എന്നു പറയുന്നതു്.

അപമാനജനകമായ പരിഹാസ്യതയോടെ തന്റെ തടിച്ച ശരീരം കുലുക്കിക്കൊണ്ടു് തകീഖാൻ ചോദിച്ചു—"അപ്പോൾ അയാളെന്താ തൂപ്പുവേലക്കാരനാണോ? പിന്നെ രാജാവായതെങ്ങനെ?"

കരാമത് അലീഖാൻ തന്റെ താടിതടവിക്കൊണ്ടു പറഞ്ഞു—"അല്ലെങ്കിൽ പിന്നെ മറ്റെന്താണു്?"

പക്ഷേ, അമീൻചന്ദ് അത്ഭുതസ്വരത്തിൽ ചോദിച്ചു—"പണ്ടുകാലം എങ്ങനെ അതിനു് അനുവാദം നൽകി?"

സിവാൻ നവീസ് പറഞ്ഞു—"കാഫിറുകളുടെ മൗലവിമാർ മുക്തിമണ്ഡപത്തിൽവച്ചു് അങ്ങനെയാണു് തീർപ്പു കല്പിച്ചതെന്നാണു് എനിക്കു കിട്ടിയ വിവരം. ഖോർധാ മഹാരാജാവു് ഹാഫിസ്കാദറിൽ അലിവുതോന്നി സ്വയം ജഗന്നാഥൻ പതിതപാവനനായിത്തീർന്നുവത്രേ. അതുകൊണ്ടു് കാഫിറുകളുടെ മൗലവിമാർ രഥയാത്രയിൽ ഈ കർമ്മം നിർവ്വഹിക്കാൻ

ഹാഫിസ്കാദക്ക് അനുമതി നൽകിയിരിക്കയാണ്. മാത്ര മല്ല, ഈ രഥയാത്രാസമയത്തു് തോട്ടികൾക്കും പറയന്മാർക്കു പോലും കാഫിറുകളുടെ ദൈവത്തെ തൊടാൻ വിരോധമില്ല. അപ്പോൾ പിന്നെ ഖോർധാ രാജാവിനെ മാത്രം എങ്ങനെ തട യാൻ പററും!''

മന്ത്രി തന്റെ മൈലാഞ്ചി പുരട്ടിയ താടി തടവിക്കൊണ്ടി രിക്കയാണ്. അതിലൂടെ ഒരു പുതിയ വഴി ആലോചിക്കുന്ന പോലെ തോന്നി. ജഗന്നാഥൻ പതിതപാവനനായിരിക്കുന്നു. ഇക്കാര്യം തീർത്ഥാടകരെ കൊണ്ടുവരുന്ന കൈക്കാരന്മാർ വഴി യായി ഒറീസ്സയുടെ മുക്കിലും മൂലയിലും പ്രചരിച്ചു കഴിഞ്ഞി രിക്കുന്നു. അതുമൂലം ജനഹൃദയങ്ങളിൽ ഖോർധാ രാജാവി നോടു് വീണ്ടും ഭക്തിയും ബഹുമാനവും ഉണർന്നിരിക്കുന്നു. മന്ത്രിക്കു് ഇക്കാര്യം മുമ്പുതന്നെ അറിയാമായിരുന്നു. പക്ഷേ, ജഗന്നാഥൻ യഥാർത്ഥത്തിൽ പതിതപാവനനായിട്ടുണ്ടോ, അതോ ഇതിലെന്തെങ്കിലും തട്ടിപ്പുണ്ടോ, അതാണ് അയാൾക്ക റിയേണ്ടിയിരുന്നതു്. പക്ഷേ, സിവാൻ നവീസിന്റെ പ്രഗ ത്ഭമായ വിവരണത്തിൽ അതുമാത്രം ഉണ്ടായിരുന്നില്ല.

ദീവാൻ-ഏ-ഖാസിലെ വികാരവിക്ഷുബ്ധമായ അന്തരീക്ഷം പെട്ടെന്നു് സ്തബ്ധമായി. മെത്തയിൽ കിടന്നുകൊണ്ടു് തകീ ഖാൻ വിധികല്പിച്ചു—''രഥയാത്രാസമയത്തു് എന്തെങ്കിലും കുഴ പ്പമുണ്ടാക്കുന്നതു് ശരിയല്ല. രഥയാത്ര അവസാനിച്ചയുടനെ അമീൻചന്ദിനെ പുരിയിലെ നായബ് ആയി നിയമിക്കുന്ന താണ്. ഖോർധാ രാജാവിനു് ക്ഷേത്രത്തിന്മേലുള്ള എല്ലാ അവകാശാധികാരങ്ങളും എടുത്തുകളയും. അമീൻചന്ദിന്റെ നിർദ്ദേശാനുസരണം മാത്രമേ പിന്നെ ക്ഷേത്രത്തിലെ പൂജാ കർമ്മങ്ങളെല്ലാം നടക്കൂ.''

മന്ത്രി തലകുലുക്കി പറഞ്ഞു—''പക്ഷേ, അക്ബർ ചക്രവർത്തി യുടെ കാലംമുതൽ ജഗന്നാഥക്ഷേത്രത്തെപ്പററിയുള്ള തീട്ടൂര ത്തിൽ ഖോർധാ രാജാവിന്റെ അവകാശാധികാരങ്ങൾ വ്യക്ത

മായി രേഖപ്പെടുത്തിയിട്ടുണ്ട്. അമീൻചന്ദിനെ പ്രജകൾ ഖോർധാ രാജാവായി അംഗീകരിക്കാൻ തയ്യാറായില്ലെങ്കിലോ?''

മന്ത്രിയുടെ ഈ ചോദ്യംകേട്ട് തകീഖാൻ അപസ്മാരബാധിതനെപ്പോലെ വിറയ്ക്കാൻ തുടങ്ങി—''ഖോർധാ രാജാവ് നമ്മുടെ കല്പന അനുസരിച്ചില്ലെങ്കിൽ പിന്നെ ഖോർധയെ ആക്രമിച്ച് രാജാവിനെ തടവുകാരനാക്കും.''

മന്ത്രി വീണ്ടും ആശങ്ക പ്രകടിപ്പിച്ചുകൊണ്ട് പറഞ്ഞു—''അവിടുത്തെ കല്പന അനുസരിക്കാതിരിക്കാനുള്ള ധൈര്യം ഖോർധാ രാജാവിനെവിടുന്നുണ്ടാവും? പക്ഷേ, ക്ഷേത്രത്തിലെ പണ്ടകൾ അംഗീകരിക്കാതിരുന്നാലോ?''

തകീഖാൻ മെത്തയിൽ ഊക്കിലിടിച്ചുകൊണ്ട് ആക്രോശിച്ചു—''എന്നാൽ ക്ഷേത്രത്തേയും നാം ഇടിച്ചുപൊളിച്ചു മണ്ണാക്കും.''

മന്ത്രി മുസ്തഫാ അലീഖാൻ സ്വരംമാററി ,തകീഖാനെ പിന്താങ്ങിക്കൊണ്ടു പറഞ്ഞു—''തിരുമേനി, എന്നിട്ടവിടെ ഒരു പള്ളി പണിയുകകൂടി ചെയ്താൽ അവിടുത്തെ കീർത്തി വദ്ധിക്കും. പക്ഷേ, കൊല്ലംതോറും കിട്ടുന്ന ഏഴെട്ടു ലക്ഷത്തിന്റെ വരവില്ലേ, അതു നിന്നുപോയാൽ കുഴപ്പമല്ലേ?''

തകീഖാൻ തന്റെ മേദസ്സുമുററിയ മുഖംചുളിച്ച് ചുണ്ടുകടിച്ചു പറഞ്ഞു—''ജഗന്നാഥന്റെ കൈയിലുള്ള രത്നങ്ങളെക്കൊണ്ട് ഷാജഹാൻബാദുകൂടി വിലയ്ക്കുവാങ്ങാൻ കഴിയും. പിന്നെ എന്തു പേടിക്കാൻ?''

ലാൽബാഗ് കോട്ടയിലെ കൂടിയാലോചനായോഗം അവസാനിച്ചശേഷം മന്ത്രിയേയും സിവാൻ നവീസിനേയും ലാൽബാഗിൽതന്നെവിട്ട്, ചിന്താക്രാന്തനായി കുതിരപ്പുറത്തു രാജവീഥിയിലൂടെ പോകുമ്പോൾ അമീൻചന്ദിന്റെ നെററിയിൽ നിന്ന് വിയർപ്പുതുള്ളികൾ ഇററിററു വീണിരുന്നു. ജഗന്നാഥക്ഷേത്രം തന്റെ പിടിയിലമരും. അതുകൊണ്ടുണ്ടാവുന്ന നിരവധി സാദ്ധ്യതകളെപ്പററി ഹർഷപുളകിതനാകുന്നപോലെ

തന്നെ, ആശങ്കകളും ചാഞ്ചല്യങ്ങളുംകൊണ്ടു് അയാളുടെ മനസ്സ്് ഇളകിമറിയുകയായിരുന്നു.

നഗരത്തിലെ പ്രധാന നിരത്തിലൂടെ ജനക്കൂട്ടം ഉറുമ്പുകളെ പോലെ പുരിയിലേയ്ക്കു പ്രവഹിക്കുകയാണു്. കാഠ്ജോഡി നദീഘട്ടത്തിലെ ഗഡിമുണ്ഡ നദീമുഖത്തുനിന്നു് അവർ വീണ്ടും ജഗന്നാഥനിരത്തിലെത്തും. ഈ അവസരമുപയോഗിച്ച്് അവർ കട്ടക്ക് നഗരവും ഒന്നു സന്ദർശിക്കും. വിഭിന്ന പ്രദേശങ്ങളിൽനിന്നുവന്ന തീർത്ഥാടകരുടെ വിചിത്ര വേഷങ്ങൾ, വിചിത്ര ഭാഷകൾ, വിചിത്ര വാഹനങ്ങൾ ഇവയുടെ സപ്ത വർണ്ണാങ്കിതമായ ഒരു നീർച്ചോല നിരത്തിലൂടെ ഒഴുകുകയാണു്. എല്ലാ നിരത്തുകളിലേയും ജനങ്ങൾ ഒരൊററ ദിക്കിലേയ്ക്കാണു് നീങ്ങുന്നതു്—പുരി പുരുഷോത്തമക്ഷേത്രത്തിലെ ബഡ്ദാണ്ഡിലേയ്ക്കു് നീലശൈലത്തിലെ സുദർശന ചക്രാങ്കിതമായ കൊടുമുടി ദൂരെനിന്നുതന്നെ കണ്ടു് തലകുനിച്ചു വന്ദിക്കാൻ ദാഹിക്കുകയാണു് എല്ലാ കണ്ണുകളും. പക്ഷേ, അതിനിനിയും നേരമുണ്ടു് ജഗന്നാഥ്നിരത്തിലെ പൊടിമണ്ണിൽ കിടന്നുരുളാൻ ശരീരം കൊതിക്കുകയാണു്. അനേകമനേകം കണ്ഠങ്ങളിൽനിന്നു് തുള്ളിയൊലിച്ചുവരുന്ന ഭജനകളുടെ സ്വരം മൃഗാംപട്ടാളക്കാരുടേയും ഹവിൻദാർമാരുടേയും രൂക്ഷമായ നോട്ടങ്ങൾക്കുമുമ്പിൽ പെട്ടെന്നു് നിശ്ശബ്ദമായിപ്പോയി. കാഠ്ജോഡി കടന്നാൽ ജഗന്നാഥ്നിരത്തു് വീണ്ടും ശബ്ദായമാനമാകും. പടിഞ്ഞാറുനിന്നുവരുന്ന തീർത്ഥാടകരുടെ "ഭലേ വിരാജോ ജീ" സംഗീതം, ഗൌഡ വൈഷ്ണവരുടെ "ജഗന്നാഥസ്വാമി നയനപഥഗാമീ ഭവതുമേ" ഭജനം, മൃദംഗവാദ്യത്തോടൊപ്പം ഒറിയാ തീർത്ഥാടകരുടെ ജണാണ ഇതെല്ലാം കൂടി കലർന്നു് ഒരു മഹാസംഗീതസൃഷ്ടി നടക്കുമ്പോലെ തോന്നി. വഴിയിലെ ദുർഗ്ഗമങ്ങളായ കാടുകൾ, മലകൾ, കവർച്ച, ജജിയ, നികുതി പിരിവുകാരുടെ അക്രമങ്ങൾ, തട്ടിപ്പറി, തളർച്ച, വ്യാധി, വിശപ്പ്്, യാതന, മരണം ഇവയെല്ലാം നിസ്സാരമായിക്കരുതി അജയ്യമായ മനുഷ്യാത്മാവിൻെറ അപ്രതിരോധ്യമായ വിജയയാത്ര മുന്നേറുകതന്നെ ചെയ്യും.

തീർത്ഥാടകരിപ്പോഠം കട്ടക്ക് നഗരത്തിലൂടേയാണു് പോകുന്നതു്. അതുകൊണ്ടു് അവർ ആശങ്കാകുലരും നിശ്ശബ്ദരുമാണു്. അവർ കാഠ്ജോഡിയിലേയ്ക്കു നീങ്ങുകയാണു് അമീൻചന്ദ് അവരോടൊപ്പം കതിരപ്പുറത്തു് സന്തുഷ്ടചിത്തനായി സഞ്ചരിക്കുന്നുണ്ടു്

കൂടിയാലോചനാമുറിയിൽനിന്നു മന്ത്രി, സിവാൻ നവീസ് അമീൻചന്ദ് മുതലായവർ പോയ്ക്കഴിഞ്ഞപ്പോഠം- തകീഖാൻ പെട്ടെന്നു് മറശ്ശീലയുടെ മറവിൽ റജിയാബീഗത്തെ കണ്ടു.

"എന്തുവേണം, സഹോദരീ............?"

റജിയ മുഖത്തുനിന്നു് ബുർക്ക നീക്കി. മാൻപേടയുടെ കണ്ണുകഠംപോലെയുള്ള തൻെറ ചഞ്ചലമായ മിഴികഠംകൊണ്ടു് തകീഖാൻെറ നേരെനോക്കി പറഞ്ഞു—"അങ്ങു് ഖോർധായുദ്ധംകഴിഞ്ഞു് അപകടമൊന്നുംകൂടാതെ സുരക്ഷിതമായി തിരിച്ചെത്തിയാൽ ഗാജീപീറിന്നു് വഴിപാടുകഴിക്കാമെന്നു് ഞാൻ നേർച്ചനേർന്നിരുന്നു. അതിനുള്ള സൗകര്യങ്ങഠം അങ്ങു ചെയ്തുതരണം. ഇന്നലെ രാത്രി ഞാൻ ഗാജീപീറിനെ സ്വപ്നംകണ്ടിരുന്നു."

യാതൊരു ഭയവുംകൂടാതെ മററുള്ളവരുടെമേൽ അക്രമങ്ങളഴിച്ചുവിടാൻ മടികാണിക്കാത്തവരും ചിലരെ ഭയപ്പെടുന്നുണ്ടു്. അതവരുടെ വിവേകമാണു്. ഈ വിവേകംതന്നെയാണു് സിദ്ധൻ, സന്യാസി, അള്ളാ, ഭഗവാൻ എന്നീ പേരുകളിൽ പല രൂപം കൈക്കൊള്ളുന്നതു്. അതുകൊണ്ടായിരിക്കാം, സിദ്ധന്മാരോടും സന്യാസിമാരോടും തകീഖാന്നു് ഭക്തിയേക്കാളേറെ ഭയമാണുണ്ടായിരുന്നതു്.

തൻെറ വലിയ കമ്പിളിക്കോടിക്കൊണ്ടു് തകീഖാൻ പറഞ്ഞു— "തീർച്ചയായും, തീർച്ചയായും."

ഈ ആശ്വാസവചനംകേട്ടു് റജിയാബീഗത്തിൻെറ മെയ്യെഴുതിയ കണ്ണുകഠം പ്രകാശിച്ചു. ചുണ്ടുകഠം പുഞ്ചിരിച്ചു. അവഠം വീണ്ടും ബുർക്കയ്ക്കുള്ളിലൊളിച്ചു. കർട്ടൻനീക്കി അവഠം അന്തഃപുരത്തിലേയ്ക്കുപോയി.

തകീഖാൻ വീണ്ടും ഹുക്ക വലിച്ചു തുടങ്ങി

# അദ്ധ്യായം എട്ട്

## 1

സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിലെ ധേവാമന ക്ഷേത്രത്തിൽ സ്നാനപൂർണ്ണിമമുതൽ അണസർകർമ്മം ആരംഭിച്ചുകഴിഞ്ഞിരുന്നു. സ്നാനപൂർണ്ണിമമുതൽ ആഷാഢ അമാവാസ്യവരെ അണസർ വിധികൾക്കനുസരിച്ചാണു് എല്ലാ കർമ്മങ്ങളും നടക്കുന്നതു്.

ആ സമയത്താണു് എങ്ങനെയാണെന്നറിഞ്ഞില്ല, ദൽഹിയിൽനിന്നു് അമുരാ പാതിഷാ സൈന്യവുമായി ശ്രീജിഉ ക്ഷേത്രം നില്ക്കുന്ന സ്ഥലത്തു് പള്ളി പണിയാൻ വരുന്നുണ്ടു് എന്ന വാർത്ത സിംഹള-ബ്രഹ്മപൂർ ഗ്രാമത്തിലെത്തിയതു്. ഈ വിവരവുമായെത്തിയ നാഥമുദ്ലി ശിശുപാലഗഢിലെ കശ്രുകണ്ടാഗ്രാമത്തിലുള്ള തന്റെ ചെറിയമ്മയുടെ വീട്ടിൽനിന്നു തിരിച്ചുവന്നപ്പോഴാണു് ഈ വാർത്ത പ്രചരിപ്പിച്ചതു്. കാറ്റ്ജോഡിയുടെ തെക്കേക്കരയിലുള്ള ദലേയീബാഗ് ഗ്രാമത്തിൽ നിന്നു് കശ്രുകണ്ടായിലേയ്ക്കു് വിരുന്നുകാർ വന്നിരുന്നു. കട്ടക്കിൽ ജീരകം വറുത്താൽമതി, അതിന്റെ മണം അവർക്ക് റിയാം എന്നാണവർ പറഞ്ഞതു്. പക്ഷേ, പിന്നീടാണു് രഥിപൂരിൽനിന്നു് ദലേയീ ബ്രെണ്ടിയ വന്നു പറഞ്ഞതു്, പള്ളിപണിയാൻ വരുന്നതു് അമുരാ പാതിഷയല്ല, നായബ് നാജിം തകീഖാൻ തന്നെയാണെന്നു്

വിവരംകേട്ടു് ആളുകൾ വീടും വാതിൽപൂട്ടി കാടുകളിലേയ്ക്കോടി രക്ഷപെടാൻ തുടങ്ങി. ധൈര്യശാലികളായ ചിലർ കൈതക്കാടുകളിലും കായൽപ്പൊന്തകളിലും ഒളിച്ചിരുന്നു.

കീരികളെപ്പോലെ ദൽഹിയിൽനിന്നു് അമൂരാ പാതിഷ യാണോ അതല്ല കട്ടക്കിൽനിന്നു് നായബ്നാജിം തകീ ഖാനോ ആരാണു വരുന്നതെന്നു് ജാഗ്രതയോടെ നോക്കിക്കൊണ്ടിരിക്കയാണു്

അന്നു് അണസർ പഞ്ചമിയായിരുന്നു.

ശ്രീജിഉവിനു് എള്ളു്, എണ്ണ, കളഭം, കർപ്പൂരം തുടങ്ങിയ സുഗന്ധദ്രവ്യങ്ങൾ നിവേദിക്കാറുണ്ടു്.

ഗ്രാമത്തിന്റെ പുറത്തു് ഒരു ഇലവുമരത്തിൽക്കയറി ആക്രമണകാരികളെനോക്കി കാത്തുനിന്നിരുന്ന ഒരാൾ ദൂരെ വെളിമ്പറമ്പുകൾ കടന്നു ഒരാൾക്കൂട്ടം വരുന്നതുകണ്ടപ്പോൾ മരത്തിൽനിന്നിറങ്ങി മുളങ്കാടുകളിലൊളിച്ചിരുന്ന ഗ്രാമീണർക്കു് മുന്നറിവുകൊടുത്തു............"കേട്ടോ... ...... ..ഓ............കേട്ടോ ...........ഇതാ അമൂരാ പാതിഷ എത്തിപ്പോയി." തനിക്കെല്ലാമറിയാമെന്ന നാട്യത്തിൽ അതു് തകീഖാനല്ലെന്നും അയാൾ തറച്ചു പറഞ്ഞു. കാരണം തകീഖാന്റെ കൈയിൽ ഇത്രയേറെ കുതിരകളില്ലെന്നു് തനിക്കു നല്ല നിശ്ചയമുണ്ടു്.

അവസാനം മുമ്പിലും പിമ്പിലും ആയുധധാരികളായ കുതിരപ്പടയാളികളുടെ അകമ്പടിയോടുകൂടി ഒരു പല്ലക്കുവന്നു് പതുക്കെപ്പതുക്കെ ഗഞ്ജീസാഹിറിന്റെ 'യാറ'ത്തിനടുത്തേയ്ക്കു നീങ്ങി. അപ്പോൾ അമൂരാ പാതിഷതന്നെയാണു് വന്നതെന്ന കാര്യം അവർക്കുറപ്പായി. കാരണം നായബ്നാജിം ആയിരുന്നെങ്കിൽ കുതിരപ്പുറത്താണു വരിക. ആശങ്കാകുലമായ മിഴികളോടെ അവർ എല്ലാം നോക്കിക്കൊണ്ടുനിന്നു

പക്ഷേ, പട്ടുകൊണ്ടുള്ള മറശ്ശീലനീക്കി അതിനകത്തുനിന്നു് അമൂർത്തമായൊരു നിഴൽപോലെ ബുർക്കധരിച്ച റജിയാബീഗം പുറത്തിറങ്ങി ഗഞ്ജീസാഹിറിന്റെ മുന്നിൽ ചന്ദനത്തിരി കത്തിച്ചുവച്ചു് പ്രാർത്ഥിക്കാനിരുന്നപ്പോൾ ആളുകൾക്കു് ഒന്നും മനസ്സിലായില്ല. ആശ്ചര്യത്തോടെ അവർ പരസ്പരം നോക്കിനിന്നു

പ്രാർത്ഥന കഴിഞ്ഞശേഷം റജിയാബീഗം എഴന്നേററ് പല്ല ക്കിലിരുന്നു വന്നവഴിക്കുതന്നെ തിരിച്ചുപോയി. കൂടെവന്ന കുതിരപ്പടയാളികളും ദൂരെ ചക്രവാളത്തിൽ പതുക്കെപ്പതുക്കെ അദൃശ്യരായി. ആളുകരംക്കാശ്വാസമായി. അവർ സംഘം ചേർന്നു പുറത്തുവന്നു് ഗഞ്ജീസയുടെ സമാധിക്കു ചുററുംനിന്നു. കത്തിത്തീർന്ന ചന്ദനത്തിരികളുടെ ചാരം സമാധിയിൽ വീണു കിടക്കുന്നു. എന്നിട്ടും അതിൻെറ വാസന അവിടമാകെ നിറഞ്ഞുനിന്നു.

അവസാനം ഒരു പട്ടാണിയിൽനിന്നാണു് സംഗതികളുടെ രഹസ്യം മനസ്സിലായതു്. ഖോർധയിലെ യവനിയായ മഹാറാണി റജിയാബീഗം ഗഞ്ജീസാപീറിൻെറ ധാററത്തിൽ നേർച്ചകഴിക്കാൻ വന്നതാണു്. അവരുടെ രത്നംപതിച്ചൊരു മോതിരം കുളിമുറിയിൽവച്ചു് കാണാതായിരുന്നു. ഗഞ്ജീസാ പീറിൻെറ അനുഗ്രഹംകൊണ്ടു് അവക്കു് ആ മോതിരം തിരിച്ചു കിട്ടി. അതുകൊണ്ടു് വഴിപാടുകൊടുക്കാൻ വന്നതാണവർ.

അപ്പോരം അവിടെ കൂടിയിരുന്നവരെല്ലാം ഗഞ്ജീസാ പീറിനു് ജയാരവം മുഴക്കാൻ തുടങ്ങി.

## 2

റജിയാബീഗം കട്ടക്കിലേയ്ക്കു തിരിച്ചുപോവുകയായിരുന്നു. രഥിപൂരിലെത്തിക്കഴിഞ്ഞില്ല. അപ്പോഴേയ്ക്കും ആകാശം കാർമേഘങ്ങരംകൊണ്ടുമൂടി. കൊടുങ്കാററു് വിറളിപിടിച്ച സന്യാസിമാരെപ്പോലെ ജടയഴിച്ചു് ആകാശത്തു് തുള്ളാൻ തുടങ്ങി. റജിയാബീഗം രഥിപൂരിൽ തങ്ങാൻ നിർബ്ബന്ധിത യായി. ഖോർധയിൽനിന്നു പുരിയിലേയ്ക്കു പോകുന്ന വഴിക്കു് രാമചന്ദ്രദേവ് നേരത്തേ രഥിപൂരിൽവന്നു താമസി ക്കുന്നുണ്ടായിരുന്നു. തികച്ചും ആകസ്മികമായാണു് അവർ

കണ്ടുമുട്ടിയതു്. അതുകൊണ്ടു് അവരുടെ കണ്ടുമുട്ടൽ മധുരവുമായിരുന്നു. കൊടുങ്കാററിൽ കൂട്ടനഷ്ടപ്പെട്ട രണ്ടു് ഇണക്കരുവികളെപ്പോലെ രാമചന്ദ്രദേവും റജിയാബീഗവും രാത്രി മുഴുവൻ രഥിപുരിൽ താമസിച്ചു.

കിളിവാതിലിലൂടെ വിളറിയ ചന്ദ്രനെനോക്കി പട്ടുവിരിപ്പിൽ കാൽമുട്ടുകളിൽ കവിളമർത്തി ഇരിക്കുകയാണു് റജിയാബീഗം. റജിയയുടെ നിഗ്ഗൂഢത നിറഞ്ഞുനില്ക്കുന്നപോലെ തോന്നിക്കുന്ന നീലമിഴികളിലേയ്ക്കു് ഏകാഗ്രദൃഷ്ടിയോടെ നോക്കിക്കൊണ്ടു് രാമചന്ദ്രദേവും ഇരിക്കുന്നു. രഥാരൂഢനായ ജഗന്നാഥനെ ഒരിക്കലെങ്കിലും ദർശിക്കാൻ സാധിപ്പിച്ചു തരണേ എന്നപേക്ഷിക്കുകയാണു് റജിയാബീഗം. പക്ഷേ, അതിനു് യാതൊരു സാദ്ധ്യതയുമില്ലെന്നു് അവർക്കുതന്നെ അറിയാം. ഗഞ്ജിസാഹീറിനു് വഴിപാടുകഴിച്ചശേഷം നേരെ കട്ടക്കിലേയ്ക്കു തിരിച്ചുചെല്ലണമെന്നു് തകീഖാൻ കശനമായ നിർദ്ദേശം നൽകിയിട്ടുണ്ടു്. റജിയായ്ക്കു് അതനുസരിക്കാതെ ഗത്യന്തരമില്ല. രഥയാത്രാസമയത്തു് താൻ തൻെറ നഷ്ടപ്പെട്ട പ്രതാപവും പ്രശസ്തിയും വീണ്ടെടുക്കുന്നതിനുള്ള ശ്രമം നടത്തിക്കൊണ്ടിരിക്കുന്നതിനിടയിൽ റജിയാബീഗം പുരിയിൽവന്നു് താമസിച്ചാൽപോലും അതു് പ്രതികൂലമായ പ്രതികരണങ്ങളുണ്ടാക്കുമെന്നു് രാമചന്ദ്രദേവിനും അറിയാമായിരുന്നു.

ഉറക്കമിളച്ചുകൊണ്ടിരുന്ന ആ നിമിഷങ്ങളിൽ റജിയ രാമചന്ദ്രദേവിനു് അദ്ദേഹത്തെ നേരിടാൻപോകുന്ന ആപത്തുകളെപ്പററി മുന്നറിവുനൽകി. രഥയാത്ര കഴിഞ്ഞ ഉടനെതന്നെ ജഗന്നാഥക്ഷേത്രം പിടിച്ചടക്കാൻ തകീഖാൻ അമീൻചന്ദിനു് കല്പന നൽകിയിട്ടുണ്ടെന്ന വിവരം റജിയ രാമചന്ദ്രദേവിനെ അറിയിച്ചു. ഇതിനുവേണ്ടി പിപിലിയിലെ മുഗൾ സൈനികരുടെ എണ്ണം നിത്യേന വർദ്ധിപ്പിച്ചുകൊണ്ടിരിക്കയാണു്. രഥയാത്ര കാണാനെന്ന നാട്യത്തിൽ അമീൻചന്ദു് സൈന്യത്തോടൊപ്പം പുരിയിലെത്തും. അയാൾ പുറപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

റജിയയിൽനിന്നു് ഈ ദുർവാർത്ത കേട്ടപ്പോൾ കുറച്ചുനേരം മുമ്പു് ആകാശത്തുനിന്നു വിട്ടകന്ന അതേ കൊടുങ്കാററും മേഘപടലങ്ങളുംതന്നെയാണു് സ്വപ്നാഹതമായ തൻെറ ഹൃദയാകാശത്തെ ഇപ്പോൾ അന്ധകാരാവൃതമാക്കുന്നതെന്നു് രാമചന്ദ്രദേവിനുതോന്നി.

രാവിലെ ആകാശം നിർമ്മലമായിരുന്നു. വെയിലേററു കരിഞ്ഞ ചുകന്ന ചരൽമണ്ണു് തലേന്നുരാത്രിയിലെ മഴകൊണ്ടു് മിനുത്തു തിളങ്ങുമ്പോലെ തോന്നി. റജിയ കുതിരപ്പടയാളികളുടെ അകമ്പടിയോടെ പല്ലക്കിൽ കട്ടക്കിലേയ്ക്കു തിരിച്ചു. രാമചന്ദ്രദേവും കുതിരപ്പുറത്തു പുരിയിലേയ്ക്കു പോയി. മഞ്ഞുമൂടിയ നിഴലുകൾ രാവിലത്തെ വെയിലിൽ പതുക്കെപ്പതുക്കെ ദൂരെ കാട്ടുവക്കിലെത്തി മാഞ്ഞുപോകുന്നപോലെ, റജിയാംബീഗത്തിൻെറ പല്ലക്കു് ഗംഗുവാനദിയുടെ തിരിവിലെത്തിയപ്പോൾ ദൃഷ്ടിപഥത്തിൽനിന്നു് മാഞ്ഞുപോയി. അവസാനത്തെ അശ്വാരോഹിയുടെ തലപ്പാവുപോലും കാണാതായി.

രാമചന്ദ്രദേവ് നെടുവീർപ്പിട്ടു. കടിഞ്ഞാൺപിടിച്ചു പുരിനിരത്തിലൂടെ കുതിരയെ ഓടിച്ചുപോയി.

മഴയിൽ ഈറനണിഞ്ഞ പുലരിയിലെ ഇളംതെന്നലിൽ ചന്ദനത്തിൻേറയും അത്തറിൻേറയും നേരിയ പരിമളം........ പ്രേമമയിയും രഹസ്യമയിയുമായ റജിയയുടെ പുളകമണയ്ക്കുന്ന, മോഹിപ്പിക്കുന്ന മധുരസ്പർശം...............ശരീരത്തിലാണോ അതോ മനസ്സിലാണോ എവിടെയാണൊട്ടിനില്ക്കുന്നതെന്നു് രാമചന്ദ്രദേവിനു് തീരുമാനിക്കാൻ കഴിയുന്നില്ല. വികാരതരളിതനാവാനുള്ള അവസരമല്ലിതു്. ചിന്താകുലങ്ങളായ മിഴികളോടെ രാമചന്ദ്രദേവ് ആസന്നമായ അനർത്ഥങ്ങളെക്കുറിച്ചു് ആലോചിക്കാൻ തുടങ്ങി.

അക്കൊല്ലം മുഗളാക്രമണമുണ്ടായിട്ടില്ല. ജഗന്നാഥൻ പതിതപാവനരൂപം ധരിച്ചിരിക്കയുമാണു്. അതുകൊണ്ടു് ദൂരദേശങ്ങളിൽനിന്നുപോലും തീർത്ഥാടകർ പുരിയിലേയ്ക്കു വന്നു

കൊണ്ടിരിക്കുന്നു. ദണ്ഡനമസ്കാരം ചെയ്തുകൊണ്ടുവരുന്ന തീർത്ഥാടകർ, കാൽനടയായി വരുന്നവർ, കുതിര, ഒട്ടകം, കാളവണ്ടി തുടങ്ങിയ വാഹനങ്ങളുപയോഗിച്ചുവരുന്നവർ, ഇവരെല്ലാം ആ ജനപ്രവാഹത്തിൽ പുല്ക്കൊടികൾപോലെ ഒഴുകിപ്പോവുകയാണ്. "ജഗന്നാഥസ്വാമീ, നയനപഥഗാമീ ഭവതുമേ" എന്ന കീർത്തനം, "ഭലേ വിരാജോ ജീ ജഗന്നാഥ് പുരീ മേ" എന്ന മറാത്തീസ് ഗന്ധീഗീതം, ഇവയോടൊപ്പം "ചകാഡോലാ ആജീ, ഥകാ ലാഗീലാണീ" തുടങ്ങിയ ഒറിയാ ജനാണങ്ങളും—എല്ലാംകൂടി അനേക രാഗങ്ങളിലും അനേക ഭാഷകളിലും പ്രതിദ്ധ്വനിക്കപ്പെടുന്നു. മഹാശൂന്യതയുടെ ആകാശമണ്ഡപത്തിൽ ദീപാരാധനയുടെ ദീപശിഖകൾ പോലെ എണ്ണമററ ജീവാത്മാക്കളുടെ വ്യാകുല പ്രാർത്ഥനകൾ എരിഞ്ഞുയരുകയും ആ മഹാശൂന്യതയിൽതന്നെ കെട്ടടങ്ങു കയും ചെയ്യുന്നു!

നിരത്തിനുതാഴെ കൈതപ്പൊന്തകളോടു് ചേർന്നു കിടക്കുന്ന ഒററയടിപ്പാതയിൽ കാൽനടയായിപ്പോകുന്ന തീർത്ഥാടകരായിരുന്നു. പടിഞ്ഞാറുനിന്നുവരുന്ന തീർത്ഥാടകരുടെ കാളവണ്ടികളുടെ ചുവട്ടിൽപെട്ടോ അല്ലെങ്കിൽ കുതിരസ്സവാരിക്കാരുടെ കുതിരകളുടെ ചവിട്ടേററോ ചതഞ്ഞരയാതിരിക്കാൻവേണ്ടി അവർ ഓരത്തുകൂടെ വരിവരിയായാണ് പോയിരുന്നതു്. നടന്നുനടന്നു് പലരുടേയും കാൽ വീങ്ങിയിരുന്നു. പലരുടേയും കാലിൽ പൊളുകൻ കെട്ടിയിരുന്നു. മുറിവുകളിൽ തുണി വെച്ചുകെട്ടി അവർ നടക്കുകതന്നെയാണ്. നടന്നുനടന്നു തളർന്നു് മരച്ചുവട്ടിൽ കിടന്നു് ഉറങ്ങിപ്പോയവർ തലേന്നു് രാത്രിയിലെ മഴയിൽ നനഞ്ഞുകുതിർന്നു് ചുരുട്ടിക്കൂട്ടിയ കടലാസുകഷണങ്ങളെപ്പോലെ തോന്നിച്ചു. വിഷൂചികയുടെ യാതനയിൽ ചിലർ വെള്ളത്തിനുവേണ്ടി മുറവിളികൂട്ടുന്ന ശബ്ദം കേൾക്കാനുണ്ടു്. ജ്വരബാധയിൽനിന്നു് ആത്മരക്ഷ നേടാനുള്ള അവസാനത്തെ ശ്രമമെന്ന നിലയ്ക്കു് ചിലർ ഞരങ്ങുകയും മൂളുകയും ചെയ്യുന്ന ശബ്ദങ്ങളും അവിടവിടെ കേൾക്കാനുണ്ടു്. കൂട്ടുകാർ ഉപേക്ഷിച്ചുപോയിരിക്കയാണ്. പരിചയ

മില്ലാത്ത സ്ഥലം. പരിചയമില്ലാത്ത ഉദാസീനരായ മനുഷ്യർ. വെയിൽ കത്തിയാളുന്ന ആകാശത്തിൽ പറക്കുന്ന കഴുകന്മാർ........ഈ പുണ്യഭൂമിയിൽ കിടന്നു് അന്ത്യശ്വാസം വലിച്ചാലും ഈ യാത്ര, അതിന്റെ അദ്ധ്വാനവും തളർച്ചയും, എല്ലാം സാർത്ഥകമായിത്തീരുന്നു. പക്ഷേ, മുജ്ജന്മാന്തരപാപങ്ങൾകൊണ്ടു് അതിനും കഴിയുന്നില്ല. തീർത്ഥയാത്രപോകുന്ന ആ നിരത്തിലെ പൊടിമണ്ണുപോലും ധാരാളമാണു് എന്നു കരുതി മഴ നനഞ്ഞുകുതിർന്ന മണ്ണു് കൈകൊണ്ടു സ്പർശിച്ചു് നെററിയിൽ തൊട്ടശേഷം പതുക്കെപ്പതുക്കെ മരണത്തിന്റെ തണുപ്പുകയറിയ ആ കൈകൾ നെറ്റിയിൽനിന്നു് നിലത്തേയ്ക്കു പതിക്കുന്നു. എന്നാലും അതിൽനിന്നു് രക്ഷപ്പെടുന്നവർ ജീവനുള്ള ആ പട്ടടയിലെ ശവശയ്യയിൽനിന്നു് എഴുന്നേററു് തളർന്ന ശരീരം വലിച്ചിഴച്ചുകൊണ്ടു് ദുർബ്ബലമായ അടിവെപ്പുകളോടെ മുന്നോട്ടു നീങ്ങുന്നു.

“ഹേ, ജഗന്നാഥ, നീ വിജയിപ്പൂതാക! ഒരു കാളരാത്രി അങ്ങനെ അവസാനിച്ചു.” വേദനയുടേയും യാതനയുടേയും ദുഃഖത്തിന്റേയും ക്ഷീണത്തിന്റേയും മരണത്തെ വെല്ലുന്ന ആശയുടേയും വിശ്വാസത്തിന്റേയും വിചിത്രമായ ഈ എഴുന്നള്ളത്തു് രാമചന്ദ്രദേവ് ജീവിതത്തിലൊരിക്കലും കണ്ടിട്ടുണ്ടായിരുന്നില്ല.

കഷ്ടതകളെപ്പററിയുള്ള ഭീതികൊണ്ടു് ഓടിയൊളിക്കുന്ന ഒരു കാട്ടുമൃഗമല്ല മനുഷ്യൻ! മരണത്തിനു് അവന്റെ ശരീരത്തെ നശിപ്പിക്കാൻ കഴിഞ്ഞേയ്ക്കും. പക്ഷേ, അവന്റെ ആത്മാവിനെ ഒരു ചുക്കും ചെയ്യാൻ പററില്ല. അവന്റെ ആത്മാവു് അജയ്യമാണു്

രാമചന്ദ്രദേവിന്റെ മനസ്സിൽനിന്നു് ആശങ്കയുടേയും ഭയത്തിന്റേയും മൂടുപടം അകന്നുപോയിരുന്നു. നിർഭയത്വത്തിന്റെ സൂര്യപ്രകാശത്തിൽ അദ്ദേഹത്തിന്റെ ഹൃദയം ഉദ്ദീപ്തമായിത്തീർന്നു.

കട്ടക്കിൽനിന്നു് നൂറിലേറെ മുഗൾസൈനികർ കുതിരപ്പുറത്തു് പുരിയിലേയ്ക്കു് നീങ്ങിക്കൊണ്ടിരിക്കയാണു് അവ

ങ്ങടെ നീക്കങ്ങളെന്തെല്ലാമാണെന്നു് മനസ്സിലാക്കാൻവേണ്ടി രാമചന്ദ്രദേവ് ഒരു മരത്തിന്റെ മറവിൽ ഒളിച്ചുനിന്നു.

വഴിയേ നടന്നുപോയിരുന്ന ഒരു യുവതി അന്നേരത്തു് തന്റെ കൂട്ടുകാരിൽനിന്നു് കുറേ പിന്നിലായിപ്പോയി. കുതിരപ്പടയാളികളെക്കണ്ടു് പേടിച്ചു് അവൾ നിരത്തിൽനിന്നു് താഴോട്ടു് ഇറങ്ങാൻ ഭാവിക്കുമ്പോഴേയ്ക്കും ഒരു കുതിരപ്പടയാളി അവളുടെ സാരിത്തുമ്പുപിടിച്ചു് തടഞ്ഞുനിർത്തി. അപ്രതീക്ഷിതമായി സാരിത്തുമ്പു് പിടിച്ചുവലിച്ചതുകാരണം ആ യുവതി വീഴാറായിപ്പോയി. കുതിരപ്പടയാളിയുടെ കണ്ണിലെ ക്രൗര്യം കണ്ടു് അവൾ പേടിച്ചു് നിലവിളിക്കാൻ തുടങ്ങി. അവളുടെ ദീനമായ വിലാപം കുതിരപ്പടയാളികളുടെ ഹൃദയത്തിൽ അശ്ലീലമായ ആനന്ദത്തിന്റെ വേലിയേററം സൃഷ്ടിച്ചു. ആ യുവതിയുടെ അനാവൃതമായ കുപകുംഭങ്ങളിൽ കുതിരപ്പടയാളിയുടെ കണ്ണുകൾ തറച്ചുനിന്നു. വ്യാധഭീതയായ മാൻപേടയുടെ കണ്ണുകൾപോലെ ആ യുവതിയുടെ കണ്ണുകളിൽ ദീനദീനമായ അർത്ഥനയാണുണ്ടായിരുന്നതു്. രാമചന്ദ്രദേവ് ആ കുതിരപ്പടയാളിയുടെമേൽ ചാടിവീഴാൻ ഒരുങ്ങുകയായിരുന്നു. അപ്പോഴേയ്ക്കും പിന്നിൽനിന്നു് ഇടിവെട്ടുംപോലെ ''മാറിനില്ക്കു്'' എന്നു ശബ്ദം കേട്ടു.

കുതിരപ്പടയാളികൾ തിരിഞ്ഞുനോക്കി. പിന്നിൽ കറുത്ത കുതിരപ്പുറത്തു് സ്വയം അമീൻചന്ദാണുണ്ടായിരുന്നതു്. കുതിരപ്പടയാളി വഴിയാത്രക്കാരിയെ വിട്ടു് അപ്രത്യക്ഷനായി. അവൾ തന്റെ കൂട്ടുകാരികളുടെ അടുത്തേയ്ക്കോടി. കുതിരപ്പടയാളികൾ അകന്നുപോകുന്നതുവരെ അമീൻചന്ദ് അവിടെത്തന്നെ നിന്നു.

ക്രമേണ ഒററയടിപ്പാതയിൽ തീർത്ഥാടകരെയാരേയും കാണാതായി. കുതിരപ്പടയാളികളും നിരത്തിൽ പൊടിപറപ്പിച്ചുകൊണ്ടു് കടന്നുപോയി. അമീൻചന്ദ് കടിഞ്ഞാൺ അയച്ചു. അയാളുടെ ചമ്മട്ടിയേററപ്പോൾ കുതിര ഓടാൻതുടങ്ങി. രാമചന്ദ്രദേവ് പെട്ടെന്നു് മരത്തിന്റെ മറവിൽനിന്നു് നിരത്തിലേയ്ക്കു്

വന്നു. അമീൻചന്ദ് നോക്കുന്നതിനുമുമ്പായിത്തന്നെ അദ്ദേഹം മുന്നോട്ടുവന്നു് അയാളുടെ കുതിരയുടെ കടിഞ്ഞാൺ പിടിച്ചു് അയാളെ തടഞ്ഞു.

അപ്രതീക്ഷിതമായി രാമചന്ദ്രദേവിനെ അവിടെ കണ്ടപ്പോൾ അമീൻചന്ദ് വ്യംഗ്യസൂചകമായി അദ്ദേഹത്തെ അഭിവാദ്യം ചെയ്തു: "സലാം അലേക്കം."

രാമചന്ദ്രദേവ് ശാന്തഗംഭീരമായി പ്രത്യഭിവാദ്യം ചെയ്തു— "ജയ് ജഗന്നാഥ്!"

അമീൻചന്ദ് ചോദിച്ചു—"ഒററയ്ക്കു് എങ്ങോട്ടാണു് പുറപ്പെട്ടതു് നവാബ്സാഹബ്?"

കൃഷ്ണശിലയിൽ നിർമ്മിച്ച വടിവൊത്ത ഒരു പ്രതിമപോലെ രാമചന്ദ്രദേവ് കുതിരപ്പുറത്തു് കടിഞ്ഞാൺ വലിച്ചുപിടിച്ചിരിക്കയാണു്. അദ്ദേഹത്തിൻെറ മുഖം രൂക്ഷവും പരുഷവുമായി തോന്നി. കണ്ണുകൾ, വെണ്ണീറിനടിയിൽ ഒളിഞ്ഞുകിടക്കുന്ന കനൽക്കട്ടകൾപോലെ, നിസ്പൃഭങ്ങളായിരുന്നു.

രാമചന്ദ്രദേവ് പറഞ്ഞു: "ഞാൻ പുരിയിലേയ്ക്കാണു്."

"ഒരുപക്ഷേ, രഥയാത്ര കാണാനായിരിക്കും അല്ലേ?"— അമീൻചന്ദ് ചോദിച്ചു.

രാമചന്ദ്രദേവ് പറഞ്ഞു: "രഥയാത്രാസമയത്തു് ജഗന്നാഥൻെറ രാജസേവകനെന്ന നിലയിൽ ഖോർധാ മഹാരാജാക്കന്മാക്കു് ചില പ്രത്യേക അവകാശാധികാരങ്ങളുണ്ടു്. താങ്കൾ ഹിന്ദുവാണല്ലോ. അതുകൊണ്ടു് ഒരുപക്ഷേ അതറിയേണ്ടതാണു്."

"പക്ഷേ, താങ്കൾ മതഭ്രഷ്ടനായി പതിതനായിപ്പോയില്ലേ; നവാബ്സാഹബ്!" അമീൻചന്ദ് പറഞ്ഞു.

രാമചന്ദ്രദേവിൻെറ മുഖത്തെ ചുളിവുകൾ കൂടുതൽ പരുഷമായി. അദ്ദേഹം പറഞ്ഞു—"ജഗന്നാഥനു് ഹിന്ദുക്കളും മുസൽമാൻമാരും തമ്മിൽ വ്യത്യാസമില്ല. സാൽബേഗിനെപ്പോലുള്ള മുസൽമാൻമാർവരെ ജഗന്നാഥൻെറ ശ്രേഷ്ഠരായ ഭക്ത

രെന്ന നിലയ്ക്കു് ഭഗവാൻെറ കാരുണ്യപാത്രങ്ങളായിത്തീർന്നിട്ടുണ്ടു്. ജഹാംഗീർ ചക്രവർത്തിയുടെ കാലത്തു് കേശവദാസ് മാരോവിനെപ്പോലുള്ള ഒരു ഹിന്ദുവാകട്ടെ ജഗന്നാഥനെതിരെ കയ്യുയർത്തി ഇഹത്തിലും പരത്തിലും അഭിശപ്തനായിത്തീർന്നിട്ടുമുണ്ടു്. ഇതിൽനിന്നു് താങ്കളെന്താണു് മനസ്സിലാക്കുന്നതു്? ജഗന്നാഥനെന്തെങ്കിലും വ്യത്യാസമുണ്ടോ? അതു പോട്ടെ, താങ്കളെങ്ങോട്ടാണു് പുറപ്പെട്ടതു് അമീൻചന്ദ്ജീ?''

അമീൻചന്ദ് പെട്ടെന്നു് ഉത്തരമൊന്നും പറഞ്ഞില്ല. തുടുത്ത മുഖത്തെ കൃതാവു് ഇടത്തെ കൈപ്പടംകൊണ്ടു തടവി നിന്ദാഗർഭമായ സ്വരത്തിൽ പറഞ്ഞു:''മുഗളധീനതയിലുള്ള സ്ഥലത്തു് നടക്കാൻ മുഗൾ ഉദ്യോഗസ്ഥന്മാർക്കു് ഖോർധാരാജാവിൻെറ അനുവാദം വേണ്ടല്ലോ! ഞാനും രഥയാത്രകാണാൻ പുരിയിലേയ്ക്കു് പോവുകയാണു്.''

രാമചന്ദ്രദേവ് ചോദിച്ചു—''അപ്പോൾ ഈ പട്ടാളക്കാർ താങ്കളുടെ അംഗരക്ഷകരായി വന്നതായിരിക്കും, അല്ലേ?''

അമീൻചന്ദ് മുന്നോട്ടുനീങ്ങാൻ ശ്രമിച്ചുകൊണ്ടു് പറഞ്ഞു—''താങ്കളുടെ അനുമാനം ശരിയാണു്. യഥാസമയം താങ്കൾക്കു് മനസ്സിലാകും.''

രാമചന്ദ്രദേവ് അമീൻചന്ദിൻെറ കുതിരയുടെ കടിഞ്ഞാൺ വലിച്ചുനിർത്തി. എന്നിട്ടു പറഞ്ഞു—''അക്ബർചക്രവർത്തിയുടെ കാലംതൊട്ടുതന്നെ ജഗന്നാഥനിരത്തിൽ തീർത്ഥാടകരുടെ സുരക്ഷിതത്വം ഉറപ്പുനൽകുന്ന രാജകീയമായ ഒരു കരാറുണ്ടെന്നകാര്യം രാജാസാഹബ്, താങ്കൾക്കു് നിശ്ചയമായും അറിവുണ്ടായിരിക്കും. ബങ്കാൾ-ബീഹാർ-ഒറീസ്സാ സംസ്ഥാനങ്ങളുടെ സുബേദാർ, ഉദാരശീലനായ സുജാഖാൻ ബഹാദൂർ ആ ഉറപ്പു് ശരിക്കും നടപ്പാക്കാൻവേണ്ടി ചൌകികൾ ഏർപ്പെടുത്തുകയും ചെയ്തിരുന്നു. പക്ഷേ, അല്പസമയംമുമ്പു മാത്രമാണു് താങ്കളുടെ ഒരു സൈനികൻ നിസ്സഹായയായ ഒരു തീർത്ഥയാത്രക്കാരിയുടെ നേരെ ഇത്രയും അശ്ലീലമായവിധത്തിൽ പെരുമാറിയതു്. ആ ഉറപ്പു് പാലിക്കപ്പെടുന്നു എന്നതിനുള്ള

തെളിവാണോ ഇതു്? ജജിയാ നികുതിപിരിവുകാരുടെ അക്രമങ്ങൾ കാരണം തീർത്ഥാടകർക്കു് ജഗന്നാഥദർശനംപോലും നിഷേധിക്കപ്പെട്ടിരിക്കയാണു്. താങ്കളെപ്പോലെ മതവിശ്വാസിയായ ഒരു ഹിന്ദുവിൻെറ കൺമുമ്പിൽവച്ചാണു് ഇതെല്ലാം നടക്കുന്നതു്. എന്നിട്ടും താങ്കൾ മൗനംഭജിക്കുകയാണു് അതാണു ദുഃഖകരമായ കാര്യം. ദൗർഭാഗ്യമെന്നല്ലാതെ മറ്റെന്തു പറയാൻ!''

അമീൻചന്ദിൻെറ ഹൈന്ദവത്വത്തിനെതിരായ പ്രത്യക്ഷമായ ഒരാരോപണമായിരുന്നു ഇതു്. അതുകൊണ്ടു് അമീൻചന്ദ് കോപിഷ്ഠനായി പറഞ്ഞു–''തുച്ഛമായ ആത്മരക്ഷയ്ക്കു വേണ്ടി മതംമാറി മുസൽമാനാവുകകൂടി ചെയ്തില്ലേ താങ്കൾ! എന്നിട്ടിപ്പോൾ ഹിന്ദുക്കളെച്ചൊല്ലി വേവലാതിപ്പെടുന്നതെന്തിനാണു്?''

രാമചന്ദ്രദേവിൻെറ ചുണ്ടുകളിൽ വിളറിയ ചിരിയുടെ വേദനകൊണ്ടു കോടിയ ഒരു രേഖ പൊട്ടിവിരിഞ്ഞു. അദ്ദേഹം പറഞ്ഞു–''ഇത്തരം പെരുമാററം മുസൽമാൻ തീർത്ഥാടകരുടെ നേരെയാണുണ്ടായതെങ്കിലും ഞാനതിനെ എതിർക്കും. ഇടുങ്ങിയ മതചിന്തകൾക്കപ്പുറം സംസാരമുക്തനായ മനുഷ്യൻെറ ആരാദ്ധ്യദേവനാണു് ജഗന്നാഥൻ. അദ്ദേഹത്തിൻെറ തീർത്ഥാടകർതന്നെ സ്വയം ഒരു മഹാ തീർത്ഥമാണു്. അവരുടെ മേലുള്ള ഈ അക്രമം ഈശ്വരനും പൊറുക്കുകയില്ല.''

അമീൻചന്ദിൻെറ കണ്ണുകൾ ഒരു ഹിംസ്രമൃഗത്തിൻെറ കണ്ണുകൾപോലെ കത്തിയാളാൻ തുടങ്ങി. അരയിൽ തൂങ്ങുന്ന വാൾപ്പിടിയിൽ പിടിമുറുക്കി അയാൾ പറഞ്ഞു–''താങ്കളെന്നോടു സമാധാനം ബോധിപ്പിക്കാനാവശ്യപ്പെടുകയാണോ?''

രാമചന്ദ്രദേവ് അമീൻചന്ദിൻെറ കുതിരയുടെ കടിഞ്ഞാൺ വിട്ടു. അദ്ദേഹം പറഞ്ഞു–''താങ്കളെപ്പോലുള്ളവരിൽനിന്നു് ഇതിനൊരു സമാധാനം കിട്ടുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നില്ല ഒരുപക്ഷേ, നായബ്നാജിം തകീഖാൻതന്നെ ഇതിനു സമാധാനം നൽകേണ്ടിവരും. രാജാ അമീൻചന്ദ്, ഞാൻ താങ്ക

ളുടെ കണ്ണിൽ ധർമ്മഭ്രഷ്ടനാണ്. പക്ഷേ, ഒരു കാര്യം താങ്കളെ ഓർമ്മിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നു- ഇന്ത്യയിൽഹിന്ദുവാണ് ഹിന്ദുമതത്തിൻെറ ശത്രു. അതുകൊണ്ടാണ് ഇവിടെ ഇട്ടുങ്ങിയ സ്വാർത്ഥലാഭമല്ലാതെ മഹത്തായ ദേശീയബോധത്തിൻെറ യാതൊരു സൂചനയും ലഭിക്കാത്തത്. താങ്കൾക്ക പോകാം. താങ്കളും ഞാനും, ഹിന്ദുവും മുസൽമാനും, - ഒരേ തോണിയിലാണിരിക്കുന്നത്. എന്നോടു സമാധാനം ബോധിപ്പിക്കേണ്ട ആവശ്യമില്ല. സമാധാനം ബോധിപ്പിക്കാൻ താങ്കൾക്ക് കഴിയുമെങ്കിൽ സ്വന്തം വിവേകത്തോടു ബോധിപ്പിക്കു, ചരിത്രത്തോട് ബോധിപ്പിക്കു.

മൂകമായ ക്രോധത്തോടെ അമീൻചന്ദ് രാമചന്ദ്രദേവിൻെറ നേരെനോക്കി, കുതിരയെ ഓടിച്ചുപോയി അയാളുടെ കണ്ണുകളിലെ ജ്വലിക്കുന്ന നോട്ടത്തിൽ ഈ താക്കീതാണുണ്ടായിരുന്നത്—''ഹാഫിസ്കാദർ, നിനക്ക് ദീർഘദൃഷ്ടിയില്ല. തയ്യാറായിരുന്നോ, സമാധാനം ബോധിപ്പിക്കാൻ!''

അല്പം അടിമാത്രം അകലെ ഒരു വടവൃക്ഷത്തിൽനിന്നു് ഞാന്നുകിടന്നിരുന്ന വേട്ടകൾ നിരത്തിലേയ്ക്ക് പടന്നു നിന്നിരുന്നു. അമീൻചന്ദ് അവിടെനിന്നു തിരിഞ്ഞുനോക്കിയപ്പോൾ കണ്ടതു് രാമചന്ദ്രദേവ് കുതിരപ്പുറത്തു് ഒരു ശിലാപ്രതിമപോലെ ഇരിക്കുന്നതാണ് അയാൾ ഉറയിൽനിന്നു വാളൂരി ഒരൊററ വെട്ടിനു് കുറേ വേട്ടകൾ അരിഞ്ഞുവീഴ്ത്തി.

രാമചന്ദ്രദേവിനടുത്തു് നിരത്തുവക്കിൽ കൈതപ്പൊന്തകളുടെ താഴെ ഒരു ശവം കിടന്നിരുന്നു. ഒന്നുരണ്ടു കഴുകന്മാർ ശവത്തിൻെറ മണംപിടിച്ച് അവിടെ ചുറ്റിപ്പറന്നിരുന്നു. ചിലവ ശവത്തെ വളഞ്ഞുനിന്നിരുന്നു. രാമചന്ദ്രദേവ് കുതിരപ്പുറത്തുനിന്നു താഴെയിറങ്ങി. ഒരൊറ്റ വെട്ടിനു് അദ്ദേഹം കുറേയേറെ കഴുകന്മാരുടെ കഴുത്തറുത്തു. ഉടലിൽനിന്നു തല വേറെയായപ്പോൾ കഴുകന്മാരുടെ കബന്ധങ്ങൾ ശവത്തിന്മേൽ തുള്ളിച്ചാടാൻ തുടങ്ങി. മററു കഴുകന്മാർ കരഞ്ഞുകൊണ്ടു പറന്നുപോയി. ശവത്തിൻെറ തണുത്തുമരവിച്ച ശരീരം കഴുത്തറുത്ത കഴുകന്മാ

രുടെ രക്തധാരകൊണ്ടു ചുവന്നു. കൈതപ്പൊന്തയിൽ ഒരു കുറുക്കൻ ഒളിച്ചുനില്പുണ്ടായിരുന്നു. അതു് വിശന്നലഞ്ഞ കണ്ണുകളോടെ രക്താഭിഷിക്തമായ ശവശരീരത്തെ നോക്കുകയാണു്.

രാമചന്ദ്രദേവിൻെറ സിരകളിലൂടെ രക്തം തിളച്ചുമറിഞ്ഞു. അകാരണമായ വികാരവിക്ഷോഭത്തിൽ അദ്ദേഹം അട്ടഹസിച്ചു. ആ അട്ടഹാസംകേട്ടു കുറുക്കൻ പേടിച്ചോടി.

രാമചന്ദ്രദേവ് പ്രമത്തമായൊരു കൊള്ളിമീൻപോലെ പുരിനിരത്തിലൂടെ കുതിരയെ ഓടിച്ചു് അമീൻചന്ദിനേയും കടന്നുപോയി.

## 3

ഇനി രണ്ടുദിവസംകൂടിയേ ഉള്ളൂ—അമീൻചന്ദ് കരുതി.

ഇന്നു് അണസർ ദ്വാദശിയാണു്. നാളെ നവയൗവനദർശനം. അതിനുശേഷം ആഷാഢശുക്ലദ്വിതീയയ്ക്കു് രഥയാത്രയുണ്ടാവും.

പുരിപുരുഷോത്തമക്ഷേത്രത്തിലെ നായബ് പദവി കൈയാളാൻവേണ്ടി അമീൻചന്ദ് എത്തിയ ദിവസംമുതൽതന്നെ, ഛേരാപഹരാ തുടങ്ങിയ കർമ്മങ്ങൾ രാമചന്ദ്രദേവ് നിർവ്വഹിക്കുന്നതു് തടയാൻവേണ്ടിയുള്ള ശ്രമങ്ങൾ നടത്തുകയായിരുന്നു ഭയയാൾ. രാമചന്ദ്രദേവ് ഛേരാപഹരാ തുടങ്ങിയ ചടങ്ങുകൾ നിർവ്വിഘ്നം നടത്തുകയാണെങ്കിൽ അദ്ദേഹത്തിൻെറ അംഗീകരിക്കപ്പെട്ട വൈഷ്ണവത്വം ജനഹൃദയങ്ങളിൽ പുനഃപ്രതിഷ്ഠിതമാകുമെന്നു് അമീൻചന്ദിനറിയാമായിരുന്നു. പൈക്ക്കളും ദുർഗ്ഗപതികളും സാമന്തന്മാരും അതുപോലെ ഒറീസ്സയിലെ സാമാന്യജനങ്ങളും വീണ്ടും രാമചന്ദ്രദേവിൻെറ വിശ്വസ്തരും വിധേയരുമായിത്തീരും. രാജസേവ നിർവ്വഹി

ക്കുന്ന അവസരത്തിൽ രാമചന്ദ്രദേവിനോടൊപ്പം നിൽക്കാൻ വേണ്ടി പതിനെട്ട നാട്ടവാഴിത്തമ്പുരാക്കന്മാരും എത്തിക്കഴിഞ്ഞിരിക്കുന്നു. മുഗളധീനതയിലുള്ള ജമീന്ദാർമാരും, ഹരിപൂർ, മയൂർഭഞ്ജ് തുടങ്ങിയ ഭഞ്ജ് രാജാക്കന്മാരുടെ സംഘവും പാരമ്പര്യ വിധിക്കനുസരിച്ച് രാമചന്ദ്രദേവിന്റെ സമീപം വെൺകൊറ്റക്കുട, വെൺചാമരം എന്നിവ പിടിക്കാൻവേണ്ടി എത്തിക്കഴിഞ്ഞിരിക്കുന്നു.

ഒറീസ്സയിലെ രാഷ്ട്രീയമായ ഈ ഐക്യത്തെ തകർക്കാനുള്ള തകീഖാന്റെ കുടിലതന്ത്രങ്ങളെല്ലാംതന്നെ നദിയുടെ ഒഴുക്കിനെതിരെ കെട്ടിയ മണൽചിറപോലെ പതുക്കെപ്പതുക്കെ തകന്നു തരിപ്പണമായിപ്പോയി. അമീൻചന്ദ് തകീഖാന്റെ പ്രലോഭനങ്ങൾക്കു വശപ്പെട്ടു് പുരി പുരുഷോത്തമക്ഷേത്രത്തിലെ നായബ് പദവി കൈയാളാൻ വന്നിരിക്കയാണു്. എന്തെങ്കിലും പ്രതിവിധി ചെയ്യാൻകഴിഞ്ഞാൽ, മതഭ്രഷ്ടനായ രാമചന്ദ്രദേവിനെ പരമ്പരാഗതമായ സേവാകാര്യങ്ങൾ നിർവ്വഹിക്കുന്നതിൽനിന്നു് എങ്ങനെയെങ്കിലും തടയാൻ കഴിഞ്ഞാൽ, അദ്ദേഹത്തിനു പകരം അമീൻചന്ദിനു് ആ കർമ്മങ്ങൾ നിർവ്വഹിക്കാൻ കഴിഞ്ഞാൽ, തകീഖാന്റെ ഉദ്ദേശം മാത്രമല്ല സഫലമാവുക, കട്ടക്ക്മുതൽ ദൽഹി–മുർഷിദാബാദ് വരേയുള്ള സ്ഥലങ്ങളിലെല്ലാം ജനങ്ങൾ അമീൻചന്ദിനു് ജയാരവം മുഴക്കും. ഈ ബലത്തിന്മേൽ കട്ടക്കിലെ ഭരണ സംവിധാനത്തിൽ അമീൻചന്ദിനു് എവിടംവരെ എത്തിക്കൂടാ!

പക്ഷേ, പെട്ടെന്നതാ ജഗന്നാഥൻ പതിതപാവനനായി രാമചന്ദ്രദേവിൽ സന്തുഷ്ടനായിരിക്കുന്നു. അതിന്റെ അടിസ്ഥാനത്തിലാണു് രാജാവിനു ഛേരാപഹരാ തുടങ്ങിയ ചടങ്ങുകൾ നിർവ്വഹിക്കാമെന്നു് മുക്തിമണ്ഡപത്തിലെ ശാസനീ ബ്രാഹ്മണപണ്ഡിതന്മാരും ഭാരതത്തിലെ മുഴവൻ ബ്രഹ്മചാരികളും തീരുമാനിച്ചതു്. അക്കാരണത്താൽ അമീൻചന്ദിന്റെ പ്രതീക്ഷകളാകെ വെള്ളത്തിലായിരിക്കുകയാണു്.

അതുകൊണ്ടു് പുരിയിലെത്തിയതുമുതൽ അമീൻചന്ദ് ബഡ് പരീഛാ ഗൌരീരാജഗുരുവുമായി കൂടിയാലോചന നടത്തി

വരികയാണ്. രാമചന്ദ്രദേവിനെ എങ്ങനെ തടയാം? അതിനുള്ള മാർഗ്ഗത്തെപ്പററിയാണവർ ആലോചിച്ചിരുന്നതു്. ഗൌരീ രാജഗുരുവിൻെറ സഹായത്തിനു് പ്രതിഫലമായി അയാൾക്കു ചിലികാതടത്തിലെ അന്ധാരീ പർഗാന ലഭിക്കും. പക്ഷേ, മുക്തിമണ്ഡപത്തിലെ തീർപ്പുകളെ എങ്ങനെ മാററാൻ കഴിയും? ബഡ്പരീഛയുടെ ജോലിയും പദവിയും രാജാവിൻെറ ദയയെ ആശ്രയിച്ചാണിരിക്കുന്നതു്. അതുകൊണ്ടു് അന്ധാരീ പർഗാനയുടെ പ്രലോഭനമുണ്ടായിട്ടും ഗൌരീരാജഗുരുവിനു് ആ വഴിക്കു നീങ്ങാൻ മടിയുണ്ടായിരുന്നു. എന്നാലും അമീൻ ചന്ദ്, ഗൌരീരാജഗുരുവിൻേറയും മററു സേവകരുടേയും സഹായത്തോടെ എന്തെങ്കിലും ചിലതു ചെയ്യാനുള്ള ശ്രമത്തിൽ മുഴുകിയിരിക്കുയാണു്.

അണസർ ദ്വാദശിക്കു് ദയിത, പതിമഹാപാത്ര, സ്വായീ മഹാപാത്ര, തലിഛോമഹാപാത്ര, തഡൌഉപട്നായക്, ദേഉൽ കരൺ തുടങ്ങിയ ക്ഷേത്രപരിചാരകർക്കു് രാജാവു് വസ്ത്രദാനം ചെയ്യുന്ന ചടങ്ങുണ്ടു്. അതോടെയാണു് രഥയാത്രാപരിപാടികളുടെ ഹരിശ്രീ കുറിക്കുന്നതു്. ആ സമയത്തു് ഈ പരിചാരകന്മാർ മ്ലേച്ഛനായ രാജാവിൽനിന്നു് വസ്ത്രം സ്വീകരിക്കാൻ വിസമ്മതിച്ചാൽ മുക്തിമണ്ഡപത്തിൻെറ തീർപ്പുകളെല്ലാം നിരർത്ഥകമായിത്തീരും. ദയിതയും പതിമഹാപാത്രയും ജഗന്നാഥൻെറ പ്രഥമ സേവകരാണു്. സ്നാനപൂർണ്ണിമ മുതൽ രഥയാത്രവരെ ശ്രീ ജഗന്നാഥനെ സംബന്ധിക്കുന്ന എല്ലാ ചടങ്ങുകളുടേയും സംവിധായകരാണവർ. അവരുടെമേൽ മുക്തിമണ്ഡപത്തിനു് യാതൊരു നിയന്ത്രണാധികാരവുമില്ല. അവർ തക്കസമയത്തു് ഉറച്ചുനിന്നാൽ മുക്തിമണ്ഡപത്തിൻെറ തീർപ്പുകളെ മറികടക്കാൻ കഴിയും. അതുകൊണ്ടു് പതിമഹാപാത്രയും ഷേൺഡ് സുആറും ഇപ്പോൾ അമീൻ ചന്ദിൻെറ വലംകയ്യുകളായിരിക്കയാണു്. ഇക്കാര്യത്തിനു വേണ്ടി ഷേൺഡ് സുആറിനു് മുൻകൂർ പണംപോലും കിട്ടിയിരിക്കുന്നു.

അണസറിനിടയിൽതന്നെ ദ്വാദശീമണ്ഡപത്തിൽ നിവേദ്യം

അർപ്പിച്ചുകഴിഞ്ഞു. അതുകഴിഞ്ഞാൽ പിന്നെ തെക്കേ നടയിലെ ലംഡാവത്തതിൽനിന്നു് വെള്ളിത്തളികയിൽ "പാട്ഡോർ" എടുത്തു് പരിചാരകർ ശ്രീനവറിലേയ്ക്കു് പോകും. ശ്രീനവറിൽവെച്ചു് രാജാവു് വസ്ത്രം ദാനംചെയ്യുന്ന സമയത്തു് അതു് നിരസിക്കാനുള്ള ഉത്തരവാദിത്തം ഷേൺഡ് സുആർ ഏറ്റെടുത്തിരിക്കുന്നു. അതിനുള്ള സമയമിതാ വന്നെത്തിയിരിക്കുന്നു. അതുകൊണ്ടു് അമീൻചന്ദ് വ്യഗ്രതയോടെ അങ്ങുമിങ്ങും ചുററിനടന്നു് ഷേംഡ് സുആറിനെ അന്വേഷിക്കുകയാണു്.

ഭോജണാമണ്ഡപത്തിൽ വൃദ്ധയായ ഒരു തീർത്ഥാടകയേയും അവരോടൊപ്പംവന്ന ചില വിധവകളേയുംചൊല്ലി പരിചാരകരുടെ രണ്ടു സംഘങ്ങൾതമ്മിൽ ഗംഭീരമായ വാക്കുതക്കം നടക്കുകയാണു്. വ്യാഴാഴ്ചതോറും അവിടെ ലക്ഷ്മിയുടെ ഭോജണയുണ്ടാവാറുണ്ടു്. രുഗ്മിണീവിവാഹ ഉത്സവവും ആ മണ്ഡപത്തിൽവെച്ചാണു് നടത്താറു്. സഹസ്രകുംഭാഭിഷേകത്തിനുള്ള സ്ഥലവും അതുതന്നെ. അതുകൊണ്ടു് തീർത്ഥാടകരിൽനിന്നുകിട്ടുന്ന ദക്ഷിണ പങ്കുവെച്ചെടുക്കുകയാണു് ചെയ്യുന്നതു്. ലക്ഷ്മീഭോജണയ്ക്കു് കിട്ടുന്ന പണം മഹാജൻ ആണെടുക്കുക. പൂജയ്ക്കുള്ള ദക്ഷിണ പണ്ഡകൾ പങ്കുവെയ്ക്കുന്നു. രുഗ്മിണീവിവാഹത്തിനു് കിട്ടുന്ന പണം പണ്ഡകളും മഹാജനുംകൂടി പങ്കുവെയ്ക്കുന്നു. സഹസ്റ കുംഭാഭിഷേകത്തിനുകിട്ടുന്ന വഴിപാടുകൾ പതിമഹാപാത്രയ്ക്കുള്ളതാണു്. ഈ ക്രമീകരണം അനാദികാലംമുതല്ക്കേ നിലനില്ക്കുന്നതാണു്. എന്നാലും തീർത്ഥാടകരിൽനിന്നുകിട്ടുന്ന ദക്ഷിണയുടെ പേരിൽ ഇവിടെ കശപിശ സാധാരണമാണു്. പ്രത്യേകിച്ചും രഥയാത്രാസമയത്തു് കയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്നതാണു് സ്ഥിതി.

ആ സമയത്തു് അവിടെ പൂജാപണ്ഡയും നിയോഗ്ബലിയ പൂജാപണ്ഡയുംകൂടി പരദേശികളായ ചില തീർത്ഥാടകർക്കു് ഭോജണാമണ്ഡപം കാണിച്ചുകൊടുക്കുകയായിരുന്നു. "ഇവിടെ വഴിപാടുകഴിച്ചാൽ എല്ലാ ആഗ്രഹങ്ങളും സഫലീകരിക്കപ്പെടും........ലക്ഷ്മീദേവിയുടെ ഭോജണയ്ക്കു് ദാനം നൽ

കിയാൽ ജഗന്നാഥൻ സന്തുഷ്ടനാകം........" ഇങ്ങനെ പലതും അവർ വിസ്തരിച്ചു പറഞ്ഞുകേംപ്പിക്കന്നുണ്ടു്. ഭോജണാമണ്ഡപത്തിൻെറ മാഹാത്മ്യത്തെപ്പററിയുള്ള കഥകരം കേട്ടു് ചില തീർത്ഥാടകകരം തങ്ങളുടെ കഴിവിനനുസരിച്ചു് എന്തോ കാണിക്ക അർപ്പിക്കുന്നു. ഒരുപക്ഷേ, ചെമ്പുതുട്ടുകളോ മറെറന്തെങ്കിലും നാണ്യങ്ങളോ ആയിരിക്കും. എന്തുമാകട്ടെ, എന്തെങ്കിലും ഒന്നു് അവരവിടെ നിശ്ചയമായും കാണിക്കവെച്ചിട്ടുണ്ടു്. പക്ഷേ, അന്നേരം ആ തീർത്ഥാടകരുടെ സാമ്പത്തികശേഷിയെപ്പററി തങ്ങരംക്കുണ്ടായിരുന്ന മതിപ്പനുസരിച്ചു് അവരിൽനിന്നു് കാണിക്ക കിട്ടാഞ്ഞപ്പോരം മഹാജൻ വിഭാഗത്തിൽപെട്ട ദാംസൃആർ ഒരു തീർത്ഥാടകയുടെ കൈ കടന്നുപിടിച്ചു. നല്ല ലഹരിയിൽ ആടിക്കുഴയുന്ന സ്വരത്തിൽ പറഞ്ഞു—"ഏ, അമ്മേ, എന്താണീ ചെയ്യുന്നതു്? ലക്ഷ്മീദേവിക്കു് നക്കാപ്പിച്ച നൽകുകയാണോ? ഇടു്, ഇടു്, ചുരുങ്ങിയതു് ഒരു ജഹാംഗീർ വെള്ളിയുറുപ്പികയെങ്കിലും ഇടു്?"

അപരിചിതനായ ഒരു പുരുഷൻ തൻെറ കൈ കടന്നു പിടിച്ചപ്പോരം തീർത്ഥാടക ഞെട്ടിപ്പോയി. അവർ കുതറിമാറി. അപ്പോരം ദാംസൃആറും അവിടെയുണ്ടായിരുന്ന മററു പരിചാരകരുമെല്ലാം പൊട്ടിച്ചിരിക്കാൻ തുടങ്ങി. തീർത്ഥാടകരുടെ ഇടയിലുണ്ടായിരുന്ന യുവതികളിൽനിന്നു് വഴിപാടു് സ്വീകരിക്കുമ്പോരം ചിലർ ചില രസികത്തങ്ങരംക്കു് മുതിന്നു. ആ തീർത്ഥാടകകളുടെ കയ്യിൽ പണമില്ലാഞ്ഞിട്ടല്ല. പക്ഷേ, ഉള്ളതെല്ലാം ഇവിടെത്തന്നെ കൊടുത്തുതീർത്താൽ മററു സ്ഥലങ്ങളിൽ ദക്ഷിണകൊടുക്കാൻ അവരെവിടെ പോകും? മഹാജൻ വിഭാഗത്തിലെ ദാംസൃആറും ബലിയാപൂജാപണ്ഡയും തമ്മിൽ സാധാരണനിലയിൽ അത്ര നല്ല ബന്ധമല്ല ഉള്ളതു്. രണ്ടുപേരും ഇരുമ്പുപ്രതിമകളെപ്പോലെ കാഴ്ചയിൽ മല്ലന്മാരാണെന്നു് തോന്നിച്ചിരുന്നു. ബലിപണ്ഡ തൻെറ വലിയ കുമ്പയുടെ താഴെ മേൽമുണ്ടു് മുറുക്കിക്കെട്ടി ദാംസൃആറിൻെറ കൈപിടിച്ചു് ഉച്ചത്തിൽ ചോദിച്ചു—"എൻെറ തീർത്ഥാടകയെ തൊടാൻ നീ ആരാണെടാ, ചെററേ!"

ഈ വെല്ലുവിളികേട്ട് ദാംസുആറിൻെറ മാംസപേശികാം എടുത്തുപിടിച്ചു. മൊട്ടത്തലയിലെ ഉച്ചിക്കുടുമ വിറപ്പിച്ചു കൊണ്ട് അയാാം തീർത്ഥാടകയുടെ കൈ കൂടുതൽ മുറുക്കിപ്പിടിച്ച് ആർത്തുവിളിച്ചു–"എടാ, അതുചോദിക്കാൻ നീ ആരാണെടാ?........നിനക്ക് ഈ തീർത്ഥാടകയുമായി എന്തു ബന്ധമാണെടാ പെറുക്കീ!"

അവർ രണ്ടുപേരും തമ്മിലുള്ള ഈ അങ്കപ്പുറപ്പാടുകണ്ട് സ്ത്രീകാം പരസ്പരം ആശങ്കയോടെ നോക്കാൻ തുടങ്ങി. അമീൻ ചന്ദ് അല്പം അകലെനിന്നു് അപമാനകരവും അപഹാസ്യവുമായ ഈ കാഴ്ച നോക്കിനില്ക്കുന്നുണ്ടായിരുന്നു. മ്ലേച്ഛൻെറ ശക്തികൊണ്ട് ജഗന്നാഥൻെറ പുണ്യപീഠത്തെ പങ്കിലമാക്കാൻ തകീഖാൻെറ പ്രേരണയനുസരിച്ച് വന്നതാണയാാം. ശരിതന്നെ. എന്നാലും ജഗന്നാഥൻെറ സേവകന്മാർ ജഗന്നാഥദർശനം കാംക്ഷിച്ചുവന്ന തീർത്ഥാടകരോട് ഇത്തരത്തിൽ ഹീനമായി പെരുമാറുന്നതും അതിൻെറ പേരിൽ ഇങ്ങനെ അശ്ലീലമായി കശപിശ കൂട്ടുന്നതുംകണ്ട് അസഹ്യമായ ദേഷ്യവും സങ്കടവുംകൊണ്ട് അയാാം തകന്നുപോയി.

പെട്ടെന്നു് അമീൻചന്ദ് തീർത്ഥാടകകളുടെ നേരെ ആകൃഷ്ടനായി. അവരുടെ ഖഡീബോലിയിലുള്ള സംഭാഷണം കേട്ടപ്പോാം അവർ തൻെറ നാട്ടുകാരാണെന്നു് അയാാംക്ക മനസ്സിലായി. അമീൻചന്ദ് ക്രുദ്ധനായി അലറിക്കൊണ്ട് ആ ക്ഷേത്രപരിചാരകരുടെ നേരെ ഓടിച്ചെന്നു.

"മാറെടാ അവിടുന്നു്" എന്ന അമീൻചന്ദിൻെറ പെട്ടെന്നുള്ള ഗർജ്ജനംകേട്ടും അയാളുടെ അപ്രതീക്ഷിതമായ ആഗമനംമൂലവും അമ്പരന്ന ആ രണ്ടു പരിചാരകന്മാരും അകന്നുമാറി. ആ അവസരംനോക്കി "യ:പലായതി സ ജാവതി" എന്നപോലെ സ്ത്രീകളും അവിടെനിന്നു് രക്ഷപ്പെട്ടു, കല്പവട വൃക്ഷത്തിനടുത്തു് കാത്തുനിന്നിരുന്ന തങ്ങളുടെ കൂട്ടുകാരികളുടെ അടുത്തേയ്ക്ക പോയി.

തൻെറ പിടിയിൽനിന്നു് ഒരു തീർത്ഥാടക ഇങ്ങനെ വഴുതിപ്പോയതിൽ കോപിഷ്ടനായ ദാംസുആർ തൻെറ ദേഷ്യം മുഴ്

വൻ അമീൻചന്ദിന്റെ മേൽ വർഷിച്ചു—"ഈ ക്ഷേത്രത്തിനകത്തു് താനാരാണു്? പട്ടാണിയായ നായബ്നാജിമിന്റെ എച്ചിലുനക്കുന്ന സ്ഥലമോ മറേറാ ആണോ ഇതു്, ഞങ്ങളെ കണ്ണുരുട്ടി പേടിപ്പിക്കാൻ? ഇതു് കാലിയാ ബലിയാർഭുജന്റെ ആസ്ഥാനമാണു്, അറിയില്ലേ?

ദാംസുആറിന്റെ അപ്രതീക്ഷിതമായ ഈ പൊട്ടിത്തെറി കേട്ട അമീൻചന്ദും അല്പമൊന്നു് അമ്പരന്നു. ദാംസുആറിന്റെ രൂപംകണ്ടപ്പോൾ മുന്നോട്ടടുക്കാൻ അയാൾക്കൊട്ടു ധൈര്യം വന്നതുമില്ല.

ദാംസുആറും ബലിപൂജാപണ്ഡയും തമ്മിലുള്ള ഈ സാധാരണ വഴക്കിൽ തകീഖാന്റെ നായബ് അമീൻചന്ദ് തലയിട്ടപ്പോൾ സംഗതിയാകെ രസകരമായി. ആളുകളുടെ കൗതുകം വർദ്ധിച്ചു. അമീൻചന്ദ് മൻസബ്ദാർ എന്ന ബഹുമതിപ്പട്ടം കിട്ടിയ ആളാണു്. അതിനുംപുറമെ സ്വയം നായബ്നാജിം തകീഖാൻതന്നെ നിയോഗിച്ചതാണു് അയാളെ ഇങ്ങോട്ടു്. അതും ജഗന്നാഥ പുരുഷോത്തമക്ഷേത്രം അധീനപ്പെടുത്താൻ വേണ്ടി! ക്ഷേത്രത്തിലെ ഒരു പണ്ഡ തന്നോടിങ്ങനെ അപമാനകരമായി പെരുമാറിയതും ശകാരിച്ചതും അയാൾക്കു് സഹിക്കാൻ കഴിഞ്ഞില്ല. അയാൾ അരയിൽനിന്നു വാളൂരി പണ്ഡയുടെനേരെ അടുത്തു.

പക്ഷേ, അതുകൊണ്ടൊന്നും പേടിക്കുന്നവനായിരുന്നില്ല ദാംസുആർ. കൂടെ ഭാംഗിന്റെ ലഹരി തലയ്ക്കു പിടിക്കുകയും ചെയ്തിരിക്കുന്നു. പല കളരികളിലേയും പൊടിമണ്ണിൽ കുളിച്ച അയാളുടെ മാംസപേശികൾ ഇരുമ്പുണ്ടകൾപോലെ ഉറച്ചതായിരുന്നു. അയാളും അമീൻചന്ദിന്റെ നേർക്കടുത്തു. അയാൾ പറഞ്ഞു—"എടാ മോനേ, തേളിനെ മയക്കാനുള്ള മന്ത്രംപോലും നിനക്കറിയില്ല. എന്നിട്ടാണിപ്പോൾ കാളസർപ്പത്തെ മിരട്ടാൻ വന്നിരിക്കുന്നതു്! ഇതെന്താ നായബ് നാജിമിന്റെ ദർബാറോ മറേറാ ആണോ താനെന്നെ കണ്ണുരുട്ടി പേടിപ്പിക്കാൻ! ഇതു ബലിയാർഭുജന്റെ ശ്രീവത്സ ഖണ്ഡശാലാ ക്ഷേത്രമാണു്. എടാ ശവമേ, കണ്ണുരുട്ടികാണിച്ചതു

കൊണ്ടൊന്നും ഇവിടെ കാര്യമില്ല. വാ, ധൈര്യമുണ്ടെങ്കിൽ ഗുസ്തിക്ക വാ. അപ്പോഠം കാണാം, നീ ആരാണു്, ഞാൻ ആരാണു് എന്നു്."

ദാംസൂത്താർ മേൽമുണ്ടെടുത്തു് അരയിൽകെട്ടി കോമരം തുള്ള ന്നതുപോലെ തുള്ളകയായിരുന്നു. അപ്പോഠം അവിടെ കൂടി നിന്നിരുന്ന മററു പണ്ഡകളും പരിചാരകന്മാരും പരസ്പരം പറഞ്ഞു—"ഓ, ഈ പട്ടാണിയുടെ എച്ചിൽ നക്കന്നവനാണി പ്പോഠം പുരുഷോത്തമക്ഷേത്രത്തിലെ ദിവാനാവാൻ വന്നിരി ക്കന്നതു്! എടാ, മാറിപ്പോ. ഗുരുവിന്റെ മകനേ ഗുരു ആവൂ. തോട്ടിയുടെ മകൻ തോട്ടിയും."

ഇങ്ങനെ ശക്തിയായ വാക്സമരം നടക്കന്നതിനിടയ്ക്കാണു് ബഹളംകേട്ടു് ബഡ്പരീഛാ രാജഗുരു തന്റെ സ്വർണ്ണ ദണ്ഡ് ചുഴററിക്കൊണ്ടു് അവിടെ എത്തിയതു്. അമീൻ ചന്ദിനെ അവിടെ കണ്ടപ്പോഠം രാജഗുരു അയാളുടെ കൈപി ടിച്ചു പറഞ്ഞു—"താങ്കളിവിടെ എന്താണു ചെയ്യുന്നതു്, രാജാ സാഹബ്! പരിചാരകന്മാരെ ഇങ്ങനെ ദേഷ്യംപിടിപ്പിക്ക ന്നതുകൊണ്ടു് താങ്കളുടെ ഉദ്ദേശനിവ്വഹണത്തിനാണു് തടസ്സം നേരിടുക. ഓർമ്മിച്ചോളൂ."

ബഡ്പരീഛയെ കണ്ടു് തലിഛോമഹാപാത്രൃ വ്യഗ്രത യോടെ പറഞ്ഞു—"അങ്ങു് പോകൂ. അവിടെ ദ്വാദശീ ചടങ്ങു കഠം വൈകുകയാണു്! എടോ ആസ്ഥാന ദ്വാരികാ, ഭോലീ ബഡ്യു! ഇന്നു് വേറൊന്നും നടക്കില്ലേ! ശ്രീനവരിലേയ്ക്ക താലംകൊണ്ടുപോകുന്നതെപ്പോഴാണു്?"

ബഡ്പരീഛയെ കണ്ടപ്പോഠം ഭോജണാമണ്ഡപത്തിലെ പരിചാരകരെല്ലാം അങ്ങുമിങ്ങും മാറിപ്പോയി. ക്ഷേത്രമതിൽ ക്കെട്ടിനകത്തു് ഉത്സവകാലത്തു് ഇത്തരം കാഴ്ചകഠം അസ്വാഭാ വികമോ അസാധാരണമോ അല്ല.

അമീൻചന്ദ് അല്പം സങ്കോചത്തോടെ വിശദീകരിച്ചു— "ഞാനിവിടെ ഷേൺഡു് സൂത്താറിനെ തിരഞ്ഞു വന്നതായി രുന്നു."

ഗൌരീരാജഗ്ഗുരു അയാളുടെ ചെവിട്ടിൽ മന്ത്രിച്ചു–"അയാളിപ്പോഠം 'മെർദാരോഷി'ലോ അല്ലെങ്കിൽ 'സർഘറി'ലോ കിടന്നുറങ്ങുന്നുണ്ടാവും. താങ്കഠം ഈ വഴിക്കു് പൊയ്ക്കോളൂ"

അമീൻചന്ദ് തെക്കേ മതിൽക്കെട്ടിനോടു് തൊട്ടുനിൽക്കുന്ന 'മെർദാരോഷ'' ഗൃഹത്തിലേയ്ക്കു നടന്നു. ഗൌരീരാജഗ്ഗുരു അയാളെ പിന്നിൽനിന്നു വിളിച്ചു പറഞ്ഞു-"അയാളെ വേഗം അയയ്ക്കൂ. 'പാഹാഡ്'യിൽ താലംവയ്ക്കാനുള്ള സമയമായിരിക്കുന്നു.

മെർദാരോഷും സർഘറും അടങ്ങിയ കെട്ടിടനിരകഠം തെക്കേ മതിലിനോടു ചേർന്നാണു് നിൽക്കുന്നതു്. കൊല്ലം മുഴുവനും ഈ വീടുകഠം ഉപയോഗിക്കാതെ കിടക്കുകയാണു്. ക്ഷേത്രത്തിലെ പാചകശാലയുടെ അററകുററപ്പണികഠം നടത്തുമ്പോഠം ഈ വീടുകളാണു് തല്ക്കാലത്തേയ്ക്കു പാചകശാലയായി ഉപയോഗിക്കാറു്. പരിഷദയ്ക്കു് എന്തോ കൈമടക്കുകൊടുത്തു് ഷേൺഡ് സുആർ ആ വീടുകഠം സ്വന്തമാക്കിവച്ചിരിക്കയാണു്. ഏതെങ്കിലും വിശിഷ്ട അതിഥികളോ തീർത്ഥാടകരായ യജമാനന്മാരോ വന്നാൽ അവരെ അവിടെയാണു് പാർപ്പിക്കാറു്. വീടിനകത്തു് ഗുഹയിലെപ്പോലെ ഇരുട്ടാണു്. തെക്കുഭാഗത്തെ ചുമരിൽ മഹാവീരന്റെ സിന്ദൂരം ചാർത്തിയ ഒരു പ്രതിമയുണ്ടു്. മഹാവീരനു് നിത്യപൂജയ്ക്കുള്ള ഏർപ്പാടൊന്നുമില്ല. സുആരന്മാർക്കു് മഹാവീരനോടു ഭക്തി കുമിഞ്ഞുവരുന്ന ദിവസം ഷേംഡ് സുആർ വെള്ളംകോരി സ്നാനാദികർമ്മങ്ങഠം ചെയ്യിച്ചു് പൂജനടത്തുന്നു. അല്ലാത്ത ദിവസങ്ങളിൽ ഭാംഗ് അരച്ചുകഴിഞ്ഞാൽ ആദ്യനിവേദ്യമെന്ന നിലയിൽ എന്തെങ്കിലും കിട്ടുന്നതുകൊണ്ടു് സംതൃപ്തനായി മഹാവീരൻ ആ സ്ഥലത്തിന്റെ സംരക്ഷകനെന്ന നിലയിൽ കുടികൊള്ളുന്നു.

ആ മേർദാരോഷ് ഗൃഹത്തിലെ നടുമുറിയിൽ തലയിൽ നാഗേശ്വരപ്പൂമാലചൂടി ഭാംഗിന്റെ ലഹരിയിൽ ബോധം നശിച്ചു് തെങ്ങോലകൊണ്ടു് മടഞ്ഞ പായയിൽ മൂർച്ഛിച്ചു കിടക്കുകയാണു്. ആ വീട്ടിലെ ഒരു മൂലയിൽ ഭാംഗ് അരയ്ക്കാ

 നുള്ള കല്ല് കിടക്കുന്നുണ്ട്. ചോറുവയ്ക്കുന്ന ഒരൊഴിഞ്ഞ മൺ കലം അവിടെ കിടന്നിരുന്നു. അടുത്തുതന്നെ പരിപ്പുചട്ടി യുടെ ഒരു കഷണവും. അതിൽ ഈച്ചയാർക്കുന്നുണ്ട്. ഈച്ച കൾ ചിലപ്പോൾ സൂത്തറിന്റെ കവിളത്തുവന്നിരിക്കും. ആ കവിളിലൂടെ വായിൽനിന്നു കേല ഒലിച്ചുവന്നിരുന്നു.

പരീഛയുടെ ശാസനമൂലം അപ്പോഴേയ്ക്കു് തെക്കേനടയിൽ ലങ്കാവത്തത്തിൽ 'പാഹാഡ്' വിരിക്കുന്ന ചടങ്ങു് തുടങ്ങിക്ക ഴിഞ്ഞിരുന്നു. മണിയടിക്കാനുത്തരവാദപ്പെട്ടവർ മണിയടിച്ചു കൊണ്ടിരിക്കുന്നു. ആ ശബ്ദംകേട്ടു് ഷേൺഡു് സൂത്താർ മെല്ലെ കണ്ണുതുറന്നു. ഇന്നയാൾക്കു് പ്രത്യേകിച്ചു ഉത്തരവാദിത്വങ്ങ ളൊന്നുമില്ലാത്ത ദിവസമാണു്. അമീൻചന്ദിന്റെ ആവശ്യ ത്തിനുവേണ്ടി മാത്രമാണു് അയാൾ വന്നതു്. ദ്വാദശിക്കു് താലംവയ്ക്കുന്ന ചടങ്ങു് നടക്കാനിരിക്കുന്നതും കാത്തിരുന്നി രുന്നു് ഭാംഗിന്റെ ലഹരിയിൽ അറിയാതെ കണ്ണുചിമ്മി പ്പോയതാണു്.

മണിയടിയുടെ ശബ്ദംകേട്ടു് ഷേൺഡു് സൂത്താർ കണ്ണുതുറന്ന പ്പോൾ ആകാശം മേഘാവൃതമായിരുന്നു. മത്തുതലയ്ക്കുപിടിച്ചു ബുദ്ധി മരവിച്ചിരുന്നതുകൊണ്ടു് സമയമെത്രയായി എന്ന യാൾക്കു് മനസ്സിലായില്ല. അതുമല്ല, താൻ സ്വർഗ്ഗത്തിലോ ഭൂമിയിലോ പാതാളത്തിലോ മഹാശൂന്യതയിലോ എവിടെ യാണെന്നും അയാൾക്കു് മനസ്സിലാവുന്നില്ല. പെട്ടെന്നു മഹാ വീരന്റെ സിന്ദൂരംചാർത്തിയ പ്രതിമ കണ്ടപ്പോഴാണു് താനി പ്പോഴും ഭൂമിയിൽതന്നെയാണെന്നു് അയാൾ ഒരുപക്ഷേ അനു മാനിച്ചിരിക്കുക. ഇന്നു രാവിലെ ഭാംഗിനോടൊപ്പം കുറച്ചു് ഉമ്മത്തിൻകായയുടെ കുരുവും കഞ്ചാവിന്റെ മൊട്ടുകളും അരച്ചു ചേർത്തിരുന്നു. അതു കുറച്ചധികമായിപ്പോയി. കൂടെ പാമ്പു വിഷത്തിന്റെ ഒന്നുരണ്ടു തുള്ളികളും ഇററിച്ചിരുന്നു. അതു കൊണ്ടാണു് മത്തു കുറച്ചധികമായതു്. ഷേൺഡു്സൂത്താറിന്റെ ഉറക്കം ഞെട്ടിയിരുന്നു. പക്ഷേ, ലഹരി ഇറങ്ങിയിരുന്നില്ല. അയാൾ പതുക്കെപ്പതുക്കെ പാറക്കല്ലിൽ കയറിയിരിക്കാൻ ശ്രമിച്ചു. പക്ഷേ, തലയ്ക്കെന്തോ അസാധാരണമായ കനം

തോന്നുന്നു. അതുകൊണ്ടു തലപൊന്തുന്നില്ല. ഒന്നുരണ്ടുതവണ കോട്ടുവായിട്ടു് കൈപൊക്കി ഞൊടിച്ചപ്പോഠം കനംകുറച്ചു വിട്ടപോലെ തോന്നി. അന്നേരത്താണു് അമീൻചന്ദ് 'മെർദാരോഷി'ലെ വരാന്തയിൽക്കയറി അകത്തേയ്ക്കുത്തിനോക്കി കോപത്തോടെ വിളിച്ചുചോദിച്ചതു്—"ഏയ്, ഷേൺഡ്ഡ് സുആർ ഉണ്ടോ ഇവിടെ?"

ഷേൺഡ്ഡ്സു ആർ പായിൽ കിടന്നുകൊണ്ടുതന്നെ വിളിച്ചു പറഞ്ഞു—"ആരാണാവോ ഒരുററ ചങ്ങാതി വന്നിരിക്കുന്നതു് പേരെടുത്തുവിളിക്കാൻ! എടോ, ഷേൺഡ്ഡ് സുആർ ആരേയും ആശ്രയിച്ചല്ല ജീവിക്കുന്നതു്, കാലാബലിയയെ അല്ലാതെ. യജമാനനാണെങ്കിലെന്താ, തലയൊന്നും വിലയ്ക്കെടുത്തിട്ടില്ലല്ലോ!"

ഷേൺഡ്ഡ്സു ആറിന്റെ ഇത്തരത്തിലുള്ള സംസാരത്തിന്റെ അർത്ഥം അമീൻചന്ദിനു് മനസ്സിലാവുന്നില്ല. പക്ഷേ, അയാളുടെ ശബ്ദം തിരിച്ചറിഞ്ഞു് അമീൻചന്ദ് അകത്തേയ്ക്കു കടന്നു വന്നു. അയാളെക്കണ്ടപ്പോഠം ഷേൺഡ്ഡ് സുആർ പരിഭ്രമിച്ചു് എഴുന്നേററിരുന്നു. അപ്പോഴേ ഷേൺഡ്ഡ് സുആറിനു് സുബോധം വന്നുള്ളു.

അമീൻചന്ദ് കോപത്തോടെ പറഞ്ഞു—"താൻ ഇവിടെ കിടന്നു് ക്കുംവലിക്കുകയാണ്". അവിടെ അണസർ പീഠത്തിൽനിന്നു് രാജപ്രസാദതാലം ശ്രീനവരിലേയ്ക്കു കൊണ്ടു പോകാൻ തുടങ്ങിയിരിക്കുന്നു. ഇനി ഏതുനേരത്താണു് താൻ സംഗതി ശരിപ്പെടുത്താൻ പോകുന്നതു്?"

ഷേൺഡ്ഡ് സുആർ എഴുന്നേററു. അമീൻചന്ദിനെ ആശ്വസിപ്പിച്ചുകൊണ്ടുപറഞ്ഞു—"വെറുതെ പറയുന്നതാണ്. ആർ എവിടെപ്പോകാൻ, മണിമാ! ചളവാഹയ്ക്കു കൈയും കാലുമില്ലല്ലോ. പിന്നെ എവിടെപ്പോവാൻ? താങ്കളെവിടെപ്പോവാൻ, ഞാനെവിടെപ്പോവാൻ? നാമെല്ലാം അതാതു സ്ഥലത്തുനിന്നു് കാൽ ചലിപ്പിക്കുന്നേയുള്ളു. ധൈര്യമായിരിക്കൂ, മണിമാ! ഇതാ ഞാൻ പുറപ്പെടുകയായി. എല്ലാം ഇപ്പോഠം ശരിപ്പെടുത്താം." ഷേൺഡ്ഡ് സുആർ അരയിൽ മേൽമുണ്ടു

കെട്ടി, കടവയർ തുള്ളിച്ചുകൊണ്ടു തെക്കേനടയിലെ ലണ്ടാവർത്തത്തിലേയ്ക്കു നടന്നു. പക്ഷേ, ഉടനെതന്നെ അയാരം തിരിച്ചു വന്നു് അമീൻചന്ദിന്റെ മുന്നിൽ കൈനീട്ടിപ്പറഞ്ഞു—"ഇന്നു് അണസർ ദ്വാദശിയാണു്. പക്ഷേ, ഇന്നു രാവിലേതൊട്ടിതുവരെയായി ഒരു ചെമ്പുതുട്ടുപോലും കിട്ടിയിട്ടില്ല. ഒരു ചില്ലിക്കാശുപോലും കാണാൻ കിട്ടിയിട്ടില്ല. മണിഗാ, ദയവായി ഒരു സ്വർണ്ണനാണ്യം തരു!"

ഒരു സ്വർണ്ണനാണ്യംകൊണ്ടൊന്നും കാര്യംനടക്കില്ലെന്നു അമീൻചന്ദിനറിയാമായിരുന്നു. വെറുതെ വർത്തമാനംപറഞ്ഞു സമയംകളഞ്ഞിട്ടെന്തുകാര്യം? കൊടുത്തില്ലെങ്കിൽ ഷേൺഡ്ഢ് സൂത്ആർ ഒരടിപോലും മുന്നോട്ടുവയ്ക്കില്ല. അപ്പോഴേയ്ക്കും താലങ്ങൾ ശ്രീനവരിലെത്തിക്കഴിഞ്ഞിരിക്കും. നായബ്നാജിം തകീഖാന്റെ ദർബാറിലും ഇതുപോലൊക്കെത്തന്നെയാണു് കാര്യങ്ങൾ നടക്കുന്നതു്. ഏതെങ്കിലും അപേക്ഷയുമായി വരുന്ന ജമീന്ദാറേയോ പാട്ടക്കുടിയാനേയോ ദർബാറിൽ നായബ്നാജിമിന്റെ മുമ്പിൽ ഹാജരാക്കുന്നതിനുമുമ്പായി പകുതിവഴിക്കുവച്ചു് താനും തന്റെ അവകാശം ചോദിച്ചു വാങ്ങാറുണ്ടു്. അതുകൊണ്ടു് അമീൻചന്ദ് വൈകിച്ചില്ല. കീശയിൽനിന്നൊരു സ്വർണ്ണനാണ്യമെടുത്തു്, ഉള്ളാലെ ദേഷ്യം പിടിച്ചുകൊണ്ടു്, ഷേൺഡ്ഢ് സൂത്ആറിന്റെ കൈയിൽവച്ചു കൊടുത്തു. ഷേൺഡ്ഢ് സൂത്ആർ സ്വർണ്ണനാണ്യം ഒന്നു തിരിച്ചും മറിച്ചുംനോക്കി മടിക്കുത്തിൽ ഭദ്രമായി തിരുകിവച്ചു. എന്നിട്ടു് തെക്കേനടയിലെ ലണ്ടാവർത്തത്തിലേയ്ക്കു് മത്തഗജത്തെപ്പോലെ നടന്നുനീങ്ങി.

അപ്പോഴേയ്ക്കും ലണ്ടാവർത്തത്തിൽ 'പാഹാഡ' വിരിച്ചുകഴിഞ്ഞിരുന്നു. ദയിതാപതികളെല്ലാം അണസർപീഠത്തിലേയ്ക്കു് താലങ്ങളെടുത്തുകൊണ്ടുവരാൻ തയ്യാറായി നില്ക്കുകയാണു്. മണിയടിക്കുന്നവർ വില്ലുപോലെ വളഞ്ഞും പിന്നെ നേരെ നിവർന്നും ആടിയുലഞ്ഞുകൊണ്ടു് മണിയടിക്കുന്നുണ്ടു്. കൊമ്പുവിളിക്കുന്നവർ കൊമ്പുവിളിക്കുന്നുണ്ടു്. കാണാനവിടെ കാര്യമായി ഒന്നുമുണ്ടായിരുന്നില്ല. എന്നാലും ലണ്ടാവർത്തത്തിനുചുററും തീർത്ഥാടകർ തിക്കിത്തിരക്കിനിന്നിരുന്നു.

ഇതിനുമുമ്പും അമീൻചന്ദ്, ഷേൺഡ്സൂത്താറിനു് ഒരുസ്വർണ്ണ നാണ്യം മുൻകൂർ കൊടുത്തിരുന്നു. ഇപ്പോൾ ഒന്നുകൂടി കൊടുക്കേണ്ടിവന്നു. ഈ സ്വർണ്ണനാണ്യങ്ങൾക്കു പകരമായി തന്റെ കാര്യം ശരിപ്പെടുന്നുണ്ടു് എന്നുറപ്പിക്കാൻവേണ്ടി അയാളും ഷേൺഡ് സൂത്താറിന്റെ പിന്നിലായി ആൾക്കൂട്ടത്തിനിടയിൽ ചെന്നുനിന്നു.

ചാംഗ്ഡാ മേകാപ്പ് ഭണ്ഡാരപ്പുരയിൽനിന്നു് മൂന്നു വെള്ളിത്താലങ്ങൾ എടുത്തുകൊണ്ടുവന്നു് അവയെ പാഹാഡയിൽ ഒരുക്കിവച്ചു. താലങ്ങളിൽ പട്ടാംബരങ്ങൾ അടുക്കിവയ്ക്കുകയായിരുന്നു ദയിത. ആ സമയത്തു് ഢോളകരൺ ദൈതാരി പട്നായക് ദേഷ്യഭാവത്തിൽ പറഞ്ഞു—"ഏയ്, എന്താണിവിടെ മൂന്നു താലങ്ങൾമാത്രം നിരത്തിയതു്? നാലു താലങ്ങൾ വയ്ക്കാനായിരുന്നല്ലോ മണിമയുടെ നിർദ്ദേശം?"

ഢോളകരൺ പറഞ്ഞതിനെ എതിർത്തുകൊണ്ടു് ചാംഗ്ഡാ മേകാപ്പ്പറഞ്ഞു-"എല്ലാക്കൊല്ലവും മൂന്നു താലങ്ങളല്ലേ വെയ്ക്കാറുള്ളു? ഒന്നു മഹാരാജാവിനു്, ഒന്നു മഹാറാണിക്കു്, മൂന്നാമത്തേതു് ജേനാമണിക്കും. കഴിഞ്ഞകൊല്ലം ഒരൊററ താലമേ വെച്ചിരുന്നുള്ളൂ. ബക്സി വേണുഭ്രമരവരനുമാത്രം. അപ്പോൾ ഇക്കൊല്ലം ഏതു ശാസ്ത്രവിധിയനുസരിച്ചാണു് നാലു താലങ്ങൾവെയ്ക്കുക?

ഈ വാദത്തിനു മറുപടി പറയാൻ ഢോളകരൺ തയ്യാറില്ല. അയാൾ പറഞ്ഞു—"ആട്ടുന്നവനു് ആനയുടെ വിലയറിഞ്ഞിട്ടെന്തുകാര്യം? ഞാൻ പറയുന്നതുപോലെ ചെയ്യോ. ഭണ്ഡാരത്തിൽനിന്നു് ഒരു താലംകൂടി കൊണ്ടുവാ."

ചാംഗ്ഡാ മേകാപ്പ് ഒരു താലംകൂടി എടുത്തുകൊണ്ടുവരാൻ പോയി.

ആ സമയത്താണു് ഷേൺഡ് സൂത്താർ ഓടിക്കിതച്ച് ലണ്ഠാവത്തത്തിനടുത്തെത്തിയതു്. വന്നതും അയാൾ പരുഷസ്വരത്തിൽ പറഞ്ഞു—"ഇനി വെയ്ക്കാൻപോകുന്ന ഒരു താലം മഹാരാജാവിന്റെ യവനറാണിക്കുള്ളതാണോ? എല്ലാക്കൊല്ലവും മൂന്നു താലങ്ങളല്ലേ വെയ്ക്കാറുള്ളൂ, പിന്നെ ഇപ്പോളെന്തിനാ നാലെണ്ണം?"

ഷേൺഡ്ഡ് സുആർ ഇതു പറഞ്ഞ രീതികേട്ടു് അവിടെ കൂടിയിരുന്ന പരിചാരകന്മാരെല്ലാം ചിരിച്ചുപോയി. താൻ പറഞ്ഞതിനെ അനുകൂലിച്ചുകൊണ്ടാണു് അവർ ചിരിച്ചതെന്നു കരുതി ഷേൺഡ്ഡ് സുആർ വീണ്ടും വിളിച്ചുപറഞ്ഞു–"നാണമില്ലല്ലോ നിങ്ങൾക്കു്! മഹാരാജാവു് മതഭ്രഷ്ടനായി, മ്ലേച്ഛനായി. ഇനിയിപ്പോൾ ആ ദുഷ്കീർത്തിക്കാരിക്കവേണ്ടി താലം വയ്ക്കുകയാണു്. മ്ലേച്ഛൻ സ്പർശിച്ച തുണിയുമായി രഥയാത്രയുടെ ഹരിശ്രീ കുറിക്കാൻ നിങ്ങൾക്കു നാണമില്ലല്ലോ! ഏയ് വഷളു്, വഷളു്!"

സംഗതിയാകെ ഇങ്ങനെ താറുമാറാകുമെന്നു് ആരും സ്വപ്നത്തിൽപോലും കരുതിയിരുന്നില്ല. പരിചാരകന്മാരെല്ലാം അതുകൊണ്ടു ഇതികർത്തവ്യതാമൂഢരായി പരസ്പരം നോക്കി നിന്നു. തീർത്ഥാടകരുടെ ഇടയിൽ അമീൻചന്ദ് നിൽക്കുന്നതു കണ്ടപ്പോൾ ഷേൺഡ്ഡ് സുആർ ശബ്ദമുയർത്തി വിളിച്ചുപറഞ്ഞു–"ഇക്കൊല്ലം ശ്രീനവരിലേയ്ക്കു് താലങ്ങൾ കൊണ്ടുപോവരുതു്. രാജാവു് മതഭ്രഷ്ടനായിരിക്കയാണു്. ഛേരാപഹര നടത്താൻ അദ്ദേഹത്തിനു് തേരിൽക്കയറാൻ പാടില്ല."

അപ്പോൾ ഡോളകരൺ ചോദിച്ചു—"എങ്കിൽപിന്നെ ആരാണു് രാജാവിന്റെ ചടങ്ങുകൾ നിർവ്വഹിക്കുക?"

ഷേൺഡ്ഡ് സുആർ സന്തുഷ്ടചിത്തനായി പറഞ്ഞു–"രാജാ അമീൻചന്ദ്! ശ്രീക്ഷേത്രത്തിലെ നായബ് ആയി വന്നിരിക്കയാണു് അദ്ദേഹം. കഴിഞ്ഞകൊല്ലം വേണുഭ്രമരവരനല്ലേ ഛേരാപഹര നിർവ്വഹിച്ചതു്! ഇക്കൊല്ലം രാജാ അമീൻചന്ദ് ആണു് അതു നിർവ്വഹിക്കുക."

അമീൻചന്ദിന്റെ പേരു കേട്ടപ്പോഴേയ്ക്കും കുറച്ചുമുമ്പു അമീൻചന്ദുമായി ഇടഞ്ഞ പരിചാരകന്മാർ പാമ്പുകളെപ്പോലെ ചീററാൻതുടങ്ങി............"സ്വയം ജഗന്നാഥൻതന്നെ പതിതപാവനനായി രാജാവിനെ അനുഗ്രഹിച്ചിരിക്കയാണു്.......... അതിനു് ഒരു പ്രാധാന്യവുമില്ല. മുക്തിമണ്ഡപത്തിലെ പണ്ഡിതന്മാരും ബ്രഹ്മചാരികളും അദ്ദേഹത്തിനു് അനുവാദം നൽകിയിരിക്കുന്നു. അതിനും യാതൊരു മഹത്വവു

മില്ല...........എന്നിട്ടിപ്പോഠം പട്ടാണികളുടെ എച്ചിൽനക്കി യായ ഈ അമീൻചന്ദ് രാജകർമ്മങ്ങഠം നടത്തണമെന്നു പറ യാൻ വന്നിരിക്കുന്നു, ഒരാളു്! ഫ!''

ഈ ബഹളത്തിനിടയിൽ ചാംഗ്ഡാ മേകാപ്പ് ഒരു താലം കൂടി കൊണ്ടുവന്നുവച്ചു. പരിതഃസ്ഥിതികഠംകണ്ടു് പരിഭ്രാന്ത നായി സാൻപരിഛാ വിഷ്ണുമഹാപാത്ര അണസർപീഠത്തി ലേയ്ക്കു താലങ്ങഠം കൊണ്ടുവരാൻ പറയുന്നുണ്ടായിരുന്നു. മണി യടിക്കുന്നതിന്റേയും കൊമ്പുവിളിക്കുന്നതിന്റേയും ഉച്ചത്തി ലുള്ള ശബ്ദത്തിനിടയിൽ ഷേൺഡ്സുആറും പരിചാരകന്മാരും തമ്മിൽ നടന്നിരുന്ന വാക്സമരം ആരും കേട്ടില്ല. ആ ബഹ ളത്തിൽ ദയിത താലങ്ങളെടുത്തുകൊണ്ടു പോകുകയും ക്ഷണ ത്തിൽ അവ അണസർപീഠത്തിൽനിന്നു് ലംബാവർത്തത്തി ലേയ്ക്കു തിരിച്ചു കൊണ്ടുവരികയും ചെയ്തുകൊണ്ടിരുന്നു.

തലിഛേരാമഹാപാത്ര പധാനിയെ വിളിച്ചുപറഞ്ഞു- ''താലം വേഗത്തിലെടുക്കൂ. ഇന്നെല്ലാ ചടങ്ങുകളും വൈകുക യാണു്.'' ദയിതന്മാർ താലങ്ങഠം ചുമലിൽവയ്ക്കുമ്പോഠം മണിയടിയുടേയും കൊമ്പുവിളിയുടേയും ശബ്ദംകൊണ്ടു് ക്ഷേത്രാങ്കണം പ്രകമ്പനംകൊണ്ടു. പൂണ്ടിയകളെല്ലാംചേർന്നു് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു-''ഖോർധാമഹാരാജാവിനെശംഖി നുള്ളിലൊളിപ്പിച്ചു് ചക്രത്തിന്റെ മാവിൽ രക്ഷിക്കൂ. ഹേ ബലിയാർഭുജ്!''

തീർത്ഥാടകർ ഒരുമിച്ചു് ''ഹരിബോൽ'' ''ഹുൽഹുലി'' ധ്വനി മുഴക്കി.

ഹരിബോൽ, ഹുൽഹുലി, മണി, കൊമ്പു് ഇവയുടെ ഇട കലർന്ന ശബ്ദംകൊണ്ടു് ക്ഷേത്രമുററം മാറെറാലിക്കൊണ്ടു. ദയിതാപതി, സ്വായീമഹാപാത്ര, ഢോളകരൺ, തലിഛേരാ മഹാപാത്ര തുടങ്ങിയ സേവകന്മാർ താലങ്ങളെടുത്തു് ഘോഷ യാത്രയായി ശ്രീനവരിലേയ്ക്കു പുറപ്പെട്ടു.

ആസന്നമായ സന്ധ്യയുടെ മൂർച്ഛിതമായ അന്ധകാരത്തിൽ ശ്രീനവരിലേയ്ക്കുപോകുന്ന ആ ഘോഷയാത്രയുടെ കർമ്മചഞ്ചല മായ കോലാഹലത്തിനിടയിൽ രണ്ടുരണ്ടുപേർ ദൂരെ ശിലാ

പ്രതിമകളെപ്പോലെ നിശ്ശബ്ദരായി, നിശ്ചലരായി, നിരാശരായി നിന്നിരുന്നു. ബഡ്പരീഛാ ഗൌരീരാജഗുരുവും രാജാ അമീൻചന്ദുമായിരുന്നു ആ രണ്ടുപേർ. ഷേണ്ഡ് സുആർ തികച്ചും നിഷ്പ്രീകാരനായി തന്റെ പങ്കുപറ്റാൻവേണ്ടി ഘോഷയാത്രയുടെ പിറകിലായി നടക്കുന്നുണ്ടായിരുന്നു.

## 4

ആഷാഢ ശുക്ല ദ്വിതീയ—

ജഗന്നാഥന്റെ രഥയാത്രയെച്ചൊല്ലി നീലശൈലം പ്രകമ്പനം കൊള്ളുകയാണ്. ബൽഗണ്ഡിമുതൽ സിംഹദ്വാരം വരെയും രഥ്ദാണ്ഡ് ജനനിബിഡമായിരുന്നു. വിഗ്രഹങ്ങളുടെ പഹണ്ഡി കാണാൻ ഭക്തന്മാർ അതതു സ്ഥലത്തു് കഴുത്തു നീട്ടി കാത്തുനില്ക്കുകയാണ്. ഹിമാലയംമുതൽ കന്യാകുമാരി വരെ, കുമാരീപീഠം മുതൽ ദ്വാരകവരെ ഭാരതവർഷത്തിലെ എല്ലാ സ്ഥലങ്ങളിൽനിന്നും തീർത്ഥാടകർ എത്തിപ്പെട്ടിരുന്നു. അവരുടെ വിചിത്രമായ വേഷാലങ്കാരങ്ങളും, വിവിധഭാഷകളുടെ കോലാഹലം, വിവിധ വർണ്ണങ്ങളുടെ സുന്ദരമായ വിന്യാസം എല്ലാംകൂടെച്ചേർന്ന സമഞ്ജസമായ ഒരു സമ്മേളനം ബൽഗണ്ഡിമുതൽ സിംഹദ്വാരംവരെ നിറഞ്ഞുകവിഞ്ഞു നിൽക്കുകയാണ്. അതിനിടയിൽ ശൃംഗാരികളായ ചില യാത്രക്കാർ രസികത്തം തേടിക്കൊണ്ടു് മന്ഥരഗാമിനികളുടെ പിറകെ ചിത്രശലഭങ്ങളെപ്പോലെ അങ്ങുമിങ്ങും പാറിനടന്നിരുന്നു. തങ്ങളുടെ കൂട്ടുകാരികളിൽ നിന്നൊററപ്പെട്ടു് പിറകിലായിപ്പോകുന്ന താരുണ്യം തുളുമ്പുന്ന പേടമാൻമിഴികളുടെ തുറന്നുകിടക്കുന്ന കക്ഷപ്രദേശത്തിന്നടുത്തായി അല്പമാത്രം വെളിക്കുകാണുന്ന മഞ്ഞളും പുരട്ടിയ വടിവൊത്ത കൊങ്കത്തടങ്ങളിൽ അപരിചിതമായ കരസ്പർശത്താൽ പൂത്തുനില്ക്കുന്ന കദംബംപോലെ ശരീരം പുളകംകൊള്ളുന്നു. ആ കണ്ണുകളിൽ

നിശ്ചയമായും പ്രതിഷേധമുണ്ട്. പക്ഷേ, ചെറുത്തുനില്പില്ല. അത്തരമൊരു രസികനായ ചെറുപ്പക്കാരനോട് അയാളുടെ ഒരു സുഹൃത്ത് സോല്ലാസം പറഞ്ഞു: "രഥാരൂഢനായ ജഗന്നാഥനെ ദർശിക്കുന്നതിനുമുമ്പായിത്തന്നെ തനിക്ക് ഫലം സിദ്ധിച്ചല്ലോ, ചങ്ങാതി!"

രസികനായ തീർത്ഥാടകൻ ഉത്തരം പറഞ്ഞു: "ഫലംകിട്ടി ചങ്ങാതീ, ശരിതന്നെ. പക്ഷേ, സിംഹദ്വാരത്തിന്റെ വാതിൽ തുറന്നാലല്ലേ പൂജകഴിക്കാൻ പററൂ!"

ആ സുഹൃത്തുക്കളുടെ ചുണ്ടുകളിൽ അപ്പോഴും ആത്മസംതൃപ്തിയുടെ പുഞ്ചിരി പൊട്ടിവിരിഞ്ഞു.

ഏതൊരു യാത്രക്കാരിയുടെ നേരെയാണോ ഈ രസികത്തം കാണിച്ചത്, ആ പാവത്തിന്റെ കോമളവും കമനീയവുമായ മുഖം ചുട്ടുപൊള്ളുന്ന വെയിലും യാത്രാക്ഷീണവും കൊണ്ടുള്ളതിലേറെ ഈ വക്രോക്തിയും പരിഹാസവുംകേട്ട് ചുവന്നുപോയി.

ഗൌഢദേശത്തുനിന്നു വന്ന വൈഷ്ണവർ കുടുംബംവിട്ടുവന്ന ശൃംഗാരരസികകളായ വ്രജവധൂടികളെപ്പോലെ ഇരുകൈകളും മേലോട്ടുയർത്തി കീർത്തനമാലപിച്ചുകൊണ്ട് ആ ജനസമുദ്രത്തിലൂടെ ആടിക്കുഴഞ്ഞുകൊണ്ടുവരികയാണ്. "കഹാം തുഹം വ്രജേന്ദ്രകുമാർ!" എന്ന അവരുടെ കീർത്തനം അന്തരീക്ഷത്തിൽ മാറെറാലിക്കൊണ്ടു.

ഉത്കലത്തിലെ വൈഷ്ണവർ ഹീനദൃഷ്ടിയോടെയാണ് ഈ കാഴ്ച നോക്കിക്കണ്ടിരുന്നത്. ഹരിചന്ദനതിലകം ചാർത്തിയ മൂക്ക് ചുളിച്ചുകൊണ്ട് അവർ ഒററയ്ക്കൊററയ്ക്ക് മൃദംഗം വായിച്ച് പാട്ടുപാടിക്കൊണ്ട് പോവുകയാണ്—"ജയജയ അണാകാര നീലാദ്രിബിഹാരീ ഹൈ!"

വില്പനക്കാർ അവരവരുടെ വില്പനച്ചരക്കുകളുമായി ക്രേതാക്കളെ ആകർഷിക്കാൻ ശ്രമിക്കുകയാണ്. അവശനും രോഗിയുമായ ഏതോ തീർത്ഥാടകൻ ചുട്ടുപൊള്ളുന്ന വെയിലിൽ ജന

കൂട്ടത്തിനിടയിൽ എവിടെയെങ്കിലുമൊന്നിരുന്നു് ഈ പുണ്യഭൂമിയിൽ തന്റെ അന്ത്യാഭിലാഷം സാർത്ഥകമാക്കാൻ ശ്രമിക്കുകയാണു്. യതികളും യുവതികളും, ആസക്തരും വിരക്തരും, നൃത്യവും ശൃംഗാരവും, ഭക്തിയും ലഹരിയും, തുച്ഛതയും നിത്യതയും, തളച്ചയും പ്രസരിപ്പും എല്ലാംകൂടി കൂടിച്ചേർന്ന ആ ബഹളത്തിൽ അചഞ്ചലമായ, സഹിഷ്ണുതാപൂർണ്ണമായ പ്രതീക്ഷ തെളിഞ്ഞുകാണാമായിരുന്നു. സിംഹദ്വാരത്തിലെ അടഞ്ഞ വാതിൽപ്പൊളിയിൽ തറച്ചുനില്ക്കുകയാണു് എല്ലാവരുടേയും കണ്ണുകൾ. എപ്പോഴാണു് സിംഹദ്വാരം തുറക്കുക, എപ്പോഴാണു് ഭഗവാന്റെ പഹംഡി തുടങ്ങുക—ആ ഒരൊററ പ്രതീക്ഷയാണു് എല്ലാവരുടേയും കണ്ണുകളിൽ നിഴലിക്കുന്നതു്.

മദ്ധ്യാഹ്നത്തിലെ ആകാശവീഥിയിൽ നീലശൈലത്തിലെ രഥയാത്ര കാണാൻ ആരാരു് മുമ്പിലെത്തുമെന്ന കാര്യത്തിൽ മേഘവും വെയിലും തമ്മിൽ ഒരു മത്സരംതന്നെ നടക്കുന്നപോലെ തോന്നി.

നേരം നട്ടുച്ചയാകാറായി. മുൻകൊല്ലങ്ങളിലെല്ലാം ഈ സമയമാവുമ്പോഴേയ്ക്കും പഹംഡി അവസാനിച്ചു് ഛേരാപഹര ആരംഭിച്ചിരിക്കും.

പക്ഷേ, ഇക്കൊല്ലം എന്തുകൊണ്ടോണാവോ പഹംഡി വൈകുകയാണു്. എന്താണു് കാരണമെന്നറിയാൻ കാണികളിലാർക്കുംതന്നെ യാതൊരു വ്യഗ്രതയുമുണ്ടായിരുന്നില്ല എന്തിനേറെ ഏകാദശി നോററിരുന്നവർക്കുപോലും യാതൊരു ബേജാറുമില്ല. എല്ലാവരുടേയും ഉൽക്കണ്ഠാപൂർണ്ണമായ ദൃഷ്ടികൾ അടഞ്ഞുകിടക്കുന്ന സിംഹദ്വാരത്തിൽ തറച്ചു നില്ക്കുകയാണു്. എപ്പോഴാണു് നട തുറക്കുക, എപ്പോഴാണു് മഹാസാമന്തു് ശ്രീ ജഗന്നാഥു് പഹംഡി ചെയ്തുകൊണ്ടെത്തുക—അതുമാത്രം പ്രതീക്ഷിച്ചുകൊണ്ടാണു് എല്ലാവരും ഇരിക്കുന്നതു്. തളർന്നു് അവശനായ, പൊടിമണ്ണിൽ കുതിർന്ന, വിയർപ്പിൽ കുളിച്ച, മനുഷ്യാവതാരംപൂണ്ട ഈശ്വരനേയും പ്രതീക്ഷിച്ചുള്ള ശിലാ

ശ്രൂപിണിയായ അഹല്യയുടെ പതറാത്ത കാത്തിരിപ്പുപോലാ യിരുന്നു ഇതും.

സിംഹദ്വാരത്തിനുമുമ്പിൽ ബലഭദ്രൻ, സുഭദ്ര, ജഗന്നാഥൻ; മൂന്നുപേരുടേയും രഥങ്ങൾ, പട്ടുകൊടികൾ, വെൺചാമരം, പുഷ്പം, കലശം എന്നിവകൊണ്ടു് അലങ്കരിച്ചു് മഹാപ്രഭു വിന്റെ പഹംഡിയാത്രയേയും പ്രതീക്ഷിച്ചിരിക്കയാണു്. രഥങ്ങളുടെ രൂപഭംഗി കാണാൻവേണ്ടി അവയുടെ ചുററും തീർത്ഥാടകരുടെ തിരക്കു് ക്രമേണ ക്രമേണ കൂടിക്കൂടി വരിക യാണു്. അനന്തമായ കാത്തിരിപ്പിനുശേഷമുള്ള അവസാ നത്തെ പ്രാപ്തിയുടെ സാദ്ധ്യതപോലെ രഥത്തിന്റെ താഴിക ക്കുടത്തിന്മേലുള്ള കൊടിക്കൂറ മന്ദാനിലനിൽ പാറിക്കളിക്കുന്നു.

''ചാരി''ന്മേൽ തീർത്ഥാടകരുടെ തിരക്കാണു്. ഉറുമ്പുകളെ പോലെ വരിവരിയായി അവർ രഥത്തിൽ കയറുകയും ഇറങ്ങു കയും ചെയ്തുകൊണ്ടിരിക്കുന്നു.

പെട്ടെന്നു് ആ ജനസമുദ്രം ''മണിമാ, മണിമാ'' എന്നാർത്തു വിളിച്ചുകൊണ്ടു് ഇളകിമറിഞ്ഞു. ''ഹരിബോൽ'' ''ഹുൽ ഹുലി'' ധ്വനികളുടെ മാറെറാലികൊണ്ടു് ബഡ്ദാണ്ഡിനു മുകളിൽ വെയിലേററുകരിഞ്ഞ ആകാശത്തിന്റെ നീലമേ ലാപ്പുപോലും പൊട്ടിപ്പൊളിയുന്നപോലെ തോന്നി.

ഇക്കൊല്ലം മംഗരാംപൂർ ഗ്രാമത്തിലെ പഹലീവിശാൽ തന്റെ ലൌകികമായ അസൗകര്യങ്ങളെയെല്ലാം അവഗണിച്ചു് കുടുംബസമേതം ജഗന്നാഥദർശനത്തിനെത്തിയിരിക്കയാണു്.

ഏണ്ഠു ക്ഷേത്രത്തിലേയ്ക്കുപോയിട്ടു് ഏറെനേരമായി. ഈച്ചയെപ്പോലും തവിടുപൊടിയാക്കുന്ന ഈ തിക്കിലും തിര ക്കിലും അവനെപ്പോലെയുള്ള ഒരുത്തൻ അകപ്പെട്ടുകുഴങ്ങുക യാണു് ഇത്രനേരം! ദൂരെനിന്നുതന്നെ അവൻ വരുന്നതു് അവർ കണ്ടു. വിയർപ്പിൽ കുളിച്ചു്, കിതച്ചുകൊണ്ടു്, കൈയിലൊരു ''ബേംഗ്ബായിട്ടു''മായി അവൻ തിരിച്ചുവരികയാണു്. ചെറുപ്പക്കാരനായ ഏണ്ഠുവിന്റെ രണ്ടു കൈകളിലും രണ്ടു വെള്ളിവളകളുണ്ടു്. കാതുകളിൽ സ്വർണ്ണക്കടുക്കൻ; കഴുത്തിൽ,

മാറത്തെ ഉറച്ച മാംസപേശികളിലൂടെ ഞാന്നുകിടക്കുന്ന തുളസീമാല; ആ മാലയിൽ ഒരു ഏലസ്സ് കോർത്തിട്ടുണ്ട്. മുടികെട്ടിവച്ചിരിക്കുന്നു. മൂക്കുമുതൽ നെററിവരെ ഹരിചന്ദന തിലകം തൊട്ടിട്ടുണ്ട്.

ഏണ്ടംവെ കണ്ടപ്പോൾ പഹലീവിശാലിൻെറ ഇളയ മകൻ നരി ചോദിച്ചു—"ഏണ്ടംച്ചേട്ടാ, എന്താ പഹംഡിക്കു നേരം വൈകുന്നതു്?"

ഏണ്ടം എല്ലാം വിവരമുള്ളവനെപ്പോലെ പറഞ്ഞു—"എടോ, പഹംഡിക്കുമുമ്പ് എന്തെല്ലാം ചടങ്ങുകൾ നടത്താനുണ്ട്! അതെല്ലാം കഴിഞ്ഞശേഷമേ പഹംഡി തുടങ്ങൂ. ഇതാ, ഖിചഡീ നേദ്യം ഇപ്പോൾ കഴിഞ്ഞേയുള്ളൂ. അതുകഴിഞ്ഞു് പണ്ടകളും പതിമഹാപാത്രയും മുദിരഥും മംഗളാരോപണത്തിനായി വിഗ്രഹങ്ങളുടെ അടുത്തേയ്ക്കു പോയിരിക്കയാണു്. അപ്പോൾ ഞാനിങ്ങോട്ടുപോന്നു. ഇനി അല്പം കഴിയുമ്പോഴേയ്ക്കും പഹംഡി ആരംഭിക്കും............ക്ഷമിച്ചിരിക്കു്!"

മേകാപ്പ് പറഞ്ഞു: "മുമ്പൊക്കെ ഈ നേരമാവുമ്പോഴേയ്ക്കും ഖിചഡീനൈവേദ്യം, പഹംഡീ മുതലായവ കഴിഞ്ഞു് ഛേരാപഹരാകൂടി അവസാനിച്ചിട്ടുണ്ടാകും. ഖിചഡീനൈവേദ്യം കഴിഞ്ഞു എന്നാണോ പറഞ്ഞതു്............എന്നാൽ ഇനിയും നേരംപിടിക്കും."

നരി ആവലാതി പറഞ്ഞു—"നിങ്ങൾ കണ്ടുവന്നു അല്ലേ, ഏണ്ടംച്ചേട്ടാ? എന്നിട്ട് എന്നെ കൊണ്ടുപോയില്ലല്ലോ!"

ഏണ്ടം മേൽമുണ്ടെടുത്തു വിയർപ്പുതുടച്ചുകൊണ്ടു പറഞ്ഞു—"അവിടെ അണസർ വാതില്ക്കൽ ഭയങ്കരമായ തിക്കുംതിരക്കുമാണു്............ഭയങ്കരമായ തിരക്ക്..........അവിടെ എന്തോ ലഹള നടക്കുന്നുണ്ടെന്നു തോന്നുന്നു. അതുകൊണ്ട് എനിക്കു പോലും തിരിച്ചുവരാൻ ബുദ്ധിമുട്ടായി. പിന്നെ നീയെങ്ങനെ അങ്ങോട്ടുപോകും!"

അണസർ പീഠത്തിനരികെ തിരക്കാണു്, ലഹളയാണു് എന്നൊക്കെ കേട്ട് മേകാപ്പ് സഞ്ചിയിൽനിന്നു വെററിലയെ

ടത്തു ചോദിച്ചു--"അണസർപ്പീഠത്തിനടുത്തു് എന്താണു ലഹള? അയ്യോ! എനിക്കവിടെ എത്താൻ കഴിഞ്ഞില്ലല്ലോ! ബേയിപ്പോ, നിങ്ങളെ ഓരോന്നു കാണിച്ചുകാണിച്ചു് ഞാനി വിടെത്തന്നെ നിന്നുപോയി.''

യഥാർത്ഥത്തിൽ ഏണ്ണ്ഠു് അണസർപ്പീഠത്തിനടുത്തു പോയി ട്ടുണ്ടായിരുന്നില്ല. അതുകൊണ്ടു് സ്വന്തം കണ്ണുകൊണ്ടു് അയാൾ ലഹള കണ്ടിട്ടുണ്ടായിരുന്നുമില്ല! സുഭദ്രയുടെ ദേവീദലൻ രഥ ത്തിന്റെ തണലിൽ വിശ്രമിക്കുമ്പോൾ ആളുകൾ പറഞ്ഞു കേട്ട അറിവേ അയാൾക്കുള്ളു. അതിന്റെ അടിസ്ഥാനത്തിൽ അയാൾ പറഞ്ഞു—"പഹംഡി തുടങ്ങുന്നതിനുമുമ്പായി പന്ത്രണ്ടു കുംഭങ്ങളിലെ നിവേദ്യം അർപ്പിക്കേണ്ടതുണ്ടു്. അപ്പോൾ എന്തുണ്ടായി, സുആർബഡു പോയി അതിന്റെ നാലിരട്ടി എടുത്തുകൊണ്ടുവന്നു. അതിന്മേൽ പണ്ടകളും സുആറും തമ്മിൽ വഴക്കായി. പിന്നെ കൈകളുയർന്നു. ഒരു പണ്ടയുടെ ഇടി യേററു് സുആർബഡുവിന്റെ മുന്നിലെ രണ്ടുപല്ലു് കൊഴിഞ്ഞു വീണു. അയാളുടെ വായിൽനിന്നു് ചോരയൊലിക്കാൻ തുടങ്ങി. ക്ഷേത്രത്തിൽ ചോരവീണതുകൊണ്ടു് നേദ്യം അശു ദ്ധമായി. തുടർന്നു ക്ഷേത്രശുദ്ധീകരണം നടത്തി. വീണ്ടും നേദ്യം പാകംചെയ്യൽ............പിന്നെയാണു് നിവേദ്യം അർപ്പിച്ചതു്. പിന്നെ ദേവന്മാരുടെ മംഗളാരോപണം. അപ്പോൾ ഞാനവിടെനിന്നുപോന്നു!''

വിശാലിന്റെ കുട്ടികൾ ആശ്ചര്യത്തോടെ ചോദിച്ചു— "എന്തേ പോന്നതു്!''

അന്നേരം ഭസ്മംപൂശിയ നഗ്നനാഗസന്യാസിമാരുടെ ഒരു സംഘം ഒട്ടകപ്പുറത്തു് ചവണക്കണ്ണികൾ കിലുക്കിക്കൊണ്ടു് ആൾക്കൂട്ടത്തിനിടയിലൂടെ സിംഹദ്വാരത്തിലേയ്ക്കു പോവുക യായിരുന്നു. അവരുടെ മഹന്തു് കഞ്ചാവുകൊണ്ടു ചുവന്ന കണ്ണുകൾ ചുഴററി ഉച്ചത്തിൽ വിളിച്ചുപറയുന്നുണ്ടായിരുന്നു— "ജയ് ജഗന്നാഥജീ കീ ജയ്!'' ആയിരമായിരം കണ്ഠങ്ങളിൽ നിന്നു് "ഹരിബോൽ'', ഹുൽഹുലി ധ്വനിമുഴങ്ങി. നാഗ

ന്മാരെ കാണാൻ ജനക്കൂട്ടം തിക്കിത്തിരക്കി. പഹലീവിശാൽ ആ തിരക്കിനിടയിൽപെട്ടു് വീണുവീണില്ല എന്ന നിലയിലായി. വിശാലിന്റെ മൂത്തമകൻ ജഗബന്ധു ദേഷ്യത്തോടെ പറഞ്ഞു–"ആൾക്കൂട്ടത്തിനകത്തേയ്ക്കു കടക്കരുതെന്നു് ഞാൻ പറഞ്ഞില്ലേ...........പക്ഷേ, ഈ സ്ത്രീകളെവിടെയാണൊന്നു നിൽക്കുക!"

ഏണ്ഡു അയാളെ സമാധാനിപ്പിക്കുംവിധം പറഞ്ഞു– "ഏയ്, ഈ തിരക്കിൽ ചുരൽത്തല്ലേല്ക്കാതെ, വീഴാതെ, രഥാരൂഢനായ ചക്രാധോലയെക്കണ്ടു് മോക്ഷംനേടാൻ കഴിയുമോ?" പിന്നെ ആൾക്കൂട്ടത്തിനിടയിലൂടെ സിംഹദ്വാരംവരെ പോകാനുള്ളവഴി അവർക്കു പറഞ്ഞുകൊടുത്തുകൊണ്ടു് ഏണ്ഡു പറഞ്ഞു–"വരൂ, എല്ലാവരും എന്റെ പിറകെ വന്നോളൂ. രഥത്തിനടുത്തു നിന്നില്ലെങ്കിൽ പഹംഡി കാണാൻ പററില്ല. ഞാൻ നിങ്ങളെ നേരെ പഹംഡിയുടെ അടുത്തേയ്ക്കു കൂട്ടിക്കൊണ്ടു പോകാം."

പക്ഷേ, അയാൾക്കു് മുന്നോട്ടുപോകാൻ കഴിഞ്ഞില്ല. അന്നേരം കൊമ്പുവിളിയോടും തെലങ്കവാദ്യത്തോടുംകൂടി ബലീഗണ്ഡിൽനിന്നു് അമീൻചന്ദു് സിംഹദ്വാരത്തിലേയ്ക്കു് പല്ലക്കിലേറി വരികയായിരുന്നു. പല്ലക്കു് കണ്ടപ്പോൾ ആളുകൾ കരുതിയതു് രാമചന്ദ്രദേവ് ഛേരാപഹരയ്ക്കു വരികയാണെന്നാണു്. അവർ ജയാരവം മുഴക്കാൻ തുടങ്ങി "ഖോർധാ രാജാ രാമചന്ദ്രദേവ് കീ ജയ്!" "മണിമാ", "ശരണപഞ്ജര മഹാബാഹു"തുടങ്ങിയ ശബ്ദങ്ങളാൽ ബഡ്ദാണ്ഡ് മാറ്റൊലിക്കൊണ്ടു. രാമചന്ദ്രദേവിനെ കാണാൻവേണ്ടി ജനക്കൂട്ടം തള്ളിക്കയറി. പക്ഷേ, അല്പസമയത്തിനകം ആളുകൾക്കു മനസ്സിലായി, പല്ലക്കിൽവന്നതു് ഖോർധാ രാജാവു് രാമചന്ദ്രദേവ് അല്ല, നായബ്നാജിം തകീഖാന്റെ നായബ് ആയ രാജാ അമീൻചന്ദു് ആണെന്നു്. അവർ പിന്മാറി. അവരുടെ കൗതുകം അവസാനിച്ചു. അവർ പതുക്കെപ്പതുക്കെ സിംഹദ്വാരത്തിലേയ്ക്കു നടന്നു.

ക്ഷേത്രത്തിൽനിന്നു് മണിനാദവും കൊമ്പുവിളിയും കേ ൾക്കാനുണ്ടു്. മംഗളാരോപണം കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ നടതുറക്കും. പഹംഡി ആരംഭിക്കും. ആൾക്കൂട്ടത്തിലുണ്ടായിരുന്നവർ സ്വസ്ഥാനത്തു് സ്തബ്ധരായിനിന്നു. ഔത്സുക്യത്തോടെ അവർ സിംഹദ്വാരത്തിലേയ്ക്കുതന്നെ നോക്കിനിന്നു.

എന്നിട്ടും നട തുറക്കുന്നില്ല. കാവൽമാടംമുതൽ നിരത്തുവരെ ദർശനാർത്ഥികളെക്കൊണ്ടും ഉപവാസികളെക്കൊണ്ടും നിറഞ്ഞിരുന്നു. അരുണസ്തംഭത്തിനടുത്തുനിന്നാൽ സിംഹദ്വാർ തുറന്നയുടൻ ദർശനംലഭിക്കും. അതുകൊണ്ടു് അവിടെ സൂചികുത്താൻപോലും പഴുതുണ്ടായിരുന്നില്ല.

"സാത്പാഹാചി"ൽ ദൈവങ്ങളെ കേതകിപുഷ്പങ്ങളെക്കൊണ്ടു് അലങ്കരിക്കുകയാണു്. "ടാഹിയാലാഗി" എന്നാണതിനു പറയുന്നതു്. നടതുറക്കാനിനി അധികം നേരമില്ല. 'മണിമാ' 'മണിമാ' എന്ന വിളികൾകൊണ്ടു് രഥഭാണ്ഡ് മുഖരിതമായി. നടതുറക്കാൻ നേരം വൈകുന്നതനുസരിച്ചു് "മണിമാ", "മഹാബാഹു" തുടങ്ങിയ വിളികൾ അത്യുച്ചത്തിലായിക്കൊണ്ടിരിക്കയാണു്. "സാത്പാഹാചി"ന്റെ താഴെ "ധാഡിപഹംഡി"ക്കു് ദൈവങ്ങൾ എഴുന്നള്ളിയെത്തിയപ്പോൾ ശംഖു്, മണി, കൊമ്പു്, തെലങ്കവാദ്യം എന്നിവയുടെ ഒന്നിച്ചുള്ള ശബ്ദംകൊണ്ടു് ക്ഷേത്രമുററം മാറെറാലിക്കൊണ്ടു.

അനന്തകാലത്തെ കാത്തിരിപ്പിനുശേഷം മഹാകാലത്തിന്റെ അടഞ്ഞവാതിൽ തുറക്കുന്നതുപോലെ അവസാനം സിംഹദ്വാർ തുറന്നു. വരിവരിയായിനിന്നു മണിമുട്ടിയിരുന്നവർ സാത്പാഹാച്മുതൽ ഘോഷഢവരെ നിരന്നുനിന്നു. ചിലപ്പോൾ വില്ലുപോലെ വളഞ്ഞും ചിലപ്പോൾ നിവന്നും നൃത്യമുദ്രയിൽ ഏകതാളത്തിൽ അവർ മണിയടിക്കാൻ തുടങ്ങി. മൃദംഗം, ശംഖു്, കൊമ്പുകൾ തുടങ്ങിയ വാദ്യങ്ങൾ മുഴങ്ങി. രണ്ടു ദയിതന്മാർ ഒന്നാമതായി സുദർശനം ചുമലിലേററിവന്നു് സുഭദ്രയുടെ തേരിൽവച്ചു.

അതിൽപിന്നെ മദ്യലഹരിയിലാററാടി നൃത്തംവച്ചുകൊണ്ടു്, തലയിലെ ക്കുററൻ കേതകിപ്പൂക്കിരീടം ആട്ടിക്കൊണ്ടു് അത്ഭുതകരവും ആകർഷകവും മനസ്സിനെ ഇളക്കിമറിക്കുന്നതുമായ ഹാവഭാവങ്ങളോടെ "ബഡ്ഠാകുർ" ശ്രീബലദേവൻ ക്ഷേത്രത്തിൽനിന്നു പുറത്തുവന്നു. ദയിതന്മാർ ബലദേവന്റെ പിന്നിൽനിന്നു് "സിന്ദൂരിഗന്താപാഗ്" മുറുകെ പിടിച്ചിരുന്നു. ഇരുഭാഗത്തുനിന്നുമായി പതിനാറുവീതം ദയിതന്മാർ ഇരു ബാഹുക്കളേയും പിടിച്ചിരുന്നു. പിടിച്ചുവലിച്ചും മൃദുമെത്തകളിലേയ്ക്കു ഉന്തിത്തള്ളിയിട്ടുംകൊണ്ടാണു് ബലഭദ്രനെ കൊണ്ടു വരുന്നതു്. കേതകിപ്പൂക്കിരീടം ഇടയ്ക്കുതാഴും, ഇടയ്ക്കുപൊന്തും. മനസ്സിലെ അചിന്ത്യങ്ങളായ കോളിളക്കങ്ങളെപ്പോലെ "സാത്പാഹാചി"ൽനിന്നു് രഥം വരെ കൊണ്ടുവരുമ്പോഴേയ്ക്കും ദയിതന്മാർ വിയർപ്പിൽ കുളിച്ചിരിക്കും. അവർ വഴിക്കു പലസ്ഥലത്തും ബലദേവനെ മെത്തകളിലേയ്ക്കു തള്ളിവീഴ്ത്തി വിശ്രമിപ്പിക്കും.

അന്നേരം ഠാകുറിന്റെ മുന്നിൽ മൃഗരാജകടികളും ഗജരാജവിരാജിത മന്ദഗതികളും കറപുരളാത്ത സൗന്ദര്യത്തിന്റെ നിറകുടങ്ങളുമായ വ്രജവധൂടികൾ നൃത്തംചെയ്യാൻ തുടങ്ങിയിരുന്നു. അവരുടെ ചുരുണ്ടിരുണ്ടു് സുന്ദരമായ കബരീഭാരവും അതിൽ ചൂടിയ കേതകീ-ചന്ദ്രമല്ലികാ പുഷ്പങ്ങളും നൃത്തത്തിന്റെ താളത്തിനൊത്തു ലയവിന്യാസത്തോടെ ആടിക്കളിച്ചിരുന്നു. ബലഭദ്രൻ തന്റെ രഥത്തിന്റെ കോണിയിലേയ്ക്കു കയറി കയറിയില്ല എന്നായപ്പോഴേയ്ക്കും ദയിതന്മാർപോയി ക്ഷണത്തിൽ സുഭദ്രയെ ദേവീദലൻ രഥത്തിലേയ്ക്കു കൊണ്ടുവന്നു. ലജ്ജാശീലയായ നവോഢയെപ്പോലെ കുണുങ്ങിക്കുണുങ്ങി സുഭദ്ര ബലഭദ്രദേവന്റെ മുമ്പിലൂടെ എപ്പോഴാണു് തന്റെ രഥത്തിൽ കയറിയിരുന്നതെന്നറിയില്ല. ദയിതന്മാരപ്പോഴേയ്ക്കും എങ്ങനെയെങ്കിലും ഉന്തിത്തള്ളി ബലഭദ്രദേവനെ അദ്ദേഹത്തിന്റെ രഥത്തിലേറ്റിക്കഴിഞ്ഞിരുന്നു. ഇനി കുറച്ചു നേരം പഹംഡിക്കു ഇടവേളയാണു്. അദ്ദേഹത്തെ സിംഹാസനത്തിലിരുത്തുന്ന ജോലി മാത്രമേ ഇനി ബാക്കിയുള്ളൂ.

ഇനിയിപ്പോഠം ജഗന്നിയന്താവായ ജഗന്നാഥന്റെ പഹംഡി യാത്ര ആരംഭിക്കുകയായി. തീർത്ഥാടകർ പരസ്പരം ഉന്തി ത്തിക്കി· രഥത്തിനടുത്തേയ്ക്കെത്താൻ ശ്രമിക്കുകയാണ്. ആരാണ് താഴെ വീണതു്, ആരു് ആരെയാണ് ചവിട്ടി മെതിച്ചതു്; അതൊന്നുംനോക്കാൻ ആർക്കും സമയമില്ല. 'മണിമാ', 'മഹാബാഹു', 'ശരണാഗതവത്സല', 'ചകാ ദ്ധാലാ', 'പതിതപാവന' തുടങ്ങിയ ആവേശഭരിതമായ ശരണംവിളികഠംകൊണ്ടു് ജനക്കൂട്ടം ജഗന്നാഥദർശനത്തിനു വേണ്ടി മഹാസമുദ്രത്തിലെ ഉത്തുംഗങ്ങളായ കല്ലോലങ്ങളെ പ്പോലെ ആർത്തലച്ചു മുന്നേറുകയാണ്. ദയിതന്മാർ ജഗന്നാ ഥനെ മെത്തകളിലേയ്ക്കു ഉന്തിത്തള്ളിയിട്ടു് വലിച്ചിഴച്ചു കൊണ്ടുവരുമ്പോഠം തീർത്ഥാടകർ ആനന്ദാശ്രുക്കഠംതൂകി ഇട റുന്നസ്വരത്തിൽ വിളിച്ചുപറയുകയാണ്................"പ്രഭോ! അവിടുത്തെ ഇച്ഛയല്ലാത്താണ് അവിടുന്നു് എഴുന്നെള്ളുന്നതു്! ഈ പിടിയും വലിയും ഉന്തും തള്ളും എല്ലാം അങ്ങു സഹിക്കു ന്നല്ലോ, ഒന്നറി കേഠംക്കുന്നല്ലോ! എല്ലാം അങ്ങയുടെ ഇഷ്ടം· അല്ലെങ്കിൽ ഈ നിസ്സാരനായ മനുഷ്യനു് അങ്ങയെ സിംഹാ സനത്തിൽനിന്നു് പൊക്കാൻപോലും സാധിക്കുമോ?''

ഓർമ്മകഠംക്കപ്പുറത്തുള്ള ഏതോ അതീതകാലത്തു് എന്നാണെ ന്നറിഞ്ഞില്ല, ജഗന്നാഥൻ സുൻപൂരിൽ ഭൂമിക്കടിയിലൊളിച്ചി രുന്നുവത്രേ. ഏതോ ഒരു ഇന്ദ്രദ്യുമ്നരാജാവു് അവിടെനിന്നു് അദ്ദേഹത്തെ ഇങ്ങനെ ഉന്തിത്തള്ളി പിടിച്ചുവലിച്ചുകൊണ്ടു വന്നു് സിംഹാസനത്തിൽ പ്രതിഷ്ഠിച്ചതാണത്രേ. ഭൂതകാല ചരിത്രത്തിലെ ആ ഓർമ്മയുടെ പുനരാവിഷ്കരണമാണോ ഈ ഗുണ്ഡിചാപഹംഡി? മതപണ്ഡിതന്മാരും ചരിത്ര പണ്ഡിതന്മാരും ഇക്കാര്യത്തെപ്പററി എന്തെല്ലാം വാദങ്ങളും എതിർവാദങ്ങളും ഉന്നയിച്ചാലും ജഗന്നാഥന്റെ പഹംഡി കാണാൻവേണ്ടി ദുർഗ്ഗമങ്ങളായ മാർഗ്ഗങ്ങളിലൂടെ ആയിരമായിരം ദുർഘടങ്ങളെ വെല്ലുവിളിച്ചുകൊണ്ടു് ഇവിടെ ഒത്തുകൂടിയിരി ക്കുന്ന ആവേശഭരിതരും സമ്മോഹിതരുമായ ബഹുസഹസ്രം കണ്ണികഠം പൊടിമണ്ണിൽ കുതിന്ന ബഡ്ഡാണ്ഡിൽ ജഗ

ന്നാഥൻെറ ആവിർഭാവത്തിൽ ശാശ്വതമായ, അവിനാശി യായ സൗന്ദര്യത്തിൻെറ മഹത്തായ ഉദയം ദർശിച്ചുകൊണ്ട് തങ്ങളുടെ ചർമ്മചക്ഷുസ്സുകളെ സാൎത്ഥകമാക്കിക്കൊണ്ടിരിക്ക യാണ്. ആരാണീ ജഗന്നാഥൻ? ബൌദ്ധനോ, ജൈനനോ, പഞ്ചരാത്രികനോ, താന്ത്രികനോ അതോ വൈഷ്ണവനോ? അതൊന്നും അറിയാൻ അവക്ക് താല്പര്യമില്ല. മരണാധീന മായ ജീവിതത്തിലെ പൊടിനിറഞ്ഞ പാതയിലൂടെ ആ മഹാസാമന്തൻെറ പഹംഡിയാത്ര കാണാൻ ജന്മജന്മാന്തരങ്ങ ളായി ജനങ്ങൾ കാത്തിരിക്കുന്നപോലെ തോന്നി. അതു കൊണ്ടവരുടെ മൎത്ത്യജീവിതത്തിലെ അലകും പിടിയും മുക്കും മൂലയുമെല്ലാം അനശ്വരമായ ഐശ്വര്യംകൊണ്ടു പരിപൂരിത മായിത്തീരുന്നു. മരണം, മഹാമാരി, ദൂരം, യാത്രാക്ലേശം ഇവയെയെല്ലാം നിസ്സാരമായിക്കരുതി അവരാ മഹാപ്രഭു വിൻെറ സിംഹദ്വാരത്തിനുമുമ്പിൽ ഒത്തുകൂടിയിരിക്കയാണ്. ജഗന്നാഥൻ തൻെറ രത്നസിംഹാസനംവിട്ടു് പതിതപാവന നായിത്തീർന്നിരിക്കയാണ്. അവ്യക്തവും ഐന്ദ്രജാലികവു മായ ഒരനുഭൂതിയിൽ ജഗന്നാഥൻ എല്ലാവരുടേയും അവബോധ മനസ്സിനെ സ്പർശിക്കുന്നപോലെതോന്നി. എല്ലാവക്കും അത നുഭവപ്പെട്ടുകൊണ്ടിരിക്കയാണ്. എന്നാലും അതിനെ മന സ്സിലാക്കാൻ അവക്കു കഴിയുന്നില്ല.

പഹംഡിയുടെ സമയത്തു് ഒരു പ്രാവശ്യമെങ്കിലും ജഗന്നാ ഥനെ സ്പർശിക്കാനുള്ള സൗഭാഗ്യത്തിനുവേണ്ടി ജനസമുദ്രം ഇളകിമറിയുകയാണ്. ആ പിടിവലിയിൽ ജഗന്നാഥൻെറ മുടിയിൽനിന്നു് കേതകീപുഷ്പത്തിൻെറ ഇതളുകൾ കൊഴി ഞ്ഞുവീണുകൊണ്ടിരുന്നു. അതിൽനിന്നു് നേർത്ത മുളകമ്പു കളും എന്തിന്, ശോലാപ്പൂക്കൾപോലും വലിച്ചുരിയെടുക്കാൻ ആളുകൾ മല്ലിടുകയാണ്. അവിടുന്നു് പതിതപാവനനാണ്. തൻെറ ശരീരത്തിലെ എല്ലാം അങ്ങു് ദാനം ചെയ്യുന്നു. അങ്ങനെ ചെയ്തില്ലെങ്കിൽ പിന്നെ എങ്ങനെ പതിതപാവന നായിത്തീരും?

ആ തിരക്കിൽ രാജാ അമീൻചന്ദിൻെറ അധികാരമുദ്രകെ

എങ്ങോ പോയ്മറഞ്ഞു അയാൾവന്ന പല്ലക്കിനു് ജഗന്നാഥ വല്ലഭിൽനിന്നു് മുന്നോട്ടുനീങ്ങാൻ കഴിഞ്ഞില്ല. അയാൾ പല്ലക്ക് അവിടെനിർത്തി തിരക്കിൽ ഉന്തുംതള്ളും സഹിച്ചു് എങ്ങനെയോ രഥത്തിനടുത്തു് നടന്നെത്തി.

ആൾക്കൂട്ടത്തിനിടയിൽനിന്നു് അയാൾ പഹംഡി നോക്കി ക്കാണുകയായിരുന്നില്ല. അതിലുമേറെ ജഗന്നാഥന്റെ പശ്ചാ ത്തലത്തിൽ ഒറിയാജനതയുടെ ബൃഹത്തായ ഐക്യത്തേയും ശക്തിയേയും മഹത്വത്തേയും നോക്കിക്കാണുകയായിരുന്നു. ഈ ജഗന്നാഥനാണു് ഒറീസ്സയിലെ ചക്രവർത്തി. ഒറീസ്സ യിലെ രാജാവു് അദ്ദേഹത്തിന്റെ സേവകൻ മാത്രമാണു്. മുഗൾചക്രവർത്തി ദൽഹീശ്വരോവാ ജഗദീശ്വരോവാ എന്നു് പ്രകീർത്തിക്കപ്പെടുന്ന അക്ബർ ചക്രവർത്തിപോലും ഇവിടെ വന്നു് ജഗന്നാഥന്റെ മുമ്പിൽ പരാജയം സ്വീകരിച്ചു് പിൻ വാങ്ങിയിട്ടുണ്ടു്. മാനസിംഹനും ടോഡർമല്ലുംവരെ ഇവിടെ നിന്നു് തലകുനിച്ചാണു പോയതു്. എന്നിരിക്കേ നായബ് നാജിം തകീഖാനും അയാളുടെ സേവകനായ നായബ് അമീൻചന്ദും ഈ മഹാമഹിമയുടെ സിംഹദ്വാരത്തിനു മുമ്പിൽ തുച്ഛരിൽ തുച്ഛരത്രേ.

അമീൻചന്ദ് പരിഭ്രാന്തമായ മിഴികളുയർത്തി ഇതേപ്പററി ത്തന്നെ ചിന്തിച്ചുകൊണ്ടിരിക്കയായിരുന്നു. അയാളുടെ ശരീര ത്തിലേയ്ക്കു് ചാടിക്കയറിക്കൊണ്ടെന്നപോലെ തീർത്ഥാടകർ ജഗന്നാഥന്റെ 'ടാഹിയ'യിൽനിന്നു് കേതകിപ്പൂക്കളും ദവനാ പ്പൂക്കളും വലിച്ചൂരിയെടുക്കാൻ കുതികൊള്ളുകയാണു്. അമീൻ ചന്ദിന്റെ അടുത്തുനിന്നു് അയാളുടെ അംഗരക്ഷകർ വെറുതെ "മാറിനിൽക്കൂ, മാറിനിൽക്കൂ" എന്നു് വിളിച്ചുപറയുന്നുണ്ടു്. പക്ഷേ, ആ സമയത്തു് ആരതു് കേൾക്കാൻ! ജനക്കൂട്ടത്തിന്റെ ഉന്തുംതള്ളമേററു് വീണു വീണില്ല എന്ന നിലയിൽ സ്വയം രക്ഷപ്പെട്ടു് അവരെങ്ങനെയോ അമീൻചന്ദിനേയും പുറത്തേയ്ക്കു് പിടിച്ചുവലിച്ചുകൊണ്ടുവന്നു.

ജഗന്നാഥന്റെ പഹംഡി അവസാനിച്ചു. ചവിട്ടുപടികളി

ലൂടെ വലിച്ചിഴച്ച് ദയിതന്മാർ ശ്രീജഗന്നാഥനെ രഥത്തിലേയ്ക്ക് കയററുകയാണ്.

പഹംഡി കഴിഞ്ഞു. ജഗന്നാഥൻ രഥത്തിൽ ഇരുന്നരുളിയപ്പോഠം ഉൽക്കണ്ഠനിറഞ്ഞ നിരുദ്ധമായ നിശ്ശബ്ദത ഭഞ്ജിക്കപ്പെട്ടു. ലക്ഷോപലക്ഷം കണ്ഠങ്ങളിൽനിന്ന് 'മണിമാ', 'മണിമാ' എന്ന ആതുരവും വിനയാന്വിതവുമായ ശരണംവിളിയും ഗഞ്ജീരയോടൊത്തുള്ള ജണാണയും 'ഹരിബോൽ' ധ്വനിയും എല്ലാംകൂടി അന്തരീക്ഷത്തെ പ്രകമ്പനം കൊള്ളിച്ചു. വഴിവാണിഭക്കാർ അങ്ങുമിങ്ങും ചുററിനടന്ന് തങ്ങളുടെ വില്പനസാമഗ്രികഠം വിളംബരം ചെയ്തുകൊണ്ട് ഉപഭോക്താക്കളെ ആകർഷിക്കുന്നതിൽ വ്യാപൃതരായിരിക്കയാണ്. "പേങ്കാലി", "ബേംഗ്വായിദ്", "ഡമരു" എന്നിവ വിററുതുടങ്ങി. വിദൂരഗ്രാമങ്ങളിൽനിന്നുവന്ന പരിചിതരായ സുഹൃത്തുക്കളേയും ബന്ധുക്കളേയും യാദൃശ്ചികമായി കണ്ടുമുട്ടുമ്പോഠം ആളുകഠം അവരുമായി സംഭാഷണം നടത്തുന്നു. ബാല്യകാലസഖികളേ, ആംബകക്ഷികളേയും ബഉലുകളേയും—കണ്ട് സ്ത്രീകഠം ആനന്ദപുളകിതരാവുന്നു. മൂകമധുരമായ പുഞ്ചിരികൊണ്ടും കണ്ണുകളിലെ ആഹ്ലാദപൂർണ്ണമായ തിളക്കംകൊണ്ടും മുഖരിതമായ നിശ്ശബ്ദഭാഷമാത്രമേ അന്നേരം കേഠക്കാനുണ്ടായിരുന്നുള്ളു.

ദൈവങ്ങളെ രഥത്തിലേററി ചാംഗഡാ മേകാപ്പ് തന്റെ ചടങ്ങുകഠം പൂർത്തിയാക്കിക്കഴിഞ്ഞിരുന്നു. തെക്കേനടയിലൂടെ മഹാജൻമാർ രാമകൃഷ്ണനേയും മദനമോഹനനേയും പല്ലക്കിലേററി കൊണ്ടുവരുന്നുണ്ടായിരുന്നു. പല്ലക്കിലേറിവരുന്ന ദേവന്മാരുടെ ഘോഷയാത്രകണ്ടും തൈലങ്കവാദ്യത്തോടൊപ്പം കൊമ്പ്, മൃദംഗം, ശംഖ് തുടങ്ങിയവയുടെ കൂട്ടായ ശബ്ദംകേട്ടും തീർത്ഥാടകർ അവിടെ തടിച്ചുകൂടിയിരിക്കയാണ്.

അതിനുശേഷം ചടങ്ങനുസരിച്ച് ഢേങ്കയും പൈക്കംകൂടി മണിയടിച്ചും കൊമ്പു വിളിച്ചുകൊണ്ടും തട്ടാന്മാരിൽനിന്ന് മുത്തുപതിച്ച 'ചിതാ'കഠം കൊണ്ടുവന്ന് മൂന്നു രഥങ്ങളിലും

സമർപ്പിച്ചു. ഇനി ഛേരാപഹര നടക്കം. കാൽബേഠിയമാർ രഥം വലിക്കാൻ തുടങ്ങും.

ജഗന്നാഥനിൽനിന്നു് ആജ്ഞാമാല്യം പത്രികയുമെടുത്തു് സാൻപരീഛ ശ്രീനവരിൽ രാമചന്ദ്രദേവിന്റെ അടുത്തേയ്ക്കു് പോയിരിക്കയാണു്. ബാലിസാഹി കൊട്ടാരം പഴകി ജീർണ്ണിച്ചു് നശിച്ചുപോയിരുന്നു. അതിനുംപുറമേ അവിടെ പ്രവേശിക്കുന്നതിൽനിന്നു് രാമചന്ദ്രദേവിനു് വിലക്ക കല്പി ക്കുകയും ചെയ്തിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിനുവേണ്ടി ബഡ്ദാണ്ഡിൽ മധുപുരിനടുത്തു് താല്ക്കാലികമായി ഒരു ശ്രീനവർ നിർമ്മിച്ചിരിക്കയാണു്. ആജ്ഞാമാൽ കിട്ടിയാ ലുടനെ രാജാവു് ഛേരാപഹര നിർവ്വഹിക്കാനെത്തും. ആജ്ഞാ മാലെടുത്തു് ബഡ്പരീഛയാണു് പോകേണ്ടിയിരുന്നതു്. പക്ഷേ, പോയതു് സാൻപരീഛയാണു്. ആ സമയത്തു് ബഡ്പരീഛാ ഗൌരീരാജഗുരു സ്ഥലത്തുണ്ടായിരുന്നില്ല. അദ്ദേഹം എവിടെയായിരുന്നു എന്നു് ആക്കുമൊട്ടറിയുകയു മില്ല.

വഞ്ചന, ശക്തി, കൗശലം ഇവയെല്ലാമുപയോഗിച്ചു് രാജാ രാമചന്ദ്രദേവ് ഛേരാപഹര നടത്തുന്നതു് തടയാനുള്ള ഏർപ്പാ ടുകൾ ചെയ്യാൻവേണ്ടിയാണു് തകീഖാന്റെ നായബ് എന്ന നിലയിൽ രാജാ അമീൻചന്ദ് പുരിയിൽവന്നതു്. പക്ഷേ, വെള്ളപ്പൊക്കത്തിൽ മണൽക്കെട്ടുകൾ പോലെ അയാളുടെ കടിലതന്ത്രങ്ങളെല്ലാം തകന്നു തരിപ്പണമാവുകയാണുണ്ടാ യതു്.

രാമചന്ദ്രദേവ് ഇപ്പോൾ ആഡംബരത്തോടെവന്നു് സാഭി മാനം ഛേരാപഹര നടത്തും. നിർദ്ധനനും നിസ്സാരനുമായ ഒരാളെപ്പോലെ ആരാലും ഗൌനിക്കപ്പെടാതെ ഈ ജനസമുദ്ര ത്തിൽ നിന്നുകൊണ്ടു് രാജാ അമീൻചന്ദ് ആ കാഴ്ച കാണേണ്ടി വരും! ഈ തിക്കിലും തിരക്കിലുംപെട്ടു് തന്റെ തലപ്പാവു് വീണുപോകാതെ സൂക്ഷിച്ചുകൊണ്ടു് വേദനാജനകമായ ഈ സ്ഥിതിവിശേഷത്തെപ്പററി ചിന്തിക്കുകയായിരുന്നു രാജാ അമീൻചന്ദ്.

പശ്ചിമാകാശത്തിൽ പകലോൻ അസ്തമിക്കാറായിരുന്നു. സാധാരണ ഈ നേരമാവുമ്പോഴേയ്ക്കു് രഥം ബൽഗണ്ഡി വരെ എത്തിയിരിക്കും. ബൽഗണ്ഡിപൂജ അവസാനിച്ചിട്ടുണ്ടായിരിക്കും. പക്ഷേ, ഇക്കൊല്ലം പഹംഡി വൈകിയതുകൊണ്ടു് ഇത്രനേരമായിട്ടും ഛേരാപഹരപോലും ആയിട്ടില്ല. ബൽഗണ്ഡിയിൽ രഥങ്ങളെത്തുമ്പൊഴേയ്ക്കു് ഒരുപക്ഷേ, സന്ധ്യ മയങ്ങും. രഥം വലിക്കാൻ തീർത്ഥാടകർ തിരക്കം കൂട്ടുകയാണു് ആകാശത്തു് പുകനിറമുള്ള മേഘങ്ങൾ പായ കെട്ടിയ തോണികളെപ്പോലെ തെക്കനിന്നു് പടിഞ്ഞാറോട്ടു് നീങ്ങുകയാണു്. നട്ടുച്ചനേരത്തെ ചുട്ടുപൊള്ളുന്ന വെയിലിനെ തുടന്നു് തണുത്ത ഇളംകാററിൻെറ സ്പർശം ശരീരത്തിൽ കർപ്പൂര ചന്ദനംപോലെ തണുപ്പിയററിയിരുന്നു.

ദൂരെ തൈലങ്കവാദ്യം, കൊമ്പു്, പെരുമ്പറ തുടങ്ങിയ വാദ്യങ്ങളുടെ ശബ്ദം കേൾക്കാനുണ്ടു്.

ആയിരമായിരം കണ്ഠങ്ങളിൽനിന്നു് പൊട്ടുന്ന് "മഹാരാജാവു് എഴുന്നള്ളുന്നു........മഹാരാജാവു് എഴുന്നള്ളുന്നു........ മഹാരാജാവു് എഴുന്നള്ളുന്നു........!" എന്ന ശബ്ദം പൊട്ടിപ്പുറപ്പെട്ടു.

രാമചന്ദ്രദേവ് പല്ലക്കിലിരുന്നു് രഥങ്ങളുടെ അടുത്തേയ്ക്കു് വരികയായിരുന്നു. പതിനെട്ടു് നാട്ടുവാഴി സ്വരൂപങ്ങളിലെ രാജാക്കന്മാരും മഹാരാജാക്കന്മാരും പല്ലക്കിനു് അകമ്പടി സേവിക്കുന്നുണ്ടു്. പിന്നിൽ പല്ലക്കിൻെറ ഇരുവശങ്ങളിലുമായി ആലവട്ടം, വെഞ്ചാമരം, വെൺകൊററക്കുട, കൊടിക്കൂറ മുതലായവ പിടിച്ചുകൊണ്ടു് അവരവരുടെ സ്ഥാനമാനങ്ങൾക്കനുസരിച്ചു് അവർ രാമചന്ദ്രദേവിനോടൊപ്പം വരികയാണു്. രാജാവിനോടൊപ്പം വരാൻ തയ്യാറായ മുഗളധീന പ്രദേശങ്ങളിലെ ചില ജമീന്ദാർമാരും ഘോഷയാത്രയിലുണ്ടായിരുന്നു. തകീഖാൻെറ അപ്രീതിക്കു് ഇരയാവുമെന്നിരിക്കിലും അവർ "ജയ്! ഖോർധാ രാജാ രാമചന്ദ്രദേവ മഹാരാജാകീ ജയ്!" എന്നു് മുദ്രാവാക്യം വിളിക്കുകയും വെൺചാമരം വീശുകയും ചെയ്തിരുന്നു.

ഈ കാഴ്ച കണ്ട് അമീൻചന്ദിന് പൊടുന്നനെ തന്റെ ആത്മവിശ്വാസംതന്നെ നഷ്ടപ്പെട്ടപോലെ തോന്നി. ഛേരാപഹരയുടെ പരമ്പരാഗതമായ ചടങ്ങാണ് ഇതെന്ന് തോന്നുന്നില്ല. ഇത് ജഗന്നാഥനിൽ കേന്ദ്രീകരിച്ച ഒറീസ്സയുടെ അജയ്യമായ രാഷ്ട്രീയ ഐക്യത്തിന്റെ പ്രതാപപൂർണ്ണമായ ജൈത്രയാത്രയാണ്. മാനസിംഹനെപ്പോലെ അധൃഷ്യരായ മുഗൾസേനാധിപന്മാർപോലും മുമ്പ് ഈ ഐക്യത്തെ ഛിന്നഭിന്നമാക്കാൻവേണ്ടി ശ്രമിച്ച് പരാജയപ്പെട്ടതാണ്. അവരുമായി താരതമ്യപ്പെടുത്തുമ്പോൾ അമീൻചന്ദ് ആരാണ്?

രാമചന്ദ്രദേവിന്റെ പല്ലക്ക് അപ്പോഴേയ്ക്കും ബലഭദ്രദേവന്റെ രഥത്തിനടുത്ത് എത്തിയിരുന്നു. പതിനെട്ട് നാടുവാഴി സ്വരൂപങ്ങളിലെ സാമന്തരാജാക്കന്മാരോടും മുഗളധീനപ്രദേശങ്ങളിലെ നിരവധി ജമീന്ദാർമാരോടും തഢാഉകരൺ, ദേഉൽകരൺ, രാജഗുരു, സാൻപരീഛാ തുടങ്ങിയ ക്ഷേത്രപ്രമുഖരോടും ഒപ്പം രാമചന്ദ്രദേവ് പടികൾ കയറുമ്പോൾ ''ജയ്, ഗജപതി ചലന്തിവിഷ്ണു മഹാരാജ രാമചന്ദ്രദേവ് കീജയ്!'' ധ്വനി നാലുപാടും മാറെറാലിക്കൊണ്ടു. ആ ആൾക്കൂട്ടത്തിനിടയിൽ അമീൻചന്ദ് ബഡ്പരീഛാ ഗൌരീരാജഗുരുവെ തിരഞ്ഞു ഭ്രാന്തനെപ്പോലെ ഓടിനടന്നു. പക്ഷേ, അദ്ദേഹം അവിടെയെങ്ങും ഉണ്ടായിരുന്നില്ല.

സൂര്യാസ്തമനത്തിനിനിയും നേരമുണ്ട്. പക്ഷേ, തെക്കുഭാഗത്ത് പൊന്തിവന്ന മേഘങ്ങൾ പതുക്കെപ്പതുക്കെ കൂടികൂടി ആകാശം മുഴുവൻ അന്ധകാരാവൃതമാക്കിയിരുന്നു. കിഴക്കൻകാററിന്റെ കുളിരലകളിൽ രഥത്തിന്മേൽ അലങ്കരിച്ചിരുന്ന പട്ടുതൊങ്ങലുകൾ പാറിക്കളിക്കുന്നുണ്ടായിരുന്നു. കൊടിക്കൂറകൾ കാററിലുലയുന്നുണ്ടായിരുന്നു. ഒച്ചപ്പാട്, വാദ്യഘോഷം എന്നിവയോടൊത്തു മേഘഗർജ്ജനവും കൂടിച്ചേർന്ന് താളമൊപ്പിച്ചൊരു സംഗീതസൃഷ്ടി നടത്തുകയാണ്.

രാമചന്ദ്രദേവ് നാടുവാഴിപ്രഭുക്കളുടേയും ജമീന്ദാർമാരുടേയും കൂടെ ബലഭദ്രന്റേയും സുഭദ്രയുടേയും രഥങ്ങളിൽ ഛേരാപഹര

നടത്തിയശേഷം നന്ദിഘോഷരഥത്തിലേയ്ക്കു നീങ്ങുകയാണു്. അദ്ദേഹത്തിന്റെ കോമളമായ ശരീരം അസാധാരണമായ ദീപ്തിയിൽ ജ്വലിക്കുന്നതുപോലെ തോന്നി.

രാമചന്ദ്രദേവ് മതഭ്രഷ്ടനാണു്, യവനനാണു് എന്നു് ആ സമയത്താരും ആലോചിച്ചിരുന്നില്ല. രാമചന്ദ്രദേവ് ആദ്യമായി ഗരാവദ്ധുവിന്റെ കൈയിൽനിന്നു പൂക്കൾ വാങ്ങി വിനയാന്വിതനായി തലകുനിച്ചു് പുഷ്പാഞ്ജലിയർപ്പിച്ചപ്പോൾ "മണിമാ, മഹാബാഹു, ചലന്തിവിഷ്ണു" തുടങ്ങിയ ജയാരവങ്ങൾകൊണ്ടു് ആകാശത്തെ ഇടിമുഴക്കത്തിനുപോലും മങ്ങലേററപോലെതോന്നി. ആകാശത്തു് മേഘങ്ങൾ പൊങ്ങി വരുന്നതുകണ്ടു് കാൽബേഠിയകൾ ബലഭദ്രന്റേയും സുഭദ്രയുടേയും രഥങ്ങളിൽനിന്നു് കോണികൾ നീക്കംചെയ്തു. ഇപ്പോളവർ സാരഥിയുടേയും കുതിരയുടേയും മരപ്രതിമകൾ അലങ്കരിക്കുകയാണു്. രഥങ്ങളിന്നു് ബൽഗണ്ഡിവരെ എത്തുമെന്നു തോന്നുന്നില്ല. ജഗന്നാഥന്റെ രഥത്തിൽ ഛേരാപഹര കഴിയുമ്പോഴേയ്ക്കു് സന്ധ്യമയങ്ങും. രഥയാത്രാദിവസം രഥം നീങ്ങിയില്ലെങ്കിൽ അതു ലോകത്തിനു മുഴുവൻ അമംഗളകാരിയായിത്തീരും. ഒരു മുഴം ദൂരമെങ്കിലും രഥം നീക്കിയേ പററൂ. അതുകൊണ്ടു് രാമചന്ദ്രദേവ് ക്ഷണത്തിൽ ജഗന്നാഥന്റെ രഥത്തിൽ ഛേരാപഹര നടത്തുകയാണു്. ഘട്ടആരിയും ബണ്ഡാർമേകാപ്പും വെള്ളിക്കുടങ്ങളിൽനിന്നു് ചന്ദനജലം തളിക്കുകയും വെള്ളപ്പൂക്കളർപ്പിക്കുകയും ചെയ്യുമ്പോൾ പൂക്കളും വെള്ളത്തുള്ളികളും കാററിൽ രഥങ്ങളുടെ പുറത്തേയ്ക്കു തെറിച്ചുവീണു കൊണ്ടിരുന്നു. കൊടുങ്കാററിന്റെ ഊക്കു് മെല്ലെമെല്ലെ ഏറിയേറി വരികയാണു്. തോരണങ്ങൾ കൂടുതൽ ശക്തിയോടെ ആടിക്കളിക്കാൻ തുടങ്ങിയിരിക്കുന്നു. എന്നാൽ കൊടുങ്കാററിനോടൊപ്പം "മണിമാ, മഹാബാഹു" തുടങ്ങിയ വിളികളും ഏറിയേറി വരികയാണു്.

രഥത്തിന്റെ നാലുപാടും സ്വർണ്ണച്ചൂലുകൊണ്ടു് അടിച്ചുവാരി രാമചന്ദ്രദേവ് തേരിൽനിന്നിറങ്ങാൻ തുടങ്ങുമ്പോൾ ആകാശ

ത്തിൽനിന്നു് ഞാവൽപ്പഴംപോലെ മഴത്തുള്ളികൾ വീഴാൻ തുടങ്ങി. ഇനി രഥം വലിക്കൽ മാത്രമേ ബാക്കിയുള്ളു. മററു പറയത്തക്ക ചടങ്ങൊന്നും അവശേഷിച്ചിട്ടില്ല. അതുകൊണ്ടു് പഞ്ചകോശീതീർത്ഥാടകർ മഴയിൽനിന്നു് രക്ഷനേടാൻവേണ്ടി അങ്ങുമിങ്ങും ഓടി. രഥദാണ്ഡിൽ മേഘങ്ങളുടെ നിഴൽ ആസന്നമായ സന്ധ്യയുടെ ഇരുട്ടിനു് ഇഴക്കം കൂട്ടിയിരിക്കുന്നു. മഴ, ഇടി, ബഹളം, വാദ്യഘോഷം എല്ലാംകൂടി ഒന്നിച്ചു ചേർന്നു് ഒരു ശബ്ദകോലാഹലം സൃഷ്ടിച്ചു.

രാമചന്ദ്രദേവ് മഴ നനഞ്ഞുകൊണ്ടു ബഡ്ദാണ്ഡിൽ ദണ്ഡനമസ്കാരംചെയ്തു. കോണിയെടുത്തു മാററിയശേഷം കുതിരയേയും സാരഥിയേയും അലങ്കരിക്കുന്നതും നോക്കിനിന്നു അദ്ദേഹം.

ശ്രീഗുണ്ഡിചാദിനത്തിൽ രഥം നീങ്ങിയില്ലെങ്കിൽ അതു ഭഗവാന്റെ കള്ളക്കളിയായി, കാപട്യമായി, ആണു് ആളുകൾ കരുതുക. മ്ലേച്ഛനായ രാമചന്ദ്രദേവ് രഥത്തിൽ രാജകീയ ചടങ്ങുകൾ നിർവ്വഹിച്ചതുകൊണ്ടാണു് ജഗന്നാഥന്റെ രഥം നീങ്ങാത്തതു് എന്നാണു പറയുക. എതിരാളികൾ എന്തായാലും അങ്ങനെ പറഞ്ഞുപരത്തും. ആയിരക്കണക്കിൽ തീർത്ഥാടകർ രഥം നീങ്ങിയില്ലെങ്കിൽ അടുത്ത ദിവസംവരെ ഉപവാസമനുഷ്ഠിക്കേണ്ടിവരും. വെള്ളംപോലും തൊടില്ല. തനിക്കു് പുനഃപ്രതിഷ്ഠിക്കാൻ കഴിഞ്ഞ തന്റെ പ്രശസ്തിയും പ്രതാപവും മണ്ണടിഞ്ഞുപോകും. അതുകൊണ്ടു് മുദിരഥിന്റെ കൂടെ സാൻപരീഛരവന്നു്, "ഇന്നു് രഥം വലിക്കണ്ട എന്നു് കല്പനയുണ്ടാവണം, നാളെ രാവിലെ രഥം പുറപ്പെട്ടോട്ടെ!" എന്നു് അപേക്ഷിച്ചപ്പോൾ രാമചന്ദ്രദേവ് പറഞ്ഞു—"പറ്റില്ല ...........ഒരു മുഴമാണെങ്കിലും വേണ്ടില്ല, രഥം നീങ്ങുകതന്നെ വേണം!"

അപ്പോഴേയ്ക്കും ജഗന്നാഥന്റെ രഥത്തിൽനിന്നു് കോണിയെടുത്തു മാററിയിരുന്നു. സാരഥിയേയും കുതിരയേയും അണിയിച്ചൊരുക്കി. കാൽബേഹറിയകൾ അരയും തലയും മുറുക്കി

ഹാം... ......ഹ്ഹും........എന്നു പറഞ്ഞുകൊണ്ടു് ബലഭദ്രന്റെ രഥത്തിന്റെ കയറുവലിക്കാൻ തയ്യാറായിക്കഴിഞ്ഞിരുന്നു. വാദ്യഘോഷം മുഴങ്ങി. പ്രളയങ്കാരിയായ ഇടിമുഴക്കംപോലും അപ്പോഠം ശാന്തമായപോലെ തോന്നി.

"ജയ് ജഗന്നാഥ്ജി കീ ജയ്!", "ജയ് ഗജപതി രാമചന്ദ്രദേവ്കീ ജയ്!" എന്നീ ജയധ്വനികളോടും മഴയോടും ഇടിമുഴക്കത്തോടുമൊപ്പം രഥം നീങ്ങാൻ തുടങ്ങി.

അതു് ജഗന്നാഥന്റെ നന്ദിഘോഷ രഥയാത്രയായിരുന്നില്ല; അജയ്യയായ ഒറീസ്സയുടെ ദൂരദൂരം നീണ്ടുകിടക്കുന്ന ജൈത്രയാത്രയായിരുന്നു.

അമീൻചന്ദ് അവിടെനിന്നു് അടിയേററ നായയെപ്പോലെ കൊടുങ്കാററിലും മഴയിലും മാർക്കണ്ഡേശ്വരസാഹിയിലെ തന്റെ താമസസ്ഥലത്തേക്കു തിരിച്ചുപോയി.

# അദ്ധ്യായം ഒൻപത്

1

ചിലികയുടേയും സമുദ്രത്തിൻേറയും ഇടയിൽ തണ്ടാകിനാറിലെ അററംകാണാത്ത മണൽപ്രദേശം തെക്ക് വജ്രകോട്ടിൽ കന്താനദിയുടെ നിറഞ്ഞുനിൽക്കുന്ന നദീമുഖംമുതൽ വടക്ക് മാണിക്പാട്ണവരെ ചത്ത പെരുമ്പാമ്പിനെപ്പോലെ അനക്കമററു കിടക്കുകയാണ്. കരയിൽ രാമച്ചപ്പൊന്തകളും, പാടക്കിഴങ്ങിൻെറ ഒററപ്പെട്ട ചെടികളും, ഒന്നോ രണ്ടോ കാററാടിമരങ്ങളും പനകളും—കാററിൽ തലയാട്ടി നില്ക്കുകയാണ്. ഒറീസ്സയിലെ പുരുഷോത്തമരാജാവിൻെറ മാനംകാക്കാൻ പണ്ടൊരിക്കൽ ജഗന്നാഥനും ബലഭദ്രനും വെളുപ്പും കറുപ്പും കുതിരകളുടെ പുറത്തുകയറി ഇതേ തണ്ടാകിനാറിലൂടെ കാഞ്ചിവിജയത്തിനു പോയിരുന്നു.

സർദേയി തൻെറ ക്ഷീണിച്ച കൈകൊണ്ട് ആ മണൽ വാരിയെടുത്തു നെററിയിൽതൊട്ടു. നനഞ്ഞ മണലിൻെറ കർപ്പൂരതുല്യമായ തണുത്ത സ്പർശം സർദേയിയുടെ തളർന്ന മനസ്സിനും ശരീരത്തിനും കുളിരേകി.

സർദേയിയുടെ ചലനമററ കണ്ണുകൾക്കുമുമ്പിൽ വെയിലേററു പൊള്ളുന്ന അന്നത്തെ വിജനമായ നട്ടുച്ച. മാൽകുദാഗ്രാമത്തിലെ അവളുടെ ഭർത്തൃഗൃഹം, നിരത്തിൽ ഖോർധാരാജാവിൻെറ രൂപം, വെള്ളത്തിനുവേണ്ടിയുള്ള ദീനമായ അപേക്ഷ, എല്ലാമെല്ലാം പൊന്തിവന്നു. സർദേയി തൻെറ ഇടത്തെ

കൈയിൽ പട്ടാളക്കാർ കുന്തംകൊണ്ടു കുത്തിയ മുറിവിൻെറ പാടുനോക്കി. മുറിവ് ഉണങ്ങിക്കഴിഞ്ഞിരുന്നു. എന്നാലും അതിൻെറ പാട് തെളിഞ്ഞുനിൽക്കുന്നു. മധുരിക്കുന്ന വേദനയുടെ സ്മരണയാണതു്.

വിജനമായ തണ്ടാകിനാറിൽ കടൽക്കാററും ക്ഷീണിച്ചുതളൎന്നപോലെതോന്നി. അരയന്നങ്ങളും കൊററികളും കടൽകാക്കകളും നീർക്കൊററികളും കൂട്ടംകൂട്ടമായി ശബ്ദമുണ്ടാക്കിക്കൊണ്ടു് ചിലപ്പോഠം ചിലികയിലെ നീലജലരാശിയിലിറങ്ങുകയും ചിലപ്പോഠം പറന്നുപോവുകയും ചെയ്തിരുന്നു. ഏറാപ്പക്ഷികളുടെ കൂട്ടം കരയിൽ മൗനസന്യാസികളെപ്പോലെ കൊക്കുതാഴ്ത്തി ഇരിക്കുകയാണു്. നിറപ്പകിട്ടാൎന്ന തങ്ങളുടെ ചിറകുകഠം അകാരണമായി ഇളക്കിക്കൊണ്ടു് അവ തങ്ങളുടെ ആലസ്യം തീക്കുന്നപോലെ തോന്നി.

കുറച്ചുദിവസങ്ങഠക്കുമുമ്പാണു് ഇതേ തണ്ടാകിനാറിലൂടെ തെക്കുനിന്നുവന്ന തീൎത്ഥാടകരുടെ സംഘങ്ങഠം ഉറുമ്പുകളെപ്പോലെ നിരനിരയായിപ്പോയിരുന്നതു്. അവരിലൊരു തീർത്ഥാടകൻ അവിടെ വിജനമായൊരു കാറ്റാടിമരച്ചുവട്ടിൽ മഹാമാരിപിടിപെട്ടു് മരിച്ചുപോയിരുന്നു. അയാളുടെ ശവം കഴുകന്മാർ കൊത്തിത്തിന്നുകയാണു്. അവശേഷിച്ച അസ്ഥിപഞ്ജരത്തിന്മേൽ കാററിൽ പാറിവന്ന മണൽ അട്ടിയട്ടിയായി കിടന്നു. ശവത്തിൻെറ പകുതിയിലേറെഭാഗം മൂടിക്കഴിഞ്ഞിരിക്കുന്നു. ഒന്നുരണ്ടു ദിവസത്തിനുള്ളിൽ ഇതേപോലെ അതു മുഴുവനും മൂടിപ്പോകും. അതിൻെറ അടയാളംപോലും അവിടെ പിന്നെ കാണില്ല. അപരിചിതനായ ആ തീൎത്ഥാടകനുവേണ്ടി ഭ്രാന്തനെപ്പോലെ തലയിട്ടടിച്ചു കരയാനും നെടുവീർപ്പിടാനും ആ കാററാടിമരം മാത്രമേയുള്ളു. ഇനി ആ മണൽക്കൂമ്പാരത്തിന്മേൽ പുല്ലുമുളയ്ക്കും. പേരറിയാത്ത വള്ളികളും ചെടികളുംകൊണ്ടു് ആ സ്ഥലം നിറയും.

പറയാനാവാത്ത മടുപ്പും മരണത്തെപ്പററിയുള്ള ഭയവും കാരണം സർദേയി ഉള്ളാലെ വിലപിച്ചു. ഏതോ ഇണ

പിരിഞ്ഞ പ്രാവ്  നട്ടുച്ചയ്ക്കു് മരക്കൊമ്പിലിരുന്നു വിളിക്കു ന്നതുപോലെ അവരം വിളിച്ചു–"ജഗ്ഗനീ...........ഈ............ ജഗ്ഗനീ..........."

സർദേയിയുടെ മർമ്മഭേദകമായ ഈ വിളിയെ സമുദ്രത്തിൽ നിന്നൊഴുകിവന്ന കാററിൻെറ മത്തു പിടിച്ച അലകരം ചിലി കയിലെ അർദ്ധനീലവും അർദ്ധധൂസരവുമായ മാറിലേയ്ക്കു് ഒഴുക്കിക്കൊണ്ടുപോയി.

ജഗ്ഗനി രാവിലേതന്നെ കൊച്ചുവള്ളവുമെടുത്തു് ചിലികയി ലേയ്ക്കു് പോയിരിക്കയാണു്. നട്ടുച്ചയായി. തോണി ക്കാർ തിരിച്ചെത്താൻ ഇനിയും വൈകും. സത്രത്തിലും താമ സക്കാരാരുമില്ല. പുരിയിൽനിന്നു് ബാഹുഡായാത്രകഴിഞ്ഞു് തിരിച്ചുവരുന്ന തീർത്ഥാടകർ ഇവിടെനിന്നു് തോണികളിൽ ചിലികയുടെ നടുക്കുള്ള മഉസാ–ബ്രഹ്പൂർ ദ്വീപിലേയ്ക്കു് പോകാറുണ്ടു്. പണ്ടൊരിക്കൽ മുഗളാക്രമണം കാരണം ശ്രീജഗ ന്നാഥൻ പുരിക്ഷേത്രംവിട്ടു് ഈ ദ്വീപിൽ ഒളിച്ചിരുന്നത്രേ. കാട്ടുവള്ളികളും പൊന്തച്ചെടികളുംകൊണ്ടു് നിറഞ്ഞ ആ കാട്ടിൽ ഒരു തറയിലാണു് ജഗന്നാഥനെ പ്രതിഷ്ഠിച്ചു് പൂജി ച്ചിരുന്നതു്. ശൂന്യമായ ആ തറ ഇന്നുമുണ്ടു്. ആളുകരം ഇന്നും അവിടെ പൂജ നടത്തുന്നുണ്ടു്. അതുകൊണ്ടു് അവിടുത്തെ രസ കുദാ ഗ്രാമത്തിൽ ഇപ്പോഴും പണ്ടകളുടെ നിരവധി കുടുംബ ങ്ങരം താമസിക്കുന്നുണ്ടു്. അവക്കു് നിത്യവൃത്തിക്കുള്ള പണവും കിട്ടുന്നു. അന്ധാരീപർഗാനയിൽ ഖോർധാരാജാവു് അവക്കു വേണ്ടി കൃഷിക്കുള്ള ഏർപ്പാടുകരം ചെയ്തുവെച്ചിട്ടുണ്ടു്. ബാഹുഡ കണ്ടു് തിരിച്ചുവരുന്ന തീർത്ഥാടകർ മഉസാ-ബ്രഹ്മ പൂരിലേയ്ക്കു് പോകാനെത്തുമ്പോരം വിജനമായ തണ്ടാ കിനാർ കുറച്ചുനേരത്തേയ്ക്കു് ഇളകിമറിയുന്നു. സത്രങ്ങളിൽ വരവുകൂടുന്നു. ആ സമയത്തു് ക്ഷണനേരത്തേയ്ക്കുപോലും ഏകാന്തമായിരുന്ന കഴിഞ്ഞകാലത്തെപ്പററി ഓക്കാനോ നെടു വീർപ്പിടാനോ നേരംകിട്ടില്ല. പക്ഷേ, ഇപ്പോരം എല്ലാം ശൂന്യമായിത്തോന്നുന്നു– വിജനമായ രാത്രിയിൽ സമുദ്രതട ത്തിൽ കുരിയാററക്കിളികളുടെ കരച്ചിൽപോലെ.

സർദേയി സ്വയം ചോദിച്ചു—''എന്തൊരു ജീവിതമാണിതു്? നിരവധി പ്രതീക്ഷകൾ, നെടുവീർപ്പുകൾ, യാതനകൾ. ശൂന്യമായ ഈ മണൽപ്രദേശത്തെ പേരില്ലാത്ത ചുവപ്പു്—മഞ്ഞപ്പൂക്കളെപ്പോലെ ഒന്നോ രണ്ടോ ഏകാന്ത സ്മൃതികൾ........ഇത്തിരി സുഗന്ധവും ഇത്തിരി മുള്ളുകളും. ഇത്രമാത്രമേ ഉള്ളോ? ആ പൂക്കൾ പറിച്ചെടുത്താൽ ഇതളുകൾ ഒന്നൊന്നായി കൊഴിഞ്ഞുവീഴും.

സർദേയിയുടെ മനസ്സു് ചിന്തകൊണ്ടു് കനംതൂങ്ങി. ഹായ്........ഞാനെന്തൊരു മഹാപാപിയാണു്! കാലിയാ ഠാകുറിനെ കാണാൻ, ജീവന്മുക്തിനേടാൻ, ദൂരെദൂരെനിന്നുപോലും ആളുകൾ വന്നെത്തുന്നു. പക്ഷേ, അടുത്തിരുന്നിട്ടുപോലും ഈ ഭാഗ്യംകെട്ടവൾക്കു് പതിതപാവനനായ ചകാഡോലയെ ഒന്നു് ദർശിക്കാൻ ഭാഗ്യമുണ്ടായില്ല. ഇതാ, ഇവിടെ മുന്നിൽ സാത്പഡാഘാട്ടിലെ ഉങ്ങിൻതോട്ടം കാണാം. അവിടെ നിന്നു് കാൽനടയായിപ്പോയാൽ പുരിയിലെത്താൻ പകുതി ദിവസം മ ി. ഏറിയാൽ ഒരുദിവസം. അന്നു് ജഗ്ഗനി പറഞ്ഞതാണു്—''വാ, സർദേയീ, നിന്നെ രസകുദാഘാട്ടിൽ നിന്നു് തോണിയിൽ ഹർചണ്ഡീനദിയിലൂടെ പുരിയിലെ നരേന്ദ്രപുഷ്കരണിവരെ എത്തിച്ചുതരാം.''

മുഗളാക്രമണമുണ്ടാവുമ്പോൾ ആ വഴിക്കാണു് ഠാകുർ ചിലികയിലേയ്ക്കു വരാറു്.

പക്ഷേ, അദ്ദേഹം ചരടുവലിച്ചില്ലെങ്കിൽ ഐഹികമായ ഏടാകൂടങ്ങളിൽനിന്നു് രക്ഷപ്പെട്ടുപോകാൻ കഴിയുമോ? അതുകൊണ്ടു് സർദേയി എല്ലാ കൊല്ലവും പോകാൻ ആഗ്രഹിക്കാറുണ്ടെങ്കിലും പോകാൻ കഴിയാറില്ല. ഇനിയെന്നെങ്കിലും അവൾക്കു് പോകാൻ കഴിയുമോ? ഇന്നവൾ സമുദായത്തിന്റെ കണ്ണിൽ യവനഭോഗ്യയായ പതിതയാണു്-സർദേയി ഓർത്തു. അതുകൊണ്ടു് അവൾക്കു് ബാലുഗ്രാമത്തിൽ ഇടം കിട്ടിയില്ല. രത്നസിംഹാസനത്തിന്റെ താഴെനിന്നു് ജഗന്നാഥനെ കണ്ണുനിറയെ കാണാൻ അവൾക്കിനി അധികാരമുണ്ടോ?

സർദേയി വീണ്ടും വിളിക്കാൻ തുടങ്ങി—“ജഗ്ഗനി........ ജഗ്ഗനീ........ഈ........ഈ........!”

കടൽക്കാററ് ഏററു കാററാടിമരക്കൊമ്പിൽ കിടന്നുറങ്ങുകയായിരുന്നാവോ, പെട്ടെന്നതു് സർദേയിയുടെ വിളിയെ ചിലികയിൽ വളരെദൂരംവരെ കൊണ്ടെത്തിച്ചു.

വിളിപ്പാടകലെയാണു് രസകുദാഗ്രാമം സ്ഥിതിചെയ്യുന്നതു്. ആ ഗ്രാമത്തിൽ കുറച്ചു് നൊലിയകളും കണ്ഡരകളും ഖണ്ഡായത്കളും ബ്രാഹ്മണരുമാണു് താമസിച്ചിരുന്നതു്. വൈക്കോൽമേഞ്ഞ വീടുകൾ. പുന്നാഗത്തിന്റെയും കാററാടിമരങ്ങളുടേയും ഇടയിൽ ഉറങ്ങിക്കിടക്കുന്ന അന്ധകാരംപോലെ രസകുദാഗ്രാമം കിടക്കുന്നു.

രസകുദാഗ്രാമത്തിനു പുറത്താണു് “കഞ്ചൻ ധവാഘർ.” തണ്ടോകിനാറിന്റെ തീരത്തായി അത്തരം നിരവധി കെട്ടിടങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. തെക്കുനിന്നുവരുന്ന തീർത്ഥാടകരോ കച്ചവടത്തിനുവരുന്ന തോണിക്കാരോ ആണു് അവിടെവന്നു താമസിക്കാറു്. ജഗന്നാഥ ദർശനത്തിനെത്തുന്ന തീർത്ഥാടകർക്കു് ദുർഗ്ഗമങ്ങളായ വഴികളിലൂടെ നടക്കവേ ആശ്രയം നൽകാൻവേണ്ടി കഞ്ചൻബായി എന്നുപേരായ ഏതോ ആട്ടക്കാരിയാണത്രേ താൻ സമ്പാദിച്ച പണംകൊണ്ടു് ഈ കെട്ടിടങ്ങൾ നിർമ്മിച്ചതു്. കല്ലിൽ പടുത്ത ഈ കെട്ടിടങ്ങൾ ഇപ്പോൾ കൊള്ളക്കാരുടേയും പറങ്കികളായ നാവികരുടേയും സങ്കേതമായിത്തീർന്നിരിക്കുന്നു. അല്ലമകലെ, അതുപോലൊരു ‘ധവാഘർ’ മണൽപാളികളാലും, പൂപ്പു്, കടൽക്കാററു്, നിരവധി കൊല്ലങ്ങളിലെ മഴയേററ നനവു് എന്നിവകൊണ്ടും പഴകിപ്പൊളിഞ്ഞു് ഒരു പ്രേതഭവനംപോലെ തോന്നിച്ചിരുന്നു. ബാല്യഗ്രാമത്തിൽനിന്നു വന്നു് ഈ കെട്ടിടത്തിലാണു് സർദേയി തന്റെ പുതിയ സത്രം തുറന്നതു്. കഞ്ചൻബായിധവാ എന്നതിനുപകരം ഈ കെട്ടിടം ക്രമേണ രസകുദാസത്രം എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി.

വീടിന്റെ പടിഞ്ഞാറുവശത്തെ വരാന്തയിലിരുന്നു് സർ

ദേയി തളർന്ന മനസ്സോടെ, ശൂന്യദൃഷ്ടിയോടെ ചിലികയി ലേയ്ക്കു് നോക്കിക്കൊണ്ടിരിക്കയാണു്.

കൂട്ടംകൂട്ടമായി നീർക്കൊററികളും കാരന്നങ്ങളും ചക്രവാക ങ്ങളും കാക്കത്തമ്പുരാട്ടികളും ഘണ്ടശിലയുടെ നേക്കു് പറന്നു പോവുകയാണു്. അകാരണമായി ഏതെങ്കിലും നീർക്കൊറ്റി ചിലപ്പോഴൊക്കെ ആ വീട്ടിനടുത്തേയ്ക്കു് പറന്നുവരും. എന്തോ തിരയുന്നപോലെ നോക്കി ഒന്നുംകിട്ടാതെ ചിലികയിലേയ്ക്കോ സമുദ്രത്തിൻെറ നേക്കോ പറന്നുപോകും.

ഒരു തോണി കടവിലേയ്ക്കടുക്കുന്നുണ്ടു്. സർദേയി വീണ്ടും വിളിക്കാൻ തുടങ്ങി........"ജഗ്ഗുനി........ഈ.....ജഗ്ഗുനി......!"

പക്ഷേ, ആ തോണിയിൽ രസകുദാഗ്രാമത്തിലെ പൂജാരി ബ്രാഹ്മണൻ തലയിൽ ഓലക്കുടചൂടി തുഴഞ്ഞുവരികയായി രുന്നു. അദ്ദേഹം തൻെറ ഊഴമനുസരിച്ചു് മഉസാ–ബ്രഹ്മ പൂർ ഗ്രാമത്തിലെ ജഗന്നാഥൻെറ ശൂന്യമായ തറയിൽ പൂജ നടത്താൻ പോയിരിക്കയായിരുന്നു.

സർദേയി വീണ്ടും പല കാര്യങ്ങളും ആലോചിച്ചിരുന്നു പോയി.

ആകാശം മേഘാവൃതമായിരുന്നു. എന്നാലും മേഘങ്ങൾ കൊണ്ടു മൂടിയ ആകാശത്തിൽ തണലിൻെറ കുളിർമ്മയുണ്ടായി രുന്നില്ല. നരച്ച, ധൂമ്രവർണ്ണത്തിലുള്ള മേഘങ്ങൾകൊണ്ടു് ആകാശം നിറഞ്ഞിരുന്നു. മേഘങ്ങൾക്കുചുററും സൂര്യകിരണ ങ്ങളുടെ സ്വർണ്ണരേഖകളിൽനിന്നു് തണുത്ത തീ ചൊരിയുന്നതു പോലെ തോന്നി.

ആകാശം നിർമ്മലമായിരിക്കുമ്പോൾ അവിടെനിന്നു ചിലി കയുടെ മറേറ കരയിലുള്ള പർവ്വതം സ്പഷ്ടമായി കാണാൻ കഴിയും–ആഴംകാണാത്ത സമുദ്രത്തിൻെറ അക്കരെ അസ്പഷ്ടമായ ഓർമ്മയുടെ തിരശ്ശീലപോലെ. ആ പർവ്വതത്തിനടുത്താണു് ബാലുഗ്രാമം സ്ഥിതിചെയ്യുന്നതു്. തൻെറ വ്യർത്ഥമായ ജീവി തത്തിലെ കുറെ കൊല്ലങ്ങൾ സുഖത്തോടും ദുഃഖത്തോടുംകൂടി

അവളവിടെയാണ്‌ കഴിച്ചുകൂട്ടിയതു്. ഹായ്‌, ദൈവമേ! ജീവിതം മുഴുവൻ ഞാനൊരു ഉണക്കിലപോലെ കാററത്തു് അങ്ങുമിങ്ങും പറന്നുകളിക്കണമെന്നാണോ നിൻെറ നിശ്ചയം? സർദേയിയുടെ കണ്ണിൽ വെള്ളംനിറഞ്ഞു.

ബാല്യഗ്രാമത്തിലെ വേദനാജനകമായ ആ ഓർമ്മ തൻെറ മനസ്സിൽനിന്നു് തള്ളിമാററാൻ അവളെത്രതന്നെ ശ്രമിച്ചാലും ചിലികയിലെ ഓളങ്ങളെപ്പോലെ അതു വീണ്ടുംവീണ്ടും തിരിച്ചുവരികയാണു്—അവളുടെ യാതനാപൂർണ്ണമായ ഹൃദയത്തിൽ തലയിട്ടടിക്കാൻവേണ്ടി; അവളുടെ ഓരോ അണുവിലും ദു:ഖം വിതയ്ക്കാൻവേണ്ടി.

സർദേയി വീണ്ടും വീണ്ടും മറക്കാൻ ശ്രമിച്ചിരുന്ന വേദനാജനകമായ ആ ഓർമ്മ അതൃപ്തനായ നീർകൊററിയെപ്പോലെ ചിറകുവിരുത്തിക്കൊണ്ടു് വീണ്ടും വീണ്ടും അവളുടെ അടുത്തേയ്ക്കുതന്നെ തിരിച്ചുവരുന്നു.

ബാല്യഗ്രാമത്തിലെ ആ സത്രത്തിൻെറ വരാന്തയിൽ സർദേയി ആരെയോ പ്രതീക്ഷിച്ചുകൊണ്ടെന്നപോലെ അലസയായി കാലുംനീട്ടി ഇരിക്കുകയായിരുന്നു. സത്രത്തിൽനിന്നു വളഞ്ഞുപുളഞ്ഞുപോകുന്ന നടപ്പാത ടികാലീരഘുനാഥ്പൂർ റോഡിനോടുചേരുന്ന ആ സ്ഥലത്താണു് ഹാണ്ടിഭംഗാവടവൃക്ഷം. അതിനടുത്താണു് കുണ്ടുകുളം. കുണ്ടുകുളത്തിൽനിന്നു് അല്പമകലെ ഒരു പനയുണ്ടു്. നിത്യേന വീണ്ടും വീണ്ടും കാണാറുള്ള ആ ദൃശ്യത്തെ തൻെറ ഏകാന്തനിമിഷങ്ങളിൽ വീണ്ടും ഉരുവിട്ടു് അതിലൊരു പുതിയ അർത്ഥവും പുതിയ ആശയും പുതിയ രഹസ്യങ്ങളും കണ്ടുപിടിക്കാൻ സർദേയി ശ്രമിക്കുന്നപോലെ തോന്നി. ഇടയ്ക്കിടെ വിലപിക്കുന്നപോലെ അവരം വിളിക്കും—"ജഗ്ഗനീ............ജഗ്ഗനീ............ ഏ............ജഗ്ഗനീ............ഈ............ഈ............"

സത്രത്തിൽ താമസക്കാരാരെങ്കിലുമുള്ളപ്പോഴം വേദനാജനകവും നിരർത്ഥകവുമായ ഈ കാത്തിരിപ്പു് അവസാനിക്കുന്നു.

അരക്കെട്ട് തുള്ളിച്ചുകൊണ്ട് കുടവുമെടുത്ത് അവൾ പലതവണ വെള്ളംകൊണ്ടുവരാൻവേണ്ടി കുണ്ടുകുളത്തിലേയ്ക്കുപോകും.

സത്രത്തിൽ യുവാക്കളോ മദ്ധ്യവയസ്കരോ ആയ താമസക്കാരാരെങ്കിലുമുണ്ടെങ്കിൽ അകാരണമായി ദാഹംതോന്നി അവരും സർദേയിയുടെ പിറകേ കുണ്ടുകുളത്തിനടുത്ത് ഹാണ്ടിഗ്രാവടത്തിന്റെ ഏകാന്തമായ തണലിലേയ്ക്കു വരുമായിരുന്നു. തന്നെ പിന്തുടർന്നുവരുന്ന ദാഹാർത്തനായ വഴിയാത്രക്കാരനെ സർദേയി തിരിഞ്ഞുനോക്കുമ്പോൾ അവളുടെ ലജ്ജാവിവശമായ കണ്ണുകൾ തന്നെ ക്ഷണിക്കുന്നതായി അയാൾക്കുതോന്നും. സർദേയി കുണ്ടുകുളത്തിൽനിന്നു വെള്ളംനിറച്ച് കുടംപൊക്കിയെടുക്കുമ്പോൾ അവളുടെ തുടകളിലും നിതംബത്തിലും കക്ഷത്തിലും മാറിടത്തിലും ആ ക്ഷണം അലയടിക്കുന്നതുപോലെ തോന്നും. ആതുരനായ അതിഥി അവളനുവദിച്ച അടുപ്പത്തിൽ നിന്ന് മുതലെടുത്തുകൊണ്ട് കൺനിറയെ കാണുന്നതിനോ കുടത്തിൽനിന്ന് വെള്ളം കുടിക്കുന്നതിനോവേണ്ടി കൈനീട്ടുന്നതിനു മുമ്പായിത്തന്നെ സർദേയി ദസക്കയർ അറുത്ത് വിളിക്കാൻ തുടങ്ങും—"ജഗ്ഗനീ...........ഈ...........ജഗ്ഗനീ........."

ജഗ്ഗനിയപ്പോൾ എവിടെയാണെന്നാർക്കറിയാം. ചിലപ്പോൾ അയാൾ കൈതപ്പൊന്തകളുടെ പിന്നിൽനിന്ന്, അല്ലെങ്കിൽ നിരത്തുവക്കത്തുള്ള കാട്ടിൽനിന്ന് വന്നുവീഴും. അല്ലെങ്കിൽ ഉച്ചത്തിൽ വിളിച്ചുചോദിക്കും—"എന്നെ വിളിച്ചോ ദേയീ?"

അപ്രതീക്ഷിതമായ ജഗ്ഗനിയുടെ ആഗമനംമൂലം അതിഥിയുടെ സ്വപ്നങ്ങളാകെ തകർന്നുപോകും. അയാളുടെ ദാഹം ദാഹമില്ലായ്മയായി മാറും.

സർദേയിയുടെ സത്രവുമായി പരിചയമുള്ളവർ അല്ലെങ്കിൽ അവിടത്തെ പററുകാരായ അതിഥികൾ; അവക്കറിയാം, സർദേയിയുടേത് അസ്വീകാര്യതയല്ല, മനസ്സില്ലായ്മയാണെന്ന്. അതുകൊണ്ട് ചില രസികന്മാർ ഉപമചേർത്തു പറയാറുണ്ട്, കാററിലാടിക്കളിക്കുന്ന താമരയുടെ മുകളിൽ ചുററിപ്പറക്കുന്ന

വണ്ടു് താമരയുടെ ഹൃദയത്തെ തിരയാൻ ശ്രമിക്കുന്നതു് എത്രമാത്രം നിഷ്ഫലമാണോ അത്രയും വ്യർത്ഥമായ പ്രയത്നമാണു് സർദേയിയുടെ പിറകേ പോകുന്നതും. താമര ഇളകുന്നതു് വണ്ടിനെ സ്വീകരിക്കാതിരിക്കാൻ വേണ്ടിയല്ല. അതൊരുപക്ഷേ ലജ്ജാവിവശമായ ഭയംകൊണ്ടായിരിക്കാം. ഭയമായാലും മനസ്സില്ലായ്മയായാലും ഫലം പക്ഷേ ഒന്നുതന്നെ. തേൻ കുടിക്കാനുള്ള വണ്ടിന്റെ ദാഹം തന്മൂലം മാറുന്നില്ല. സർദേയിയെ വശീകരിക്കാനുള്ള മത്സരത്തിൽ ഇതിനുമുമ്പും എത്രയോ രസികന്മാർ തോററു തുന്നംപാടിയിട്ടുണ്ടു്.

ചിലപ്പോഴം വിജനമായ രാത്രികളിൽ ഉറക്കമില്ലാത്ത നിമിഷങ്ങളിൽ സർദേയി ആത്മപരിശോധന നടത്തി നോക്കിയിട്ടുണ്ടു്. അപരിചിതനായ അതിഥി അവളിൽ യാതൊരു ഉത്സുകതയുമുണ്ടാക്കുന്നില്ല. പക്ഷേ, അതിനെ നിവ്വികാരതയെന്നു് പറഞ്ഞുകൂടാ. ഏതെങ്കിലും അപരിചിതനായൊരു യാത്രക്കാരൻ അവളെ ബലാൽക്കാരംചെയ്താൽ, അവളുടെ സ്ത്രീത്വം കൊള്ളയടിച്ചാൽ, തന്റെ ദാഹാർത്തമായ കൈകളെക്കൊണ്ടു് അവളുടെ ലജ്ജയുടേയും സങ്കോചത്തിന്റേയും ആവരണം ബലാൽക്കാരമായി അഴിച്ചുമാററിയാൽ അവരം എതിർക്കുമായിരുന്നോ? ഒരുപക്ഷേ ഇല്ല. എങ്കിൽ പിന്നെ രസകരമായ ആ സന്ദർഭങ്ങളിൽ അവളെന്തിനാണു് "ജഗ്ഗനി, ജഗ്ഗനി" എന്നു മുറവിളിയിട്ടു് രസഭംഗം വരുത്തിയിരുന്നതു്? അപരിചിതനായ ആ വഴിയാത്രക്കാരന്റെ ആകുലമായ ഉല്ക്കണ്ഠയെ ഇനിയും വർദ്ധിപ്പിക്കാൻ വേണ്ടിയായിരുന്നില്ലേ? എന്തായാലും വേണ്ടില്ല, നിഷ്ഠുരമായ രസഭംഗം വരുത്തിക്കൊണ്ടു് സർദേയി തീർച്ചയായും അനാസ്വാദിതമായ ഒരു വേപഥുവിന്റെ രോമാഞ്ചം അനുഭവിച്ചിരുന്നു.

വിധിവൈഭവമെന്നോണം അന്നൊരു മൃഗംസൈനികൻ കതിരപ്പുറത്തു ചികാകോളിൽനിന്നു് കട്ടക്കിലേയ്ക്കു പോകുന്നതിന്മദ്ധ്യേ ഒരുദിവസം സർദേയിയുടെ സത്രത്തിൽ താമസിച്ചു. വിജനമായ മദ്ധ്യാഹ്നം. ചൈത്രമാസത്തെന്നൽ നൃത്തംചെയ്തുചെയ്തു് തളന്നിട്ടാകാം പുതുതായി പൂക്കളണിഞ്ഞ

ഫ്ലാശിൻേറയും ഇലവിൻേറയും കൊമ്പുകളിൽ ക്ഷണനേരം വിശ്രമിക്കുകയായിരുന്നു. ഹാങ്ങിംഗാവടത്തിൽനിന്നു് നിരവധി ഉണക്കിലകൾ പൂർവ്വകാലസ്മൃതികളെപ്പോലെ കൊഴിഞ്ഞുവീഴുന്നുണ്ടു്. സർദേയിയുടെ കുടത്തിൽ അന്നു് ഒരുതുള്ളിപോലും വെള്ളമുണ്ടായിരുന്നില്ല. പക്ഷേ, പോയി വെള്ളം കൊണ്ടുവരാൻ അവൾക്കെന്തോ തോന്നുന്നില്ല. ആ പട്ടാളക്കാരനെക്കണ്ടു് എന്തുകൊണ്ടാണാവോ അമൂർത്തമായൊരു ഭീതി കൊണ്ടു് സർദേയി ആകെ വാടിക്കുഴഞ്ഞിരുന്നു.

വെള്ളം കൊണ്ടുവരാൻവേണ്ടി വളഞ്ഞുപുളഞ്ഞ നടപ്പാതയലൂടെ നടക്കവേ മററു ദിവസങ്ങളിലെപ്പോലെ അന്നവളുടെ കാലുകൾ സ്വപ്നാലസ്യത്തിൽ തടഞ്ഞുനിന്നില്ല. പിന്നോട്ടു തിരിഞ്ഞുനോക്കാൻപോലും അവൾ ധൈര്യപ്പെട്ടില്ല. എന്നിട്ടും അറിയാതെ പിന്നോട്ടു നോക്കിയപ്പോൾ പിന്നിൽ കുതിരപ്പുറത്തുവരുന്ന പട്ടാളക്കാരനെക്കണ്ടു് അവൾ പേടിച്ചുവിറച്ചു. മററു ദിവസങ്ങളിലായിരുന്നെങ്കിൽ അവൾ രസികത്തത്തോടെ ജഗ്ഗനിയെ വിളിക്കുമായിരുന്നു. പക്ഷേ, അന്നവൾ ജഗ്ഗനിയുടെ പേരുവിളിച്ചു് വിതുമ്പുകയേ ചെയ്തുള്ളൂ. സൈനികന്റെ ക്ഷുധാർത്തമായ കണ്ണുകൾ നായാട്ടുകാരന്റെ അമ്പുപോലെ അവളെ എയ്തുവീഴ്ത്താൻ പറന്നുവരുന്നപോലെ തോന്നി. സർദേയി വ്യാധഭീതയായ മാൻപേടയെപ്പോലെ വിലപിക്കുകയായിരുന്നു. അവളുടെ കരച്ചിൽ ഏറിയേറി വരുന്നതോടൊപ്പം സൈനികന്റെ ക്രൂരമായ ആസക്തിയും ഏറിയേറി വരികയായിരുന്നു.

സൈനികനു് വഴിമാറിക്കൊടുത്തു് മൂടുപടമിട്ടു മുഖംകുനിച്ചു് സർദേയി നിരത്തുവക്കിലേയ്ക്കു മാറിനിന്നു. ഹായ്, മററു ദിവസങ്ങളിലെപ്പോലെ അന്നും ജഗ്ഗനി വന്നിരുന്നെങ്കിൽ ...........! പക്ഷേ, വിധി മറിച്ചായിരുന്നു. സൈനികൻ തന്റെ കറുത്ത കുതിരയുടെ മുൻകാലുകൾ വായുവിൽ പൊക്കി നിർത്തിച്ചുകൊണ്ടു് സർദേയിയുടെ അടുത്തു വന്നുനിന്നു. വളരെ പെട്ടെന്നാണു് അയാൾ കടിഞ്ഞാൺ വലിച്ചതു്. അതുകൊണ്ടു് കുതിര ദേഷ്യംപിടിച്ചു് ഒച്ചയെടുത്തുനിന്നു. ഒരു

പക്ഷേ, കടിഞ്ഞാൺ പല്ലുകൊണ്ടു കടിച്ചുമുറിച്ച് കഷണം-കഷണമാക്കിയാലേ അതിനു സമാധാനമാവൂ എന്നുതോന്നി.

സർദേയി വീണ്ടും വിലപിച്ചു–"ജഗ്ഗനീ........ജഗ്ഗനീ........ ഏ........ഏ........ജഗ്ഗനീ........നീ........ഈ........"

പക്ഷേ, ജഗ്ഗനി വന്നില്ല. മററു ദിവസങ്ങളിൽ ഒരൊററ വിളി വിളിക്കുമ്പോഴേയ്ക്കും ജഗ്ഗനി വന്നെത്തുമായിരുന്നു. പക്ഷേ, ഇന്ന് അയാശ കേശക്കുന്നുപോലുമില്ല.

തൻെറ മുമ്പിൽ കുതിരപ്പുറത്തു സൈനികനെക്കണ്ടു് സർദേയി ശിലാപ്രതിമപോലെ നിന്നുപോയി. ചികാകോളിലെ സേനാപതിയുടെ സൈനികനാണു് അയാളെന്നു് അവശക്കു മനസ്സിലായി. ഇവരുടെ പിടിയിൽനിന്നു രക്ഷപ്പെടാൻ എളുപ്പമല്ല. എന്തക്രമവും കാണിക്കാൻ അവക്കു മടിയില്ല. എന്തിനാണു് അവശ അയാശക്കു് സത്രത്തിൽ ഇടംകൊടുത്തതു്?...........പക്ഷേ, കൊടുക്കാതിരിക്കുന്നതെങ്ങനെ?

മുഗശസൈനികൻെറനേരെ കണ്ണുയർത്തി നോക്കാൻപോലും അവശ ധൈര്യപ്പെട്ടില്ല. മൂടുപടം കുറേക്കൂടി വലിച്ചുതാഴ്ത്തുന്നതിനിടയിൽ മൺകുടം താഴെവീണു് പൊട്ടിച്ചിതറി.

സൈനികൻ സർദേയിയുടെ നിസ്സഹായതകണ്ടു് പൊട്ടിച്ചിരിച്ചു. ഉറയിൽനിന്നു വാളൂരി അതിൻെറ തലപ്പുകൊണ്ടു് സർദേയിയുടെ മൂടുപടംനീക്കി. തലയിൽനിന്നു് ചുകന്ന സാരിത്തുമ്പു് ഊന്നുവീണകാരണം പേടിച്ചരണ്ട അവളുടെ മുഖം വാടിയ താമരപ്പൂപോലെ തോന്നി. മുമ്പെല്ലാം ഏതെങ്കിലും അപരിചിതനായ അതിഥിയെക്കണ്ടാൽ ഉജ്ജ്വലമായ സന്തോഷംകൊണ്ടു് അവളുടെ നീശമിഴികളിൽ ചിരി പൊട്ടിവിടരുമായിരുന്നു. പക്ഷേ, ഇന്നു് ആ കണ്ണുകശ ഭയാശങ്കകശമൂലം ശിശിരത്തിലെ വാടിക്കരിഞ്ഞ താമരപ്പൂക്കളെപ്പോലെ കൂമ്പിപ്പോയിരുന്നു. സർദേയിയുടെ നെററിയിൽ വിയർപ്പുകണങ്ങശ മുത്തുമണിപോലെ വെട്ടിത്തിളങ്ങി.

സർദേയിയുടെ ഭയഭീതവും ലജ്ജാഭരിതവുമായ നിസ്സഹായത നിഴലിക്കുന്ന രൂപം സൈനികൻെറ ഉറങ്ങിക്കിടന്നിരുന്ന

ലൈംഗികവാസനയെ ഒരുപക്ഷേ ഉദ്ദീപിപ്പിച്ചിരിക്കണം. അയാൾ കുതിരപ്പുറത്തുനിന്നു കുനിഞ്ഞു് സർദേയിയെ നിസ്സഹായയായ ഒരു വേട്ടമൃഗത്തെപ്പോലെ ഇടത്തുകൈകൊണ്ടു് പൊക്കിയെടുത്തു് കുതിരപ്പുറത്തിരുത്തി ഞൊടിയിടയിൽ അടുത്ത കാട്ടിൽ അപ്രത്യക്ഷനായി. അതേസമയം ജഗ്നിയുടെ വില്ലിൽനിന്നു തൊടുത്തുവിട്ട ഒരമ്പു് ഒരു ഇലവുമരത്തിൽ തുളച്ചുകയറി നിഷ്ഫലമായ കോപംമൂലം വിറയ്ക്കുകയായിരുന്നു.

ആ കറപുരണ്ട ഓർമ്മ ഇന്നും സർദേയിയുടെ ശരീരത്തെ പങ്കിലമാക്കിത്തീർക്കുന്നു. ആ വേദനിപ്പിക്കുന്ന ഓർമ്മയുടെ വിഷജ്ജ്വാല ഇന്നും സർദേയിയുടെ മനസ്സിനെ കാർന്നുതിന്നാറുണ്ടു് മനസ്സിൽനിന്നു് ആ ഓർമ്മയെ തള്ളിനീക്കാൻ അവൾ എത്ര ആഗ്രഹിക്കുന്നുവോ അത്രത്തോളം അതു് അടുത്തേയ്ക്കു തിരിച്ചുവരികയാണു്—ശൂന്യമായ ആ മണൽത്തീരത്തേയ്ക്കു് തിരിച്ചുവരുന്ന നീർക്കോഴികളെപ്പോലെ.

കാട്ടിൽ ഒരു സാലവൃക്ഷത്തിന്മേൽ വെള്ളപ്പൂക്കളെക്കൊണ്ടു് അലങ്കരിച്ച തണൽവിരിച്ച ഒരു വള്ളിക്കുടിലുണ്ടായിരുന്നു. സർദേയിയുടെ മിക്കവാറും നഗ്നമായ ശരീരം കൈകളിലെടുത്തു് അയാൾ അവിടെ കുതിരപ്പുറത്തുനിന്നിറങ്ങി. സർദേയി തന്റെ കൈകൾകൊണ്ടു് അനാവൃതമായ മാറിടം മറയ്ക്കാനുള്ള വിഫലശ്രമം നടത്തുകയാണു്. അതുകണ്ടു് മുഗൾ സൈനികൻ അട്ടഹാസംമുഴക്കുന്നതുപോലെ പൊട്ടിച്ചിരിച്ചു. അർദ്ധമൃതപ്രായയായ സർദേയി വിറച്ചുവിറച്ചുകൊണ്ടു് അവിടെത്തന്നെ കിടന്നു.

അന്നേരം ലജ്ജയും സങ്കോചവുംമൂലം ചെറുത്തുനില്ക്കാനുള്ള മാനസികശക്തി സർദേയിക്കുണ്ടായിരുന്നില്ല. മുഗൾസൈനികൻ സർദേയിയുടെ നിസ്സഹായമായ നഗ്നശരീരത്തിലേയ്ക്കു ചാടിവീണു് അല്പം കഴിയുമ്പോഴേയ്ക്കുതന്നെ നിർവ്വീര്യനെപ്പോലെ തളർന്നുകിടന്നു. സത്രത്തിനടുത്തുനിന്നു് നിസ്സഹായയായ ഒരു സ്ത്രീയെ അപഹരിച്ചു് കുതിരപ്പുറത്തു തന്റെ മടിയി

ലിരുത്തിക്കൊണ്ടുവരവേതന്നെ അയാളുടെ ക്ഷുധിതമായ ലൈം ഗികാസക്തിയുടെ തിളച്ചമറിയൽ അവസാനിച്ചിരുന്നു. സർദേയി ചെറുത്തിരുന്നുവെങ്കിൽ, അല്ലെങ്കിൽ വ്യാഘ്രിയായ് കടുവയെപ്പോലെ അയാളുടെമേൽ ചാടിവീണ് അയാളെ പരുക്കേൽപ്പിക്കാൻ ശ്രമിച്ചിരുന്നുവെങ്കിൽ ഒരുപക്ഷേ അയാളുടെ ലൈംഗികാസക്തി രൂക്ഷതരമാവുമായിരുന്നു. പക്ഷേ, അതൊന്നും ഉണ്ടായില്ല. പക്ഷേ, സർദേയി തികച്ചും നിർവ്വികാരയായി ആത്മസമർപ്പണംചെയ്ത് ശവംപോലെ കിടക്കുകയേ ചെയ്തുള്ളൂ. അതുകൊണ്ടാവാം മുഗൾസൈനികൻ കൂടുതൽ നിർവ്വീര്യനും നിർവ്വികാരനുമായിത്തീർന്നത്. സർദേയി അപ്പോൾ ബോധശൂന്യയായി കിടക്കുകയായിരുന്നു.

മുഗൾസൈനികൻ അകാരണമായി വെറുപ്പോടെ സർദേയിയുടെ നിലത്തുവീണുകിടക്കുന്ന നഗ്നമായ ശരീരത്തിൽ ഒരു ചവിട്ടുചവിട്ടി കുതിരയെ ഓടിച്ചുപോയി.

വളരെനേരംകഴിഞ്ഞു സർദേയിക്ക് ബോധംവന്നപ്പോൾ സന്ധ്യമയങ്ങിയിരുന്നു. ചൈത്രത്തിലെ കുളിർക്കാറ്റിൽ വിറയ്ക്കുന്ന ഇലകളുടെ മർമ്മരശബ്ദംകൊണ്ട് കാട് മുഖരിതമായിരുന്നു. സർദേയി തന്റെ വസ്ത്രങ്ങളൊന്നും ശരിപ്പെടുത്താതെ ഭ്രാന്തിയെപ്പോലെ സത്രത്തിലേയ്ക്കു മടങ്ങി. ജഗ്ഗനിയെ വിളിക്കാനുള്ള ധൈര്യംപോലും അവൾക്കുണ്ടായിരുന്നില്ല. മറിച്ച് അന്നേരം സത്രത്തിൽ ജഗ്ഗനിയെ കാണാത്തതിൽ അവൾ മനസാ സന്തോഷിക്കുകയാണു ചെയ്തത്.

പക്ഷേ, അടുത്തദിവസംതന്നെ ആ വാർത്ത കാട്ടുതീപോലെ പടർന്നുപിടിച്ചു—സർദേയി മുസൽമാൻ സൈനികനു് ദേഹദാനംചെയ്തു പതിതയായിരിക്കുന്നു! സർദേയിയുമായുള്ള മത്സരത്തിൽ പരാജയപ്പെട്ടിരിക്കുകയായിരുന്ന ബാലുഗ്രാമത്തിലെ മററു് സത്രമുടമകൾ ഈ വാർത്ത പൊടിപ്പും തൊങ്ങലുംവച്ചു് പ്രചരിപ്പിച്ചു. സർദേയി യവനഭോഗ്യയായി പതിതയായിരിക്കുന്നു. അവളുടെ കൈകൊണ്ടിനി വെള്ളം കുടിക്കുന്നതുപോലും മഹാപാപമാണു്. ആരെയെല്ലാം സർദേയി നിരാ

ശപ്പെട്ടത്തിയിരുന്നുവോ അവരെല്ലാം ഇപ്പോൾ സർദേയിയെ കുത്തിനോവിക്കാൻ തുടങ്ങി. ഹാണ്ടിമംഗാവങ്ങത്തിലേയ്ക്കും കണ്ടുകളത്തിലേയ്ക്കുമുള്ള വഴിയിലൂടെപോലും അവൾക്ക നടക്കാൻ വയ്യാതായി. വീട്ടുവാതിലുകൾ അവളുടെ മുമ്പിൽ കൊട്ടിയടയ്ക്കപ്പെട്ടു. അവൾ യവനഭോഗ്യയാണു്. അതുകൊണ്ടു് അവളുടെ സത്രത്തിലേയ്ക്കുള്ള ആളുകളുടെ വരവും പോക്കും ക്രമേണ ക്രമേണ നിന്നുപോയി.

അതിനിടയിലൊരുദിവസം എവിടെനിന്നോ ജഗ്ഗനി വന്നെത്തി. അയാൾ പറഞ്ഞു-"നമുക്കിവിടെനിന്നു പോകാം ദേയി!"

"എങ്ങോട്ടു്" എന്നു ചോദിക്കാൻപോലും സർദേയിക്കു കഴിഞ്ഞില്ല.

അവസാനം ഒരുദിവസം ബാല്യഗ്രാമത്തിലെ സുപ്രതിഷ്ഠിതമായ തന്റെ ജീവിതത്തിലെ അവശിഷ്ടങ്ങളും തന്റെ അപമാനിതമായ സ്ത്രീത്വത്തിന്റെ ദുഃഖഭാരവുംപേറി സർദേയി ജഗ്ഗനിയോടൊപ്പം പോയി.

അല്പദിവസങ്ങൾക്കകം ഈ തണ്ടാകിനാറിൽ അവൾ പുതിയ സത്രം തുറന്നു. തീർത്ഥാടകർക്കോ അവിടുത്തുകാർക്കോ സർദേയിയുടെ അപമാനിതമായ ചരിത്രം അറിയില്ലായിരുന്നു. തണ്ടാകിനാറിൽ അങ്ങുമിങ്ങുമായി നിരവധി സത്രങ്ങളുണ്ടായിരുന്നു. അവയ്ക്കിടയിൽ അവളൊരു പുതിയ സത്രംകൂടി തുറന്നു.

ഒരു പക്ഷിക്കൂട്ടം ചിറകടിച്ചാർത്തുകൊണ്ടു് ചിലികാതടത്തിലെ അവയുടെ ഭ്രമണകേന്ദ്രത്തിലേയ്ക്കു് ഇറങ്ങിവന്നു.

ജഗ്ഗനി ഒരു തോണിയിൽ കരയിലേയ്ക്കു വരികയാണു്. അയാളുടെ തലയ്ക്കു മുകളിലായി അനേകം നീർക്കൊററികൾ വട്ടമിട്ടു പറന്നു.

അയാളുടെകൂടെ വേറെയും രണ്ടുപേരുണ്ടായിരുന്നു. ആരാണെന്നാക്കറിയാം! അവർ ആ നാട്ടുകാരാണെന്നു് തോന്നിയില്ല. തോണിയിൽനിന്നിറങ്ങി അവർ രസകുദാ ഗ്രാമത്തി

ലേയ്ക്കു നടന്നു. അവർ അടുത്തേയ്ക്കു വരുന്നതുകണ്ടപ്പോൾ ഏതാ പക്ഷികൾ ചിറകുവിടർത്തി...........പക്ഷേ, പറന്നില്ല. സർ ദേയി തന്റെ പതിവനുസരിച്ച് വിളിക്കുന്നുണ്ടായിരുന്നു— "ജഗ്ഗനി...........ജഗ്ഗനി..........."

പക്ഷേ, ജഗ്ഗനി മറുപടിയൊന്നും പറയാതെ ചുമലിൽ വല തൂക്കി, കൈയിൽ മത്സ്യം തൂക്കിപ്പിടിച്ച്, തലകുനിച്ചു ചിന്ത യിലാണ്ടപോലെ തിരിച്ചുവരികയായിരുന്നു.

ജഗ്ഗനിയെക്കണ്ടു് സർദേയി ചോദിച്ചു—"നീ എവിടെ പോയിരുന്നു, ജഗ്ഗനീ? നിന്നെ കാത്തിരുന്നു കാത്തിരുന്നു് സന്ധ്യയായല്ലോ?"

ജഗ്ഗനി ഉത്തരമൊന്നും പറഞ്ഞില്ല. കയ്യിലുണ്ടായിരുന്ന മത്സ്യങ്ങൾ രണ്ടും താഴെവച്ചു. മത്സ്യങ്ങളെ കണ്ടപ്പോൾ സർ ദേയി ഞെട്ടി...........അവൾ പറഞ്ഞു—"അല്ല, ഇതു കുണ്ഡല മത്സ്യമാണല്ലോ. ചിലികയിൽ ഈ മത്സ്യം ചത്താൽ നാട്ടി ലാകെ ക്ഷാമംവരും."

ജഗ്ഗനി ഒന്നും പറയാതെ ചിലികയുടെനേർക്കു നടന്നു. അപ്പോൾ സർദേയി ചോദിച്ചു—"അല്ലാ, എങ്ങോട്ടാണു പോകു ന്നതു്? രാവിലേതൊട്ടു് ഒന്നും കഴിച്ചിട്ടില്ലല്ലോ! എന്നിട്ടി പ്പോൾ എങ്ങോട്ടാണു് പുറപ്പെട്ടിരിക്കുന്നതു്?"

പടിഞ്ഞാറുനിന്നു കൊടുങ്കാറ്റിന്റെ സൂചന നൽകിക്കൊണ്ടു് കാററു വീശുന്നുണ്ടായിരുന്നു. സർദേയിയുടെ വാക്കുകളും കാറ്റി നോടൊപ്പം സമുദ്രത്തിലേയ്ക്കു് ഒഴുകിപ്പോയി.

ജഗ്ഗനി പറഞ്ഞു—"ആ രണ്ടാളുകളുണ്ടല്ലോ, അവർ ഇന്നു പകൽ മുഴുവൻ എന്നെ ഗുരുബായിൽനിന്നു് ബരുൺകുദാവരെ, ബരുൺകുദായിൽനിന്നു് മളസാ—ബ്രഹ്മപൂർവരെ ചുററിനട ത്തിച്ചു് തളർത്തിക്കളഞ്ഞു. കൂലിചോദിച്ചപ്പോൾ രസകുദാ യിലെ ബലിപധാനിന്റെ വീട്ടിലേയ്ക്കു ചെല്ലാനാണു പറയു ന്നതു്. അവർ അവിടെയാണത്രേ താമസിക്കുന്നതു്."

സർദേയി ചോദിച്ചു—"അവരാരാണു്?"

ജഗ്ഗനി തളർന്ന സ്വരത്തിൽ പറഞ്ഞു—"ആക്കറിയും! ചിലി കയിൽ അങ്ങുമിങ്ങും ചുററിനടന്നു് അവരെന്താണു് തിരയുന്ന തെന്നു് ആക്കറിയാം! ഞാൻ നൂറുതവണ ചോദിച്ചു. പക്ഷേ, അവരൊരക്ഷരം മിണ്ടണ്ടേ!"

അവർ തീർത്ഥാടകരായിരിക്കാം; സർദേയി വിചാരിച്ചു. മളസാ—ബ്രഹ്മപൂർ ദ്വീപിൽ ജഗന്നാഥൻെറ തറയിൽ പൂജകഴി ക്കാൻ വന്നതാവും. അങ്ങനെ എത്രയോ തീർത്ഥാടകർ വരു ന്നുണ്ടു്. അവരും തോണി വാടകയ്ക്കെടുക്കാറുണ്ടു്. അക്കാ ലത്തു് അങ്ങനെയുള്ള ആളുകളെ തോണിയിൽ കയററി ക്കൊണ്ടുപോകുന്നതു് ജഗ്ഗുനിയുടെ മറെറാരു തൊഴിലായിരുന്നു.

പൊടി നിറഞ്ഞ കൊടുങ്കാററുപോലെ ശക്തിയായി വീശുന്ന കാററിൽ ആ സമയത്തു് ജഗ്ഗുനി ഓടിക്കൊണ്ടെന്നപോലെ രസകുദാഗ്രാമത്തിലേയ്ക്കു് പോവുകയാണു്, ആ തീർത്ഥാടക രോടു് കൂലി ചോദിച്ചുവാങ്ങാൻ.

സർദേയി അവിടെയിരുന്നു് ഉച്ചത്തിൽ വിളിച്ചുപറയുന്നു ണ്ടായിരുന്നു—“വേഗം വരണേ ജഗ്ഗുനീ........കൊടുങ്കാററു് വരു ന്നുണ്ടു്. കപ്പൽപ്പായപോലെ തോന്നിക്കുന്ന മേഘപാളിക ളുടെ മറവിൽനിന്നു് ക്ഷണനേരത്തേയ്ക്കു് സൂര്യനൊന്നു് മുഖം കാണിച്ചപ്പോഠം നീർക്കൊററികളുടെ ചിറകുകളിൽ ആരോ കുങ്കുമം വിതറിയപോലെ തോന്നി. “ജടിയാനാസീ” “ഘണ്ട ശിലാ” പർവ്വതങ്ങളുടെ അപ്പുറത്തു് ചക്രവാളരേഖയോടുചേർന്നു് പൂളപ്പഞ്ഞിപോലെ പാറിനടക്കുന്ന മേഘപാളികളിലാരോ ചെഞ്ചായം പൂശിയപോലെ തോന്നി. അതു് പതുക്കെ പ്പതുക്കെ നിറം മങ്ങിപ്പോവുന്നുണ്ടു്. ചിലികയിലെ കറുത്ത ജലനിരപ്പിൽ, ഓളങ്ങളിൽ, പെട്ടെന്നൊരു ചുകന്ന സിന്ദൂര രേഖ കാണായി. ഓളങ്ങഠം ആ രേഖയെ സമാഹരിച്ചെടുത്തു. ചിലികയിലെ അഗാധതയിൽ ആ രേഖ എങ്ങോ മറഞ്ഞു.

സത്രത്തിനകത്തേയ്ക്കു പോകാൻ സർദേയിക്കു് മനസ്സുണ്ടാ യിരുന്നില്ല. കൊടുങ്കാററു് വിറളിപിടിച്ചു് വീശാൻ തുടങ്ങി യിരുന്നു. അതു് നോക്കിയിരിക്കാനാണു് അവഠം ആഗ്രഹി ച്ചതു്. ചിലികയിൽ പക്ഷിക്കൂട്ടങ്ങഠം ദ്വീപുകളിലേയ്ക്കു് പറന്നുപോവുകയാണു്. കൊടുങ്കാററിൻെറ വേഗത പതുക്കെ പ്പതുക്കെ വദ്ധിച്ചുവന്നു. കാറ്റാടിമരങ്ങഠം ഭ്രാന്തന്മാരെപ്പോലെ തലകുലുക്കി നൃത്തംചെയ്യുകയാണു്.

ഒരു വിളിപ്പാടകലെ തണ്ടാകിനാറിൽ ഒരു മണൽത്തുരങ്കം

നെടുകെ വലത്തുഭാഗത്തേയ്ക്ക് തിരിഞ്ഞുകിടക്കുന്നുണ്ട്. അവിടെ തുരങ്കത്തിനിരുവശത്തും ഓരോ പന ജാഗരൂകരായ തുരങ്കംകാവൽക്കാരെപ്പോലെ നില്ക്കുന്നുണ്ട്. കാററ് ഊക്കിലടിക്കുന്നുണ്ട്. സർദേയി തൻെറ പാതിചിമ്മിയ കണ്ണുകൾക്കു മീതെ കൈപ്പടംവെച്ച് മറച്ചുനോക്കി—ഒരു അശ്വാരോഹി ആ വഴിക്ക് സത്രത്തിനുനേരെ വരികയാണ്. തെക്കോട്ടു പോകുന്നവരും തെക്കുനിന്നു വരുന്നവരുമായ അശ്വാരോഹികൾ ആ വഴിയിലൂടെയാണ് പോവുകയും വരികയും ചെയ്തിരുന്നത്. പക്ഷേ, ഇപ്പോൾ ആ വഴി മിക്കവാറും ഉപയോഗശൂന്യമായി കിടക്കുകയാണ്. കട്ടക്ക്-ചികാകോൾ റോഡിലൂടെയാണ് അശ്വാരോഹികൾ ഇപ്പോൾ വരുന്നതും പോകുന്നതും. മാലൂദിൽ മുഗൾസേനാധിപന്മാരും കുതിരപ്പടയാളികളും കാലാൾപ്പടയാളികളും താവളമടിച്ചിട്ടുണ്ട്. പക്ഷേ, അവരും ഈ വഴിക്ക് വരാറില്ല. അതുകൊണ്ട് യാദൃച്ഛികമായി ഇന്ന് ആ അശ്വാരോഹിയെ കണ്ടപ്പോൾ സർദേയി ഉള്ളാലെ പേടിച്ചുവിറച്ചു. ഇന്നും ജഗ്ഗനിയില്ല. ബാലുഗ്രാമത്തിലെ ഹാണ്ടിഭംഗാവടത്തിനടുത്തുവെച്ച് തനിക്ക് നേരിട്ട അപമാനത്തിൻെറ ഓർമ്മ സർദേയിയെ കൂടുതൽ ഭയചകിതയാക്കി.

സർദേയി ഉച്ചത്തിൽ വിളിച്ചു—''ജഗ്ഗനീ........ഏ........ഏ ........ജഗ്ഗനീ........ഈ........!''

പക്ഷേ, വേദനവിങ്ങുന്ന അവളുടെ ഈ വിളി കൊടുങ്കാററിൻെറ കോലാഹലത്തോടൊപ്പം അലിഞ്ഞുചേർന്നു. അശ്വാരോഹി അപ്പോഴേയ്ക്കും സത്രത്തിനടുത്ത് എത്തിക്കഴിഞ്ഞിരുന്നു. അയാളുടെ തലപ്പാവും കുപ്പായവും കാററുനിറഞ്ഞ് വീർത്തിരുന്നു. അയാളുടെ പിന്നാലെ വേറെയും രണ്ട് അശ്വാരോഹികൾ വരുന്നുണ്ടെന്ന് തോന്നുന്നു. അകത്തു പോകണോ അതോ അവിടെത്തന്നെ നില്ക്കണോ—സർദേയിക്ക് തീരുമാനിക്കാൻ കഴിഞ്ഞില്ല. അപ്പോഴേയ്ക്കും അശ്വാരോഹി അവിടെ എത്തിക്കഴിഞ്ഞു.

കുതിരയെ കണ്ട് സർദേയി ഞെട്ടിപ്പോയി. ആ കുതിരയും കറുപ്പായിരുന്നു. അതിൻെറ നെററിയിലും വെളുത്ത ചുട്ടിയുണ്ടായിരുന്നു. ബാലുഗ്രാമത്തിലെ ആ ഓർമ്മ അവളുടെ മന

സ്സിൽ ഒരിടിത്തീ വീണപോലെ അവളെ അവശയാക്കി. പക്ഷേ, ഈ അശ്വാരോഹിയുടെ കണ്ണുകളിൽ ആസക്തി നിറഞ്ഞ ആ ക്രൌര്യമില്ല. അയാളുടെ കണ്ണുകളിൽ തീയുണ്ടായിരുന്നു. തീച്ച്. പക്ഷേ, അതിൽ ദഹിപ്പിച്ചുകളയുന്ന നിഷ്ഠുരതയുണ്ടായിരുന്നില്ല. അയാളുടെ കണ്ണുകളിൽ ഊഷ്മളതയുണ്ടായിരുന്നു. പക്ഷേ, ദഹിപ്പിക്കാൻ മാത്രമുള്ള ചൂട് അതിനുണ്ടായിരുന്നില്ല. അയാൾ യുവാവായിരുന്നു. കസവുപിടിപ്പിച്ച തലപ്പാവിനുതാഴെ നെററിയിൽ നനഞ്ഞു് അലങ്കോലപ്പെട്ടു കിടക്കുന്ന അളകങ്ങൾ പുരികങ്ങളെപ്പോലെ തോന്നിച്ചു. നീണ്ടുയന്ന മൂക്ക്, അതിനുതാഴെ നേർമ്മയിൽ പൂപ്പുപിടിച്ചപോലെ പുതുതായി മുളച്ചുവന്നിരുന്ന മീശ. മീശയുടെ ചുവടെ നേത്ത ചുണ്ടുകൾ തുറന്നുകിടന്നു. മൂക്കിനടുത്തു് രണ്ടു് നേത്ത രേഖകൾ മുഖത്തെ കൂടുതൽ കോമളവും ഭാവതരളവുമാക്കിത്തീർത്തു. അപരിചിതനായ ആ അശ്വാരോഹിയുടെ യുവത്വം തുളുമ്പുന്ന സുന്ദരമായ ശരീരം സർദേയിയുടെ മനസ്സിൽ മററൊരാളുടെ ഓർമ്മയുണർത്തി. ആ മറ്റയാൾ തനിക്കേറ്റവും അടുത്ത, സ്വന്തപ്പെട്ട, ഒരാളാണെന്നു് സർദേയിക്കു് തോന്നി. പക്ഷേ, എവിടെയാണു്, എപ്പോഴാണു്, എങ്ങനെയാണു് അയാളെ കണ്ടതു്? ഓർമ്മയില്ല.

ചെറുപ്പക്കാരനായ അശ്വാരോഹി കുതിരയെ നിത്താൻ ശ്രമിച്ചിട്ടും കുതിര വഴങ്ങുന്നില്ല. അയാൾ പെട്ടെന്നു് കടിഞ്ഞാൺ മുറുക്കിവലിച്ചു. കുതിര പെട്ടെന്നു് ശബ്ദമുണ്ടാക്കിക്കൊണ്ടു് പിൻകാലുകൾ മണലിലമത്തി മുൻകാലുകൾ ഉയത്തി നിന്നു സർദേയി ആ കാഴ്ചകണ്ടു് പേടിച്ചുപോയി. ഓടി സത്രത്തിനകത്തേയ്ക്കു് പോകാൻ തുനിഞ്ഞതാണു്. പക്ഷേ, അവളുടെ സാരിത്തുമ്പു് കാററിൽ പാറി യാദൃശ്ചികമായി കുതിരയുടെ അങ്കവടിയിൽ കുടുങ്ങിപ്പോയി. ഓടാൻ തുനിഞ്ഞ സർദേയി നിന്നുപോയി; കുതിരപ്പുടയാളി സാരിത്തുമ്പു് പിടിച്ചുവലിച്ചു നിത്തിയാലെന്നപോലെ.

സർദേയി സത്രത്തിൻെറ ചവിട്ടുപടിയിൽ നിന്നുപോയി. ഇടത്തേ ചുമലിലേയ്ക്കു് കഴുത്തു ചെരിച്ചു് ഭയചകിതമായ

മിഴികളോടെ തിരിഞ്ഞുനോക്കി. സാരിത്തലപ്പ് നീങ്ങിപ്പോയകാരണം ഇടത്തെ മുല അനാവൃതമായിത്തീർന്നിരുന്നു. വലത്തെ മുലയുടെ ചുവട്ടിലെ വർത്തുളരേഖ സ്പഷ്ടമായി കാണാൻ കഴിഞ്ഞിരുന്നു. ചിതറിവീണ മുടി കാററത്ത് പാറിപ്പറന്ന് മാറിടത്തിൻെറ ചില ഭാഗങ്ങളെ കുറേശ്ശെ മറച്ചിരുന്നു. സാരിത്തുമ്പ് അങ്കവടിയിൽ കുടുങ്ങി കാററത്ത് പാറിപ്പറന്ന് ശൃംഗാരചേഷ്ടകരം കാണിക്കുന്നപോലെ തോന്നി. അശ്വാരോഹി സർദേയിയുടെ അനാവൃതമായ കൊങ്കത്തടങ്ങളുടെ സൗന്ദര്യത്തിൽ പരിത:സ്ഥിതിയും സാഹചര്യങ്ങളും ആകെ മറന്നുപോയപോലെ തോന്നി. അല്ലായിരുന്നെങ്കിൽ അയാരം അങ്കവടിയിൽ കുടുങ്ങിയ സാരിത്തുമ്പ് വിടുത്തി സർദേയിയെ ക്ഷണത്തിൽ മോചിപ്പിക്കുമായിരുന്നു.

എന്നാലും അശ്വാരോഹിയുടെ കണ്ണുകളിൽ സർദേയിയുടെ നേരെ കാമാസക്തി തീരെയുണ്ടായിരുന്നില്ല. ഏതെങ്കിലുമൊരു സ്ത്രീയുടെ ശരീരകാന്തി അപ്രതീക്ഷിതമായി അനാച്ഛാദിതമാകുമ്പോരം അതു് ഏതൊരു പുരുഷൻെറയും സൗന്ദര്യതൃഷ്ണയെ ഉദ്ദീപിപ്പിക്കുന്നതു് സ്വാഭാവികമാണ്. പക്ഷേ, ആ രസാനുഭൂതി കാമാസക്തിയിൽനിന്ന് തികച്ചും വ്യത്യസ്തമാണ്. സർദേയിയുടെ സമാകർഷകമായ സൗന്ദര്യംകണ്ടു് ആ യുവാവിൻെറ കണ്ണുകളിലും അതുപോലുള്ള രസാനുഭൂതി പൂർണ്ണമായ തന്മയീഭാവമാണ് തിളങ്ങിക്കൊണ്ടിരുന്നതു്.

സർദേയി കൈകരംകൊണ്ടു് സ്തനങ്ങരം മറച്ച് കാതരങ്ങളായ കാലടികരം മുമ്പോട്ടുവെച്ച് സാരിത്തുമ്പ് എങ്ങനെ വിടുത്തിയെടുക്കും എന്നറിയാതെ വിഷമിക്കുകയായിരുന്നു. അവിവാഹിതയായ കന്യകയെപ്പോലെ ആന്തരികവും ബാഹ്യവുമായ ലജ്ജയും സങ്കോചവും കൊണ്ടു് വിങ്ങുകയായിരുന്നു അവരം.

വിവശയായി സർദേയി കുതിരയുടെ അടുത്തേയ്ക്ക് വന്നു ........അപ്പോളയാരം പെട്ടെന്ന് അമ്പരപ്പോടെ കുതിരപ്പുറത്തുനിന്ന് കുനിഞ്ഞു് അങ്കവടിയിൽ കുടുങ്ങിയ സാരിത്തുമ്പ് വിടുത്തിക്കൊടുത്തു. അവിചാരിതമായി അയാളുടെ കൈകരം

അവളുടെ സ്തനങ്ങളിൽ സ്പർശിച്ചുപോയി. ആ സ്പർശം സർദേയിയെ എത്രയേറെ രോമാഞ്ചം കൊള്ളിച്ചുവോ അതിലേറെ രഹസ്യമയമായ ഉദ്വേഗംകൊണ്ടു് അശ്വാരോഹിയുടെ ഹൃദയത്തിൽ കോളിളക്കം സൃഷ്ടിച്ചു.

സാരിത്തുമ്പു് വിട്ടുകിട്ടിയപ്പോൾ സർദേയി ഞൊടിയിടയിൽ സത്രത്തിനകത്തേയ്ക്കു് ഓടിപ്പോയി, അകത്തുനിന്നു് വാതിലടച്ചു. അശ്വാരോഹി അങ്ങോട്ടുതന്നെ നോക്കി തികച്ചും ആത്മവിസ്മൃതിയിലാണ്ടുപോയി. ക്ഷണനേരത്തിൽ അയാളുടെ ഉദ്വേഗമെല്ലാം വിട്ടകന്നു. മുഗ്ദ്ധമായ ഒരാലസ്യം അയാൾക്കനുഭവപ്പെട്ടു.

അശ്വാരോഹിയേക്കാൾ പ്രായക്കൂടുതലുണ്ടു് സർദേയിക്കു്. അപരാഹ്നത്തിലെ മങ്ങിയ നിഴൽപോലെ അവളുടെ യൗവനത്തിനും മങ്ങലേല്ക്കാൻ തുടങ്ങിയിരുന്നു. എന്നാലും മങ്ങലേറ്റ ആ സാന്ധ്യശോഭയിലും അനിർവ്വചനീയമായ, കരുണാന്തരളിതമായ, ഒരു ലാവണ്യം മുററിനിന്നിരുന്നു. അതു് സർദേയിയെ മങ്ങാത്ത സൗന്ദര്യത്തിന്റെ നിറകുടമായ ഒരു തരുണിയേക്കാളേറെ ലാവണ്യവതിയും അന്യാദൃശയും ലോഭനീയയുമാക്കിത്തീർത്തു. ചുട്ടുപൊള്ളുന്ന ഒരു രാത്രിയുടെ അന്ത്യത്തിൽ വാടിയ മുല്ലപ്പൂമാലയിൽനിന്നു് വരുന്ന നേർത്ത പരിമളംപോലെ സർദേയിയുടെ മങ്ങലേററ സൗന്ദര്യം യുവാവായ അശ്വാരോഹിയുടെ ഭാവതരളമായ ഹൃദയത്തെ ഇളക്കിമറിച്ചു. തന്റെ നവയൗവനത്തിൽ നിരവധി സ്ത്രീകളുമായി ശാരീരികബന്ധം പുലർത്തിയ വൈദഗ്ദ്ധ്യം അശ്വാരോഹിയുടെ മുഖത്തു് സ്പഷ്ടമായി കാണാമായിരുന്നു. അഴകിന്റെ ആരണ്യത്തിൽ അയാൾ നടത്തിയ നായാട്ടുകൾക്കു് കയ്യും കണക്കുമില്ല. അയാളുടെ ചഞ്ചലമായ കണ്ണുകൾ അതു് വിളിച്ചുപറയുന്നുണ്ടു്. പക്ഷേ, ഇന്നു് ചിലികാതടത്തിലെ നാശോന്മുഖമായ ഈ തണ്ടാകിനാറിൽ കൊടുങ്കാററുകൊണ്ടു് വിക്ഷുബ്ധമായ സന്ധ്യാസമയത്തു് അയാൾ കണ്ടതു് അമ്മയും സഹോദരിയും കാമുകിയും എല്ലാംകൂടി അനിർവചനീയമായ രീതിയിൽ സമഞ്ജസമായി സമ്മേളിച്ചിരിക്കുന്ന ഒരു സ്ത്രീയേയാണെന്നു് അയാളുടെ കണ്ണുകളിൽനിന്നു് വ്യക്തമായിരുന്നു.

കൊടുങ്കാററുപോലെ ഊക്കിലടിച്ചിരുന്ന കാററുമൂലം മഴ പെയ്യാനുള്ള സാദ്ധ്യത പതുക്കെപ്പതുക്കെ അകന്നകന്നു പോകുകയാണ്. കാററിൻെറ ഊക്കം വേഗതയും ഇനിയും കുറഞ്ഞിട്ടില്ല. തെക്കും പടിഞ്ഞാറും സന്ധ്യയുടെ ഇരുട്ടിനു് കനം കൂടി വരികയാണ്. പക്ഷേ, കിഴക്കും വടക്കും ചക്രവാള സീമയിൽ പകലിൻെറ അന്ത്യപ്രകാശം പ്രഭാതമാണെന്നുള്ള തെററിദ്ധാരണ ജനിപ്പിക്കുകയാണ്. ജലപക്ഷികളുടെ കൂട്ടം ആ വഴിക്ക് ചിലികയിലെ ദ്വീപുകളിലേയ്ക്കു് പറന്നുപോയിക്കൊണ്ടിരിക്കുന്നു.

പിറകെവന്ന മററ് അശ്വാരോഹികൾ പറഞ്ഞു: "മാണിക്ക് പാട്ണക്ക് ഈ നദീമുഖത്തുനിന്നിനി കുറച്ചേ ദൂരമുള്ളു. രാത്രിയുടെ ഒന്നാംയാമം കഴിയുമ്പോഴേയ്ക്കും നമുക്കവിടെ എത്താം. അന്ധാരീഗഢിലെ കേലു സാമന്തറായിക്ക് മഹാദേയി മുൻകൂട്ടിത്തന്നെ വിവരം കൊടുത്തിട്ടുണ്ട്. മാണിക് പാട്ണയുടെ നദീമുഖത്ത് അദ്ദേഹം സൈനികരോടൊപ്പം നമ്മെ കാത്തുനില്ക്കുന്നുണ്ടാവും. രാത്രി അവിടെ കഴിച്ചുകൂട്ടി നാളെ രാവിലെ നമുക്ക് പുരിയിലേയ്ക്കു പുറപ്പെടാം.

ആദ്യമെത്തിയ തരുണനായ അശ്വാരോഹിയുടെ മുഗ്ദ്ധമായ ആവേശം അപ്പോഴും നിലച്ചിരുന്നില്ല. കൊടുങ്കാററിനെ അവഗണിച്ചുകൊണ്ട് നീർക്കൊററികളുടെ ഒരു കൂട്ടം സമുദ്രഭാഗത്തുനിന്നുവന്നു് ചിലികയുടെ മുകളിലൂടെ പറന്നുപോയി.

മറേറ അശ്വാരോഹി അക്ഷമനായി പറഞ്ഞു: "നമ്മളെന്തിനാണീ നശിച്ച സ്ഥലത്തു് നില്ക്കുന്നതു്, കുമാർ! അങ്ങെന്താണാലോചിക്കുന്നതു്?"

ആദ്യമെത്തിയ അശ്വാരോഹി ഖോർധയിലെ യുവരാജാവായ ഭാഗീരഥികുമാർ ആയിരുന്നു.

അയാളുടെ പിറകേവന്ന മററു രണ്ടു് അശ്വാരോഹികൾ ലളിതാ മഹാദേയിയുടെ ഏററവും വിശ്വസ്തരായ രണ്ടു വ്യക്തികളായിരുന്നു—ഒന്നു്, വംശീധർ ശ്രീചന്ദനും മററതു് ജഗന്നാഥ പരീഛയും. ആ രണ്ടുപേരുടേയും രക്ഷാധികാരിത്വത്തിൽ ഏകദേശം അമ്പതു് പട്ടാളക്കാരുടെ അകമ്പടിയോടുകൂടി

ലളിതാ മഹാദേയി ഭാഗീരഥീകുമാറിനെ പുരിയിലേയ്ക്കയച്ചി രിക്കയാണു്. നായബ്നാജിം തകിഖാൻ അമീൻചന്ദിനെ പുരിയിലേയ്ക്കയച്ച അതേ ഉദ്ദേശത്തോടുകൂടിത്തന്നെയാണു് ലളിതാ മഹാദേയി ഭാഗീരഥീകുമാറിനേയും അയച്ചതു്-രാമ ചന്ദ്രദേവിൽനിന്നു് രാജസേവാ കാര്യങ്ങളുടെ അധികാരം പിടിച്ചുപററാൻ. രഥയാത്രാസമയത്തു് ഛേരാപഹരാ തുട ങ്ങിയ രാജവിധികൾ നിർവ്വഹിക്കാൻ ഭാഗീരഥീകുമാറിനു് ഏതെങ്കിലുംവിധത്തിൽ തരപ്പെട്ടാൽ, ഖോർധാസിംഹാസന ത്തിനുള്ള അയാളുടെ അവകാശം സ്വയം ജഗന്നാഥസമക്ഷം, ആയിരമായിരം ജനങ്ങളുടെ മുമ്പിൽ, സുപ്രതിഷ്ഠിതമായി ത്തീരും. അതായിരുന്നു ലളിതാ മഹാദേയിയുടെ ഉദ്ദേശ്യം. അതുകൊണ്ടു് പരേതനായ വേണുഭ്രമരവരൻെറ പുരിയിൽ കാത്തിരിക്കുന്ന മററു സഹപ്രവത്തകരുമായി രഹസ്യമായ കൂടിയാലോചനകൾ നടത്തിയാണു് ലളിതാ മഹാദേയി തീരുമാനങ്ങളെല്ലാം കൈക്കൊണ്ടതു്. ഭാഗീരഥീകുമാർ രാജ സേവയുടെ ചടങ്ങുകൾ നിവ്വ്ഹിക്കാൻ യഥാസമയം വന്നെ ത്തിയാൽമതി, പ്രമുഖരായ ക്ഷേത്രസേവകർ ചേർന്നു് ആജ്ഞാ മാൽ അയാളുടെ കയ്യിലെത്തിക്കും. അത്തരമൊരു പരിത: സ്ഥിതിയിൽ രാമചന്ദ്രദേവ് എന്തു ചെയ്യുമായിരുന്നു എന്നു് നിശ്ചയമില്ല.

പക്ഷേ, സംഭവിച്ചതു് വേറൊന്നായിരുന്നു

പുരിയിലേയ്ക്കിനിയും ദൂരമുണ്ടു്. രഥയാത്ര കഴിഞ്ഞു് പുരി യിലിന്നു് ഹേരാപഞ്ചമി ഉത്സവം ആഘോഷിക്കുകയാണു്. എന്തുദ്ദേശിച്ചാണോ അവർ ബാണപൂരിൽനിന്നു പുറപ്പെട്ടതു് അതു് സഫലമാകാനുള്ള സാദ്ധ്യത ഇപ്പോളില്ല.

പോതാനദീമുഖം കടക്കുമ്പോൾ മാലുദ് സേനാപതി പെട്ടെന്നു് അവരെ ആക്രമിക്കുമെന്നും അവിടെ അവരെ തടഞ്ഞുനിർത്തുമെന്നും ആരെങ്കിലും കരുതിയിരുന്നതാണോ? ഇനിയിപ്പോൾ ബാഹുഡയാവുമ്പൊഴേയ്ക്കെങ്കിലും ഒരുവിധം പുരിയിലെത്തിയെങ്കിൽ! പക്ഷേ, ഈ പ്രതീക്ഷയും ഇന്നത്തെ സ്ഥിതിക്കു് നടക്കുന്ന മട്ടില്ല.

വംശീധർ അക്ഷമനായി പറഞ്ഞു: ''സന്ധ്യയായി. കൊടുങ്കാറ്റുള്ള രാത്രിയാണ്. ഇനിയും നേരം വൈകിക്കുന്നതെന്തിനാണ് കുമാർ?''

ഭാഗീരഥീകുമാർ കുതിരപ്പുറത്തുനിന്നിറങ്ങി. ''ഇത്തരമൊരു രാത്രിയിൽ കന്താനദി കടക്കാൻ ശ്രമിച്ചതുകൊണ്ടാണ് മാലൂദ് സേനാപതി നമ്മെ തടവിലാക്കിയത്. ഞാനേതായാലും ഈ ഇരുട്ടുമൂടിയ രാത്രിയിൽ മാണിക്പാട്ണയിലേയ്ക്കില്ല. നിങ്ങൾ മുമ്പേ പൊയ്ക്കോളൂ. മാണിക്പാട്ണയിൽ ചെന്ന് തോണിയെല്ലാം ഏർപ്പാടു ചെയ്യൂ. ഞാൻ നാളെ രാവിലെ അവിടെയെത്താം. ഒരു കാര്യം കൂടിയുണ്ട്. നമ്മുടെ പിന്നിൽ വരുന്ന പൈക്ക്കളുണ്ടല്ലോ, അവരെക്കൂടി കാക്കണ്ടേ? ഇതൊരുപക്ഷേ, ഒരു സത്രമായിരിക്കാം. ഞാൻ രാത്രി ഇവിടെ തങ്ങാൻ പോവുകയാണ്.''

ഭാഗീരഥീകുമാർ മഹാ വാശിക്കാരനാണെന്ന് വംശീധരനറിയാം. വാശിപിടിച്ചാൽപിന്നെ അയാളോടെന്തെങ്കിലും പറയുന്നതും അയാളെക്കൊണ്ടെന്തെങ്കിലും ചെയ്യിക്കാൻ ശ്രമിക്കുന്നതും വെറുതെയാണ്. കാര്യമിതാണ്. ലളിതാ മഹാദേയിയുടെ നിർദ്ദേശപ്രകാരം നൃത്തവും പാട്ടും മറ്റും ഉപേക്ഷിച്ച് നീരസമായൊരു കാര്യത്തിനുവേണ്ടി ഇറങ്ങി പുറപ്പെട്ടതാണയാൾ. അതുകൊണ്ട് അയാൾ ഉള്ളാലെ ക്ഷോഭിച്ചിരുന്നു. രാഷ്ട്രീയത്തിലെ ഹിംസാപരതയിലും നിസ്സാരതകളിലും അയാൾക്ക് താല്പര്യമില്ല. എന്നാലും ഖോർധാ സിംഹാസനത്തിനുള്ള മോഹം, സ്വപിതാവ് രാമചന്ദ്രദേവിനോടുള്ള അകാരണമായ വെറുപ്പ്, അമ്മ ലളിതാ മഹാദേയിയോടുള്ള വിധേയത്വം എല്ലാംകൂടി അയാളെ കൊടുങ്കാറ്റിലെ ഉണക്കിലയെപ്പോലെ പുരിയിലേയ്ക്ക പറത്തിച്ചതാണ്. നാളെ രാവിലെ മാണിക്പാട്ണയിലെത്താം എന്നാണ് കുമാർ പറയുന്നതെങ്കിൽ പിന്നെ പ്രളയംതന്നെ വന്നാലും അയാളിപ്പോൾ പുറപ്പെടില്ല. അതുകൊണ്ട് വംശീധർ ഒന്നും പറഞ്ഞില്ല. കുതിരയെ ഓടിച്ചുകൊണ്ട് അയാൾ മാണിക്പാട്ണയിലേയ്ക്കപോയി. ഭാഗീരഥീകുമാർ കുതിരയുടെ

കടിഞ്ഞാൺപിടിച്ചു സർദേയിയുടെ സത്രത്തിലേയ്ക്കു നടന്നു.

വാതിൽപ്പൊളിയുടെ മറവിൽനിന്നുകൊണ്ടു് സർദേയി ആലോചിക്കുകയായിരുന്നു—വാതിൽ തുറക്കണോ വേണ്ടയോ? അടുത്ത മുറികളിൽ താമസിക്കുന്ന മററു വഴിപോക്കരെപ്പോലെ ഇയാളും അവിടെ താമസിച്ചോളും. പലരുംവന്നു് നേരെ അവിടെ തങ്ങുകയാണു ചെയ്യാറു്. എന്തിനേറെ? യുവതികളെപ്പോലും അവിടെ താമസിക്കാനനുവദിച്ചിട്ടുണ്ടു്. അന്നൊന്നും രണ്ടാമതൊരിക്കൽ ചിന്തിക്കേണ്ട ആവശ്യം സർദേയിക്കുണ്ടായിട്ടില്ല. പക്ഷേ, ഇപ്പോഴും ഈ അശ്വാരോഹിയെ താമസിപ്പിക്കുന്ന കാര്യത്തിൽമാത്രം എന്തിനാണു് താനിങ്ങനെ ചിന്താകുലയായിത്തീരുന്നതു്?

പക്ഷേ, സർദേയിക്കതിനു് ശരിയായ ഒരുത്തരം കിട്ടുന്നില്ല. വാതിൽപ്പൊളിയുടെ വിള്ളലിലൂടെ ശീതക്കാററു് ശക്തിയോടെ കടന്നുവന്നു് അവളുടെ സാരിത്തുമ്പു പൊക്കുകയാണു്. അതിൽനിന്നു രക്ഷപ്പെടാൻ സാരിത്തുമ്പു് അവൾ പല്ലുകൊണ്ടു കടിച്ചുപിടിച്ചു് സാരി ശരീരത്തിൽ മുറുക്കിച്ചുററി.

കുതിരയെ ഒരു പറങ്കിമാവിൽ കെട്ടി അശ്വാരോഹി വരാന്തയിലേയ്ക്കു കയറി.

യുവരാജാവു് ഭാഗീരഥീകുമാറിനെ തടവുകാരനാക്കാൻ വേണ്ടി തകീഖാന്റെ കല്പനയനുസരിച്ചു് സേനാപതി ഹാഷിംഖാൻെറ നേതൃത്വത്തിൽ ബാണപൂരിലെ ബങ്കാഡ്, നീലാദ്രിപ്രസാദ്, ചമ്പാഗഡ്, കുഹുഡി, ഛത്രഗഡ് തുടങ്ങിയ കോട്ടകളിലെല്ലാം തിരച്ചിൽ നടത്തിയെങ്കിലും യുവരാജാവിനെ കണ്ടുകിട്ടുകയുണ്ടായില്ല. മഹാദേയി തൻെറ വലംകൈയായ വംശീശ്രീചന്ദനൻേറയും ജഗ്ഗു പരീഛയുടേയുംകൂടെ യുവരാജാവിനെ പുരിയിലേയ്ക്കു് അയച്ചിരിക്കയായിരുന്നു. പക്ഷേ, അവരെല്ലാം കൂടെയുണ്ടായിട്ടും മത്സ്യങ്ങൾ വലയിൽചെന്നു് കുടുങ്ങുന്നപോലെ എളുപ്പത്തിൽ അവർ കെണിയിൽച്ചെന്നു ചാടുമെന്നു് ആരെങ്കിലും കരുതിയിരുന്നോ! ബാണപൂരിൽനിന്നു വരുന്ന സമയത്തു് ഹാഷിംഖാൻെറ കണ്ണുവെട്ടിക്കാൻ

വേണ്ടി ഖോർധാനിരത്തു് ഉപേക്ഷിച്ചു് അവർ വജ്രകോട്ടു് താഴ്‌വരയിലൂടെ ചിലിക കടന്നു് ഖണ്ടാകിനാറിലൂടെ പുരിയിലേയ്ക്കു പോവുകയായിരുന്നു. ആ വഴിക്കു് മുഗളന്മാരുടെ ശല്യം അധികമില്ല. അതുകൊണ്ടു് ഭാഗീരഥീകുമാറിനെപ്പറ്റി മുഗളന്മാർക്കു് വിവരം കിട്ടുമെന്ന ആശങ്കയേ ഇല്ലായിരുന്നു. പക്ഷേ, തെക്കുനിന്നുവരുന്ന തീർത്ഥാടകരിൽനിന്നു് ജജിയ പിരിക്കാൻവേണ്ടി മാലൂദ് സേനാപതി കന്താനദീമുഖത്തു് ചൌക്കി കെട്ടിയിരുന്നു. ഇക്കാര്യം ഭാഗീരഥീകുമാറിനും കൂട്ടുകാർക്കും അറിയില്ലായിരുന്നു.

ഭാഗീരഥീകുമാർ വജ്രകോട്ടിൽനിന്നു് അവിടെ എത്തിയപ്പോഴേയ്ക്കും സന്ധ്യയായിരുന്നു. ആഷാഢമാസാരംഭത്തിൽ കന്താനദീമുഖം സാധാരണ ഉണങ്ങിക്കിടക്കയാണു പതിവു്. നദികടക്കുമ്പോൾ ചിലസ്ഥലത്തു് മുട്ടുവരേ, ഏറിയാൽ അരവരേയേ വെള്ളമുണ്ടാകൂ. പക്ഷേ, ശ്രാവണമാസത്തിൽ ചിലിക നിറയുമ്പോൾ ചത്ത പാമ്പുപോലെ കിടന്നിരുന്ന കന്താനദീമുഖം നുരയും പതയും നിറഞ്ഞു് ഭീകരരൂപം കൈക്കൊള്ളുന്നു. പണ്ടുകാലത്തു് ഈ വഴിയിലൂടെ സമുദ്രത്തിൽനിന്നു് ചിലികയിലേയ്ക്കു് വലിയ വലിയ ബോയിത്തുകൾ വന്നിരുന്നു. പക്ഷേ, ഇപ്പോൾ ആ നദീമുഖം ഫലപുഷ്ടമായ ചളിമണ്ണുകൊണ്ടു നിറഞ്ഞു് സമതലപ്രദേശമായി തീർന്നിരിക്കുന്നു. പുരിയിലേയ്ക്കു തീർത്ഥാടകർ കാൽനടയായി ഈ വഴിയിലൂടെ പോകാറുണ്ടു്. അതുകൊണ്ടാണു് മാലൂദ് സേനാപതി ജജിയ പിരിക്കാൻ അവിടെ ചൌക്കി കെട്ടിയതു്.

തെക്കുനിന്നുള്ള തീർത്ഥാടകർ കാൽനടയായാണു് വരാറു്. ഭാഗീരഥീകുമാർ കുതിരപ്പുറത്തു് പട്ടാളക്കാരോടൊപ്പം കാളവണ്ടികളിൽ ഭക്ഷണസാധനങ്ങളും മററും കയററി അവിടെ എത്തിയപ്പോൾ അവർ സാധാരണ തീർത്ഥാടകരല്ലെന്നു് ചൌക്കിയിലുള്ളവർക്കു മനസ്സിലായി. മാലൂദ് സേനാപതിയുടെ പട്ടാളക്കാർ രാത്രി മുഴുവൻ അവരെ തടഞ്ഞുവച്ചു. രാവിലെ അവരെ സേനാപതിയുടെ അടുത്തേയ്ക്കയച്ചു. അവരെ

തിരിച്ചറിയാൻ സേനാധിപന് ഏറെനേരം വേണ്ടിവന്നില്ല. അയാൾ അവരെ തടവിലാക്കി കട്ടക്കിലെ നായബ്നാജി മിന് വിവരംകൊടുത്തു. ഹാഷിംഖാനുപോലും കഴിയാത്ത കാര്യമാണ് മാലൂദ് സേനാപതി എളുപ്പത്തിൽ ചെയ്തു കാണിച്ചുകൊടുത്തിരിക്കുന്നത്. അതുകൊണ്ട് തകീഖാനിൽ നിന്ന് തനിക്കു ചുരുങ്ങിയത് ഒരു മൻസബ്ദാർ പദവിയെങ്കിലും കിട്ടുമെന്ന പ്രതീക്ഷയോടെ വളരെ ഉത്സാഹത്തോടെയാണ് അയാൾ വിവരം അറിയിച്ചത്. പക്ഷേ, അപ്പോഴേയ്ക്കും ഖോർധയെ സംബന്ധിച്ച തകീഖാൻെറ രാഷ്ട്രീയതന്ത്രത്തിൽ മാററംവന്ന വിവരം മാലൂദ് സേനാപതിക്കറിയില്ലായിരുന്നു.

രാഷ്ട്രീയം വളരെ വിചിത്രമാണ്. വേശ്യയുടെ പ്രേമത്തിലും അമ്പിളിയുടെ നിലാവിലും സ്ഥിരതയുണ്ടായേക്കാം. എന്നാൽ അധികാരശക്തിയിലും രാഷ്ട്രീയത്തിലും സ്നേഹവും ശത്രുതയും മേഘങ്ങളെപ്പോലെ അസ്ഥിരമാണ്. ഇപ്പോഴത്തെ ശത്രു അടുത്തനിമിഷത്തിൽ മിത്രമായിത്തീരുന്നു. ശത്രുവിൻെറ കഴുത്തിലാഴ്ത്താൻവേണ്ടി അണച്ചുവെച്ചിരുന്ന വാൾത്തല മിത്രത്തിൻെറ കഴുത്തിലാണ് പതിക്കുന്നത്. അവസരവാദത്തിൻെറ ഒരു കൊടുംകാടാണ് രാഷ്ട്രീയം. ആത്മരക്ഷയും സ്വാർത്ഥവുമാണ് അതിലെ ധർമ്മം.

ഖോർധയിലെ തൻെറ സുഹൃത്തായ രാമചന്ദ്രദേവിനെതിരായി കൊടിയുയർത്തിയ കുററത്തിനാണ്, ഭാഗീരഥികുമാറിനെ തടവുകാരനായി പിടിക്കാൻവേണ്ടി, തകീഖാൻ ഹാഷിംഖാനെ ബാണപൂരിലേയ്ക്കയച്ചിരുന്നത്. പക്ഷേ, ശ്രീക്ഷേത്രത്തിൽനിന്ന് രാമചന്ദ്രദേവിനെ അധികാരഭ്രഷ്ടനാക്കാൻ തകീഖാന് ഇപ്പോൾ അതേ ഭാഗീരഥികുമാറിൻെറ മൈത്രി ആവശ്യമാണ്. അതുകാരണം ഭാഗീരഥികുമാറിനോടുള്ള തകീഖാൻെറ നിലപാടിൽ മാററംവന്നിരിക്കുന്നു. രാജകുമാരൻ കൃത്യസമയത്ത് പുരിയിലെത്തുകയാണെങ്കിൽ രാജസേവാകാര്യങ്ങൾ രാമചന്ദ്രദേവിനെക്കൊണ്ട് ചെയ്യിക്കാതെ, അദ്ദേഹത്തെക്കൊണ്ട് ചെയ്യിക്കാമെന്നും അതിന്

താൻ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കാമെന്നും പുരിയിൽനിന്നു് അമീൻചന്ദും അറിയിച്ചിരുന്നു. അച്ഛനും മകനും തമ്മിൽ യുദ്ധം തുടങ്ങിയാൽ മൂന്നാംകക്ഷിയെന്ന നിലയിൽ അമീൻചന്ദിനു് ലാഭമേ ഉണ്ടാകൂ.

പുരിയിലേയ്ക്കുള്ള വഴിയിൽവച്ചു് മാലൂദ് സേനാപതി ഭാഗീരഥീകുമാറിനെ തടവുകാരനായി പിടിച്ചിരിക്കുന്നു എന്നു കേട്ടപ്പോഴാം തകീഖാൻ അയാൾക്കു് സമ്മാനമല്ല അയച്ചുകൊടുത്തതു്; പകരം ഭാഗീരഥീകുമാറിനെ എങ്ങനെയെങ്കിലും ക്ഷണത്തിൽ പുരിയിലെത്തിക്കണമെന്ന അടിയന്തിര കല്പനയാണു്. കൃത്യസമയത്തു് അദ്ദേഹത്തെ പുരിയിലെത്തിച്ചില്ലെങ്കിൽ മാലൂദ് സേനാപതിക്കു തടവുശിക്ഷയായിരിക്കും ഫലം.

ആ സമയത്തു് ഹാഷിംഖാൻ ലാൽബാഗിലുണ്ടായിരുന്നു. തന്നെപ്പോലെ അധൃഷ്യനായ ഒരു സേനാനായകനുപോലും ചെയ്യാൻ കഴിയാത്തകാര്യം വെറുമൊരു സാധാരണക്കാരനായ മാലൂദ് സേനാപതി ചെയ്തുകാണിച്ചതിൽ ഹാഷിംഖാൻ ഉള്ളാലെ പല്ലുഞെരിച്ചിരിക്കയായിരുന്നു. അതുകൊണ്ടു് തകീഖാൻെറ രോഷാഗ്നിയിൽ എണ്ണയൊഴിച്ചുകൊണ്ടു് അയാൾ പറഞ്ഞു—“തിരുമേനീ, അതുകൊണ്ടല്ലേ ഭാഗീരഥീകുമാറിനെ കണ്ടിട്ടും ഞാൻ പിടികൂടാതിരുന്നതു്? അല്ലെങ്കിൽ അയാളുണ്ടോ എൻെറ കയ്യിൽനിന്നു് രക്ഷപ്പെടുന്നു! ഇപ്പോഴാം ആ മാലൂദ് സേനാപതി തൻെറ ബുദ്ധിശൂന്യതകൊണ്ടു് കാര്യങ്ങളെല്ലാം അവതാളത്തിലാക്കിയില്ലേ?”

വ്യർത്ഥമായ ക്രോധംമൂലം തകീഖാൻ കാലിട്ടടിച്ചു് ആക്രോശിച്ചു—“മിണ്ടാതിരിക്കു് നിനക്കെന്തു് ആനക്കാര്യമാണു് ചെയ്യാൻ കഴിയുകയെന്നു് എനിക്കറിയാം!”

ഭാഗീരഥീകുമാറിനെ മോചിപ്പിക്കാനുള്ള കല്പനയുമായി പോയ പട്ടാളക്കാരൻ തിരിച്ചെത്തിയപ്പോഴേയ്ക്കും പുരിയിൽ ശ്രീഗുണ്ടിചായാത്ര അവസാനിച്ചിരുന്നു.

കൊടുങ്കാററു ശമിച്ചു. ആകാശത്തു് മേഘങ്ങളുടെ മറവിലൊളിച്ചു മുഖം കാണിച്ചിരുന്ന സപ്തമിച്ചന്ദ്രൻ ചിരിക്കാൻ തുടങ്ങിയിരുന്നു. ചില്കിയിലെ ജലരാശി മേഘങ്ങളെ

നിഴലും നിലാവിൻെറ പുതപ്പും പുതച്ച് ഉറങ്ങിക്കഴിഞ്ഞി രുന്നു. പക്ഷേ, ഒററപ്പെട്ട ചില ഓളങ്ങളുടേയും നീക്കൊററി കളുടേയും അശാന്തമായ കണ്ണുകളിൽമാത്രം ഉറക്കമില്ല. അന്നേരം ക്ഷണനേരത്തേയ്ക്ക് ചന്ദ്രൻ മേഘങ്ങളുടെ മറവിൽ ഒളിച്ചു കളഞ്ഞു. ഏതു് ഐന്ദ്രജാലികൻെറ കരവിരുതാണാവോ മേഘത്തിനുചുററും വെള്ളിക്കസവു പിടിപ്പിച്ചതു്! മേഘം കറുപ്പായാലെന്താ, അതിനുചുററും വെളിച്ചത്തിൻെറ പ്രഭ യുണ്ടായിരുന്നു—എല്ലാ കഷ്ടപ്പാടുകളിലും സൗഭാഗ്യത്തിൻെറ ഉജ്ജ്വലമായ സാദ്ധ്യതയെപ്പോലെ.

അല്ലായിരുന്നെങ്കിൽ തണ്ടാകിനാറിലെ ആ ശൂന്യതയിൽ, അത്തരമൊരനുഭൂതിവിശേഷം ഭാഗീരഥീകുമാറിന്നെങ്ങനെ കിട്ടാൻ!

ഭാഗീരഥീകുമാർ ഉറക്കംതൂങ്ങുന്ന കണ്ണുകളോടെ ചന്ദ്രനേയും ചിലികയേയും നോക്കിക്കൊണ്ടു് ഇതെല്ലാം ആലോചിക്കുക യായിരുന്നു. ശൂന്യമായ തണ്ടാകിനാറിലെ മണൽപ്രദേശത്തു നീക്കൊററികരം പറക്കുന്നതുപോലെ ഭാഗീരഥീകുമാറിൻെറ മുഴുവൻ ചേതനയും ചിന്തകളും സർദേയിയുടെ നേരെ പറന്നു ചെല്ലുകയാണു്. പക്ഷേ, ബാൺപൂർ കോട്ടയിലേയ്ക്കു തിരിച്ചുചെല്ലുന്നകാര്യം ഓർമ്മവന്നതോടുകൂടി അയാളുടെ ഭാവ നയ്ക്കു് രസഭംഗം നേരിടുന്നു. ലളിതാ മഹാദേയി സ്വതവേ ശുണ്ഠിക്കാരിയാണു്. അതിനുപുറമേ, ഭാഗീരഥീകുമാറിനെ ഖോർധയിലെ രാജസിംഹാസനത്തിൽ അവരോധിക്കുന്നതു വരെ താൻ വ്രതമനുഷ്ഠിക്കുന്നതാണെന്നു് ദൃഢപ്രതിജ്ഞയെടു ത്തിരിക്കയാണവർ. ഭാഗീരഥീകുമാർ ഇതിൽ ഒരു നിമിത്തം മാത്രമാണു്. യവനസ്ത്രീയെ കല്യാണംകഴിച്ചു് തന്നെ അപ മാനിക്കുകയും ഇപ്പോഴും അപമാനിച്ചുകൊണ്ടിരിക്കയും ചെയ്യുന്ന രാമചന്ദ്രദേവിനെ സിംഹാസനഭ്രഷ്ടനാക്കിയേ അടങ്ങൂ എന്നു് പാഞ്ചാലിയെപ്പോലെ ശപഥം ചെയ്തിരിക്ക യാണവർ.

കന്താനദീമുഖത്തുവെച്ചു് മാലൂദ് സേനാപതി തങ്ങളെ തട ഞ്ഞുവെച്ചുവെന്നു് പറഞ്ഞാൽ ലളിതാ മഹാദേയിക്കു് മനസ്സി

ലാവില്ല. അവർ ചോദിക്കും—''പിന്നെ എന്തിനാണ് നിന്റെ കൂടെ പട്ടാളക്കാരെ അയച്ചതെന്നതു്?... ........ആട്ടം കാണിക്കാനായിരുന്നോ?'' അന്തിമയങ്ങുന്ന ആ നേരത്തു് മാലൂദ് സേനാപതിയുടെ പട്ടാളക്കാരോട് എതിരിടാനുള്ള ശക്തി തങ്ങൾക്കുണ്ടായിരുന്നില്ലെന്നു് ലളിതാ മഹാദേയിക്കു് എങ്ങനെ മനസ്സിലാവാൻ? അവസാനം ഭാഗീരഥീകമാറിന്റെ അനാസ്ഥ കൊണ്ടാണു് അവൾക്കു് സമയത്തിനു് പുരിയിലെത്താൻ കഴിയാതിരുന്നതെന്നു് കേട്ടാൽ ലളിതാ മഹാദേയി അടിയേററ സർപ്പത്തെപ്പോലെ തൻെറമേൽ ചാടിവീഴും........ ......ഈ വിചാരം ഭാഗീരഥീകമാറിനെ വളരെയേറെ അവശനും ദുഃഖിതനുമാക്കിത്തീർത്തു.

അടുത്ത മുറിയിൽ സർദേയിയുടെ കണ്ണുകളിലും ഉറക്കമുണ്ടായിരുന്നില്ല. ക്ഷുധാർത്തയായ ചകോരത്തെപ്പോലെ അവളുടെ മനസ്സു് അതിരുകളെ അതിലംഘിച്ചു് ആകാശത്തിലേയ്ക്കു പറക്കുകയും ഞൊടിയിടയിൽ ഭൂമിയിലേയ്ക്കുതന്നെ തിരിച്ചു വരികയും ചെയ്തിരുന്നു. ആശയും നിരാശയും തമ്മിലുള്ള സംഘർഷംമൂലം അവളുടെ കണ്ണുകളിൽ ഉറക്കം പ്രവേശിച്ചതേയില്ല.

ഇന്നു സന്ധ്യയ്ക്കു് യൗവനം തുളുമ്പുന്ന ഈ അശ്വാരോഹിയെ കണ്ടപ്പോൾ സർദേയിയുടെ തണുത്തുറച്ചിരുന്ന നാരീത്വം പെട്ടെന്നുണർന്നു–ശ്രീരാമസ്പർശമേററ അഹല്യയെപ്പോലെ. കാററിൽ ആടിയുലയുന്ന വള്ളിപോലെ അവളുടെ ഹൃദയം ഒരു ഊന്നു് അന്വേഷിക്കുകയായിരുന്നു.

മാൽകുദാ ഗ്രാമത്തിലെ അവളുടെ ഭർത്തൃഗൃഹത്തിന്റെ പഴകി ജീർണ്ണിച്ചരൂപം അവളുടെ കണ്ണുകൾക്കുമുമ്പിൽ പൊന്തിവന്നു് അവളെ വേദനിപ്പിച്ചിരുന്നു. നിറഞ്ഞു തുളുമ്പി നിന്നിരുന്ന എത്ര ഗ്രാമങ്ങളാണു് യുദ്ധംമൂലം നശിച്ചു മണ്ണടിഞ്ഞതു്? മഴയും കാററുംമൂലം ആ വീടും ഒരുപക്ഷേ നിലംപൊത്തിയിരിക്കണം. കള്ളിച്ചെടികളുടേയും പേരില്ലാത്ത മററു് നിരവധി പൊന്തക്കാടുകളുടേയും കീഴെ ആ ഭൂമി മറഞ്ഞു കിടക്കുന്നുണ്ടാവും. ആ ഗ്രാമത്തിലേയ്ക്കാണു് അവൾ നവവധുവായി വന്നുകയറി

യതു്–സുഖസുന്ദരമായ പുതിയ കുടുംബജീവിതമാരംഭിക്കാൻ. ഇന്ദ്രവധുവെപ്പോലെ ലജ്ജാവതിയായി............കാലുകളിൽ ചുവന്ന മൈലാഞ്ചി............നെററിയിൽ ചുവന്ന സിന്ദൂരം ............ചുണ്ടുകളിൽ ചുവപ്പു്............

മധുവിധുരാത്രി അവസാനിച്ചിരുന്നില്ല. അപ്പോഴേയ്ക്കും ഗ്രാമത്തിൽ കാഹളധ്വനി മുഴങ്ങി. വീടുകൾതോറും യുവാക്കരം ഒരുങ്ങിത്തുടങ്ങി. സർദേയിയുടെ ഭർത്തൃസഹോദരന്മാർ മൂന്നു പേരും കഴിഞ്ഞ യുദ്ധങ്ങളിൽ ജീവത്യാഗം ചെയ്തിരുന്നു. പൈക്കിൻെറ പുത്രന്മാരാണവർ. യുദ്ധത്തിൽ പ്രാണൻ വെടിയാൻ പ്രതിജ്ഞയെടുത്തുകൊണ്ടാണു് അവർ ജനിക്കുന്നതു തന്നെ. ഒന്നിനു പിറകേ ഒന്നായി തൻെറ മക്കളെല്ലാം നഷ്ടപ്പെട്ടു് സർദേയിയുടെ ഭർത്തൃമാതാവിനു് ഭ്രാന്തുപിടിച്ചു. ഏററവും ഇളയവനെ തടഞ്ഞുവച്ചിരുന്നതാണു്. പുതുമണവാട്ടിയായിവന്ന സർദേയി കേൾക്കേ അവർ പറയും–"എടീ, ലക്ഷണംകെട്ടവളേ, വീട്ടിൽ കാലെടുത്തുവെച്ചില്ല, അപ്പോഴേയ്ക്കും എൻെറ മകൻ യുദ്ധത്തിനു പുറപ്പെടുകയാണല്ലോ. ഇനിയവൻ ജീവനോടെ തിരിച്ചുവരുമോ? ഇതിനുമുമ്പു് മൂന്നു പേർ പോയതാണു്............ഒരുത്തൻപോലും തിരിച്ചുവന്നിട്ടില്ല ഇപ്പോളിതാ, ഈ ശവവും യുദ്ധത്തിനുപോകാൻ അരയും തലയും മുറുക്കിയിരിക്കയാണു്. ഞാൻ പറഞ്ഞാൽ അവൻ കേൾക്കില്ല............നീ അവനെ തടയണം!"

പുതുതായി കല്യാണംകഴിച്ചു വന്നതാണു് സർദേയി. ഭർത്താവിൻെറ മുഖംപോലും ശരിക്കു കണ്ടിട്ടില്ല. അവ്യക്തമായി ആ മുഖം ഇടയ്ക്കു് അവൾക്കോർമ്മവരും. കൃഷ്ണശിലയിൽ കൊത്തിയെടുത്ത വടിവൊത്ത ബലിഷ്ഠവും സുന്ദരവുമായ ഒരു രൂപം. ചുമലിൽ വീണുകിടക്കുന്ന ചുരുണ്ടമുടി. കാതിൽ സ്വർണ്ണക്കടുക്കൻ. സ്വപ്നംകാണുന്ന കണ്ണുകൾ. പ്രഭാതത്തിൽ വിടർന്നുനില്ക്കുന്ന പൂക്കളുടെ നവചൈതന്യം ആ കണ്ണുകളിൽ ഓളംവെട്ടിയിരുന്നു............കവിളിൽ കൃതാവു്............ പിന്നെ............ഓക്കാൻവയ്യ സർദേയിക്കു്. അവളുടെ കണ്ണുകളിൽ കണ്ണീർ നിറയുന്നു. ആ കണ്ണീരിലലിഞ്ഞു് ആ ചിത്രം കൂടുതൽ മങ്ങിപ്പോകുന്നു.

അന്നേരം സർദേയി ഭർത്താവിനോടെന്തുപറയാൻ! അയാളുടെ കാൽപിടിച്ചു വെട്ടിയിട്ട മരത്തടിപോലെ അവൾ വീണു കിടന്നു. അവളും ഒരു പൈക്ക് ഗൃഹത്തിലെ കന്യകയല്ലേ! യുദ്ധത്തിനു പോകുന്നവൻ പിന്നെ വീട്ടിലേയ്ക്കു തിരിച്ചുവരില്ലെന്നു് അവൾക്കറിയാം. അവളുടെ അച്ഛനും, മുത്തച്ഛനും, ഇളയച്ഛനും, സഹോദരന്മാരും എല്ലാം യുദ്ധത്തിനു പോയതാണു്. ആരും പിന്നെ തിരിച്ചുവന്നിട്ടില്ല.

പൈക്ക് ഗൃഹത്തിലെ മകളും മരുമകളുമാണവൾ. പൈക്കിന്റെ രക്തമാണു് അവളുടെ സിരകളിലൂടെ പ്രവഹിക്കുന്നതു്. എന്നിട്ടും, പുതിയൊരു കുടുംബജീവിതം കെട്ടിപ്പടുക്കാനുള്ള ആശയുമായി അപരിചിതമായ ആ ഗ്രാമത്തിലേയ്ക്കു് ആരുടെ കൈയുംപിടിച്ചാണോ അവളൊരു പുതുമണവാട്ടിയായി വന്നതു്, അയാളെ സ്വന്തം കൈകൊണ്ടു് കുങ്കുമപ്പൊട്ടു തൊടുവിച്ചു്, ദർഭയും അക്ഷതവുംവെച്ചു വന്ദിച്ചു്, വിളക്കുഴിഞ്ഞു് ഉറച്ച മരണത്തിൻെറ വായിലേയ്ക്കു് ഉന്തിത്തള്ളുമ്പോൾ അവളുടെ അന്തരാത്മാവു് വാവിട്ടുകരയുകയായിരുന്നു.

വധുവിൻെറ കരച്ചിൽകണ്ടു് മകനെങ്ങാനും അറച്ചു നിന്നാലോ എന്ന ആശങ്കകൊണ്ടു് അവളുടെ ശ്വശുരൻ പ്രേതാവേശംകൊണ്ടെന്നപോലെ തുള്ളിച്ചാടി ഉച്ചത്തിൽ വിളിച്ചു പറഞ്ഞു—"എടാ, നീ പൈക്കിൻെറ മകനോ അതോ തോട്ടിയുടെ മകനോ? നമ്മൾ പൈക്കുകളാണു്. യുദ്ധത്തിൽ ജീവൻ വെടിയുന്നതാണു് നമ്മുടെ ധർമ്മം. മുസൽമാന്മാർ ജഗന്നാഥക്ഷേത്രത്തെ ആക്രമിക്കാൻ തുടങ്ങിയിരിക്കയാണു്. ഒറിയാ ജനതയുടെ ശിരോരത്നമായ ഖോർധാരാജാവു് നാടിൻെറ അഭിമാനഭാജനമാണു്. കുലദേവതയായ ജഗന്നാഥൻെറ മാനംകാക്കാൻവേണ്ടി അദ്ദേഹം കാടുകളിൽ അലഞ്ഞു നടക്കുകയാണു്. എന്നിട്ടു് നീ ഇവിടെ പെണ്ണിൻെറ അകിട്ടിലൊളിച്ചിരിക്കയാണല്ലേ!" കോടാലി കൈയിലേന്തി തുള്ളിവിറച്ചുകൊണ്ടു് കിഴവൻ ആർക്കുകയായിരുന്നു. യുദ്ധവാദ്യങ്ങൾ, പെരുമ്പറ, കാഹളം എന്നിവയുടെ ശബ്ദം കേട്ടാൽ മതി, ആ വയസ്സിലും അയാൾ തുള്ളിക്കളിക്കുമായിരുന്നു.

അവസാനം സർദേയിയും ഭർത്താവിനെ കുങ്കുമപ്പൊട്ടു തൊടു വിച്ച്, കഴുത്തിൽ കാളിജായീദേവിയുടെ മാലയണിയിച്ച്, വിളക്കുഴിഞ്ഞു് മററു പൈക്ക് യുവാക്കളോടൊപ്പം യാത്രയാക്കി. പക്ഷേ, അന്ന് മംഗളശംഖം മുഴക്കന്നതിനിടയ്ക്ക് കണ്ണീരുകൊണ്ടു് അവളുടെ കണ്ണുനിറഞ്ഞു. നെടുവീർപ്പുകൾ കൊണ്ടു് അവളുടെ നെഞ്ചും. യുദ്ധത്തിനുപോകുന്ന യുവാക്കൾ പെരുമ്പറയും കാഹളവും മുഴക്കിക്കൊണ്ടു് ഗ്രാമവീഥിയുടെ തിരിവിൽ അദൃശ്യരായി. സർദേയി നിന്നിടത്തുതന്നെ വെട്ടിയിട്ട മരംപോലെ വീണുപോയി.

വളരെനാളത്തെ കാത്തിരിപ്പിനുശേഷം തിരിച്ചുവന്നതു് പക്ഷേ, അവളുടെ ഭർത്താവായിരുന്നില്ല........ഒരു വാളും രക്തത്തിൽ മുങ്ങിയ ഒരു തലപ്പാവും.... ........സർദേയിയുടെ വിവാഹജീവിതത്തിൻെറ അവസാനത്തെ അവശിഷ്ടങ്ങളെന്ന നിലയിൽ തിരിച്ചെത്തിയതു് അവയാണു്.

അവസാനമില്ലാത്ത ആ കാത്തിരിപ്പിൽ ജീവിക്കുകയാണു് സർദേയി. ഈ ജന്മത്തിനുശേഷം ഇനിയൊരു ജന്മമുണ്ടോ? സർദേയി നെടുവീർപ്പിട്ടു.

തണ്ടാകിനാറിൽ രാത്രി ഏറെച്ചെന്നിരുന്നു. എന്നിട്ടും ജഗ്ഗനി ഇനിയും തിരിച്ചെത്തിയിട്ടില്ല. ദീപനാളത്തിൻെറ നിഴൽ ചുമരിൽ നൃത്തംവെയ്ക്കുകയാണു്. നിരാശ്രയമായ നിർവ്വികാരതയിൽ അവളൊരു ദിവസം കറുപ്പു്, മഞ്ഞ ചായങ്ങളുപയോഗിച്ച് ചുമരിൽ ജഗന്നാഥൻേറയും, ബലഭദ്രൻേറയും, സുഭദ്രയുടേയും ചിത്രങ്ങൾ വരച്ചിരുന്നു. ദീപനാളത്തിൻെറ പ്രകാശത്തിൽ ചിലപ്പോൾ ആ ചിത്രങ്ങൾ നൃത്തം ചെയ്തിരുന്നു. സർദേയിയുടെ അനാവൃതങ്ങളായ കൊങ്കദ്വയങ്ങളുടെ നിഴൽ ആ ചിത്രത്തിന്മേൽ പിന്നീടു വരച്ചുചേർത്ത രണ്ടു കണ്ണുകളെപ്പോലെ തോന്നിച്ചു. സമുദായത്തിൻെറ വികലമായ ദൃഷ്ടിയിൽ അവൾ കുലനാശിനിയാണു്, സമുദായഭ്രഷ്ടയാണു് ജഗന്നാഥക്ഷേത്രത്തിൽ അവൾക്കു് പ്രവേശിക്കാൻ പാടില്ല. പക്ഷേ, സ്വന്തം ഹൃദയത്തിൽ പ്രതിഷ്ഠിച്ച ജഗന്നാഥനിൽ

നിന്നു് ആക്കെങ്കിലും അവളെ അകററാൻ കഴിയുമോ? ജഗ്ഗനി വാശിപിടിക്കുന്നുണ്ടു്—ഞാൻ നിന്നെ നിശ്ചയമായും പുരിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോവും. അവിടെ ആരും നിന്നെ തിരിച്ചറിയില്ല. ബാലൃഗ്രാമത്തിലെ സത്രത്തിലെ സർദേയിയാണു് നീയെന്നു് അവിടെ ആരറിയാൻ? ആരെങ്കിലും അറിഞ്ഞാലും ഇല്ലെങ്കിലും ആ ചകാഡോലയ്ക്കു് അറിയില്ലേ? അവിടുന്നു് അന്തര്യാമിയല്ലേ? ഏതു കാര്യമാണു് അദ്ദേഹത്തിൽനിന്നു മറച്ചുപിടിക്കാൻ കഴിയുക! എങ്കിൽ അദ്ദേഹത്തിനറിയില്ലേ, വിധവയായ മുതൽ താൻ വ്രതമാചരിക്കുന്നവളെപ്പോലെ പവിത്രയും നിഷ്കളങ്കയുമാണെന്നു്. സ്വബോധത്തോടെ താൻ പഠാൻ സൈനികനു് ദേഹം നൽകി പതിതയായിട്ടില്ല. അയാരം തൻെറ ശരീരത്തെയൊട്ടു് പങ്കിലമാക്കിയിട്ടുമില്ല. മനസ്സാകുന്ന ഇളകുന്ന വെള്ളത്തിനു മുകളിൽ അനേകം നിഴലുകൾ വീണിട്ടുണ്ടു്. ശരിതന്നെ. പക്ഷേ, അവയെല്ലാം അതേപോലെതന്നെ മാഞ്ഞുപോവുകയും ചെയ്തിട്ടുണ്ടു്.

പുറത്തു് കൊടുങ്കാററു നിലച്ചിരുന്നു. പക്ഷേ, ജടിയാനാസിയുടെ ഭാഗത്തുനിന്നു് ആകാശത്തിൽ മേഘങ്ങൾ പൊന്തിവന്നിരുന്നു. ജഗ്ഗനി ഇനിയും തിരിച്ചെത്തിയിട്ടില്ല. ഇപ്പോൾ അയാൾ അപരിചിതരായ ആളുകളോടൊപ്പം ചിലികയുടെ വളരെ ഉള്ളിലേയ്ക്കു പോകുന്നുണ്ടു്. ചോദിച്ചാൽ ഒന്നും തുറന്നു പറയില്ല. അതിനുംപുറമെ ബാലൃഗ്രാമത്തിലെ അന്നത്തെ ആ സംഭവത്തിനുശേഷം സർദേയിയെ സംബന്ധിച്ചിടത്തോളം ജഗ്ഗനി തീരെ ഉദാസീനനും നിർവ്വികാരനുമാണു്. മുമ്പെല്ലാം സർദേയിയോടു് എന്തെങ്കിലും സംസാരിച്ചുകൊണ്ടിരിക്കാൻ അയാൾക്കു് എന്തുത്സാഹമായിരുന്നു! തീരെ മടുപ്പു തോന്നാറില്ല. പക്ഷേ, ഇപ്പോൾ തീരെ സംസാരിക്കാറില്ല. സർദേയിയിൽനിന്നു് കഴിയുന്നതും അകന്നുമാറി നില്ക്കുകയാണയാൾ.

സർദേയിയുടെ കണ്ണുകൾ നിറഞ്ഞു കവിളിലൂടെ രണ്ടുതുള്ളി കണ്ണീർ താഴെ ഇററിവീണു. മണ്ണിലതു് അലിഞ്ഞുചേർന്നു.

ആ രണ്ടുതുള്ളികൾ രണ്ടു കറുത്ത വൃത്തംവരച്ചുകൊണ്ടു് മണ്ണിൽ പരന്നു. അല്പംകഴിഞ്ഞു് ദീപപ്രഭയിൽ ആ വൃത്തങ്ങൾ കറുത്ത കണ്ണുകൾപോലെ തോന്നി.

സർദേയിയുടെ കണ്ണുകൾക്കുമുമ്പിൽ വീണ്ടും വെയിലിൽ തിളച്ചുമറിയുന്ന വിജനമായ ആ നട്ടുച്ച, മാൽകുദാഗ്രാമത്തിൽ വന്ന ദാഹാർത്തനായ ആ അശ്വാരോഹി, അയാളുടെ ശൂന്യവും വികാരരഹിതവുമായ രണ്ടു കണ്ണുകൾ............എല്ലാം വീണ്ടും സമൂർത്തരൂപംപൂണ്ടു. അത്രയും നിസ്സഹായത നിഴലിക്കുന്ന, സ്നേഹത്തിനുവേണ്ടി ദാഹിക്കുന്ന കണ്ണുകൾ സർദേയി ഒരിക്കലും കണ്ടിട്ടില്ല. അന്നു് അയാളെക്കണ്ടപ്പോൾ എന്തുകൊണ്ടെന്നറിഞ്ഞില്ല, സർദേയിയുടെ ഹൃദയം മമതാപൂർണ്ണമായിത്തീർന്നു. അപരിചിതനായ ആ അശ്വാരോഹിയുടെ ചുട്ടുപൊള്ളുന്ന നെറ്റിയിൽ വാത്സല്യപൂർവ്വം തലോടിക്കൊണ്ടു്, ചേലത്തുമ്പുകൊണ്ടു് വീശിക്കൊണ്ടു്, വിയർപ്പൊപ്പി അയാളെ ഉറക്കാൻ എന്തുകൊണ്ടോ അവളുടെ മനസ്സു വെമ്പി.

ഇപ്പോഴും ഏകാന്തവും ആകുലവുമായ നിമിഷങ്ങളിൽ ഇടയ്ക്കൊക്കെ ആ കണ്ണുകൾ ചില്ലികയിലെ ജലരാശിയിൽ കാർമേഘങ്ങളുടെ നിഴൽപോലെ നൃത്തംവെയ്ക്കുകയും അലിഞ്ഞുചേരുകയും ചെയ്യാറുണ്ടു്.

ഇന്നിതാ, വീണ്ടും ഒരശ്വാരോഹി വന്നിരിക്കുന്നു.

അപ്പോൾ സർദേയി ഓർത്തു. ഈ കണ്ണുകൾ താൻ മാൽകുദാഗ്രാമത്തിലെ ചുട്ടുപൊള്ളുന്ന വിജനമായ നട്ടുച്ചനേരത്തു് കണ്ടതല്ലേ!

പക്ഷേ, ഈ കണ്ണുകൾ വന്യമാണു്. ആ കണ്ണുകളിലെ സ്നേഹത്തിനുവേണ്ടി ദാഹിക്കുന്ന നിസ്സഹായത ഈ കണ്ണുകളിലില്ല........ദീർഘനാളത്തെ ദാഹാർത്തതയും ഇവയിലില്ല.

സർദേയിയുടെ ശരീരം പുളകംകൊണ്ടു. വാതിൽപ്പൊളികളുടെ വിള്ളലിലൂടെ ഒഴുകിവരുന്ന കാറ്റു് അവളെ നൊമ്പരപ്പെടുത്തിപ്പോവുകയാണു്. അനാവൃതമായ തന്റെ വക്ഷോജ

ങ്ങൾ അവൾ സാരിത്തുമ്പുകൊണ്ടു് മറച്ചു. അഴിഞ്ഞുലഞ്ഞ വസ്ത്രങ്ങൾ തുടകളിലേയ്ക്കു് വലിച്ചിട്ടു.

രാത്രി ഏറെച്ചെന്നിരുന്നു. ജഗ്ഗനി തിരിച്ചെത്തുമോ ഇല്ലയോ എന്നു് നിശ്ചയമില്ല. അന്നും എവിടെയോപോയി ഉച്ചയ്ക്കാണു് തിരിച്ചെത്തിയതു്. അപ്പോൾ മാണിക്‌പാടണ യുടെ ഭാഗത്തു് സമുദ്രോപരി പെരിമീൻ ഉദിച്ചപൊങ്ങാൻ തുടങ്ങിയിരുന്നു.

കിടന്നു കിടന്നങ്ങനെ കഴിഞ്ഞ കാര്യങ്ങൾ ഓക്കുന്നതു് സർദേയിക്കിഷ്ടപ്പെട്ടു.

സാരിത്തുമ്പിൽ കെട്ടിവെച്ച മോതിരം ഒരു പ്രാവശ്യം തുറന്നു നോക്കാൻ വൈകുന്നേരം മുതൽ അവളുടെ വിരലുകൾ തരിക്കു കയാണു്. പക്ഷേ, എന്തുകൊണ്ടോ ആ മോതിരം ഒന്നു് തുറന്നുനോക്കാൻ അവൾക്കു് ധൈര്യം വരുന്നില്ല.

സന്ധ്യ മയങ്ങിയപ്പോൾ ആ അശ്വാരോഹി സർദേയി യോടു് പാലും പാൽക്കട്ടിയും വാങ്ങി. അതിനു വിലകൊടു ക്കാൻ അയാളുടെ കയ്യിൽ പണമുണ്ടായിരുന്നില്ല. അതുകൊ ണ്ടയാൾ ഈ മോതിരം പണയംവെച്ചതാണു്.

........പതുക്കെപ്പതുക്കെ സന്ധ്യ മയങ്ങി. നാലുപാടും മേഘങ്ങളെക്കൊണ്ടു മൂടിയ ആകാശത്തിൽ ഇരുട്ടു വ്യാപി ക്കാൻ തുടങ്ങി. സർദേയി തന്റെ മുറിയിൽ വിളക്കു് കൊളുത്തി. അടുത്ത മുറിയിൽ അപരിചിതനായ യുവാ വിന്റെ അസ്വസ്ഥമായ കാലടിശബ്ദം കേട്ടു. ജഗ്ഗനിയാണു് സത്രത്തിലെ അതിഥികളെ പരിചരിക്കാറു്. ഇന്നു് അയാ ളില്ല. അതുകൊണ്ടു് സർദേയിതന്നെവന്നു് ആ മുറിയിൽ വിളക്കുകൊളുത്തിവെച്ചു. കൂജയിൽ വെള്ളം നിറച്ചുവെച്ചു. രാത്രി അയാൾ ഭക്ഷണം സ്വയം പാകംചെയ്യുകയാണോ അതോ താൻ പാകംചെയ്തതു് ഭക്ഷിക്കുമോ എന്നു് ചോദി ക്കാൻ കഴിഞ്ഞില്ല. അയാൾക്കു് വിശക്കുമ്പോൾ അയാൾ തന്നെ ചോദിച്ചോളും. താനെന്തിനു് ചോദിക്കണം!

സർദേയി ആലോചിക്കുകയായിരുന്നു........കുറച്ചു കഴിഞ്ഞ പ്പോഴാണ് വാതിലിൽ മുട്ടുകേട്ട് അവൾ ഞെട്ടിപ്പോയതാണ്. ഇതു് കാററിന്റെ ഒച്ചയല്ല. കൊടുങ്കാററ് അപ്പോഴേയ്ക്കും നില ച്ചിരുന്നു. അവൾ പരിഭ്രമിച്ചെഴുന്നേററ വാതിൽ തുറന്നു അശ്വാരോഹിയെയാണു് മുന്നിൽ കണ്ടതു്!

അപരിചിതനായ ആ അശ്വാരോഹിയെ ആ സമയത്തു കണ്ടു് അവൾ വാതിലിന്റെ മറവിൽ മറഞ്ഞുനിന്നു. വാതിൽപ്പൊളിയിൽ മുറുകെ പിടിച്ചു. സർദേയിയുടെ കാല ടികളും വാതിൽപ്പൊളി പിടിച്ചിരുന്ന കയ്യിലെ ചെമ്പകമൊട്ടു കൾപോലെയുള്ള വിരലുകളും മാത്രമേ അശ്വാരോഹിക്കു് കാണാൻ കഴിഞ്ഞിരുന്നുള്ളു. പക്ഷേ, വാതിലിന്റെ മറ വിൽനിന്നു് സർദേയിക്കു് അയാളെ വ്യക്തമായി കാണാൻ കഴിഞ്ഞിരുന്നു.

"തൈരുണ്ടോ?"—അയാൾ അന്വേഷിച്ചു. പലതവണ അതേ ചോദ്യം അയാൾ ആവർത്തിച്ചപ്പോൾ മറുപടിപറയാൻ അവൾ നിർബ്ബന്ധിതയായി. അവൾ പറഞ്ഞു—"തൈരില്ല. രണ്ടുമുരുട പാലിരിപ്പുണ്ടു്."

അതിഥിയുടെ ചുണ്ടുകളിൽ കൃതജ്ഞതനിറഞ്ഞ പുഞ്ചിരി പൊട്ടിവിടർന്നു. ഞൊടിയിടയിൽ അതു് പൊട്ടിച്ചിരി യായി മാറി.

അതിഥിയെന്തിനാണു് പൊട്ടിച്ചിരിച്ചതു്? ആലോചിച്ച പ്പോൾ സർദേയി നാണിച്ചുപോയി. വാതിൽപ്പൊളിയുടെ മറവിലായിരുന്നതിനാൽ ലജ്ജകൊണ്ടു് അവളുടെ മുഖം ചുവ ക്കുന്നതു് അയാൾക്കു് കാണാൻ കഴിഞ്ഞില്ല.

ചുണ്ടുകളിൽ ചിരിയമർത്തിക്കൊണ്ടു് അതിഥി ചോദിച്ചു— "വെള്ളംചേർത്ത പാലൊന്നുമല്ലല്ലോ?"

അപ്പോഴേയ്ക്കും ആ സാമീപ്യം കാരണം സർദേയിയുടെ സങ്കോചം അകലാൻ തുടങ്ങിയിരുന്നു. അവൾ പുറത്തേയ്ക്കു വന്നു പറഞ്ഞു—"സ്വന്തം പശുവിന്റെ പാലാണെങ്കിൽ

ഉറപ്പു പറയാമായിരുന്നു. ഇതു് മററുള്ളവരുടേതല്ലേ? വെള്ളം ചേർത്തിട്ടുണ്ടോ ഇല്ലയോ എന്നു് എങ്ങനെ അറിയാൻ?''

വീണ്ടും അതിഥി ചിരിക്കാൻ തുടങ്ങി. വെള്ളത്തിനും വേറെ എന്തെങ്കിലും അർത്ഥമുണ്ടോ? സർദേയി അമ്പരന്നു.

കുട്ടികളെപ്പോലുള്ള അതിഥിയുടെ ചിരികാരണം സർദേയി ലജ്ജകൊണ്ടു് മരിക്കാറായപോലെ തോന്നി.

''ശരി, എന്തോ ആവട്ടെ, തരൂ.''—അതിഥി പറഞ്ഞു.

സർദേയി അകത്തുപോയി രണ്ടുമൂന്നു പാലും കുറച്ചു പാൽ കട്ടിയും കൊണ്ടുവന്നു് അയാളുടെ മുന്നിൽ വെച്ചു. പണം കൊടുക്കുന്ന പതിവു് അശ്വാരോഹിക്കില്ലെന്നു് തോന്നുന്നു. പാലും പാൽക്കട്ടിയുമെടുത്തു് അയാൾ അകത്തേയ്ക്കു് പോകാൻ തുടങ്ങിയപ്പോൾ സർദേയി ചോദിച്ചു: ''പണം?''

ആകാശത്തുനിന്നു് താഴെ വീണപോലെ അതിഥി ഞെട്ടിത്തരിച്ചുപോയി. അയാൾ പതുങ്ങിപ്പറഞ്ഞു—''എന്റെ കയ്യിൽ പണമില്ല. ഞാൻ വലിയൊരു കുഴപ്പത്തിൽ പെട്ടിരിക്കയാണു്. അതുകൊണ്ടാണു് രാത്രി ഇവിടെ തങ്ങേണ്ടിവന്നതു്.'' പറഞ്ഞിരിക്കേ അയാൾ തന്റെ വിരലിൽകിടന്ന മോതിരം ഊരിയെടുത്തു. അതിന്മേൽ വലിയൊരു നീലക്കല്ലു് പതിച്ചിരുന്നു. അയാൾ പറഞ്ഞു—''ഇതു് നിങ്ങൾ കയ്യിൽ വെച്ചോളൂ. തിരിച്ചുവരുമ്പോൾ പാലിന്റെ പണം തന്നു് ഞാനിതു് തിരിച്ചു വാങ്ങിക്കൊള്ളാം.''

സത്രം നടത്തുന്നവളാണു് സർദേയി. പണത്തിനുപകരം ആരെങ്കിലും വിലപിടിപ്പുള്ള സാധനം പണയം വെയ്ക്കുകയാണെങ്കിൽ അവളെന്തിനു് വേണ്ടെന്നുവെയ്ക്കണം!

പിന്നീടു് സഹാനുഭൂതി നിറഞ്ഞ സ്വരത്തിൽ സർദേയി ചോദിച്ചു—''നിങ്ങളെങ്ങോട്ടാണു പോകുന്നതു്? എവിടുന്നാണു വരുന്നതു്? തനിച്ചാണോ പോന്നതു്?''

''അതേ, തനിച്ചുതന്നെ. നിങ്ങളോ?'' അശ്വാരോഹി നെടുവീർപ്പിട്ടുകൊണ്ടു് ചോദിച്ചു.

സർദേയി ദീപപ്രഭയിൽ മോതിരം നോക്കിക്കൊണ്ടു് അന്യമനസ്കയായി പറഞ്ഞു-"ജഗ്ഗന്നി ഇന്നു് തിരിച്ചുവരില്ലെന്നു് തോന്നുന്നു."

അതിഥിയുടെ നേർത്ത ചുണ്ടുകളിൽ വാടാത്തലപോലെ കുസൃതിനിറഞ്ഞ ചിരി പൊട്ടിവിരിഞ്ഞു. സർദേയിയുടെ മുഖം ലജ്ജകൊണ്ടു് ചുവന്നു

സർദേയി തന്റെ ഇടത്തെ കൈപ്പടത്തിൽ കവിളമർത്തി. മങ്ങിമങ്ങി കത്തുന്ന വിളക്കിലേയ്ക്കുനോക്കി മനസ്സാലെ സ്വയം ശപിച്ചു........ഛീ, ഇന്നു രാത്രി ഞാനിവിടെ തനിച്ചായിരിക്കുമെന്നു് എന്തിനാണു പറഞ്ഞതു്? അയാൾ എന്തൊക്കെയാണാവോ കരുതിയിരിക്കുക!

പുറത്തു് വീണ്ടും മേഘങ്ങൾ ഉരുണ്ടുകൂടാൻ തുടങ്ങിയിരുന്നു. വാതിൽപ്പൊളിയുടെ വിടവിലൂടെ ഒഴുകിവരുന്ന കാറ്റിൽ ദീപനാളം കൂടക്കൂടെ വിറച്ചിരുന്നു. അപ്പോൾ സർദേയിക്കു് തോന്നി, ആരോ വാതിലിൽ മുട്ടുന്നുണ്ടെന്നു്. ഉൽക്കണ്ഠകൊണ്ടും ഉദ്വേഗംകൊണ്ടും അവൾ അടിമുടി വിറച്ചു.

ശബ്ദം നിലച്ചു. ചുമരിൽ വരച്ചുവെച്ചിരുന്ന ജഗന്നാഥന്റെ ചിത്രത്തിൽ ദീപനാളത്തിന്റെ നിഴൽ നൃത്തംവെയ്ക്കാൻ തുടങ്ങി.

വീണ്ടും ആ ശബ്ദംകേട്ടു. ഈ വിജനമായ രാത്രിയിൽ സർദേയി തനിച്ചാണെന്നു മനസ്സിലാക്കി ഒരുപക്ഷേ, ആ അതിഥി വീണ്ടും മുട്ടുകയായിരിക്കും. ഈ ആശങ്ക കാരണം എഴുന്നേററു് വാതിൽതുറക്കാനുള്ള ധൈര്യം അവൾക്കുണ്ടായില്ല. ആ ശബ്ദം പതുക്കെപ്പതുക്കെ കൂടിക്കൂടി വരികയാണു്. സർദേയി എഴുന്നേൽക്കാൻ നിർബന്ധിതയായി. അവൾ ധൈര്യപൂർവ്വം വാതിൽ തുറന്നു. അന്നു് ബാല്യഗ്രാമത്തിൽവച്ചു് ആ പഠാൻ സൈനികൻ അവളെ കാട്ടിനുള്ളിലേയ്ക്കു് എടുത്തുകൊണ്ടുപോകുമ്പോൾ അവൾ എപ്രകാരം മഞ്ഞുപോലെ തണുത്തുറച്ചു് സ്പർശാനുഭവമേല്ക്കാത്ത കാതരഹീനയായ കല്ലായിത്തീർന്നുവോ അതുപോലെ ഇന്നും അവളുടെ ചേതന മുഴുവൻ നിഷ്പന്ദമായിത്തീർന്നിരുന്നു.

സർദേയി വാതിൽ തുറന്നതും വെള്ളപ്പൊക്കത്തിൽ വെള്ളം തള്ളിയലച്ചു വരുന്നതുപോലെ ഊക്കനൊരു കാററ് അകത്തേയ്ക്ക് ആഞ്ഞുവീശി. പുറത്താരുമുണ്ടായിരുന്നില്ല. ശുക്ലപക്ഷത്തിലെ ചന്ദ്രൻ അസ്തമിച്ചുകഴിഞ്ഞിരുന്നു.

സത്രത്തിൻെറ വരാന്തയുടെ താഴെ ചമ്പകപ്പൊന്തയോടാണ് കുതിരയെ കെട്ടിയിരുന്നത്. കുതിര അവിടെനിന്ന് ചുര മാന്തുന്നുണ്ടായിരുന്നു. ആ ശബ്ദമാണ് വാതിലിൽ മുട്ടുന്ന പോലെ സർദേയിക്ക് തോന്നിയത്. ഭ്രാന്തൻ കാററിനോ ടൊപ്പം സമുദ്രത്തിൻേറയും ചീവീടുകളുടേയും ഗർജ്ജനം ഒന്നിച്ചു ചേർന്നു. ജഗ്ഗനി അപ്പോഴും തിരിച്ചെത്തിയിരുന്നില്ല.

മുഖത്തും മാറത്തും വീണലഞ്ഞുകിടക്കുന്ന മുടി ഒതുക്കി ക്കൊണ്ട് സർദേയി വിളിക്കാൻ തുടങ്ങി—"ജഗ്ഗനീ............ ജഗ്ഗനീ............ഏ............ഏ............ജഗ്ഗനീ............ഈ ............"

ഭ്രാന്തൻ കാററിനോടൊപ്പം സർദേയിയുടെ വിളിയും സത്ര ത്തിലേയ്ക്കുതന്നെ തിരിച്ചുവന്നു.

കുറച്ചുകഴിഞ്ഞു് സർദേയി അകത്തുവന്നു വാതിലടച്ചതേ ഉള്ളൂ, അപ്പോഴേയ്ക്കും ജഗ്ഗനിയുടെ ശബ്ദംകേട്ടു........"ദേയീ!"

സർദേയി ഉടനെ വാതിൽ തുറന്നു. ജഗ്ഗനി അകത്തേയ്ക്കു കടന്നതും മടിക്കുത്തിൽ തിരുകിവച്ചിരുന്ന ഉറുപ്പികയെടുത്തു് താഴെയിട്ടു് പറഞ്ഞു—"ഈ ഉറുപ്പികയെടുത്തു് എവിടെയെ ങ്കിലും ഒളിപ്പിച്ചുവയ്ക്കു്. അവരിനിയും തരും."

അതു് നൂർജഹാൻെറ രൂപമുള്ള വെള്ളിയുറുപ്പികയായിരുന്നു. സാധാരണ വീടുകളിൽ അത്തരം ഉറുപ്പികനാണ്യം സ്വപ്നം പോലെയാണ്. ഇതു് എന്തുറുപ്പികയാണ്, ആരു തന്നു, എന്തിനു തന്നു, തുടങ്ങി മനസ്സിൽ പൊന്തിവന്ന ചോദ്യങ്ങ ളൊന്നും സർദേയി ചോദിച്ചില്ല. അപ്പോഴേയ്ക്കും ജഗ്ഗനി ചോദിച്ചു—

"പുറത്തുകെട്ടിയ ആ കുതിര ആരുടേതാണ്?"

സർദേയി പതുക്കെപ്പറഞ്ഞു—"വൈകുന്നേരം ഒരു കുതിരപ്പട

യാളിവന്നു് രാത്രി ഇവിടെ താമസിക്കുന്നുണ്ടു്. നീ ഉണ്ടായി രുന്നില്ലല്ലോ............ഞാൻ പരിഭ്രമിച്ചിരിക്കയായിരുന്നു.''

ജഗ്ഗനി പറഞ്ഞു—''അപ്പോഠം അവർ പറഞ്ഞതു നേരാണു്!''

സർദേയിക്കു് ഇതൊരു കടങ്കഥപോലെ തോന്നി. അവഠം ചോദിച്ചു—''എന്താണു പറഞ്ഞതു്?''

ജഗ്ഗനി അതിനുത്തരം പറഞ്ഞില്ല. അയാഠം ചോദിച്ചു— ''ഇയാഠം ആരാണെന്നറിയുമോ, ദേയീ!''

സർദേയി പറഞ്ഞു—''ഇല്ലല്ലോ. ഞാനെങ്ങനെ അറിയും? സത്രത്തിൽ ആരൊക്കെ വരുന്നു, ആരൊക്കെ പോണു!''

ജഗ്ഗനി പറഞ്ഞു—''അന്നൊരു കത്തുംതന്നു് നീയെന്നെ ഖോർധാ രാജാവിൻെറ അടുത്തേയ്ക്കു് അയച്ചില്ലേ? ആ ഖോർധാ രാജാവിൻെറ മകനാണു് ഈ കതിരപ്പടയാളി. അച്ഛനെതി രായി പൊരുതാൻവേണ്ടി പുരിയിലേയ്ക്കു പോവുകയാണു്.''

സർദേയി ഞെട്ടി. അവഠം പറഞ്ഞു—''അച്ഛനും മകനും തമ്മിൽ പോരോ! ആരാണു നിന്നോടു പറഞ്ഞതു്?''

സാരിത്തുമ്പിൽ കെട്ടിയ മോതിരം അഴിച്ചുകാണിച്ചുകൊടു ക്കാമെന്നു് സർദേയി കരുതി. പക്ഷേ, കാണിച്ചില്ല. ഇക്കാ ര്യങ്ങളെല്ലാം അവഠംക്കു് കടങ്കഥപോലെ തോന്നി.

സർദേയി പറഞ്ഞു—''നോക്കു ജഗ്ഗനി, നീയാണു് സത്യം. ചോദിച്ചതിനു വ്യക്തമായി മറുപടി പറയണം. എത്രയോ ദിവസങ്ങളായി നീ അപരിചിതരായ ആഠംക്കാരോടൊപ്പം അലഞ്ഞു തിരിയുകയാണു്. ചിലികക്കുള്ളിൽ നിനക്കെന്താ ണിത്ര ജോലി? അവർ ആരാണു്? ഒന്നു പറയൂ.''

ജഗ്ഗനി കോട്ടുവായിട്ടു. വിളക്കുകെടുത്തി. ''അതൊന്നും ചോദിക്കരുതു്, ദേയീ. അവർ പറയരുതെന്നും പ്രത്യേകം പറ ഞ്ഞതാണു്. ഞാൻ തളർന്നിരിക്കുന്നു, ദേയീ. ഒന്നുറങ്ങട്ടെ. പുല ർച്ചയ്ക്കിനിയും പോണം.''

വിളക്കുകെടുത്തി ജഗ്ഗനി കിടന്നു. അയാഠം കൂക്കംവലി ക്കാൻ തുടങ്ങി. പക്ഷേ, സർദേയിയുടെ കണ്ണുകളിൽ ഉറക്കമി ല്ലായിരുന്നു. ഭ്രാന്തൻകാററിൻെറ ചിറകുകഠംക്കൊട്ടു് വിശ്രമ വുമില്ലായിരുന്നു.

# അദ്ധ്യായം പത്ത്

## 1

ഇന്നു് നവമിയാണു്. നാളെ ബാഹുഡായാത്ര. മററന്നാരം അധർപ്പണാ നിവേദ്യം. അടുത്തദിവസം നീലാദ്രി വിജയം. അതുകഴിഞ്ഞാൽ ജഗന്നാഥൻ ക്ഷേത്രത്തിലേയ്ക്കു തിരിച്ചുവരും. രഥയാത്രാ മഹോത്സവം അവസാനിക്കും.

പക്ഷേ, അതിനുശേഷമോ!

രാമചന്ദ്രദേവിന്റെ മുഖത്തെ രേഖകരം രൂക്ഷമായി. പുരികങ്ങരം ചുളുങ്ങി. കണ്ണുകരം ദൂരെ സാത്പഡാദ്വീപിലെ പേക്കരിമ്പിൻ കാട്ടിലേയ്ക്കു നീണ്ടു.

അപരാഹ്നത്തിലെ മങ്ങിയ വെളിച്ചത്തിൽ ദൂരെ വനരാജി സ്നിഗ്ദ്ധസൗന്ദര്യത്തിൽ കുളിച്ചു് പ്രശാന്തയായി കാണപ്പെട്ടു. കിഴക്കൻ കാററിന്റെ ശീതളസ്പർശത്തിൽ രാമചന്ദ്രദേവിന്റെ മുടി പാറിപ്പറന്നു് നെററിയിലും കണ്ണുകളിലും വീണുകിടന്നു. ക്ഷൗരംചെയ്യാത്ത മുഖം പരുക്കനും മലിനവുമായി തോന്നി.

സാൻപരീഛാ വിഷ്ണുപശ്ചിമകപാട മഹാപാത്ര കൈപ്പടത്തിൽ മുഖമമർത്തി ചിലികയിലെ അപാരവും അഗാധവുമായ ജലരാശിയിലേയ്ക്കുനോക്കി ചിന്താമഗ്നനായി ഇരിക്കുകയാണു്. ഇടയ്ക്കിടെ അദ്ദേഹം രാമചന്ദ്രദേവിന്റെ നേരേയും നോക്കുന്നുണ്ടു്. ഏതോ ഉത്തരം കാണാനാവാത്ത, അഭിവ്യഞ്ജിപ്പിക്കാൻ കഴിയാത്ത, ജടിലമായ ഒരു പ്രശ്നം അദ്ദേഹത്തിന്റെ മനസ്സിനെയിട്ടുലട്ടുന്നപോലെ. പക്ഷേ, അദ്ദേഹം നിശ്ശബ്ദനാണു്

ഇടതുവശത്തു് ബരുൺകുദാദ്വീപുവിട്ടു് ഗുരുബായീദ്വീപിന്റെ വലതുവശത്തുകൂടെ തോണി വടക്കുകിഴക്കു ഭാഗത്തേയ്ക്കു നീങ്ങുകയാണ്. മുന്നിൽനിന്നു് കിഴക്കൻകാററു വീശുന്നുണ്ടു്. അതുകാരണം ചിലികയിലെ ജലപ്പരപ്പു് നരയും പതയും നിറഞ്ഞ ഓളങ്ങളിലൂടെ പടിഞ്ഞാറോട്ടു് പടരുകയാണു്. അതുവരേയും മുന്നിൽനിന്നു് കാററിന്റെ പ്രതികൂലമായ ആഘാതം അനുഭവപ്പെട്ടിട്ടില്ല. അതുകൊണ്ടു് തോണിയുടെ ഗതി തടസ്സപ്പെട്ടിട്ടില്ല. പക്ഷേ, ഇനിയിപ്പോഠ ബുദ്ധിമുട്ടനേരിടും. ജഗ്ഗനി ഉടലാകെ ആടിയുലഞ്ഞു് ഇരുകൈകളെക്കൊണ്ടും തോണി തുഴഞ്ഞു പോവുകയാണു്. അതുകൊണ്ടു് അയാളുടെ കൈകളിലെ മാംസപേശികളും ചിലികയിലെ ജലംപോലെ വീർത്തിരുന്നു.

ചിലിക വിജനമാണു്. മുക്കുവരുടെ തോണികഠ കരയ്ക്കണഞ്ഞുകഴിഞ്ഞു. ജഗ്ഗനി തിരിഞ്ഞുനോക്കി. കാലിജായീ പററത്തിൽ സൂര്യൻ അസ്തമിക്കാറായിരുന്നു. അസ്തമനസൂര്യന്റെ രശ്മികഠ ചിലികയിലെ ജലപ്പരപ്പിനെ ഇരുഭാഗങ്ങളായി വിഭജിച്ചുകൊണ്ടു് ഒരു രേഖയിൽ പതിച്ചുകൊണ്ടിരിക്കയാണു്—ഏതോ സൗഭാഗ്യവതിയുടെ സീമന്തത്തിൽ വരച്ച സിന്ദൂരരേഖപോലെ. കിഴക്കുഭാഗത്തു് പക്ഷിക്കൂട്ടങ്ങഠ കൂടുകളിലേയ്ക്കു തിരിച്ചുപോവുകയാണു്.

തന്റെ ഹൃദയത്തെ വേദനിപ്പിച്ചുകൊണ്ടിരിക്കുന്ന ആ ചോദ്യം രാമചന്ദ്രദേവ് വീണ്ടും വീണ്ടും തന്നോടുതന്നെ ചോദിച്ചു. എന്നിട്ടും അദ്ദേഹത്തിനു് ഉത്തരം കിട്ടിയില്ല. വീണ്ടും അതു് അദ്ദേഹത്തിന്റെ മനസ്സിനെ ഇളക്കിമറിക്കാൻ തുടങ്ങിയിരിക്കയാണു്—“അതിനുശേഷമോ?”

അവിച്ഛിന്നമായ ഒരു രാഗംപോലെ ബരുൺകുദാദ്വീപിലെ കാടു് ഇടയ്ക്കു വിടവുകളൊന്നുമില്ലാതെ അവിരാമം നീണ്ടുകിടക്കുകയാണു്. രാമചന്ദ്രദേവ് ആ ഇടതൂർന്ന കാടിനെത്തന്നെ നോക്കിക്കൊണ്ടു് അതിന്റെ ദുർഭേദ്യതയെപ്പററി ആലോചിക്കുകയാണു്. മുഗഠസൈന്യം തന്നെ തിരഞ്ഞുതിരഞ്ഞു്

ഇവിടംവരെ എത്തുമോ ഇല്ലയോ? കഴിവുററ ഒരു സേനാപതിയുടെ നൈപുണ്യത്തോടെ ഈ പ്രശ്നത്തിൻെറ എല്ലാ വശങ്ങളെപ്പററിയും വിശദമായ പര്യാലോചന നടത്തുകയായിരുന്നു അദ്ദേഹം.

രാമചന്ദ്രവും നീളൻ കടൽപ്പുല്ലുകളും ചിലികയിലെ വെള്ളത്തിൽ അവിടവിടെ പടന്നുപിടിച്ചു കിടന്നിരുന്നു. പുല്ല് ചിലികാജലത്തെ സ്പർശിച്ചിരുന്ന സ്ഥലത്തു് ശാന്തിയുടേയും സംതൃപ്തിയുടേയും ഒരു സൈ്വരസങ്കേതം നിർമ്മിച്ചപോലിരുന്നു. ഒററയ്ക്കൊരു പന ആ സ്ഥലത്തെ ജാഗരൂകനായ കാവല്ക്കാരനെപ്പോലെ തലയുയർത്തി നിന്നിരുന്നു. അവിടുത്തെ അവിചലമായ പ്രശാന്തിയേയും തണൽമൂടിയ രഹസ്യത്തേയും അതു കാത്തുസൂക്ഷിച്ചിരുന്നു.

കാക്കത്തമ്പുരാട്ടികളുടെ ഒരുക്കൂട്ടം സാത്പഡാദ്വീപിൻെറ ഭാഗത്തുനിന്നു് പറന്നുവന്നു് ചിലികയിലെ തണൽവിരിച്ച ജലപ്പരപ്പിനു മുകളിൽ പരന്നുനിന്നു. അവിചലമായ ആനന്ദത്തിൻെറ സന്തതികളാണിവ! നാട്ടു് മുഗളാക്രമണത്തിനു വിധേയമായതിൽ അവയ്ക്കു് ആശങ്കയില്ല, ഉത്കണ്ഠയില്ല, ദുശ്ചിന്തകളില്ല, മരണഭീതിയുമില്ല...........ജഗന്നാഥൻ ചിലികയിലെവിടെയെങ്കിലും ആത്മരക്ഷാർത്ഥം വന്നെത്തുമെന്നു, ഇവയ്ക്കറിയില്ല. ഒരുപക്ഷേ ഇവയ്ക്കു് നിശ്ചിന്തമായി പറക്കാനും കളകളംപൊഴിക്കാനും മാത്രമേ അറിയാവൂ!

രാമചന്ദ്രദേവ് നെടുവീർപ്പിട്ടു് ചിലികയിലേയ്ക്കു നോക്കി.

പതുക്കെപ്പതുക്കെ മളസാ—ബ്രഹ്മപൂർദ്വീപ് ദൂരെ ജലോപരി ഒരു മകരമത്സ്യത്തിൻെറ പുറംപോലെ പൊന്തിക്കിടക്കുന്നതുകണ്ടു. പേരില്ലാത്ത ആ ദ്വീപിലാണു് ഒറീസ്സയുടെ ചരിത്രത്തിലെ നിരവധി തകിടംമറിച്ചിലുകളുടേയും ദുരിതങ്ങളുടേയും നീചമായ വിശ്വാസവഞ്ചനകളുടേയും രാജ്യദ്രോഹത്തിൻേറയും കറപുരണ്ടിട്ടുള്ളതു്.

ആ ദ്വീപിനുനേരെ വിരൽ ചൂണ്ടിക്കൊണ്ടു് രാമചന്ദ്രദേവ് പറഞ്ഞു—"കാലാപഹാഡ് പുരിയെ ആക്രമിച്ച വിവരംകേട്ടു്

ദിവ്യസിംഹപട്നായക്പരീഛ ജഗന്നാഥനെ മാണിക്പാട്ണാ നദീമുഖത്തുകൂടെ തോണിയിൽ കൊണ്ടുവന്ന് ഈ ദ്വീപിലാണ് ഒളിപ്പിച്ചുവച്ചത്. പക്ഷേ, അന്ധാരിയിലെ ദാൻപാഹാന്താസിംഹൻ പണം മോഹിച്ച് ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്നു. ജഗന്നാഥന്റെ സ്ഥലം മനസ്സിലാക്കി കാലാപഹാഡ് ജഗന്നാഥനെ ആനപ്പുറത്തുകയററി ഗൌഡനിരത്തിലൂടെ വലിച്ചുകൊണ്ടുപോയി. ദാൻപാഹാന്താസിംഹന് വിശ്വാസവഞ്ചനയ്ക്കുള്ള പ്രതിഫലമായി ഘോഡാശിരിയ, ചവിശ്കുദ്, രാഹാംഗ് എന്നീ പ്രദേശങ്ങളിലെ ജാഗീറിനോടൊപ്പം പാഹാന്താസിംഹ് എന്ന സ്ഥാനപ്പേരും കിട്ടി ...........ശത്രുക്കളോടൊപ്പംചേർന്ന് ഒറീസ്സയുടെ സൗഭാഗ്യത്തെ പിച്ചിച്ചീന്തി നള്ളിത്തിന്നുന്ന പാഹാന്താസിംഹന്മാർ ഇന്നും ഉണ്ടല്ലോ!

അവക്ക് അർഹമായ ശിക്ഷ നൽകില്ലേ, ജഗന്നാഥ്?

പക്ഷിക്കൂട്ടങ്ങൾ മഉസാ–ബ്രഹ്മപൂരിനു നേരെ പറന്നുപോവുകയാണ്. സന്ധ്യാരുണിമയിൽ ചിലിക രക്തം ചാർത്തിയപോലിരുന്നു. രഥയാത്രയ്ക്ക് ക്ഷേത്രം തെക്കുനിന്നുവന്ന നിരവധി തീർത്ഥാടകർ മാണിക്പാട്ണ കടന്ന് തണ്ടാകിനാറിലൂടെ തിരിച്ചുപോവുന്നുണ്ട്. അവിടവിടെ ഉറുമ്പുകൂടേതുപോലുള്ള നീണ്ടനീണ്ട വരികൾ, വേറെ ചില സ്ഥലത്ത് കൂട്ടംകൂടിനില്ക്കുന്ന ജനസമൂഹം–ആസന്നസന്ധ്യയുടെ അരുണാഭമായ ആകാശത്തിന്റെ പശ്ചാത്തലത്തിൽ ഛായാചിത്രങ്ങളെ പോലെ തോന്നി. ക്രമേണ ക്രമേണ അതു് നിറംമങ്ങി വരികയാണ്.

രാമചന്ദ്രദേവ് മനസ്സിൽ കരുതി........''ഇന്ന് നവമിയാണ്. നാളെയും കഴിഞ്ഞ് മററന്നാൾ അധർപ്പണാനിവേദ്യം. അതിനുശേഷം നീലാദ്രിവിജയം. അതു കഴിഞ്ഞാൽ പിന്നെയോ?''

മനസ്സിനെ പീഡിപ്പിക്കുന്ന അതേ പ്രശ്നംതന്നെ വീണ്ടും പൊന്തിവരുന്നു.

പക്ഷേ, സാൻപരീഛാ വിഷ്ണുപശ്ചിമകപാട മഹാപാത്രൃ നിർനിമേഷനായി ചിലികാജലത്തിലേയ്ക്ക നോക്കി മറെറന്തോ ചിന്തിക്കുകയായിരുന്നു. ആഴംകാണാത്ത ഈ ജല പ്പരപ്പിനും ജീവനുണ്ടു്, ഹൃദയമുണ്ടു്, വികാരമുണ്ടു്—പക്ഷേ, ഈ ഓളങ്ങളുടെ ചാപല്യത്തിൽ അതു് അറിയാൻ കഴിയില്ല. ഏഴുകോൽതാഴെ വെള്ളത്തിൽ രഹസ്യമയമായ ആ ജീവനും ഹൃദയവും ഒളിഞ്ഞിരിക്കുന്നുണ്ടു്—മനുഷ്യഹൃദയത്തിലെ നൂറു നൂറു് ചിന്തകളേയും ഭാവനകളേയും പോലെ. അവയെ കണ്ണു കൊണ്ടു് കാണാൻ കഴിഞ്ഞിരുന്നെങ്കിൽ!... ....തൻെറ അടു ത്തിരിക്കുന്ന ഈ മനുഷ്യൻെറ ഹൃദയത്തിലെ രഹസ്യങ്ങളെ ങ്കിലും അറിയാൻ കഴിഞ്ഞിരുന്നെങ്കിൽ!........എന്താണു് രാമ ചന്ദ്രദേവ് ചിന്തിച്ചുകൊണ്ടിരിക്കുന്നതു്? സാൻപരീഛ രാമ ചന്ദ്രദേവിൻെറ നേരെ നോക്കി.

രാമചന്ദ്രദേവ് സ്വപ്നത്തിൽനിന്നുണർന്നപോലെ ചോദിച്ചു– "ഇനി ഇതിനുശേഷമോ?"

രഹസ്യമയമായ ഈ ചോദ്യത്തിൻെറ അത്ഥം സാൻപരീ ഛയ്ക്കു് പെട്ടെന്നു് മനസ്സിലായില്ല. അദ്ദേഹം പറഞ്ഞു– "മഉസാ-ബ്രഹ്മപൂർ ദ്വീപിൽ ഇപ്പോഴും ജഗന്നാഥൻെറ ആ അറയുണ്ടു്."

ജഗ്ഗുനി അവരുടെ സംസാരം കേൾക്കുന്നുണ്ടായിരുന്നു. ഇപ്പോൾ തോണിയുടെ ഗതി മാറിയതുകൊണ്ടു് തുഴയാൻ മുമ്പ ത്തേക്കാൾ എളുപ്പമുണ്ടു്.

ജഗ്ഗുനി പറഞ്ഞു–"പുരിയിൽനിന്നു് തിരിച്ചുവരുന്ന തീത്ഥാ ടകർ രസകുദാഘാട്ടിലൂടെ മഉസാ-ബ്രഹ്മപൂരിലേയ്ക്കു് പോകാറുണ്ടു്. ഞാനിപ്പോൾ നിങ്ങളുടെകൂടെ ചുററിക്കറങ്ങു ന്നതുകൊണ്ടാണു്. അല്ലെങ്കിൽ തീർത്ഥാടകരെ മുഴുവൻ കൊണ്ടുപോകാനും കൊണ്ടുവരാനുംകൂടി എനിക്കു് സമയം തികയില്ലായിരുന്നു."

ജഗ്ഗുനിയുടെ സമീപത്താണു് വിഷ്ണുപശ്ചിമകപാട മഹാ പാത്രൃ ഇരുന്നിരുന്നതു്. അദ്ദേഹം സ്നേഹപുരസ്സരം ജഗ്ഗുനിയുടെ

പുറം തലോടിക്കൊണ്ടു പറഞ്ഞു—"അതിനെപ്പററി ബേജാറാവണ്ട. നിനക്ക് നഷ്ടമൊന്നും വരില്ല. തീർത്ഥാടകരിൽ നിന്ന് നിനക്ക് കിട്ടുമായിരുന്നതിനേക്കാൾ അധികം പണം ഞങ്ങൾ തരും. പക്ഷേ, ഞങ്ങൾ ഗുരുബായീദ്വീപിലേയ്ക്ക് പോയ വിവരം അറിയാതെപോലും ആരോടും പറയരുത്.

ജഗ്ഗനി തലയാട്ടി ഗൌരവത്തോടെ പറഞ്ഞു—"ഞാനെന്തിനാണാരോടെങ്കിലും പറയാൻ പോകുന്നത്? നിങ്ങൾ പണം തന്നാലും ഇല്ലെങ്കിലും ഞാനൊരിക്കലും ജഗന്നാഥദ്രോഹിയാവില്ല."

രാമചന്ദ്രദേവ് ഉള്ളിൽതട്ടിക്കൊണ്ട് ജഗ്ഗനിയുടെ നേരെ നോക്കി. എത്രയോ ദിവസമായി അയാൾ തോണിയുമായി തങ്ങളോടൊപ്പം ചുററിയലയുകയാണ്. ഇയാൾക്കതിൻെറ ക്ഷീണമില്ല, മടുപ്പില്ല, അദ്ധ്വാനിക്കുന്നതിന് മടിയില്ല. രാമചന്ദ്രദേവിൻെറ ഹൃദയം ജഗ്ഗനിയോടുള്ള ബഹുമാനംകൊണ്ട് നിറഞ്ഞു. അദ്ദേഹം ജഗ്ഗനിയോടു ചോദിച്ചു—"ഏയ്, ജഗ്ഗനി, ഞാനിതിനുമുമ്പ് തന്നെ എവിടെയോ കണ്ടിട്ടുണ്ടല്ലോ. പക്ഷേ, എവിടെവെച്ചാണെന്ന് ശരിക്കു ഓർക്കുന്നില്ല."

ജഗ്ഗനിയുടെ സ്വരത്തിൽ അഭിമാനം നിറഞ്ഞു. വേഗത്തിൽ തോണി തുഴഞ്ഞുകൊണ്ടുതന്നെ അയാൾ പറഞ്ഞു—"അങ്ങ് വലിയ ആളാണ് നാട്ടിലെ രാജാവാണ്. ഞങ്ങളൊന്നും അവിടുത്തെ മുന്നിൽ ആരുമല്ല. അപ്പോൾപിന്നെ അങ്ങേയ്ക്ക് എങ്ങനെ ഓർക്കാൻ കഴിയും!"

രാമചന്ദ്രദേവ് വിസ്മയഭരിതനായി ചോദിച്ചു—"ഞാൻ രാജാവാണെന്ന് നീയെങ്ങനെ അറിഞ്ഞു?"

ജഗ്ഗനി രാമചന്ദ്രദേവിനെ സൂക്ഷിച്ചുനോക്കിക്കൊണ്ടു പറഞ്ഞു—"ഞാൻ എൻെറ സർദേയിയുടെ കൂട്ടുമായി ബാലൂഗ്രാമത്തിൽനിന്ന് ഖോർധാകോട്ടയിൽ അങ്ങയുടെ അടുത്തേയ്ക്ക് വന്നിട്ടുണ്ടായിരുന്നില്ലേ?"

രാമചന്ദ്രദേവ് പാറിപ്പറക്കുന്ന മുടി ഒതുക്കിവെച്ചു. മറവിയുടെ മറവിൽനിന്ന് പതുക്കെപ്പതുക്കെ രാമചന്ദ്രദേവിൻെറ

കണ്ണുകൾക്കുമുമ്പിൽ ജഗ്ഗനിയുടെ പരിചിതമായ രൂപം പൊന്തിവരാൻ തുടങ്ങി. വേണുഭ്രമരവരൻ ലളിതാ മഹാദേയിക്കെഴുതിയ കത്തുമായി അന്നു് ഖോർധയിൽ വന്നതു് ഈ ചെറുപ്പക്കാരനായിരുന്നു. മന്ത്രശക്തിയുള്ള കവചംപോലെ അന്നു് ആ കത്തു് രാമചന്ദ്രദേവിനെ വളരെ വലിയ ആപത്തിൽനിന്നും ദുരുപയോഗത്തിൽനിന്നും രക്ഷിക്കുകയുണ്ടായി. ഇയാളുടെ ഏതോ ഒരു സർദേയിയാണു് ബാല ഗ്രാമത്തിലെ ഏതോ സത്രത്തിൽവെച്ചു് ബക്സിയുടെ പൈക്കു്കളിൽ നിന്നു് ആ കത്തു് സൂത്രത്തിൽ തട്ടിയെടുത്തു് ഇയാൾവശം കൊടുത്തയച്ചതു്. ആരാണീ സർദേയി? എവിടെയാണു ആ സത്രം? ബാല ഗ്രാമത്തിലെ ആ സത്രം വിട്ടു് ജഗ്ഗനി എങ്ങിനെയാണു് ഇവിടെ എത്തിയതു്? ഇവിടെ ഈ ചിലികയിൽ അയാൾ എന്തെടുക്കുകയാണു്? ഈവക കാര്യങ്ങളെല്ലാം കടങ്കഥകളെപ്പോലെ തോന്നി രാമചന്ദ്രദേവിനു്. പക്ഷേ, പ്രതിഫലേച്ഛകൂടാതെ തനിക്കു് വളരെയേറെ ഉപകാരംചെയ്ത ആ യുവാവിനെ ഇത്രയുംനേരം തിരിച്ചറിയാൻ കഴിഞ്ഞില്ലല്ലോ എന്നോർത്തു് രാമചന്ദ്രദേവിനു് വല്ലാത്ത ലജ്ജ തോന്നി

സാത്പഡായുടേയും മളസാ—ബ്രഹ്മപുരിൻേറയും ഇടയിൽ ചിലിക ഒരു കിടങ്ങുപോലെ കിടക്കുകയാണു്. ഈ കിടങ്ങു് മാണിക്പാട്ണമുതൽ ഹർചണ്ഡീ നദിയുടെ ഖാൽകാടീപാട്നാമുഖംവരെ നീണ്ടുകിടക്കുന്നു. അതിൻെറ ഇരുവശത്തും ഇടതൂർന്ന കാടാണു്. അതിൻെറ തീരങ്ങളിൽ ഏറാപ്പക്ഷികൾ കൂട്ടംകൂട്ടമായി വന്നിറങ്ങുന്നുണ്ടു്. അസ്തമനസൂര്യൻെറ അരുണ കിരണങ്ങൾ അവയുടെ ചിറകുകളിൽ ചെഞ്ചായംപൂശുന്നുണ്ടു്. ചില നീർക്കോഴികൾ രാമചന്ദ്രദേവിൻെറ തലയ്ക്കുമുകളിൽ ആകാശത്തു് വട്ടമിട്ടു പറക്കുന്നുണ്ടു്. ഗുരുബായിദ്വീപു് വളരെ പിന്നിലായിക്കഴിഞ്ഞു. കാലിജായി പർവ്വതത്തിന്മേലും ആരോ ഇരുട്ടിൻെറ തിരശ്ശീലയിടാൻ തുടങ്ങിയിരിക്കുന്നു.

മുന്നിൽ മാണിക്പാട്ണാ നദീമുഖം അനിശ്ചിതമായ അന്ധകാരംപോലെ രഹസ്യമയമായിത്തോന്നി. ചിലികയിലെ അലകൾ നദീമുഖത്തിനടുത്തായ കാരണം കൂടുതൽ

ഇളകിമറിഞ്ഞുകൊണ്ടിരിക്കയാണു്. അലകളുടെ ആഘാത മേററു് തോണിയും കൂടുതൽ ചെരിഞ്ഞുമറിഞ്ഞുകൊണ്ടിരുന്നു.

ജഗ്ഗനി ഇരുകൈകളെക്കൊണ്ടും തുഴപിടിച്ചു് തോണിയെ നിയന്ത്രിച്ചു. എന്നിട്ടു് തണ്ടാകിനാററിലെ രസകുദാകടവി ലേയ്ക്കു് വിരൽചൂണ്ടി പറഞ്ഞു–"അതാ............അതാണു് ഞങ്ങളുടെ സത്രം. അതാ, അവിടെ ചിലികാതടത്തിൽ കാററാടിമരച്ചുവട്ടിൽ ആരോ നില്ക്കുന്നപോലെ കാണുന്നില്ലേ. അതു് ഒരുപക്ഷേ എൻെറ സർദേയിയായിരിക്കും!"

തണ്ടാകിനാററിൽ സർദേയിയുടെ സത്രം ആകാശത്തുനിന്നു് അടർന്നുവീണ കട്ടിപിടിച്ച കൂരിരുട്ടിൻെറ ഒരു കഷണംപോലെ തോന്നി.

രാമചന്ദ്രദേവ് അവിടെനിന്നു് കണ്ണെടുത്തുകൊണ്ടു് ജഗ്ഗനി യോടു ചോദിച്ചു–"നീ സർദേയിയോടു് ഇതിനെപ്പററി യൊന്നും സംസാരിക്കാറില്ലല്ലോ! നീ ഞങ്ങളോടൊപ്പം ചിലികയിൽ ചുററിനടക്കുകയാണെന്നൊന്നും പറഞ്ഞിട്ടി ല്ലല്ലോ! ഇക്കാര്യം ഒരൊററ കുട്ടിപോലും അറിയരുതു്!"

ജഗ്ഗനി തലകുലുക്കി. അയാൾ പറഞ്ഞു–"ഇല്ല!" പിന്നെ കുറച്ചുനേരം മിണ്ടാതിരുന്നശേഷം വീണ്ടും പറയാൻ തുടങ്ങി– "സർദേയി വളരെ നിർബ്ബന്ധിച്ചു ചോദിച്ചു. പക്ഷേ, ഞാൻ അതുമിത്തും പറഞ്ഞു് ഒഴിഞ്ഞുമാറുകയാണു്. എനിക്കു് ജഗ ന്നാഥ ദ്രോഹിയാവാൻ വയ്യ. അവളെന്നോടു് ദേഷ്യപ്പെടാൻ തുടങ്ങിയിരിക്കുന്നു. തുടങ്ങട്ടെ."

തലേന്നുരാത്രി പുലർച്ചയാവുമ്പോഴേയ്ക്കുതന്നെ ജഗ്ഗനി ഗുരു ബായിലേയ്ക്കു തോണിയുമെടുത്തു പോവാൻ പുറപ്പെട്ടപ്പോൾ സർദേയി വഴിമുടക്കിനിന്നു. കരഞ്ഞുകരഞ്ഞുകൊണ്ടു് അവൾ പറഞ്ഞു–"നീ ഭ്രാന്തന്മാരെപ്പോലെ എവിടെയാണീ അലഞ്ഞു തിരിയുന്നതു്, ജഗ്ഗനീ? നീ എന്നോടു പറയില്ലേ ജഗ്ഗനീ. ഞാൻ ആണയിടുന്നു ജഗ്ഗനീ. എന്നോടു പറയു്."

തീർത്ഥാടകരെ കൊള്ളയടിക്കാനും ഗഞ്ജാമുറമുഖത്തിലേയ്ക്കു പോകുന്ന വഞ്ചികളെ ആക്രമിക്കാനുംവേണ്ടി തണ്ടാകിനാററിൽ

അവിടവിടെ കൊള്ളസംഘങ്ങളുണ്ട്. ജഗ്ഗുനി അവരുടെകൂടെയെങ്ങാനും കൂടിയോ എന്നായിരുന്നു സർദേയിക്കു പേടി. തണ്ടാകിനാറിൽനിന്നു് കുറച്ചകലെ വടക്കുഭാഗത്തു് നൃസിംഹ പാട്നയ്ക്കു തെക്കു് കലാവന്ത് ഗുഹയുണ്ട്, തണ്ടാകിനാറിന്റെ തെക്കുഭാഗത്തു് ജഗായീ-മാധായീ ഗുഹയുണ്ട്-ഗഞ്ജാ ഗഢിന്റെ അതിർത്തിയോടുചേർന്നു്. അവിടെ കൊള്ളക്കാർ നിസ്സഹായരായ തീർത്ഥാടകരെ കൊള്ളയടിക്കുന്നു. ബോയിതുകളിൽ യാത്രചെയ്യുന്ന പറങ്കികളെ ആക്രമിച്ചു് അവരുടെ സ്വത്തും ജീവനും കൊള്ളയടിച്ച ഹൃദയഭേദികളായ നിരവധി കഥകൾ സർദേയി കേട്ടിട്ടുണ്ട്. ഇരതേടി ഇടയ്ക്കിടെ സർദേയിയുടെ സത്രംവരെ കൊള്ളക്കാർ വരാറുണ്ട്. പക്ഷേ, സർദേയി അവരെ അമ്മാമാ, സഹോദരാ എന്നെല്ലാംവിളിച്ചു് മന്ത്രമുഗ്ധരായ സർപ്പങ്ങളെപ്പോലെ വശപ്പെടുത്തും. അവർ കൊള്ളയടിച്ചെടുത്ത പണം സത്രത്തിൽവച്ചു് വീതിച്ചെടുക്കുകയും ചാരായം വാങ്ങിക്കുടിക്കുകയും ചെയ്യുന്നു. ലഹള കൂടുമ്പോൾ സർദേയിചെന്നു് മദ്ധ്യസ്ഥം പറയും. അവർ അവളുടെ മദ്ധ്യസ്ഥം അംഗീകരിക്കുന്നു. ജഗ്ഗുനി ഈയിടെയായി അവരെ സംബന്ധിക്കുന്ന കാര്യങ്ങളാണു് സംസാരിക്കുന്നതു്. അതുകൊണ്ടാണു് സർദേയിക്കു് സംശയം. ഒരുപക്ഷേ, ജഗ്ഗുനിയും അവരോടൊപ്പം അലഞ്ഞുതിരിഞ്ഞു നടക്കുകയാണോ?

............പക്ഷേ, സർദേയിയുടെ ആണയിടലുകളൊന്നും ഗൌനിക്കാതെ ജഗ്ഗുനി പോയി. മാണിക്പാട്ണയിലെ ആകാശത്തിൽ പ്രഭാതനക്ഷത്രം തീക്കനൽപോലെ പ്രകാശിക്കുന്നുണ്ട്. നീർക്കൊറ്റികൾ ഇനിയും ഉറക്കമുണർന്നിട്ടില്ല. സർദേയി പിന്നിൽനിന്നു് വിളിച്ചുപറഞ്ഞു-"നോക്കു ജഗ്ഗുനീ, പുരിയിൽനിന്നു് തിരിച്ചുവരുന്ന തീർത്ഥാടകരുടെ തിരക്കാവും ഇപ്പോൾ. ഞാനിവിടെ തനിച്ചെന്തു ചെയ്യും?...

........സർദേയിയുടെ ശബ്ദം കണ്ണീരിൽ കുതിർന്നു. പക്ഷേ, ജഗ്ഗുനിയപ്പോൾ ദ്രുതഗതിയിൽ രസകുദാഗ്രാമത്തിലേക്കു് നടക്കുകയായിരുന്നു.

ഒരുപക്ഷേ, ആ സർദേയിയായിരിക്കും വിജനമായ ഈ

കടവിൽ അസ്തമിക്കുന്ന പകലോൻെറ അന്തിമകിരണങ്ങൾ നിറംപിടിപ്പിക്കുന്ന ചിലികയിലെ ജലത്തെനോക്കി ജഗ്ഗനിയേയുംകാത്തു നില്ക്കുന്നതു്.

രസകുദാകടവു് പതുക്കെപ്പതുക്കെ ഒരു തിരിവിൽ മറഞ്ഞുപോയി. സന്ധ്യയായിരിക്കുന്നു. മുതല വായതുറന്നുവെച്ചുപോലെ തോന്നിക്കുന്ന രണ്ടു മേഘശകലങ്ങളുടെ നടുക്കു് വിളറി നവമിച്ചന്ദ്രൻ ഉദിച്ചുപൊങ്ങിയിരിക്കുന്നു.

അരഖ്കുദയിലേയ്ക്കിനിയും ദൂരമുണ്ടു്. മാണിക്പാട്ണയിൽ തോണിയിറങ്ങി കുതിരപ്പുറത്തു പോകണം.

വിഷ്ണുപശ്ചിമകപാട മഹാപാത്ര തൻെറ മനസ്സിൽ കെട്ടിനിർത്തിയിരുന്ന ചിന്തകളെ പെട്ടെന്നു് അഴിച്ചുവിട്ടു–''മഹാരാജ വെറുതെ സംശയിക്കുകയാണു്. തകീഖാൻ ശ്രീക്ഷേത്രത്തെ ആക്രമിക്കുമെന്നു് എനിക്കു തോന്നുന്നില്ല.''

രാമചന്ദ്രദേവ് ചിന്താകുലനായി പറഞ്ഞു–''അങ്ങനെ അനുമാനിക്കാൻ എന്തെങ്കിലും കാരണമുണ്ടോ?''

സാൻപരീഛ പറഞ്ഞു–''മുർഷിദാബാദിൽ സുജാഖാൻ ഉള്ളിടത്തോളംകാലം ജഗന്നാഥൻെറ നേരെയുള്ള ഉദാരമായ നയം നിലനില്ക്കും. അതാണു് ഒന്നാമത്തെ കാര്യം.''

''പക്ഷേ, അതേ സുജാഖാൻ കട്ടക്കിലെ നായബ്നാജിം ആയി വന്നകാലത്തു് മുഗൾഭരണം ആപല്ക്കരമായ സ്ഥിതിവിശേഷത്തെ നേരിട്ടിരുന്നില്ല. ജഗന്നാഥനെ കേന്ദ്രീകരിച്ചു് ഒറീസ്സയുടെ രാഷ്ട്രീയമായ ഐക്യം വർദ്ധിക്കുകയും ചെയ്തിരുന്നില്ല.''

മഹാപാത്ര പറഞ്ഞു–''അതു് തികച്ചും ശരിതന്നെ. പക്ഷേ, ഒറീസ്സയിലെ പൈക്കുകൾ ദീർഘകാലമായി മുഗൾശക്തിക്കെതിരായി യുദ്ധംചെയ്തു വരികയാണു്. അതു് അവരെ വളരെ ക്ഷീണിപ്പിച്ചിരിക്കുന്നു. തകീഖാനു് അതറിയാം. അതുകൊണ്ടു് അയാൾ അവരെ അത്ര ഭയപ്പെടുന്നില്ല.''

രാമചന്ദ്രദേവ് ശാന്തനായി, എന്നാൽ ദൃഢസ്വരത്തിൽ ഈ

വാദഗതിയെ എതിർത്തുകൊണ്ടു പറഞ്ഞു—"ഞാൻ യോജിക്കുന്നില്ല. ഇതല്ലാതെ വേറെ എന്തെങ്കിലും കാരണമുണ്ടോ?"

വിഷ്ണുമഹാപാത്ര പറഞ്ഞു—"മുഗൾരാജഭണ്ഡാരത്തിലേക്കുള്ള പ്രധാന വരുമാനമാർഗ്ഗം ജഗന്നാഥിലേക്കുള്ള തീർത്ഥാടകരിൽനിന്നു് ജജിയയുടെ പേരിൽ വസൂലാക്കുന്ന സംഖ്യയാണു്. തകീഖാൻ ജജിയ നടപ്പാക്കിയ ദിവസംമുതൽ കൊല്ലംതോറും ഒമ്പതുലക്ഷംരൂപ മുർഷിദാബാദിലേക്കു് അയയ്ക്കുന്നുണ്ടു്. അതിനുംപുറമേ നികുതിപിരിവുകാർക്കും മററുദ്യോഗസ്ഥന്മാർക്കുമൊക്കെ ഇതിൽനിന്നു് എന്തെങ്കിലുമൊക്കെ കിട്ടുന്നുമുണ്ടു്. അതുകൊണ്ടു് ജഗന്നാഥനെ നശിപ്പിച്ചു് ലാഭകരമായ ആ വരുമാനമാർഗ്ഗം അടച്ചുകളയാൻ അയാൾ മുതിരുമോ?"

തണ്ഡാകിനാറിൻേറയും മാണിക്പാട്ണയുടേയും ഇടയിൽ ചിലികയിലെ ജലമാർഗ്ഗം ഇടുങ്ങിയതാണു്. അതുകൊണ്ടു് പ്രതികൂലമായ ഒഴുക്കിൻേറയും അലകളുടേയും ശക്തി അധികമായിരുന്നു. സന്ധ്യയാവുമ്പോഴേയ്ക്കുതന്നെ വേലിയേററം തുടങ്ങിയിരുന്നു. ആ നദീമുഖം തോണിയാത്രയ്ക്കു് അപകടകരമാണു്. അവിടവിടെയായി നീർച്ചുഴികളുണ്ടു്. അവയിൽ കുടുങ്ങിയാൽ തോണി മുങ്ങിയതുതന്നെ. അതുകൊണ്ടു പരിചയമുള്ളവരും അഭ്യസ്തരുമായ തോണിക്കാരല്ലാതെ മററാരും ആ വഴിക്കു് തോണി തുഴയാൻ ധൈര്യപ്പെടാറില്ല. പക്ഷേ, ആ നദീമുഖമാർഗ്ഗവുമായി പഴകിയവർ ദൂരത്തുനിന്നുതന്നെ ചുഴികളുള്ള സ്ഥലത്തു് തോണിനിർത്തി കരയോടടുപ്പിച്ചു പോവുകയാണു് ചെയ്യുന്നതു്.

പെട്ടെന്നു് തോണി ഒരു തിരയോടൊപ്പം മേലോട്ടുപൊന്തി താഴെവീണു. ജഗ്ഗനി "ജയ് മാ കാലിജായീ" എന്നു വിളിച്ചുകൊണ്ടു് തോണി തണ്ഡാകിനാറിലേക്കു തിരിച്ചു. അതിൽപിന്നെ തോണി ശാന്തമായ അലകളുടെ മൃദുലമായ ആഘാതങ്ങളിൽ പതുക്കെപ്പതുക്കെ ഇളകിയാടിക്കൊണ്ടു് പ്രശാന്തമായ ജലപ്പരപ്പിൽ അരയന്നത്തെപ്പോലെ നീങ്ങി. തണ്ഡാകിനാറിലെ മണൽത്തിട്ടിനപ്പുറം സമുദ്രഗർജ്ജനത്തിൽ മറെറല്ലാ ശബ്ദങ്ങളും അലിഞ്ഞുചേർന്നു.

രാമചന്ദ്രദേവ് പറഞ്ഞു–"ഒരുവെടിക്കു് രണ്ടുപക്ഷിയെ കൊല്ലാനാണ് തകീഖാൻ ആഗ്രഹിക്കുന്നതു്. ജഗന്നാഥ ക്ഷേത്രത്തെ ആക്രമിച്ചു് നിശ്ചിതമായ ഒരു വരുമാനമാർഗ്ഗം അടച്ചുകെട്ടാൻ അയാൾ ആഗ്രഹിക്കുന്നില്ല. അതേപോലെ ജഗന്നാഥനുമായി ബന്ധപ്പെട്ടു് ഖോർധയെ കേന്ദ്രമാക്കി ക്കൊണ്ടു് ഒറീസ്സയിൽ തഴച്ചുവളർന്നുകൊണ്ടിരിക്കുന്ന രാഷ്ട്രീയ മായ ഐക്യത്തെ അതേപോലെ നിലനിർത്താനും അയാൾ ആഗ്രഹിക്കുന്നില്ല. അതുകൊണ്ടാണു് പുരിയിലെ നായബ് ആയി അമീൻചന്ദിനെ നിയമിച്ചതു്. അയാൾ ഹിന്ദുവാണു്, മുസൽമാനല്ല. അതുകൊണ്ട് ജഗന്നാഥനെ അശുദ്ധനാക്കും എന്ന ആശങ്കയില്ല. എന്നാലോ ഖോർധാരാജാവു് ജഗന്നാ ഥന്റെ രാജസേവാകാര്യങ്ങളിൽനിന്നു് അങ്ങനെ ബഹിഷ്കൃ തനാവുകയും ചെയ്യും. ആ നിലയിൽ ഒറീസ്സയിലെ മററു ദുർഗ്ഗ പതികളും സാമന്തന്മാരും അദ്ദേഹത്തിന്റെ നേതൃത്വം സ്വീക രിക്കുകയില്ല. ഞാൻ അമീൻചന്ദിനെ എതിർത്താൽ എന്നെ ഖോർധാ സിംഹാസനത്തിൽനിന്നിറക്കി ഭാഗീരഥീകുമാ റിനെ തന്റെ കളിപ്പാവയെപ്പോലെ സിംഹാസനത്തിലി രുത്തും. ആ വിവരവും ബാണപൂരിലേയ്ക്കയച്ചിട്ടുണ്ടു്. യുവ രാജാവു് ഈ തണ്ടാകിനാറിലൂടെ പുരിയിലേയ്ക്കു പോയിരി ക്കുന്നു. ആ വിവരവും എനിക്കു കിട്ടിയിട്ടുണ്ടു്."

ചിലികയിലെ ജലപ്പരപ്പിൽ നിലാവു് പരന്നിരിക്കുന്നു. നുരയ്ക്കുന്ന ഓളങ്ങളും നീർച്ചുഴികളും ഈ പ്രകാശത്തിന്റെ മഹാപ്രളയംപോലെ തോന്നി. പക്ഷേ, അതിനടുത്തുതന്നെ കട്ടികൂടിയ ഇരുട്ടുമുണ്ടു്. ചഞ്ചലകളായ നീർക്കൊററികൾ ആശങ്കയിൽനിന്നും ഉദ്വേഗത്തിൽനിന്നും വിമുക്തരായി ആന ന്ദത്തിന്റെ നീക്കമിളകൾപോലെ ഇരുട്ടിന്റേയും വെളിച്ച ത്തിന്റേയും ആ മഹാസ്രോതസ്സിൽ ചിലപ്പോൾ പൊന്തിയും ചിലപ്പോൾ താണും പറന്നുകൊണ്ടിരിക്കുന്നു.

രാമചന്ദ്രദേവ് പറഞ്ഞു–"ഇതുവരേയും മുഗൾ സേനാധിപ ന്മാരാണു് ജഗന്നാഥനെ കളങ്കപ്പെടുത്തിയിരുന്നതു്. പക്ഷേ, ഇനിയദ്ദേഹം അമീൻചന്ദിനേപ്പോലുള്ള കുലദ്രോഹികളുടെ

കൈകളെക്കൊണ്ടാണ് കളങ്കിതനാവുക. പക്ഷേ, അതു് കാണാൻ നിങ്ങളിപ്പോഠം അവിടെയില്ലല്ലോ. ഇക്കാര്യത്തിൽ ഔറംഗസീബ് അമീൻചന്ദിനു് കൂട്ടുനിന്നാൽ അയാഠംക്കു നല്ല പാരിതോഷികം കിട്ടും. ജാഗീർ കിട്ടും. അദ്ദേഹത്തിനു് വാഗ്ദത്തം കിട്ടിയിട്ടുണ്ടു്. പക്ഷേ, നിങ്ങഠംക്കവിടെ സാൻ പരീഛയായി തുടരാൻ കഴിയുമോ? കലാപകാരികളുടെ പട്ടികയിൽ നിങ്ങളുടെ പേരും ഉണ്ടാകും.''

സാൻപരീഛാ വിഷ്ണുമഹാപാത്രസ്സു് ചെറുപ്പമാണു്. താൻ ഒരു ഒറിയക്കാരനാണെന്ന വിജ്രംഭിതമായ അഭിമാനവും അദ്ദേഹത്തിൽ ഓളംതള്ളിയിരുന്നു. ജഗന്നാഥനും ജഗന്നാഥക്ഷേത്രവുമായുള്ള അദ്ദേഹത്തിൻെറ ബന്ധം സ്മരണാതീതമായ പാരമ്പര്യത്തിലടിയുറച്ചതാണു്. പണ്ടേതോകാലത്തു് അദ്ദേഹത്തിൻെറ പൂർവ്വികർ ജഗന്നാഥനെ മുഗളന്മാരുടെ അപമാനത്തിൽനിന്നു രക്ഷിക്കാൻവേണ്ടി വളരെയേറെ ധൈര്യവും സാഹസികത്വവും പ്രദർശിപ്പിച്ചിട്ടുണ്ടു്. ആ ഓർമ്മകളുടേയും അഭിമാനത്തിൻേറയും ആഹ്വാനമാണു് അദ്ദേഹത്തിൻെറ സിരകളിൽ മുഴങ്ങിയിരുന്നതു്.

നദീമുഖം കുറച്ചുകൂടി ദൂരെയാണു്. വെളിച്ചത്തിൻെറ മഹാപ്രളയത്തിൽ ദിക്കുകളും വഴികളും മുങ്ങിപ്പോയിരുന്നു. ജഗ്ഗുനി തണ്ടാകിനാറിൻെറ തീരംവിട്ടു് മാണിക്പാട്ണയുടെ നേരെ മുന്നേറാൻ തുടങ്ങി.

അടുത്തുതന്നെ ഒരു നീർച്ചുഴി അതിൻെറ ചുററു വലുതാക്കി വലുതാക്കി നിലാവിൽ പരന്നുകിടന്നിരുന്നു. അതിനകത്തു് നിശ്ചലമായ നിസ്സബ്ധതയായിരുന്നു. ചുഴിയുടെ ചുററലും തിരിയലുമെല്ലാം പെട്ടെന്നു് നിന്നുപോയപോലെ തോന്നി. പക്ഷേ, അതിനകത്തുപെട്ടതും തോണി വട്ടം ചുററിക്കറങ്ങാൻ തുടങ്ങി. ''ജയ്-മാ കാലിജായീ!'' എന്നു വിളിച്ചുകൊണ്ടു് ജഗ്ഗുനി പങ്കായംപിടിച്ചു തോണി തിരിക്കാൻ ശ്രമിക്കുകയാണു്. പക്ഷേ, നീർച്ചുഴിയുടെ മദ്ധ്യത്തിലുണ്ടായിരുന്ന അഗാധമായ ഗഹ്വരം പതുക്കെപ്പതുക്കെ പരന്നുപരന്നു് വലുതാവുകയാണു്. തോണി അതിൽ കുടുങ്ങിയാൽ പിന്നെ രക്ഷപെടാൻ യാതൊരു മാർഗ്ഗവുമില്ല.

പെട്ടെന്ന് പിന്നോട്ട മടങ്ങിവരുന്ന ഒരു അലയുടെ അടി യേററ് തോണി തണ്ടാകിനാറിനനേരെ തെന്നിമാറി.

സാൻപരീഥര ദീർഘശ്വാസംവിട്ട് അസ്പഷ്ടമായ സ്വരത്തിൽ പറഞ്ഞു–"ജയ് മാ കാലിജായീ!"

ജഗ്ഗനി പങ്കായംവിട്ട പറഞ്ഞു–"വേലിയേററം കഴിയുന്നതു വരെ തോണി മുന്നോട്ടെടുക്കുന്നതു് ശരിയല്ല."

രാമചന്ദ്രദേവ് സമ്മോഹിതനെപ്പോലെ ആ ചുഴിയിലേയ്ക്കു നോക്കിയിരുന്നു. തോണിയിൽ കിടന്നിരുന്ന തുഴയെടുത്തു് അദ്ദേഹം സാൻപരീഥരയോട പറഞ്ഞു–"നിങ്ങൾ പങ്കായം പിടിച്ചോളൂ. ഞാൻ തോണി തിരിക്കാം."

തോണിയുടെ വക്കിലിരുന്ന ജഗ്ഗനി ഉച്ചത്തിൽ വിളിച്ചു പറഞ്ഞു–"ജയ് മാ കാലിജായീ!"

അനന്തരഫലത്തെപ്പററി തീരെ ആലോചിക്കാതെ ഭ്രാന്തനെ പ്പോലെ രാമചന്ദ്രദേവ് വീണ്ടും തോണി മുന്നോട്ടെടുത്തു. മൃത്യു ഗർഭയായ ആ നീർച്ചുഴിയുടെ ഭീകര ഗഹ്വരത്തിലേയ്ക്ക് മുഗ്ദ്ധയായ ഒരു രാജഹംസത്തെപ്പോലെ ആ തോണി നീങ്ങി ക്കൊണ്ടിരുന്നു.

## 2

മാണിക്പാട്ണാ നദീമുഖത്തിനടുത്തു് രാമചന്ദ്രദേവ് ചിലി കയിലെ അലകളുടെ ക്രുദ്ധമായ ആക്രമണത്തേയും നീർച്ചുഴിക ളുടെ കരാളമായ ഭീഷണിയേയും ചെറുത്തുകൊണ്ടു് അരഖ്കുദാ കടവിലേയ്ക്ക് തോണിയടുപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരുന്ന പ്പോൾ, പുരിയിലെ ചുഡംഗാസാഹിയിൽ സുനാമാഹാരി യുടെ ഒരു ബംഗ്ലാവിലെ മുറിയിൽ പട്ടുമെത്തയിൽ ചാരി ക്കിടന്നുകൊണ്ടു് അമീൻചന്ദ് മദ്യലഹരിയിൽ ഇടറിയ സ്വര ത്തിൽ ഭാഗീരഥീകുമാറിനോടു് പറയുകയായിരുന്നു–

"വരൂ, വരൂ, കുമാർ–വന്നിരിക്കൂ. പക്ഷേ, താങ്കൾ വൈകിപ്പോയല്ലോ! താങ്കൾ സമയത്തിനെത്തിയില്ല. അതുകൊണ്ട് മതഭ്രഷ്ടനായ ഖോർധാരാജാവുതന്നെ ജഗന്നാഥന്റെ രഥത്തിന്മേൽ ഛേരാപഹര നിർവ്വഹിച്ചു. പക്ഷേ, ഈ സംഭവം മതഭക്തനായ ഓരോ ഹിന്ദുവിന്റേയും ഹൃദയത്തെ മുറിപ്പെടുത്തിയിരിക്കയാണ്. ഹിന്ദുമതത്തിന്റെ എല്ലാ നീതിനിയമങ്ങളേയും അതിലംഘിച്ചിരിക്കയാണ്."

സുനാമാഹാരി അമീൻചന്ദിന്റെ അടുത്തുതന്നെ ഇരുന്നു വെററില തെറുക്കുകയാണ്. അവളുടെ മഷിയെഴുതിയ കണ്ണുകൾ വെററിലത്താമ്പാളത്തിലുറച്ചുനില്ക്കുകയായിരുന്നു. ശരി തന്നെ. പക്ഷേ, വളഞ്ഞ പുരികക്കൊടികളുടെ താഴെ അവളുടെ പുഞ്ചിരിക്കുന്ന നോട്ടം ഭാഗീരഥീകുമാറിന്റെ മിഴികളുമായി ഒളിച്ചുകളി നടത്തുകയാണ്. ഭാഗീരഥീകുമാറിന് എന്തായാലും അത് അനുഭവപ്പെട്ടിരുന്നു. കാതോളം നീണ്ടുനില്ക്കുന്ന തന്റെ വിശാലനേത്രങ്ങളിലെ അഗ്നിജ്വാലയിൽ ഭാഗീരഥീകുമാറിനെപ്പോലെ ചപലരും സമ്മോഹിതരുമായ എത്രയോ ശലഭങ്ങൾ ആത്മാഹുതി ചെയ്തിട്ടുണ്ടെന്ന് സുനാമാഹാരിക്കറിയാം. ഭാഗീരഥീകുമാറിനും മന്മഥന്റെ മധുരമായ ആ ക്ഷണം നിരസിക്കാൻ കഴിയില്ല.

യഥാർത്ഥത്തിൽ ഭാഗീരഥീകുമാർ പുരിയിലെത്താൻ താമസിച്ചുപോയിരുന്നു. അമീൻചന്ദിന് എന്തു വിശദീകരണം വേണമെങ്കിലും നൽകാം. പക്ഷേ, ലളിതാ മഹാദേയിയോട് എന്തു പറയും? അതോർത്തപ്പോൾ അയാളുടെ മുഖം വിവർണ്ണമായി. മാലൂദ് സേനാപതി കന്താനദീതീരത്തുവച്ച് അയാളെ തടഞ്ഞുനിർത്തിയിരുന്നില്ലെങ്കിൽ അയാൾക്ക് കൃത്യസമയത്തു തന്നെ പുരിയിലെത്താൻ കഴിയുമായിരുന്നു. രാജസേവാ ചടങ്ങുകൾ ഒരുപക്ഷേ അയാൾക്കുതന്നെ നിർവ്വഹിക്കാനും കഴിയുമായിരുന്നു. പക്ഷേ, തണ്ടാകിനാറിലെ സർദേയിയുടെ സത്രത്തിൽനിന്നു രക്ഷപ്പെട്ടുവരാനും വേണ്ടിവന്നു രണ്ടുദിവസം. അതിനെന്തെങ്കിലും സമുചിതമായ വിശദീകരണം നൽകാൻ അയാൾക്കു കഴിയില്ല. അന്നു പുലച്ചേ മുതൽ തുടർച്ചയായി

മഴപെയ്യുന്നുണ്ടായിരുന്നു. പിണക്കം നിറഞ്ഞുനില്ക്കുന്ന കണ്ണുകളെപ്പോലെ ആകാശം മേഘാവൃതമായിരുന്നു. കൊടുങ്കാററു കാരണം സത്രത്തിൽനിന്നു് പുറത്തുകടക്കാൻപോലും കഴിഞ്ഞിരുന്നില്ല ............ഇതെല്ലാം വൈകിയതിനുള്ള കാരണങ്ങളാകാം. പക്ഷേ, തികച്ചും സാധാരണവും നിസ്സാരവുമായ ഇത്തരം കാരണങ്ങളെ മറികടക്കാൻ കഴിയാത്ത ഒരാളെ സംബന്ധിച്ചിടത്തോളം രാജസിംഹാസനത്തിനുള്ള മോഹം വെറും ദുർമ്മോഹമായിരിക്കും.

ഭാഗീരഥീകുമാറിനു് കൃത്യസമയത്തു് പുരിയിലെത്താൻ കഴിയാഞ്ഞതു് ലളിതാ മഹാദേവിയെ സംബന്ധിച്ചിടത്തോളം പൊറുക്കാൻകഴിയാത്ത അപരാധമാണു്

സുനാമാഹാരി ആടിക്കുഴഞ്ഞു് മുറിയിൽനിന്നെഴുന്നേററു് പുറത്തേയ്ക്കുപോയി. ലജ്ജയും സങ്കോചവും കാരണമാണവൾ പോയതെന്നാണു് തോന്നുക. പക്ഷേ, ഗുരുനിതംബിനിയായ സുനാമാഹാരി മത്തകരിണിയെപ്പോലെ എത്രയോ ഹൃദയകമലവനങ്ങളെ ചവിട്ടി മെതിച്ചിട്ടുണ്ടു്. ഇക്കാര്യമൊന്നു സൂചിപ്പിക്കലും ആ ആടിക്കുഴഞ്ഞുള്ള പോക്കിന്റെ ഉദ്ദേശമാവാം. ഒരുപക്ഷേ തന്റെ അന്യാദൃശമായ രൂപലാവണ്യവും ആ സൗന്ദര്യത്തിന്റെ ആകർഷണശക്തിയും ഭാഗീരഥീകുമാറിനു് ബോദ്ധ്യപ്പെടുത്തിക്കൊടുക്കാനുള്ള ആഗ്രഹത്തോടെയാവാം അവൾ എഴുന്നേററുപോയതു്. അല്ലെങ്കിൽ പിന്നെ ഭംഗിയിൽ ചീകിയൊതുക്കിയ അവളുടെ വാർമുടിക്കെട്ടിൽ നിന്നു് കേതകീപുഷ്പത്തിന്റെ നറുമണം തൂകുന്ന ഇതളുകൾ താഴെ വീണതെന്തിനാണു്? മുറിയിൽനിന്നു പുറത്തുകടക്കുമ്പോൾ അവളെന്തിനാണു് കഴുത്തുവെട്ടിച്ചു് നായാട്ടുകാരൻ മാൻപേട വലയിൽ വീണോ ഇല്ലയോയെന്നു് നോക്കുന്നപോലെ നോക്കിയതു്? നേരിയ വസ്ത്രത്തിന്നടിയിൽ അവളുടെ അവയവങ്ങളിൽ ഓളംതള്ളിയിരുന്ന യൗവനത്തിന്റെ അത്ഭുതകാന്തി ഭാഗീരഥീകുമാറിനെ മാരന്റെ ക്രൂരമ്പിനിരയാക്കി.

പുരിയിലെ പ്രഖ്യാതയായ അഭിസാരികയായിരുന്നു സുനാമാഹാരി. അവളുടെ രണ്ടു സഹോദരിമാർ ജഗന്നാഥന്റെ

ദേവദാസികളായിരുന്നു. അവർ മററു ദേവദാസികളോടൊപ്പം ബഡ്സിംഹാറിനുശേഷം ക്ഷേത്രത്തിൽ ഗീതാഗോവിന്ദം പാടിയിരുന്നു. സുനാമാഹാരിയുടെ അമ്മ കേതകീമാഹാരി തൻെറ ചെറുപ്പകാലത്തു് കട്ടക്ക്സൂബയിലെ നായബ്നാജിം സുജാഖാനെ ചൂണ്ടയിൽ കുടുങ്ങിയ മത്സ്യത്തെപ്പോലെ പിടപ്പിച്ചിരുന്നു. സുജാഖാൻെറ സൗഹൃദം കാംക്ഷിച്ചുവരുന്ന രാജാക്കന്മാരും ജമീന്ദാർമാരും മററും തങ്ങളുടെ ഭക്ത്യാദരങ്ങൾ പ്രകടിപ്പിക്കുന്ന കാഴ്ചദ്രവ്യങ്ങളുമായി ആദ്യം കേതകീമാഹാരിയുടെ വാതില്ക്കലാണു് കാത്തുകിടന്നിരുന്നതു്.

ദിവ്യസിംഹദേവ മഹാരാജാവിൻ്റെ സാധനാസംഗിനിയും ഇതേ കേതകീമാഹാരിതന്നെയായിരുന്നുവത്രേ. ബാലിസാഹീ കൊട്ടാരത്തിലെ പൂജാമുറിയിൽ പകലായ പകലുകളും രാത്രിയായ രാത്രികളും അവരൊന്നിച്ചു കഴിച്ചുകൂട്ടിയിരുന്നു.

ദിവ്യസിംഹദേവൻെറ ആറാം അബ്ദത്തിൽ ഒരിക്കൽ സുജാഖാൻ ജഗന്നാഥക്ഷേത്രത്തെ നശിപ്പിക്കാനുള്ള ഉദ്ദേശ്യത്തോടെ ആക്രമണം നടത്തി. ദിവ്യസിംഹദേവൻ ആക്രമണത്തെ ചെറുക്കാൻവേണ്ടി ചന്ദൻപൂരിനടുത്തു് താവളമടിച്ചു. ആ താവളത്തിലും കേതകീമാഹാരി അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. സുജാഖാൻ ഭാഗ്ഗവീതടത്തിൽ ദിവ്യസിംഹദേവൻെറ താവളത്തെ പെട്ടെന്നാക്രമിച്ചപ്പോൾ അദ്ദേഹം അവിടെ ഉണ്ടായിരുന്നില്ല. പരിത്യക്തമായ ആ ശിബിരത്തിൽ കേതകീമാഹാരി സുജാഖാനെ കാത്തിരിക്കുന്നുണ്ടായിരുന്നു. സുജാഖാനെക്കണ്ടു് കേതകീമാഹാരി താണുവണങ്ങി നിശ്ശബ്ദം തല കുനിച്ചുനിന്നു. ഇടത്തേകാലിൻെറ പെരുവിരൽകൊണ്ടു് അവൾ നിലത്തു് വരച്ചുകൊണ്ടിരുന്നു. ആ കാലിൻെറ ചലനം ഒഴിച്ചുനിർത്തിയാൽ ശരീരത്തിലെ മറെറല്ലാ അവയവങ്ങളും ചലനരഹിതങ്ങളായിരുന്നു.

സുജാഖാൻ തൻെറ വലത്തെ കൈകൊണ്ടു് കേതകിയുടെ കാക്കപ്പുള്ളിയുള്ള ചിബുകംപിടിച്ചുയർത്തി ചോദിച്ചു—
"നീയാണോ ഖോർധാ രാജാവിൻെറ സേനാധിപൻ?"

കേതകിയുടെ രക്താഭമായ മുഖമണ്ഡലത്തിൽ ഭയത്തിൻെറ

ലാഞ്ഛനപോലുമുണ്ടായിരുന്നില്ല. മറുപടിയായി അവരം പുഞ്ചിരിക്കുകമാത്രം ചെയ്തു. എന്നിട്ട് സുജാഖാൻെറ പിടിയിൽനിന്നു് തൻെറ ചിബുകം വിടുവിച്ച് വീണ്ടും നിശ്ശബ്ദയായി നിന്നു.

അതിനുശേഷം സുജാഖാൻ നാടകീയമായ രീതിയിൽ ഉറയോടുകൂടി തൻെറ ഉടവാരം കേതകിയുടെ കാല്ക്കൽവച്ച് മന്ദഹസിക്കുന്ന മിഴികളോടെ പുതുപൂപോലെ കമനീയമായ അവളുടെ മുഖത്തേയ്ക്കുനോക്കി പറഞ്ഞു–''ശരി, യുദ്ധം കൂടാതെതന്നെ ഞാനിതാ കീഴടങ്ങിയിരിക്കുന്നു.''

അതിനിടയിൽ അവസരമുപയോഗിച്ച് ദിവ്യസിംഹദേവൻ ജഗന്നാഥക്ഷേത്രത്തിൽനിന്നു് വിഗ്രഹങ്ങളെയെല്ലാം സ്ഥലം മാററി. അതിൽപിന്നെ സുജാഖാൻെറ കാലത്തു് പുരിയുടെ നേരെ ഒരിക്കലും ആക്രമണമുണ്ടായിട്ടില്ല.

കേതകീമാഹാരിയുടെ പുത്രി സുനാമാഹാരിയും ഹൃദയം തകക്കുന്ന സൗന്ദര്യത്തിൻെറ ഉടമയായിരുന്നു. പുരിമുതൽ കട്ടക്കും മുർഷിദാബാദുംവരെ അവളുടെ സൗന്ദര്യം പ്രകീത്തിക്കപ്പെട്ടിരുന്നു.

സുനാമാഹാരി പൊയ്ക്കഴിഞ്ഞു. പക്ഷേ, ഭാഗീരഥീകുമാറിൻെറ മുഗ്ദ്ധചേതനയിൽ അവളുടെ നൂപുരധ്വനി അപ്പോഴും നിലച്ചിരുന്നില്ല. ചിലപ്പോരം അവളുടെ വളകളുടേയും ചിലങ്കകളുടേയും മണികിലുക്കം ഹൃദയഹാരിയായ സംഗീതംപോലെ കേട്ടിരുന്നു. ഹൃദയഹാരിയായ ആ സംഗീതം കേരംക്കാൻ വേണ്ടി ചെവികൂർപ്പിച്ചിരിക്കയാണു് ഭാഗീരഥീകുമാർ. അമീൻചന്ദിൻെറ കണ്ണുകരം പാതിയടഞ്ഞിരിക്കുന്നു. ഒരു പക്ഷേ അദ്ദേഹമെന്തോ ചിന്തയിൽ മുഴുകിയിരിക്കയായിരിക്കാം. അതിനിടയിൽ ഭാഗീരഥീകുമാർ സുനയുടെ കുന്തളഭാരത്തിൽനിന്നുവീണ കേതകിയുടെ ഇതളുകരം പെറുക്കിയെടുത്തു് മണത്തുനോക്കി കഷണംകഷണമാക്കി തൻെറ പട്ടുമെത്തയിൽ വിതറി. അയാരം ഉള്ളാലെ തണ്ടാകിനാറിലെ സർദേയിയുടെ സജലനേത്രങ്ങളെ സുനാമാഹാരിയുടെ കണ്ണുകളുമായി താരതമ്യപ്പെടുത്തുകയായിരുന്നു. തണൽവിരിച്ച

ചിലികയിലെ അഗാധ നീലിമയാർന്ന ജലത്തെപ്പോലെ പ്രശാന്തമായിരുന്നു സർദേയിയുടെ കണ്ണുകൾ. അവയുടെ ആഴമററ ഗാംഭീര്യത്തിൽ ആകെ മുങ്ങാനാണ് ആഗ്രഹംതോന്നുക ............എന്നാൽ സുനാമാഹാരിയുടെ കണ്ണുകളോ? ഹാസ്യ വിലോലങ്ങളായ ഈ കണ്ണുകളിൽ നദിയുടെ ചാഞ്ചല്യമാണുള്ളത്; തരണംചെയ്യാനുള്ള ക്ഷണമാണുള്ളത്

അമീൻചന്ദ് കണ്ണുതുറന്നു. ഭാഗീരഥീകുമാറിൻെറ സാന്നിദ്ധ്യത്തെപ്പററി അയാഠം ബോധവാനായി. വിറയാന്ന സ്വരത്തിൽ അയാഠം ആവർത്തിച്ചു–"താങ്കഠം വൈകിപ്പോയി, കുമാർ!"

ഭാഗീരഥീകുമാർ അകാരണമായി ചിരിച്ചുകൊണ്ടു പറഞ്ഞു– "താങ്കഠംക്കറിയാമല്ലോ താങ്കളുടെ മാലൂദ് സേനാപതി എന്താണ് ചെയ്യുന്നതെന്നു്. ഞങ്ങഠം കന്താനദി കടക്കുകയായിരുന്നു. അയാളുടെ ചൌക്കീദാർമാർ ഞങ്ങളെ തടഞ്ഞുവച്ചു. അല്ലായിരുന്നെങ്കിൽ എപ്പോഴേ ഞങ്ങളിവിടെ എത്തുമായിരുന്നു!"

മുറിയുടെ പുറത്തു് സുനാമാഹാരിയുടെ വളകിലുക്കം വീണ്ടും കേട്ടു. ഭാഗീരഥീകുമാറിൻെറ ചഞ്ചലമിഴികഠം മന്ത്രമുഗ്ദ്ധമെന്നോണം അങ്ങോട്ടു് ആകർഷിക്കപ്പെട്ടു. അമീൻചന്ദും കണ്ണുകഠം പാതി ചിമ്മി മുഗ്ദ്ധമായ നിശ്ശബ്ദതയോടെ ആ ശബ്ദം ശ്രവിച്ചു. പിന്നെ അടുത്തുവച്ചിരുന്ന ഹുക്കയെടുത്തു വലിച്ചു് പറഞ്ഞു–"മാലൂദിലെ ആ സേനാപതി വിഡ്ഢിയാണ്, ധിക്കാരിയുമാണ്. അതുകൊണ്ടു് നായബ്നാജിം ബഹാദൂർ അയാളോടു വല്ലാതെ കോപിച്ചിരിക്കുന്നു. പക്ഷേ, താങ്കളെന്തേ ശരിയായ വഴിക്കു പോരാതെ ആ വഴിക്കു പോന്നതു്?"

വിളറിയ ചിരിചിരിച്ചു് ഭാഗീരഥീകുമാർ പറഞ്ഞു-"ഖോർധയിലെ വഴിക്കു് എല്ലാ ചൌക്കികളിലും ഹാഷിംഖാൻ പട്ടാളക്കാരെ നിർത്തിയിട്ടുണ്ടായിരുന്നു. അവർ ഞങ്ങളെ തടവുകാരാക്കി പിടിക്കില്ലേ!"

പ്രധാന കാര്യത്തിലേയ്ക്കു് എങ്ങനെ കടക്കണമെന്നാലോചിക്കുകയായിരുന്നു അമീൻചന്ദ്. അസ്പഷ്ടമായി ഹുങ്കാരം പുറപ്പെടുവിച്ചുകൊണ്ടു് ഹുക്കയുടെനാളം അയാൾ താഴെവച്ചു. കണ്ഠശുദ്ധി വരുത്തി പറയാൻ തുടങ്ങി—"അങ്ങനെ ഭയപ്പെടുന്നതു് ശരിയല്ല. ഇന്നു് ഖോർധയിൽ തകീഖാൻ നായബ്‌നാജിം ബഹാദൂറിന്റെ പ്രീതിക്കു് താങ്കളോളം പാത്രമായവർ മററാരുമില്ല. ഹാഷിംഖാൻ ബാണപൂരിനെ ആക്രമിച്ചുവെന്നതു് ശരിതന്നെ. പക്ഷേ, കലാപകാരികളെ ശിക്ഷിക്കുക എന്നതിലുപരി മററു് യാതൊരുദ്ദേശവും അതിനുണ്ടായിരുന്നില്ല. അയാളെന്തിനു് താങ്കളെ തടവിലാക്കണം?"

പക്ഷേ, അപ്പോൾ ഭാഗീരഥീകുമാറിന്റെ ചിന്ത അത്തരം കുടിലതന്ത്രങ്ങളുടെ നിസ്സാരതകളിൽ നിന്നെല്ലാമകന്നു് അകത്തങ്ങുമിങ്ങും നടന്നുകൊണ്ടിരുന്ന സുനാമാഹാരിയിൽ കേന്ദ്രീകരിച്ചിരിക്കുകയായിരുന്നു. സുനാമാഹാരിയുടെ മുടിയിൽനിന്നു വീണ കേതകീപുഷ്പത്തിന്റെ ഇതളുകൾ ചവയ്ക്കുകയായിരുന്നു അയാൾ. അമീൻചന്ദ് പറഞ്ഞു—"താങ്കളെ ഖോർധാ സിംഹാസനത്തിലവരോധിക്കാൻവേണ്ടി വ്യഗ്രതപ്പെടുകയാണു് നായബ്‌നാജിം തകീഖാൻ. അതു മനസ്സിലാക്കൂ, കുമാർ സാഹബ്. താങ്കൾ അദ്ദേഹത്തെ തെററിദ്ധരിക്കരുതു്."

അനേകദിവസങ്ങളായി ലളിതാ മഹാദേയിയുടെ പ്രോത്സാഹനവും പ്രേരണയും മൂലം ഖോർധാസിംഹാസനത്തിനുള്ള ഭാഗീരഥീകുമാറിന്റെ ആഗ്രഹം വളരെ വദ്ധിച്ചിരുന്നു. രാമചന്ദ്രമഹാരാജാവിനോടുള്ള അകാരണമായ വെറുപ്പു് അയാളുടെ ഹൃദയത്തെ വിഷലിപ്തമാക്കിത്തീത്തിരുന്നു എന്നതു് ശരിതന്നെ. പക്ഷേ, സ്വപിതാവിനെ സിംഹാസനഭ്രഷ്ടനാക്കി സ്വയം അതിൽ കയറിയിരിക്കുക എന്ന ചിന്തപോലും അയാളെ അസ്വസ്ഥനാക്കിയിരുന്നു. ഈ വികാരം ലളിതാ മഹാദേയിയുടെ മുമ്പിൽ പ്രകടിപ്പിക്കാൻ അയാൾ ഒരിക്കലും ധൈര്യപ്പെട്ടിരുന്നില്ല. പക്ഷേ, അമീൻചന്ദിന്റെ മുമ്പിൽ അതു് പ്രകടിപ്പിക്കാൻ അയാൾക്കു് യാതൊരു ബുദ്ധിമുട്ടുമുണ്ടായിരുന്നില്ല. അയാൾ പറഞ്ഞു:—"പക്ഷേ, മഹാരാജാവു്

ജീവിച്ചിരിക്കേ ഞാനെങ്ങനെ സിംഹാസനത്തിലിരിക്കും?''

ഉപദേശം ശരിക്കും ഫലിക്കുന്നില്ലെന്നുകണ്ട് അമീൻ ചന്ദിന് ശരിക്കും ദ്വേഷ്യംവന്നു. അയാൾ പറഞ്ഞു-''താങ്കൾ ആരെയാണ് മഹാരാജാവെന്നു പറയുന്നത് കുമാർ! താങ്കളുടെ അച്ഛൻ യവനസ്ത്രീയെ കല്യാണംകഴിച്ച് ഹിന്ദുമതം വിട്ടില്ലേ! മുക്തിമണ്ഡപത്തിന്റെ അന്യായമായ ഒരു തീർപ്പ് അനുസരിച്ച് അദ്ദേഹത്തിന് ക്ഷേത്രാപഹാര നിർവ്വഹിക്കാൻ അവകാശം കിട്ടിയെങ്കിലും ക്ഷേത്രത്തിൽ പ്രവേശിക്കാൻ ഇപ്പോഴും അധികാരമില്ല. ക്ഷേത്രത്തിനുള്ളിൽ അദ്ദേഹത്തിന് യാതൊന്നും ചെയ്യാൻ പററില്ല.''

അമീൻചന്ദിന്റെ ഉപദേശം ഭാഗീരഥീകുമാറിനെ സ്വാധീനിക്കുന്നുണ്ടായിരുന്നില്ല. അയാൾ മുമ്പത്തെപ്പോലെ കേതകിപ്പൂവിന്റെ ഇതളുകൾ ചവച്ചുകൊണ്ട് സ്നാനമഹാരിയുടെ വളകളുടേയും ചിലങ്കകളുടേയും കിലുക്കം കേൾക്കാൻ ആകുലപ്പെട്ടുകൊണ്ടിരിക്കയായിരുന്നു.

പുരിയിലെത്തി ഗുണ്ടിചാഭവനത്തിനടുത്തുവെച്ച് അമീൻചന്ദുമായി കണ്ടതുമുതൽ അയാളുടെനേരെ ഒരുതരം വെറുപ്പുകൊണ്ട് അത്യന്തം അസ്വസ്ഥനായിരിക്കയാണ് ഭാഗീരഥീകുമാർ റായ്. അമീൻചന്ദ് അയാളോട് വേണ്ടത്ര സ്നേഹവും ബഹുമാനവും നിസ്സംശയം പ്രകടിപ്പിച്ചിരുന്നു തന്റെ ശുഭാശംസകൾ അറിയിക്കുകയും ചെയ്തിരുന്നു. എന്നാലും ഏതെങ്കിലും തരത്തിൽ അയാളുമായി സമ്പർക്കം സ്ഥാപിക്കാനുള്ള ആഗ്രഹം ഭാഗീരഥീകുമാറിന് ഉണ്ടായിരുന്നില്ല. പക്ഷേ, അതിനിടയിൽ ബാണപുരിൽനിന്ന് ലളിതാ മഹാദേവി ഒരു സന്ദേശവാഹകൻ മുഖേന ഭാഗീരഥീകുമാറിന് ഒരു കത്തയച്ചിരുന്നു. അതിൽ എഴുതിയിരുന്നു-''രാജാ അമീൻചന്ദ് നമ്മുടെ അഭ്യുദയകാംക്ഷിയാണ്. അയാൾ പറയുന്നതനുസരിച്ച് പ്രവർത്തിക്കണം. അയാളുടെ നിർദ്ദേശാനുസരണം നടക്കണം.''

ലളിതാ മഹാദേവിയുടെ ആ നിർദ്ദേശം ശിരസാ വഹിച്ചുകൊണ്ട് ഭരണകാര്യങ്ങൾ ഏറെറടുക്കുന്നതിനെപ്പററി അമീൻചന്ദുമായി കൂടിയാലോചന നടത്താൻവേണ്ടി ഗുണ്ടിചാഭവന

ത്തിലെത്തിയതായിരുന്നു ഭാഗീരഥീകുമാർ. ഈ ആലോചനകളൊക്കെ രാമചന്ദ്രദേവിനെതിരായ ഗൂഢാലോചനകളായിരിക്കുമെന്നു് അയാൾക്കറിയാം. എന്നാലും സ്വപിതാവിനെ പററി ഒരു അപരിചിതന്റെ വായിൽനിന്നു് നിന്ദാസൂചകമായ വാക്കുകൾ കേൾക്കാൻ അയാൾ തയ്യാറായിരുന്നില്ല.

തന്റെ പ്രതികരണം പ്രകടിപ്പിച്ചുകൊണ്ടു് ഭാഗീരഥീകുമാർ മൗനം ഭഞ്ജിച്ചു. അമീൻചന്ദ് പറഞ്ഞു—"ഹിന്ദുമതഭ്രഷ്ടനായ, ജഗന്നാഥന്റെ സേവാകാര്യങ്ങളിൽനിന്നു് വിലക്കപ്പെട്ട യവനനായ ഹാഫിസ്കാദക്കു് ഖോർധാ രാജസിംഹാസനത്തിൽ യാതൊരവകാശവുമില്ല. ജേനാമണി എന്ന നിലയ്ക്കു് താങ്കളാണു് ഖോർധയുടെ അവകാശി. തകീഖാൻ ആഗ്രഹിക്കുന്നതും അതുതന്നെയാണു്."

ഭാഗീരഥീകുമാർ രൂക്ഷമായ ദൃഷ്ടിയോടെ പിച്ചളവിളക്കിൽ കത്തിക്കൊണ്ടിരുന്ന നിശ്ചലമായ ദീപനാളത്തിനു നേരെ നോക്കിക്കൊണ്ടു പറഞ്ഞു—"രാമചന്ദ്രദേവ മഹാരാജാവു് സ്വന്തം ഇഷ്ടപ്രകാരം മതം മാറിയതല്ല. ബലാല്ക്കാരമായി അദ്ദേഹത്തെ മതംമാററിയതാണു്."

അമീൻചന്ദ് വളരെനേരം ഹുക്കയുടെ നാളം തന്റെ ചുണ്ടുകളിൽ വെച്ചിരുന്നു........പിന്നെ പുക പുറത്തേയ്ക്കു വിട്ടുകൊണ്ടു് പറഞ്ഞു—"എന്നാൽ അങ്ങനെയാവട്ടെ. കുമാരനു് സിംഹാസനത്തിൽ താല്പര്യമില്ലെന്നു് ഞാൻ മഹാറാണി ലളിതാ മഹാദേയിയെ അറിയിച്ചുകൊള്ളാം. എന്നാൽപിന്നെ നായബ്നാജിം ബഹാദൂർ നിസ്സംശയം മറെറാരു അവകാശിയെ തിരഞ്ഞെടുക്കും. അവരുടെ എണ്ണവും കുറവല്ലല്ലോ! എന്തായാലും ഹാഫിസ്കാദക്കു് ഇനി സിംഹാസനത്തിൽ അവകാശമില്ല. അക്കാര്യം ഉറപ്പാണു്.

പക്ഷേ, പറയുന്ന നേരംകൊണ്ടു് ഖോർധാസിംഹാസനം തന്റെ പിടിവിട്ടുപോകുക—അതിനു് ഭാഗീരഥീകുമാർ തയ്യാറില്ലായിരുന്നു. മഹാറാണി ലളിതാ മഹാദേയിയുടെ രോഷകലുഷിതമായ രണ്ടു വിശാലനേത്രങ്ങൾ ഭാഗീരഥീകുമാറിന്റെ

മുന്നിൽ പ്രത്യക്ഷപ്പെട്ടു. ഭാഗീരഥീകുമാർ ഉദ്വേഗപൂർവ്വം പറഞ്ഞു—"ഖോർധാ സിംഹാസനത്തിൽ എനിക്കു് താല്പര്യമില്ല എന്നു് ഞാൻ എപ്പോഴാണു പറഞ്ഞതു്? മഹാരാജാവു് സ്വന്തം ഇഷ്ടപ്രകാരം മതം മാറിയതായാലും വേണ്ടില്ല, അതല്ല ബലാല്ക്കാരമായി അദ്ദേഹത്തെ മതം മാററിയതായാലും വേണ്ടില്ല; ഖോർധാസിംഹാസനത്തെ സംബന്ധിച്ചിടത്തോളം ജഗന്നാഥന്റെ രാജസേവാകാര്യങ്ങൾ ആരു് നിർവ്വഹിക്കുന്നുവോ അയാളെയാണു് രാജാവെന്നു പറയുന്നതു്. അതാണു് കീഴ്‌വഴക്കം. ഇപ്പോൾ രാജസേവാകാര്യങ്ങൾ നിർവ്വഹിക്കാനുള്ള അധികാരം രാജാവിനു് നിഷേധിക്കപ്പെട്ടിരിക്കയാണെങ്കിൽ സിംഹാസനത്തിനും അദ്ദേഹത്തിനു് അവകാശമില്ല. ഞാൻമാത്രമാണു് ഇന്നു് നിലവിലുള്ള ഒരേയൊരു അവകാശി. നായബ്‌നാജിം ബഹാദൂറിനു് എന്നെ എങ്ങനെ അവഗണിക്കാൻ കഴിയും?

ഭാഗീരഥീകുമാർ പതുക്കെപ്പതുക്കെ ശരിയായ വഴിക്കു് വരുന്നതായി അമീൻചന്ദ് കണ്ടു. ഇതിലെ വ്യവസ്ഥകളെന്തെല്ലാമെന്നു് അമീൻചന്ദ് അയാൾക്കു് മനസ്സിലാക്കിക്കൊടുക്കാൻ പുറപ്പെട്ടു. ജഗന്നാഥക്ഷേത്രത്തിന്റെ നടത്തിപ്പിൽ നിന്നു് ഭാഗീരഥീകുമാർ പൂർണ്ണമായും ഒഴിവാക്കപ്പെടും. അതിനുള്ള അവകാശം അമീൻചന്ദിനായിരിക്കും. ഈ കനത്ത വില താൻ നല്കേണ്ടിവരുമല്ലോ എന്നോർത്തു് ഭാഗീരഥീകുമാർ നിസ്സംഗഭാവത്തിൽ മിണ്ടാതിരുന്നു് പുകവിടാൻ തുടങ്ങി.

അമീൻചന്ദിനു് പെട്ടെന്നു് തൊണ്ട വരളുന്നപോലെ തോന്നി. അയാൾ ശൃംഗാരം വഴിയുന്ന സ്വരത്തിൽ സുനാമാഹാരിയെ വിളിച്ചു........"സുനാ! സുനാമാഹാരി! ആരുടെ മുമ്പിലാണു് നീയിങ്ങനെ നാണംകുണുങ്ങുന്നതു ! കൊണ്ടുവാ .........എന്തെങ്കിലും കൊണ്ടുവാ........തൊണ്ട വരളുന്നു. കുമാറിനും നല്ല ദാഹമുണ്ടു്." എന്നിട്ടു് ഭാഗീരഥീകുമാറിന്റെ നേരെ നോക്കി ചോദിച്ചു—"എന്തു പറയുന്നു, കുമാർ?"

മുറിയുടെ പുറത്തു് മട്ടുപ്പാവു് വളകളുടേയും ചിലങ്കകളുടേയും മന്ദ്രമധുരമായ ശിഞ്ജിതംകൊണ്ടു പുളകിതമായി. ഭാഗീ

രഥീകുമാർ ചഞ്ചലമിഴികളോടെ അങ്ങോട്ടുനോക്കി. അമീൻ ചന്ദിൻെറ സൂക്ഷ്മദൃഷ്ടിയിൽ അതു് പെടാതിരുന്നില്ല.

കറച്ചുകഴിഞ്ഞപ്പോൾ സർപ്പസുന്ദരിയെപ്പോലെ ആടിക്കുഴഞ്ഞുകൊണ്ടു് സുനാമാഹാരി രണ്ടു് രജത ചഷകങ്ങളിൽ മദ്യം നിറച്ചുകൊണ്ടുവന്നു. അവളുടെ ഓരോ ഭാവഭംഗിയിലും സുകോമളശയ്യയുടെ നിദ്രാതുരമായ ക്ഷണമുണ്ടായിരുന്നു. സുനാമാഹാരി മദ്യചഷകം അവരുടെ മുമ്പിൽ കൊണ്ടുവന്നുവെച്ചു് നിതംബം തുള്ളിച്ചുകൊണ്ടു് നൃത്യമുദ്രയിൽ തിരിച്ചുപോവാൻ തുടങ്ങുകയായിരുന്നു. അപ്പോഴേയ്ക്കും അമീൻചന്ദ് അവളുടെകൈപിടിച്ചു നിർത്തി.... ...“ഹായ്”, ഇരിക്കിവിടെ. നിൻെറ മുന്നിൽ ഈ ഇരിക്കുന്നതു് ആരാണെന്നറിയില്ല, ഇല്ലേ? ഖോർധയിലെ മഹാരാജാവാണിതു്....അദ്ദേഹത്തെ പരിചരിക്കുന്നില്ലേ!

പട്ടുമെത്തയിലിരിക്കുമ്പോൾ മെത്തയുടെ മാർദ്ദവംപോലും പേലവാംഗിയായ തന്നെ വേദനിപ്പിക്കുന്നു എന്ന ഭാവത്തിൽ കപടവേദന നടിച്ചുകൊണ്ടു് അവൾ “അയ്യോ” എന്നു് നിലവിളിച്ചു.

പിന്നീടവൾ സമ്മോഹകമായ മിഴികളോടെ ഭാഗീരഥീകുമാറിൻെറ നേരെ നോക്കി. മുഗൾദർബാറിലെപ്പോലെ വലതുകൈപ്പടം ചുണ്ടിലമർത്തി അഭിവാദ്യം ചെയ്തു.

ഭാഗീരഥീകുമാർ പതുക്കെപ്പതുക്കെ മോഹവലയിൽ കുടുങ്ങുകയായിരുന്നു. അത്ഭുതകരമായൊരു ലഹരി അയാളുടെ ഓരോ ഞരമ്പിനേയും ഉത്തേജിപ്പിക്കുന്നപോലെ തോന്നി. പക്ഷേ, അന്നേരം പെട്ടെന്നതാ സ്വർഗ്ഗത്തിലെ കാട്ടുറുമ്പുപോലെ അത്യന്തം ക്ഷീണിതരും ചിന്താകുലരുമായി ബഡ്പരീദാ ഗൌരീരാജഗുരുവും അന്ധാരീഗഢിലെ കേലു സാമന്തറായിയും ബ്രാണപൂരിൽനിന്നു വന്ന വംശീ ശ്രീചന്ദനും ജഗന്നാഥപരീദയും അവിടെ എത്തുന്നു! രാമചന്ദ്രദേവിനെതിരായ ഭീകരമായ ഗൂഢാലോചനയിൽ അമീൻചന്ദിൻെറ പ്രധാന കൂട്ടാളികൾ അവരായിരുന്നു. അവരെല്ലാം വന്നപ്പോൾ സുനാമാഹാരി അകത്തേയ്ക്കു പോയി.

ഇത്തരമൊരവസരത്തിൽ അവരെ കാണേണ്ടിവരുമെന്ന് അമീൻചന്ദ് സ്വപ്നേപി കരുതിയിരുന്നില്ല. അപ്രതീക്ഷിതമായി അവരവിടെ ആവിർഭൂതരായപ്പോൾ ഉദ്വേഗപൂർണ്ണമായ സ്വരത്തിൽ അദ്ദേഹം ചോദിച്ചു—"എന്താണകാര്യം? നിങ്ങളെല്ലാംകൂടി ഈ സമയത്തെന്തേ പോന്നതു്?"

അമീൻചന്ദ് ചോദ്യം മുഴമിപ്പിച്ചിരുന്നില്ല. അപ്പോഴേയ്ക്കും കട്ടക്കിലെ ലാൽബാഗിൽനിന്നു് തകീഖാനയച്ച, അമീൻചന്ദിനു് പരിചയമുള്ള ഒരു സൈനികൻ അകത്തേയ്ക്കു കടന്നു. ഒരുപക്ഷേ കട്ടക്കിൽനിന്നു് വഴിയിലെവിടെയും തങ്ങാതെ നേരെ കുതിരപ്പുറത്തുകയറി വന്നതാണയാൾ. അതുകൊണ്ടേ യാൾ വല്ലാതെ കിതച്ചിരുന്നു. പക്ഷേ, ലണ്ടാമാത്തിൽ അമീൻചന്ദിനെ കാണാഞ്ഞപ്പോൾ ബഡ്പരീഛയേയുംകൂടെക്കൂട്ടി അന്വേഷിച്ചുപിടിച്ചു് സുനാമാഹാരിയുടെ ബംഗ്ലാവിലെത്തിയിരിക്കയാണു്. അയാളുടെ നെററിയിൽനിന്നു് സ്വേദകണങ്ങൾ മഴത്തുള്ളികൾപോലെ ഇററുവീണിരുന്നു. ധരിച്ചിരുന്ന വസ്ത്രമാകെ വിയർപ്പിൽ കുതിർന്നിരുന്നു.

വളരെ ഗൗരവപൂർണ്ണമായ എന്തോ വാർത്തയുമായായാണു് അയാൾ കട്ടക്കിൽനിന്നു വന്നതെന്നു് അമീൻചന്ദിനു് മനസ്സിലായി. അയാൾ ചോദിച്ചു—"എന്താ, എന്താകാര്യം? നിങ്ങളെന്തേ തിരക്കിട്ടുപോന്നതു്?

പൈക്ക് പറഞ്ഞു—"ഖോർധാ രാജാവു് എവിടെയോ അപ്രത്യക്ഷനായിരിക്കുന്നുവെന്നു് ലോധുമിയാൻ അറിയിച്ചിരിക്കുന്നു. ചാരന്മാർക്കും പോലീസുകാർക്കുമൊന്നും യാതൊരു വിവരവുമില്ല. ആ വിവരം അറിയിക്കാൻ വന്നതാണു് ഞാനിവിടെ. മന്ത്രി മുസ്തഫാ അലീഖാനാണു് എന്നെ അങ്ങയുടെ അടുത്തേയ്ക്കയച്ചതു്."

രാമചന്ദ്രദേവ മഹാരാജാവു് അപ്രത്യക്ഷനായതിലെ ആകസ്മികത്വം ബഡ്പരീഛാ രാജഗുരുവിനേയും മററും അത്യന്തം വിസ്മയാധീനരാക്കി.

രാമചന്ദ്രദേവ് പെട്ടെന്നു് അപ്രത്യക്ഷനായ വിവരംകേട്ടു് അമീൻചന്ദും ഞെട്ടിപ്പോയി. അപ്പോൾ തന്റെ ഉദ്ദേശത്തെ

പാററി രാമചന്ദ്രദേവിന് മുന്നറിവു കിട്ടിയിരുന്നോ? രഥയാത്ര കഴിഞ്ഞാലുടനെ രാമചന്ദ്രദേവ് പുരിയിൽനിന്ന് നിഷ്കാസിതനാവും. രഥയാത്രാസമയത്തുപോലും ചിലക്ക് ഈ ആശങ്കയുണ്ടായിരുന്നു. അതിനെ ചെറുത്താൽ ഖോർധാ സിംഹാസനത്തിൽനിന്നും അദ്ദേഹം നിഷ്കാസിതനാവും. ജീവിതകാലം മുഴുവൻ തടവിൽ കഴിയേണ്ടിവരും. മുൻകൂട്ടി ആസൂത്രണംചെയ്ത ഈ പദ്ധതികളെപ്പററി രാമചന്ദ്രദേവിന് എങ്ങനെ വിവരംകിട്ടി? ചതി, ബലം, കൗശലം എല്ലാം ഉപയോഗിച്ച് രാമചന്ദ്രദേവിനെ പുരിയിൽനിന്നു പുറത്താക്കാൻ അമീൻചന്ദ് കച്ചകെട്ടിയിറങ്ങിയിരിക്കയാണെന്ന് ഗൌരീ രാജഗുരു തുടങ്ങിയവക്ക് നിശ്ചയമായും അറിയാം. പക്ഷേ, അതിന്റെ പിന്നിലെ ഗൂഢാലോചനയെപ്പററി തകീഖാന്റെ ദർബാറിൽപോലും പലക്കും അറിയില്ല. അതുകൊണ്ടു് രാമചന്ദ്രദേവ് പെട്ടെന്ന് ഖോർധവിട്ട് ഓടിപ്പോയതിന് പ്രത്യക്ഷമായ കാരണങ്ങളൊന്നുമില്ല.

ഗൌരീരാജഗുരു പറഞ്ഞു—''ഭീതർഛോമഹാപാത്ര, ധനീപഢിയാരി, സാൻപരീഛാ വിഷ്ണുപശ്ചിമകപാട മഹാപാത്ര തുടങ്ങി പല പതി മഹാപാത്രരുടേയും വിവരമില്ല. ഇന്നലെ അഷ്ടമി രാത്രിയിലെ ബഡ്സിംഹാറിനുശേഷം ദയിതാപതികളെ അന്വേഷിക്കുകയുണ്ടായി. ഇന്നലെ അവർ രണ്ടുപേരുടേയും ഊഴമായിരുന്നു. ഭാംഗ് കഴിച്ച് എവിടെയെങ്കിലും മത്തുപിടിച്ചു കിടക്കുന്നുണ്ടാവുമെന്നു കരുതി തിരഞ്ഞുനോക്കി. പക്ഷേ, ഭീതർഛോമഹാപാത്രയേയും ധനീപഢിയാരിയേയും കണ്ടില്ല. സപ്തമീരാത്രിയിൽ അവർ ഗുണ്ടിചാ ന്ദിരത്തിൽ ''ഗോടിപൂവ'' നൃത്തം കാണാൻ പോയതാണെന്നാണ് അവരുടെ വീട്ടുകാർ പറയുന്നതു്. പിന്നെ തിരിച്ചുവന്നിട്ടില്ല. സാൻപരീഛ ശ്രദ്ധിക്കേണ്ട കാര്യങ്ങളാണിതെല്ലാം. പരിചാരകർ ദിവസം കഴിയുന്തോറും നിയന്ത്രണംവിട്ടു പോവുകയാണ്. ആചാരങ്ങളിലും ചടങ്ങുകളിലുമെല്ലാം പല വ്യതിയാനങ്ങളും വരാൻ തുടങ്ങിയിരിക്കുന്നു. സാൻപരീഛയെ അന്വേഷിച്ചപ്പോളാണ് അദ്ദേഹവും വീട്ടിലില്ലെന്ന് മനസ്സി

ലായത്തു്. അദ്ദേഹവും അപ്രത്യക്ഷനായിരിക്കുന്നു. അദ്ദേഹത്തിൻെറ വീട്ടുകാർക്കും യാതൊരു വിവരവുമില്ല.''

ഒരുപക്ഷേ രാമചന്ദ്രദേവ് മറാഠികളുമായി ബന്ധം സ്ഥാപിക്കാൻവേണ്ടി നാഗപൂരിലേയ്ക്കു പോയിരിക്കയായിരിക്കുമെന്നു് അമീൻചന്ദ് മനസ്സിൽകരുതി. മറാഠികൾ ഇപ്പോൾ ബംഗാൾ സംസ്ഥാനത്തിന്മേൽ കണ്ണുനട്ടിരിക്കയാണു്. ഒറീസ്സയിൽ അവർക്കു് വലിയ പിടിയൊന്നുമില്ല. പക്ഷേ, രാമചന്ദ്രദേവ് അവരുടെ സഹായത്തോടെ ഒറീസ്സയിൽനിന്നു് തകീഖാനെ പുറത്താക്കാൻ പദ്ധതികൾ ആസൂത്രണം ചെയ്തിരിക്കയാണു്. ഈ ഉദ്ദേശ്യത്തോടെ ഭാസ്കരപണ്ഡിതൻെറ അടുത്തേയ്ക്കു് അദ്ദേഹം പ്രതിനിധിയെ അയയ്ക്കുകയും ചെയ്തിരുന്നു. ചാരന്മാർ വഴിയായി ഈ വിവരം അറിയാൻ കഴിഞ്ഞിട്ടുണ്ടു്. പക്ഷേ, ഈ വാർത്തയ്ക്കു് ആധികാരികമായ തെളിവുകളൊന്നും ഇതുവരെ കിട്ടിയിട്ടില്ല.

മന്ത്രി മുസ്തഫാ അലീഖാൻ അമീൻചന്ദിനു് എഴുത്തു് കൊടുത്തയച്ചിരുന്നു. പൈക്കു് കീശയിൽനിന്നു് മുദ്രവെച്ച ആ കത്തെടുത്തു് അമീൻചന്ദിൻെറ മുമ്പിൽ ഹാജരാക്കി.

ഭാഗീരഥീകുമാർ ഇപ്പോഴേയ്ക്കും പുരിയിലെത്തിയിട്ടുണ്ടെങ്കിൽ അയാളെ ഉടനെ തന്നെ ഖോർധയിലേയ്ക്കയച്ച് സിംഹാസനത്തിലവരോധിക്കണമെന്നാണു് മന്ത്രി മുസ്തഫാ അലീഖാൻ പാർസിയിലെഴുതിയ കത്തിൽ നിർദ്ദേശിച്ചിട്ടുള്ളതു്. ഭാഗീരഥീകുമാറിനെ രാജാവായി വാഴിക്കുന്നതിനുമുമ്പ് വിധിപ്രകാരം ജഗന്നാഥൻെറ മുന്നിൽ സാരഥിബന്ധനം തുടങ്ങിയ ചടങ്ങുകൾ നിർവ്വഹിക്കേണ്ടതാണ്. കാരണം, ജഗന്നാഥൻെറ മുമ്പിൽ സാരഥീബന്ധനം നിർവ്വഹിച്ച് ആജ്ഞാമാൽ സ്വീകരിക്കലാണ് ഖോർധാ സിംഹാസനത്തിനുള്ള അവകാശത്തിൻെറ അംഗീകാരമായി കരുതപ്പെടുന്നതു്.

കത്തു് ശ്രദ്ധാപൂർവ്വം കീശയിൽവെച്ച് അമീൻചന്ദ് ഭാഗീരഥീകുമാറിൻെറ നേരെ നോക്കി. അപക്വമതിയും ദുർബ്ബലചിത്തനുമായ ഈ പയ്യൻ ഖോർധാസിംഹാസനത്തിൽ അഭി

ഷിക്തനാകാൻ പോവുകയാണെ് എന്നു് ഓർത്തപ്പോഠം അമീൻ ചന്ദിൻെറ ഹൃദയത്തിൽ ഭാഗീരഥികമാറിനോടുള്ള ഈർഷ്യ അലതല്ലി.

അമീൻചന്ദ് കറച്ചുനേരം കണ്ണടച്ചു് നിശ്ശബ്ദനായി ചിന്തിക്കാൻ തുടങ്ങി. പുരി ശ്രീക്ഷേത്രത്തിൽ അമീൻചന്ദിൻെറ അധികാരം ഭാഗീരഥികമാർ അംഗീകരിക്കാതെ അയാളെ ഖോർധാസിംഹാസനത്തിൽ അവരോധിക്കുന്നതുകൊണ്ടു് രാഷ്ട്രീയമോ തന്ത്രപരമോ ആയ യാതൊരുദ്ദേശവും നിറവേറുകയില്ല. ഖോർധാസിംഹാസനം കയ്യിലായാൽ ഒരുപക്ഷേ, ഭാഗീരഥികമാർ തന്നെ അംഗീകരിക്കാതിരിക്കുകയോ എതിർക്കുകതന്നെയോ ചെയ്താലോ! വിചാരത്തേക്കാളധികം വികാരങ്ങളാണു് അയാളെ നിയന്ത്രിക്കുന്നതു്. അതുകൊണ്ടു് ഈ സന്ദർഭത്തിൽ ബഢ്പരീഛാ ഗൌരീരാജഗുരുവുമായും ബാണപൂരിൽനിന്നുവന്ന ലളിതാ മഹാദേയിയുടെ പ്രതിനിധികളുമായും ആദ്യം സംസാരിക്കണം. അമീൻചന്ദ് പുറത്തുനിന്നിരുന്ന സുനാമാഹാരിയുടെ നേരെ നോക്കി. എന്നിട്ടു് ഭാഗീരഥികമാറിനോടു് പറഞ്ഞു—''താങ്കളിവിടെ ഇരിക്കു കമാർ! ഞങ്ങഠം അല്പം കഴിയുമ്പോഴേയ്ക്കും തിരിച്ചെത്താം. ഒരുപക്ഷേ, കറച്ചു് വൈകാനും മതി. വിഷയത്തിൻെറ ഗൌരവം താങ്കഠംക്കു് ശരിക്കും അറിയാമല്ലോ?''

മുറിയുടെ പുറത്തു് വീണ്ടും സുനാമാഹാരിയുടെ വളക്കിലുക്കം കേട്ടു. ചിലങ്കകഠം ശബ്ദിച്ചു. അമീൻചന്ദ് മുതൽപേർ എഴുന്നേററുപോയി.

ഭാഗീരഥികമാർ കഴിയുന്നത്ര മൃദുലവും വികാരതീവ്രവുമായ സ്വരത്തിൽ വിളിച്ചു........''സുനാ!''

പക്ഷേ, മുറിയുടെ പുറത്തെ മങ്ങിയ ഇരുട്ടിൽ സുനയുടെ നൂപുരങ്ങളുടെ മന്ദ്രമധുരമായ ശിഞ്ജിതത്തിൻെറ മാറെറാലിയല്ലാതെ മറെറാന്നും ഭാഗീരഥികമാർ കേഠംക്കുന്നുണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ സ്നേഹാതുരമായ വിളിക്കു് മറുപടിയായി ആ ശബ്ദം മാത്രമേ കേഠംക്കാനുണ്ടായിരുന്നുള്ളു. ആത്തു

രമായ നിരവധി ക്ഷണങ്ങൾക്കും വിളികൾക്കും വിനീതമായ അഭ്യർത്ഥനകൾക്കും ശേഷം സ്വർണ്ണവിഗ്രഹംപോലെ സുനാമാഹാരി ഉറക്കച്ചടവ് നടിച്ചുകൊണ്ട് ഞെളിഞ്ഞുപിരിഞ്ഞ് തടിച്ചുരുണ്ട കുചയുഗ്മങ്ങൾ കുലുക്കിക്കൊണ്ടുവന്നു. അമീൻചന്ദും മററും അല്പം മുമ്പുമാത്രം പോയിരിക്കയാണെന്നും കുറച്ചു താമസിച്ചേ തിരിച്ചെത്തുകയുള്ളു എന്നും സുനയ്ക്ക് അറിയാം. എന്നാലും അവൾ നിസ്സഹായയായ യുവതിയുടെ നിഷ്കളങ്കത നടിച്ചുകൊണ്ട്, പിണക്കത്തോടെ പറഞ്ഞു—"എന്നെ ഇവിടെ തനിച്ചാക്കി രാജാ അമീൻചന്ദും മററും എവിടെ പോയി? ഈ വീട്ടിൽ ഞാൻ തനിച്ചായോ, ദൈവമേ?"

നായികയുടെ പരോക്ഷമായ ക്ഷണത്തിന്റെ ഈ ആലങ്കാരികരീതി ഭാഗീരഥീകുമാറിന് പരിചയമുള്ളതാണ്. അയാൾ പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു—"കാവലിന് എന്നെ നിർത്തിയിട്ടുണ്ടല്ലോ!"

സുന മുഖം തിരിച്ചു. ചുമരിൽ വരച്ചിരുന്ന കാഞ്ചീയാത്രാസമയത്തെ മാണിക് ഗോപികയുടേയും ജഗന്നാഥന്റേയും ബലഭദ്രന്റേയും ചിത്രത്തിലേയ്ക്ക് നോക്കിപ്പറഞ്ഞു—"നിങ്ങളൊരുപക്ഷേ, കള്ളനോ മറേറാ ആണെങ്കിലോ? എങ്ങനെ വിശ്വസിക്കും?"

ഭാഗീരഥീകുമാർ ചിരിച്ചുകൊണ്ട് പറഞ്ഞു—"കള്ളൻ കട്ടില്ലെങ്കിൽപിന്നെ സുന (സ്വർണ്ണം) യുടെ വില വീട്ടുകാരനെങ്ങനെ അറിയും?

സുന ഭാഗീരഥീകുമാറിനെ മയക്കുന്ന മിഴികളോടെ നോക്കി. മുടിക്കെട്ടിൽ നിന്നൊരു വാടിയ പൂവെടുത്ത് അയാളെ എറിഞ്ഞു; മാദകമായ സ്വരത്തിൽ പറഞ്ഞു—"മതി, മതി.... ....പോയാട്ടെ!"

സ്ത്രീ എവിടെ മംഗളകാരിയാണോ, അവിടെ അവൾ കണ്ണീരിൽ കുളിച്ച് വിഷാദമൂർത്തിയായിത്തീരുന്നു എവിടെ അവൾ അമംഗളകാരിയാകുന്നുവോ, അവിടെ ഇതുപോലെ ഉല്ലാസവതിയും ശൃംഗാരലോലുപതയുടെ മൂർത്തിമദ്ഭാവവുമായി

തീരുന്നു. അപ്പോൾ അവൾ സ്ത്രീസൌന്ദര്യത്തിന്റെ ഉജ്ജ്വലമായ പ്രതിമയല്ല, കത്തിയാളുന്ന തീനാമ്പാണ്. അവൾ കുടിലയായിരിക്കുമ്പോൾ അവളുടെ കാപട്യവും ഗൂഢാലോചനാപ്രവണതയും ചപലസുന്ദരമായ ഹാസ്യത്തിലും ചടുലനേത്രങ്ങളിലും പ്രകടമാവുന്നു. ആ ചാതുരി പുരുഷന്മാരെ മയക്കുന്നു, അന്ധരാക്കുന്നു, വിഭ്രാന്തരാക്കുന്നു.

അവൾ അപ്പോഴേയ്ക്കും ഭാഗീരഥീകുമാറിനെ വിഭ്രാന്തനും വശീകൃതനുമാക്കിക്കഴിഞ്ഞിരുന്നു. അന്നേരം സുനയ്ക്കുവേണ്ടി എന്തുചെയ്യാനും ഭാഗീരഥീകുമാർ സന്നദ്ധനായിരുന്നു.

മങ്ങിയ ദീപപ്രഭയിൽ ചെമ്പകനിറമുള്ള സുനാമാഹാരിയുടെ യൌവനപ്രമത്തമായ രൂപലാവണ്യം കത്തിയാളുന്ന അഗ്നിജ്വാലപോലെ തോന്നി. അന്യമനസ്കയെന്നോണം ഒരു അശോകപ്പൂമൊട്ടെടുത്ത് നുള്ളിപ്പറിച്ചുകൊണ്ട് അടപ്പം കാണിക്കുന്ന സ്വരത്തിൽ അവൾ പറഞ്ഞു—"രാജാ അമീൻചന്ദ് പറഞ്ഞത് നിങ്ങൾ അനുസരിച്ചില്ലല്ലോ!........പിന്നെ നിങ്ങൾ പറഞ്ഞത് ഞാനെന്തിന് അനുസരിക്കണം?"

തനിക്ക് ഇഷ്ടമില്ലാത്ത എന്തു കാര്യമാണ് രാജാ അമീൻചന്ദ് പറഞ്ഞത്? തനിക്കെല്ലാം സമ്മതമാണ്. സുനയുടെ മനസ്സിലെ തെററിദ്ധാരണ തീർക്കാൻവേണ്ടി ഭാഗീരഥീകുമാർ പറഞ്ഞു-"രാജാ അമീൻചന്ദാണ് എന്റെ ഒരേയൊരു അഭ്യുദയകാംക്ഷിയെന്ന് എനിക്കറിയാം. അദ്ദേഹം പറയുന്നതനുസരിക്കാതിരിക്കാൻ എനിക്കു കഴിയുമോ?"

മന്ദഹാസം പൊഴിച്ച്, ലജ്ജനടിച്ച്, സുന പറഞ്ഞു—"എന്നാൽ പിന്നെ ഖോർധാരാജാവാകാൻ നിങ്ങൾക്ക് ആഗ്രഹം കണ്ടില്ലല്ലോ. അതെന്താ?"

ഭാഗീരഥീകുമാർ പറഞ്ഞു—"നീയെന്തൊക്കെയാണീ പറയുന്നത്! മറെറന്തെങ്കിലും കാര്യത്തിനാണോ മഹാറാണി എന്നെ ഇങ്ങോട്ടയച്ചത്! പക്ഷേ, സുനാ! മഹാ സൈ്വരക്കേടാണ്. ഒരു നിമിഷം സന്തോഷത്തോടെ, സമാധാനത്തോടെ ഇരിക്കാൻ കഴിയില്ല."

മുടിക്കെട്ടിൽനിന്നു് ഒരു മുല്ലമാലയെടുത്തു് ഇടത്തെ ചൂണ്ടുവിരലിലിട്ടു് ചുഴററിക്കൊണ്ടു് സുനാമാഹാരി കൊഞ്ചിക്കുഴഞ്ഞു് പറഞ്ഞു—''മുള്ളുണ്ടാവരുതു്........വെറും പൂവുമാത്രം മതി........അങ്ങനെ എവിടെയെങ്കിലും കേട്ടിട്ടുണ്ടോ?''

മുല്ലപ്പൂമാലകൊണ്ടുള്ള അടിയേററു് വിളക്കു കെട്ടു. മുറിയാകെ ഇരുട്ടിലാണ്ടു.

വളരെ വൈകിയാണു് അമീൻചന്ദു് തിരിച്ചെത്തിയതു്, തനിച്ചു്. മുറിയിൽ കത്തിയിരുന്നതു് ആ വിളക്കായിരുന്നില്ല. അതു് മാറിയിരിക്കുന്നു എന്നു് ശ്രദ്ധിച്ചു നോക്കിയിരുന്നെങ്കിൽ അമീൻചന്ദിനു് മനസ്സിലാകുമായിരുന്നു. ഭാഗീരഥീകുമാർ തന്റെ കവിളിലെ മുറിപ്പാടു് മറയ്ക്കാൻ ശ്രമിക്കുകയാണു്. പക്ഷേ, അന്നേരം അതൊന്നും നോക്കാനോ കാണാനോ അമീൻചന്ദിനു് നേരമുണ്ടായിരുന്നില്ല. വളരെ നേരത്തെ വാദപ്രതിവാദത്തിനുശേഷമാണു് ബാണപുരിൽ നിന്നുവന്ന ലളിതാ മഹാദേവിയുടെ പ്രതിനിധികൾ അമീൻചന്ദിന്റെ വ്യവസ്ഥകൾ അംഗീകരിച്ചതു്. ബഡു്പരീഗാ ഗൌരീരാജഗുരുവിനു് എതിർപ്പൊന്നും ഉണ്ടായിരുന്നില്ല രാജാ അമീൻചന്ദിന്റെ നിർദ്ദേശങ്ങൾക്കനുസരിച്ചായിരിക്കും ക്ഷേത്രത്തിന്റെ നടത്തിപ്പു്. ക്ഷേത്രത്തിലെ രാജസേവാകാര്യങ്ങളെല്ലാം അമീൻചന്ദു് ആയിരിക്കും നിർവ്വഹിക്കുക. ഖോർധയിലെ മഹാരാജാവിനും അദ്ദേഹത്തിന്റെ കുടുംബാംഗങ്ങൾക്കും പതിവുപോലെ ക്ഷേത്രത്തിൽ വരാം. പക്ഷേ, സംക്രാന്തി തുടങ്ങിയ വിശേഷാവസരങ്ങളിൽ ക്ഷേത്രത്തിനു് മുകളിൽ മഹാദീപം കൊളുത്തുമ്പോൾ ചാരണന്മാർ അമീൻചന്ദിന്റെ പേരു ചൊല്ലിയായിരിക്കും വിളിക്കുക. ഖോർധാ രാജാവിന്റെ പേരായിരിക്കില്ല.

അമീൻചന്ദു് അവശനെപ്പോലെ മെത്തയിൽ കിടന്നുകൊണ്ടു പറഞ്ഞു—''താങ്കൾ ഒരുങ്ങിക്കോളൂ, കുമാർ! നീലാദ്രിവിജയത്തിന്റെ പിറേറന്നു് താങ്കളെ ഖോർധാ സിംഹാസനത്തിൽ അഭിഷേകം ചെയ്യിക്കാം.''

ഈ ശുഭവാർത്തകേട്ടു് ഭാഗീരഥീകുമാർ നിഷ്കളങ്കമായി ചിരിച്ചു.

## 3

ആകാശത്തിൽ ചന്ദ്രൻ മേഘങ്ങളെ അനുഗമിക്കുകയാണോ അതോ മേഘങ്ങൾ ചന്ദ്രനെ അനുഗമിക്കുകയാണോ? അതൊരു പ്രഹേളികയായിത്തോന്നി. പക്ഷേ, അതൊന്നും കാണാനോ ശ്രദ്ധിക്കാനോ ഭാഗീരഥീകുമാറിനപ്പോൾ മനസ്സുണ്ടായിരുന്നില്ല. ചന്ദ്രൻ കാർമേഘങ്ങളുടെ പിറകിൽ മറഞ്ഞുപോകുമ്പോൾ ക്ഷണനേരത്തേയ്ക്ക് അതിന്റെ നേർത്ത നിഴൽകൊണ്ട് ബഡ്ഡാണ്ഡ് മൂടിപ്പോകും. മേഘങ്ങളുടെ തടവിൽനിന്ന് മുക്തനായി ചന്ദ്രൻ ആകാശത്തിലെ നിർമ്മലമായ സ്രോതസ്സിലൂടെ ഒഴുകിപ്പോകുമ്പോൾ നിരത്തുവക്കിലുള്ള തെങ്ങോലകളുടെമേൽ നിലാവ് മരതകബിന്ദുക്കൾ വാരിവിതറിയിരുന്നു. രാക്കിളികൾ അപ്പോൾ ഉണരും. ബഡ്ഡാണ്ഡിന്റെ ഇരുഭാഗത്തും കമ്പിളിപ്പുതപ്പ് പുതച്ചുറങ്ങുന്ന തീർത്ഥാടകർ ജീവനില്ലാത്ത മാംസപിണ്ഡങ്ങളെപ്പോലെ തോന്നി.

നാളെ ബാഹുഡാ ദശമിയാണ്. ഉത്സവം കാണാനുള്ള ആഗ്രഹത്തോടെ പകുതിയിലേറെ തീർത്ഥാടകർ അപ്പോഴും പുരിയിൽത്തന്നെയുണ്ട്. ബാഹുഡായാത്ര കഴിഞ്ഞാൽ കുറേപ്പേർ തിരിച്ചുപോകും. അവശേഷിക്കുന്നവർ മഹാപ്രഭുവിന്റെ നീലാദ്രിവിജയവും ദ്വാദശി മഹോത്സവവും കഴിഞ്ഞശേഷമേ തിരിച്ചുപോവൂ.

മറ്റന്നാൾ അധർപ്പണാ ഏകാദശി. അടുത്തദിവസം ദ്വാദശിയും നീലാദ്രി വിജയവും. നീലാദ്രി വിജയ മഹോത്സവത്തോടെ രഥയാത്ര അവസാനിക്കും. അതുകഴിഞ്ഞാൽ ഖോർധാ സിംഹാസനത്തിൽ ഭാഗീരഥീകുമാർ അഭിഷിക്തനാകും. മഹാരാജാ വീരകേസരീദേവ് എന്ന പേരിൽ വിഖ്യാതനായി പുതിയൊരധ്യായം തുടങ്ങും. 'ദ്വാദശി കഴിയുകയേ വേണ്ടൂ.

ബഡ്ഡാണ്ഡ് വിജനമായിരുന്നു. ചന്ദ്രൻ വിളറിയിരുന്നു. കാറ്റിന് വിറയൽപിടിച്ചപോലെ തോന്നി. സുനാമാഹാരിയുടെ മാദകമായ മോഹവലയത്തിൽനിന്നുവിട്ട് ബാലി

സാഹീകൊട്ടാരത്തിലെ ജീർണ്ണിച്ച വിഷാദപൂർണ്ണമായ ചുററു പാടുകളിലേയ്ക്കു തിരിച്ചുപോവാൻ ഭാഗീരഥീകുമാറിനു് ഇഷ്ടമുണ്ടായിരുന്നില്ല.

ബഡ്ദാണ്ഡിൽ തീർത്ഥാടകർ കൂട്ടംകൂട്ടമായി കിടന്നുറങ്ങുകയാണു്. ഉറക്കംവരാത്തവർ ഭജനപാടുന്നു. പക്ഷേ, അവരുടെ ഗഞ്ജീരയുടെ സ്വരത്തിൽ ഉറക്കംകൊണ്ടു കനംതൂങ്ങുന്ന കണ്ണുകളുടെ സ്പർശം അനുഭവപ്പെട്ടിരുന്നപോലെ തോന്നി.

ഗുണ്ഡിചാ ക്ഷേത്രത്തിനടുത്തു് ബാഹുഡായാത്രയ്ക്കുവേണ്ടിയുള്ള ഒരുക്കങ്ങളിൽ നിരതരായ സേവകന്മാരുടെ ബഹളം നിലച്ചിരുന്നില്ല. നവമീരാത്രി ബഡ്സിംഹാർ കഴിഞ്ഞാൽ ബാഹുഡാരഥം വലിക്കുന്നതുവരെ സേവകന്മാർക്കു് നിന്നുതിരിയാൻ നേരംകിട്ടില്ല.

ഭണ്ഡാരസേവകന്മാർ തേരിൽ 'ചാരം' കെട്ടാൻ തുടങ്ങിക്കഴിഞ്ഞു. വെളിച്ചത്തിനുവേണ്ടി ഏർപ്പെടുത്തിയ പന്തങ്ങളുടെ പ്രകാശത്തിൽ ബാഡ്ദാണ്ഡിൻെറ ആ ഭാഗം അല്പമാത്രപ്രകാശിതമായിരിക്കുന്നു. പന്തങ്ങളുടെ വെളിച്ചത്തിൽ ദൂരെ നിന്നു് മൂന്നു രഥങ്ങളും ഛായാചിത്രങ്ങളെപ്പോലെ തോന്നിച്ചു.

രാഘവദാസ് മഠത്തിൽനിന്നു് സമർപ്പണംചെയ്യുന്ന വെള്ളപ്പട്ടു്, മണി, ശംഖ്, കാഹളം തുടങ്ങിയ വാദ്യങ്ങളോടുകൂടി രഥദാണ്ഡിലൂടെ വരുന്നുണ്ടു്. ചില ദയിതന്മാർ ആ ചെറിയ ഘോഷയാത്രയ്ക്കു് അകമ്പടി സേവിക്കുന്നുണ്ടു്.

രഥങ്ങളിൽ 'ചാരം' കെട്ടുന്ന ചടങ്ങു് കഴിയുമ്പോഴേയ്ക്കും പുലർച്ചയാവും. അതിനുശേഷം ദീപാരാധന. തുടർന്നു് സൂര്യപൂജ, ദ്വാരപാലപൂജ തുടങ്ങിയവയ്ക്കുശേഷം ഉഷപൂജയ്ക്കു് ഖിചഡീ നൈവേദ്യമുണ്ടാവും. ഇത്തരം നിരവധി ചടങ്ങുകളുടെ കുടുക്കിൽപെട്ടു് മഹാപ്രഭുവിൻെറ സേവകന്മാർ നവമീരാത്രി മുഴുവൻ ഉറക്കമിളച്ചു കഴിയുന്നു.

രാമചന്ദ്രമഹാരാജാവു് എവിടെയോ അന്തർദ്ധാനം ചെയ്തിരിക്കയാണെന്നു് ഭാഗീരഥീകുമാറിനു് പെട്ടെന്നു് ഓർമ്മവന്നു.

അതുകൊണ്ടു് നാളെ ബാഹുഡായാത്രയിൽ രാജാ അമീൻ ചന്ദാണു് ഛേരാപഹര നിർവ്വഹിക്കുക ആ വ്യവസ്ഥയി ലാണു് ഭാഗീരഥീകുമാറിനെ ഖോർധാ രാജാവായി അംഗീക രിക്കാൻ തകീഖാൻെറ പ്രതിനിധിയെന്ന നിലയിൽ രാജാ അമീൻചന്ദ് തയ്യാറായതു്.

ബാണപൂരിൽനിന്നുവന്ന ജഗന്നാഥ്പരീഛ ആദ്യം ഈ നിർദ്ദേശത്തോടു് വിയോജിപ്പു് പ്രകടിപ്പിച്ചതാണു്. പക്ഷേ, രാജാ അമീൻചന്ദ് ഛേരാപഹര നടത്തിയാൽ എന്താണു് കുഴപ്പം? ഛേരാപഹര നടത്തുന്നതു് രാജസുലഭമായ മഹത് കാര്യമോ മറേറാ ആണോ! വെറുതെ സംഭാഷണം നീട്ടി ക്കൊണ്ടുപോകാൻ ജഗന്നാഥ്പരീഛ ഇഷ്ടപ്പെട്ടില്ല.

സുനാമാഹാരിയുടെ ബംഗ്ലാവിൽവച്ചു് വീണ്ടും കൂടിയാലോ ചന നടന്നു. കുറച്ചു കഴിഞ്ഞപ്പോൾ ഗൌരീരാജഗുരു, വംശീ ശ്രീചന്ദൻ, ജഗന്നാഥ്പരീഛ എന്നിവരോടൊപ്പംവന്നു് അമീൻചന്ദ് സിംഹാസനപ്രാപ്തിക്കുള്ള വ്യവസ്ഥകൾ പ്രഖ്യാ പിച്ചു. പുരി ശ്രീക്ഷേത്രത്തിൽ ഭാഗീരഥീകുമാറിനു് യാതൊര ധികാരവും കർത്തവ്യങ്ങളുമുണ്ടാവില്ല. ജഗന്നാഥൻെറ പരമ്പരാ ഗതമായ രാജസേവാകാര്യങ്ങൾ നിർവ്വഹിക്കാനുള്ള അവകാശം അയാൾക്കു് നഷ്ടപ്പെട്ടു. ആ അവകാശം ഇനിമുതൽ രാജാ അമീൻചന്ദിനായിരിക്കും. ഇതെല്ലാംകേട്ടു് ഭാഗീരഥീകുമാ റിനു് അതിൻെറ താല്പര്യം മനസ്സിലാക്കാൻ കഴിഞ്ഞില്ല.

ലളിതാ മഹാദേയി ശാസിച്ചതുകൊണ്ടുമാത്രമാണു് രഥ ത്തിൽ ഛേരാപഹര നടത്താൻവേണ്ടി അയാൾ പുരിയിലേക്കു വന്നതു്. അയാളെ സംബന്ധിച്ചിടത്തോളം ഇതെല്ലാം മററാ രെങ്കിലും ചെയ്യേണ്ട കാര്യമാണു്. എത്താൻ നേരംവൈകിയ മൂലം സ്വയമേവ അയാൾക്കതിൽനിന്നു് മോചനം കിട്ടിയിരി ക്കയാണു്. ഇനിയിപ്പോൾ മഹാറാണിയെ സന്തോഷിപ്പി ക്കാൻവേണ്ടി ജഗന്നാഥൻെറ മുമ്പിൽ സാരികെട്ടിച്ചു് കഴിയും വേഗം ബാണപൂരിലേക്കു മടങ്ങാൻ ആഗ്രഹിച്ചിരിക്കുകയായി രുന്നു. അപ്പോഴാണു് ഇവിടെ സുനാമാഹാരിയുമായുള്ള ആക

സ്വീകമായ കണ്ടുമുട്ടൽ, തണ്ടാകിനാറിലെ സത്രത്തിൽ സർദേയിയുമായുള്ള കൂടിക്കാഴ്ച, അതിനുംപുറമേ ഖോർധാ സിംഹാസന പ്രാപ്തിയെ സംബന്ധിച്ച വാഗ്ദാനം തുടങ്ങിയവയുടെ അപ്രതീക്ഷിതത്വം അയാളെ വശീകരിച്ചുകളഞ്ഞതു്. ജഗന്നാഥന്റെ സാധാരണ രാജസേവാചടങ്ങുകൾക്കുള്ള അവകാശത്തെപ്പററിയുള്ള തക്കം അനാവശ്യമായി വലിച്ചുനീട്ടി രാജസിംഹാസനം നേടാനുള്ള സാദ്ധ്യതകൾ കളഞ്ഞുകളിക്കാൻ അയാൾ ഇഷ്ടപ്പെട്ടില്ല.

പക്ഷേ, ജഗന്നാഥ്പരീഛയുടെ ഹൃദയം ഈ വ്യവസ്ഥകളെ പൂർണ്ണമായും അംഗീകരിച്ചിരുന്നില്ല. അദ്ദേഹം പറഞ്ഞു– "അതെങ്ങനെയാണു് ശരിയാവുക? അനംഗദേവമഹാരാജാവിന്റെ കാലംമുതൽ നിലവിലുള്ള ഒരു വഴക്കമാണിതു്. ഖോർധയിലെ രാജസിംഹാസനത്തിൽ ഒരു രാജാവിനേയും അഭിഷേകം ചെയ്യാറില്ല. ഒറീസ്സയിലെ ഒരേ ഒരു ചക്രവർത്തി ജഗന്നാഥനാണു്. അദ്ദേഹത്തിന്റെ സേവകൻ എന്ന നിലയിൽ മാത്രമാണു് ഗജപതി മഹാരാജാവു് ഭരണകാര്യങ്ങൾ നിയന്ത്രിക്കുന്നതു്. ഗംഗമുതൽ ഗോദാവരിവരെ ഒറീസ്സാസാമ്രാജ്യം വിപുലീകരിച്ചു് "വീരശ്രീ ഗജപതി ഗൌഡേശ്വര നവകോട കർണ്ണാടോത്കല വർഗ്ഗേശ്വര വീരാധിവീരവര" തുടങ്ങിയ ബിരുദാവലികളോടെ അലംകൃതനായിരുന്ന സൂര്യവംശജനായ കപിലേന്ദ്രദേവ് മഹാരാജാവുപോലും ജഗന്നാഥക്ഷേത്രത്തിലെ ജയവിജയകവാടത്തിൽ സ്ഥാപിച്ച ശിലാലേഖനത്തിൽ പ്രഖ്യാപിച്ചതിങ്ങനെയാണു്–"അവിടുന്നു് ആരിൽ കനിയുന്നുവോ, ഈ സിംഹാസനം അയാൾക്കുള്ളതാണു്." ഇതാണു് ഗജപതി സിംഹാസനത്തിന്റെ പാരമ്പര്യം. രാജാവു് ജഗന്നാഥസേവകനല്ലെങ്കിൽ പിന്നെ ഒറീസ്സയിലെ സിംഹാസനത്തിൽ അയാളെ മഹാരാജാവായി ആരു് അംഗീകരിക്കും? അതുകൊണ്ടു് ആ അവകാശം ഭാഗീരഥീകുമാറിനു് എങ്ങനെ ഉപേക്ഷിക്കാൻ കഴിയും?"

വിളക്കിന്റെ മങ്ങിയ വെളിച്ചത്തിൽ ഗൌരീരാജഗുരു ക്ഷുധാർത്തനായൊരു കഴുകനെപ്പോലെ തോന്നിച്ചു.

ഈ പാരമ്പര്യങ്ങളെപ്പററിയെല്ലാം ആക്കെങ്കിലും നല്ല പരിചയമുണ്ടെങ്കിൽ അതു് ഗൌരീരാജഗുരുവിനാണു്. പക്ഷേ, രാജാ അമീൻചന്ദ് ജഗന്നാഥൻെറ രാജസേവാകാര്യങ്ങൾ നിർവ്വഹിക്കാനുള്ള അവകാശം തനിക്കു കിട്ടിയാൽ ഏതെല്ലാം വിധത്തിൽ ഗൌരീരാജഗുരുവിനെ സമ്മാനിക്കാമെന്നു പറഞ്ഞു ഫലിപ്പിച്ചിരുന്നുവോ ആ ആശമൂലം അദ്ദേഹം ഇതുവരേയും ആദരിച്ചും അംഗീകരിച്ചും വന്നിട്ടുള്ള എല്ലാ പാരമ്പര്യങ്ങളേയും വിസ്മരിച്ചുപോയി. അദ്ദേഹം പറഞ്ഞു—"ജഗന്നാഥൻെറ രാജസേവാകാര്യങ്ങൾ നിർവ്വഹിക്കാനുള്ള അവകാശം ഗജപതിക്കുള്ളതാണ്. ശരിതന്നെ. പക്ഷേ, രാജാവിൻെറ അസാന്നിദ്ധ്യത്തിൽ ഈ ചടങ്ങുകൾ മുദിരഥ് ആണ് നിർവ്വഹിക്കാറെന്നു് എല്ലാവർക്കുമറിയാം. പിന്നെ ഇതേ മഹാരാജാവിൻെറ കാലത്തുതന്നെ ബക്സി വേണുഭ്രമരവരനും ഈ ചടങ്ങുകൾ നിർവ്വഹിച്ചിട്ടുണ്ടു്. ഇനി രാജാ അമീൻചന്ദ് നിർവ്വഹിക്കട്ടെ! ഈ നിസ്സാരകാര്യത്തെച്ചൊല്ലി ഇത്രയേറെ വാദപ്രതിവാദം നടത്തുന്നതെന്തിനാണ്? ആകാശം ഇടിഞ്ഞു വീഴാൻമാത്രം ഇതിത്ര വലിയ കാര്യമാണോ? മുദിരഥിനു് രാജസേവാകാര്യങ്ങൾ ചെയ്യാമെങ്കിൽ രാജാ അമീൻചന്ദിനു് എന്തുകൊണ്ടായിക്കൂടാ?"

ജഗന്നാഥ്പരഛരി പറഞ്ഞു—"രാജഗുരുമഹാശയ്! നമ്മൾ പറഞ്ഞതുകൊണ്ട് മാത്രമായില്ലല്ലോ. നീലാദ്രിമഹോദയത്തിൽ ഇന്ദ്രദ്യുമ്നനോട്ട് പറഞ്ഞ ബ്രഹ്മവാക്യങ്ങളോർക്കുക. അതനുസരിച്ചാണു് പ്രാചീനകാലംമുതലേ ഈ ചടങ്ങുകളെല്ലാം പാലിക്കപ്പെട്ടുവരുന്നതു്. രാജസേവാകാര്യങ്ങൾ നിർവ്വഹിക്കാൻ സുസ്ഥാപിതമായ അവകാശങ്ങളൊന്നും മുദിരഥിനു് കിട്ടിയിട്ടില്ല. അതിനു് മുദിരഥ് സർവ്വശാസ്ത്രപാരംഗതനാവണമെന്നു് നിർബ്ബന്ധമാണ്. പുറമേ, രാജപ്രതിനിധിയെന്ന നിലയിൽ അംഗീകാരവും കിട്ടണം. വാക്യത്തിൽ പറയുന്നു:

"ഏവം മഹോത്സവം കുര്യാത് പൂജയാഞ്ചരമാപതേ
വിധിമേതാദൃശം കർത്തും നോ ശക്യചേദ യദാ നൃപ
തദാപ്രതിനിധിം കര്യാദ് വിപ്രം കിഞ്ചിത് സുധാർമ്മികം
തർബ്ബ പ്രതിനിധിം സോയം സർവ്വശാസ്ത്രാർത്ഥതത്വവിദ്."

നീലാദ്രിമഹോദയത്തിലെ ബ്രഹ്മവാക്യമാണിതു്. ഇതിലെ 'പ്രതിനിധി' എന്ന വാക്കിനെപ്പററി താങ്കൾ ചിന്തിച്ചു നോക്കൂ. അപ്പോൾ ഞാൻ പറഞ്ഞതിൻെറ താല്പര്യം വ്യക്തമാവും.''

ഗൌരീരാജഗുരു അതിനെ തീരെ തിരസ്കരിച്ചുകൊണ്ടു് പറഞ്ഞു—''ഓ, പ്രതിനിധിയാവണമെന്നല്ലേ? രാജാവു് രാജാ അമീൻചന്ദിനെ തൻെറ പ്രതിനിധിയായി അംഗീകരിച്ചാൽ ഏതു ശാസ്ത്രത്തിനാണു് ഭ്രഷ്ടു സംഭവിക്കുക?''

അതുവരേയും അമീൻചന്ദ് ഒരു മെത്തയിൽ ചാരിക്കിടന്നു് ഹുക്ക വലിക്കുകയായിരുന്നു. തനിക്കിതിലൊന്നും യാതൊരു താല്പര്യവുമില്ലെന്നായിരുന്നു അയാളുടെ നാട്യം. വാസനപ്പുകയിലയുടെ കയ്പും മധുരവും ചേർന്ന നേർത്ത പരിമളം മുറിയിലാകെ നിറഞ്ഞുനിന്നു. ക്ഷീണവും ഉദ്വേഗവും മൂലം അയാളുടെ സ്ഥൂലിച്ച ശരീരത്തിൽനിന്നു് വിയർപ്പു് ഒഴുകുന്നുണ്ടായിരുന്നു.

അമീൻചന്ദ് പറഞ്ഞു—''രാജാധികാരത്തിനു് മതവുമായി, സേവാകാര്യങ്ങളുമായി എന്തു ബന്ധം? ഭാഗീരഥീകുമാർ സിംഹാസനത്തിലുപവിഷ്ടനാകട്ടെ. മതപരമായ കാര്യങ്ങൾ അതിനോടെന്തിനാണു് കൂട്ടിക്കുഴയ്ക്കുന്നതു്?''

ജഗന്നാഥ് പരീച്ഛ ഗൌരവസ്വരത്തിൽ പറഞ്ഞു: ''അങ്ങനെ പറയരുതു രാജാ! ഗജപതി സിംഹാസനം എത്രത്തോളം ആന്തരികമാണോ, അത്രത്തോളം ബാഹ്യവുമാണു്. മതം ആന്തരികമാണു്. രാജാധികാരം ബാഹ്യവും. അങ്ങനെ അല്ലായിരുന്നെങ്കിൽ പഠാണികളുടെ ആക്രമണംമൂലം ഒറീസ്സ എന്നേ നിശ്ശേഷം നശിച്ചുപോകുമായിരുന്നു.''

മുഗളരുടെ ആക്രമണത്തെപ്പററിയുള്ള പ്രത്യക്ഷമായ ആരോപണം അമീൻചന്ദിനു് ഇഷ്ടപ്പെട്ടില്ല. അല്പം നീരസത്തോടെ അയാൾ പറഞ്ഞു—''ഈ ചർച്ച ഇനിയും നീട്ടിക്കൊണ്ടുപോകുന്നതുകൊണ്ടു് പ്രയോജനമില്ല. കാര്യമിതാണു്—ഖോർധാ സിംഹാസനം ഒഴിഞ്ഞുകിടക്കുകയാണു്. ഭാഗീരഥീകുമാ

റിനെ **ആരും നിർബ്ബന്ധിക്കുന്നില്ല.** **അദ്ദേഹം സ്വീകരിച്ചാൽ** നന്നു്. **അല്ലെങ്കിൽ ഖോർധയെ കട്ടക്കിനോടു് ലയിപ്പിക്കും.** ഞാൻ ഹിന്ദുവാണു്. അതുകൊണ്ടു് തകീഖാൻെറ **കൈകളിൽ** നിന്നു് ജഗന്നാഥനെ രക്ഷിക്കാനാണു് ഞാൻ ശ്രമിക്കുന്നതു്. പക്ഷേ, അതിനെ സംബന്ധിച്ചിടത്തോളം എനിക്കു് ഖേദമില്ല. ''കർമ്മണ്യേവാധികാരസ്തേ'' എന്നല്ലേ ഗീത പറയുന്നതു്. കർമ്മത്തിലേ മനുഷ്യനു് അധികാരമുള്ളൂ. കർമ്മത്തിൻെറ ഫലത്തിലില്ല. ഭാഗീരഥീകുമാർ എല്ലാം കേട്ടല്ലൊ. ഇനി അദ്ദേഹം പറയട്ടെ.''

ഗുണ്ടിചാ ക്ഷേത്രത്തിൽനിന്നു് ഏതോ ചടങ്ങിനോടനുബന്ധിച്ചുള്ള വാദ്യഘോഷം മുഴങ്ങിക്കേട്ടു. മണിനാദവും കാഹളധ്വനിയുംകൊണ്ടു് രാത്രിയുടെ നിശ്ശബ്ദത പെട്ടെന്നു് ഭഞ്ജിക്കപ്പെട്ടു. അവ്യക്തവും വിദൂരവുമായ ഏതോ ഭാവിയുടെ ആഹ്വാനം അതിൽ പ്രതിദ്ധ്വനിക്കുന്നപോലെ തോന്നി.

**ഭാഗീരഥീകുമാർ** പറഞ്ഞു—''താങ്കളുടെ വ്യവസ്ഥകൾ എനിക്കു് സ്വീകാര്യമാണു്.''

അതോടുകൂടി ആ ചർച്ച അവിടെവെച്ചു് അവസാനിച്ചു.

**ഭാഗീരഥീകുമാർ** ബാലിസാഹീ കൊട്ടാരത്തിലേയ്ക്കു് പോയി. വിളറിയ നിലാവിൽ, രഹസ്യനിർഭരമായ ഗാംഭീര്യത്തോടെ, ജഗന്നാഥക്ഷേത്രം നൂറുനൂറു് ജയപരാജയങ്ങളുടേയും, മാനാപമാനങ്ങളുടേയും, ഉത്ഥാനപതനങ്ങളുടേയും നടുക്കു് ഒറിയാ ജനതയുടെ അദമ്യമായ അഭിമാനബോധത്തിൻേറയും ആത്മവിശ്വാസത്തിൻേറയും അന്തിമവിജയത്തിൻെറ സൂചനയായി നിലകൊണ്ടു.

**ഭാഗീരഥീകുമാർ** ഓർത്തു. ജഗന്നാഥപരീഛ പറയുകയായിരുന്നു—''ഗജപതി സിംഹാസനം എത്രത്തോളം ആന്തരികമാണോ, അത്രയും ബാഹ്യവുമാണു്. മതം ആന്തരികമാണു്; രാജാധികാരം ബാഹ്യവും.''

നെറ്റിയിൽ വീണുകിടക്കുന്ന മുടിച്ചുരുളുകൾ ഒതുക്കിക്കൊണ്ടു് ഭാഗീരഥീകുമാർ തന്നത്താൻ പറഞ്ഞു—''**ക്ഷേത്രത്തിലെ രാജസേവാകാര്യങ്ങൾ എന്തൊരു മഹത്കാര്യമാണെന്നോ!''**

ഖോർധാസിംഹാസനത്തിൽ അഭിഷിക്തനാവാനുള്ള സാദ്ധ്യത അയാളെ ആവേശം കൊള്ളിച്ചിരുന്നു. സുനാമാഹാരിയുടെ മാടിവിളിക്കുന്ന സുന്ദരവും മാദകവുമായ സലജ്ജ നേത്രങ്ങൾ ആ ആവേശത്തിൽ അപൂർവ്വമായ മാദകത്വം കലർത്തി.

കുതിരയെ അകാരണമായി ചമ്മട്ടികൊണ്ടു് അടിച്ചു് വിജനമായ ബഡ്ഢാണ്ഡിലൂടെ ബാലിസാഹി കൊട്ടാരത്തിലേയ്ക്കു് അയാൾ കുതിരയെ ഓടിച്ചുപോയി.

# അദ്ധ്യായം പതിനൊന്നു്

## 1

ബാഹുഡായാത്ര അവസാനിച്ചു.

നാളെ അധർപ്പണാ ഏകാദശി. പിന്നെ ദ്വാദശി, നീലാദ്രി വിജയം. ബാഹുഡ കഴിഞ്ഞാൽപിന്നെ തിരക്കു കുറയും. അധർപ്പണാ ഏകാദശിയുടേയും നീലാദ്രിവിജയത്തിന്റേയും അവസരത്തിൽ പഞ്ചകോശീതീർത്ഥാടകരും ഗൌഡവൈഷ്ണവ ഭക്തരുമായിരിക്കും കൂടുതലും. പടിഞ്ഞാറുനിന്നുള്ള തീർത്ഥാടകർ രഥയാത്ര കഴിഞ്ഞാൽ പുരി വിടാൻ തുടങ്ങും. ഇക്കൊല്ലം ബാഹുഡ കഴിഞ്ഞ ഉടനെതന്നെ എങ്ങനെയാണെന്നറിഞ്ഞില്ല, ജഗന്നാഥൻ ശ്രീക്ഷേത്രം വിട്ടുപോയി എന്നൊരു കിംവദന്തി പരന്നു

ജഗന്നാഥൻ ഗുണ്ടിചാ ഗൃഹത്തിൽനിന്നുവന്നു് ക്ഷേത്രത്തിന്റെ സിംഹദ്വാരത്തിനു മുമ്പിൽ രഥത്തിൽ ചകാഡോലയെ ബന്ധനമുക്തനാക്കി ഇരിക്കുകയാണു്. ദ്വാദശിക്കു് നീലാദ്രിയിൽ പ്രവേശിക്കും; എല്ലാവരും കാണുന്നുണ്ടു്—ജഗന്നാഥനെ സ്വന്തം കണ്ണുകൊണ്ടു് കണ്ടിട്ടുപോലും ആരോ പരത്തിവിട്ട ആ കിംവദന്തി വിശ്വസിക്കുകയാണവർ. അവർ പറയുകയാണു്—“തകീഖാന്റെ നായബ് ആ പടിഞ്ഞാറൻ അമീർചന്ദ് ചേരാപഹര നടത്താൻ രഥത്തിലേയ്ക്കു് കയറിയ ഉടനെതന്നെ ജഗന്നാഥൻ പുരി ശ്രീക്ഷേത്രം വിട്ടു് പൊയ്ക്കളഞ്ഞു. ശൂന്യപുരുഷൻ ശൂന്യനായിരിക്കയാണു്. ഉള്ളില്ലാത്ത

ഉടൽ മാത്രമാണിത്. ശരീരം മാത്രമേ ഇവിടെ കിടക്കന്നുള്ളൂ........'' അങ്ങനെ പലതും.

ഉൾക്കണ്ണുകൾക്ക് ശക്തി കൂടിയവർ മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കുകയാണ്—''നോക്കൂ, നോക്കൂ, തിരുമുഖം എത്ര നിസ്തേജമായിത്തോന്നുന്നു!''

ഇക്കൊല്ലവും ബാഹുഡായാത്രയ്ക്ക് തീർത്ഥാടകരുടെ മനസ്സിൽ ആനന്ദമില്ല. അനിശ്ചിതമായൊരു ഭീതികൊണ്ട് പുരി ശ്രീക്ഷേത്രത്തിന്റെ ഹൃദയം ആശങ്കാഭരിതമായിരിക്കുന്നു. ഖോർധാ രാജാവ് രാമചന്ദ്രദേവ് പെട്ടെന്ന് അപ്രത്യക്ഷനായ വിവരം കണ്ണാകണ്ണികയാ നാട്ടുമുഴുവൻ പ്രചരിച്ചിരുന്നു. പക്ഷേ, ആരും അതിന് വലിയ പ്രാധാന്യം നൽകിയിരുന്നില്ല. ''മഹാരാജാവ് ടികാലിയിലേയ്ക്ക് പോയിരിക്കയാണ്''— ചിലർ പറഞ്ഞു. ''മുഗളാക്രമണം ഭയപ്പെട്ട് കോദലാ-ആംഗഡിൽ പോയി ഒളിച്ചിരിക്കയാണ്. അദ്ദേഹത്തെ തടവുകാരനാക്കി കൂട്ടിലടച്ച് ബാർവാടിയിലേയ്ക്ക് കൊണ്ടുപോകാൻ പട്ടാളക്കാർ പുരിയിലെത്തിയിട്ടുണ്ട്. വലിയ ജേനാമണി നരേന്ദ്രകുമാറാണ് ഖോർധയിലെ രാജാവാകുക. അതുകൊണ്ടാണ്, അന്ന് കണ്ടില്ലേ, നവമിദിവസം ഗുണ്ടിചാ ക്ഷേത്രത്തിൽവെച്ച് ജഗന്നാഥന്റെ മുമ്പിൽ സാരി കെട്ടിയത്?'' പക്ഷേ, വളരെ ആകസ്മികമായാണ് എല്ലാം സംഭവിച്ചത്. അക്കാരണംകൊണ്ടുതന്നെ ഏതോ അനർത്ഥം അടുത്തിരിക്കുന്നു എന്ന ആശങ്ക എല്ലാവരുടേയും മനസ്സിൽ കട്ടപിടിച്ചുനിന്നു.

ബാഹുഡായാത്രയുടെ അന്ന് രാവിലെ ദേവന്മാരുടെ പഹംഡി ആരംഭിക്കുന്നു. പഹംഡി ആരംഭിച്ച ഉടനെതന്നെ എവിടെനിന്നാണാവോ ഒരു കഴുകൻ പറന്നുവന്ന് ബലഭദ്രന്റെ താലധ്വജത്തിന്മേൽ ചെന്നിരുന്നു. മണിയടിയും കൊമ്പുവിളിയും ആളുകളുടെ ബഹളവുമൊന്നും അതിനെ തെല്ലും പരിഭ്രമിപ്പിച്ചില്ല. കഴുകൻ ചിറകുവിരുത്തി അങ്ങുമിങ്ങും നോക്കി. എന്നിട്ട് ജഗന്നാഥക്ഷേത്രത്തിനുനേരെ പറന്നുപോയി. അതേ

കഴുകൻതന്നെ പിന്നെ ലക്ഷ്മീക്ഷേത്രത്തിന്റെ താഴികക്കുടത്തി ന്മേൽ ചെന്നിരുന്നു എന്നു് ആളുകൾ പിന്നീടു പറഞ്ഞിരുന്നു. രഥത്തിന്മേൽ പരുന്തു് വന്നിരുന്ന കാരണം പഹംഡി താമസിച്ചു. രഥം ശുദ്ധമാക്കി. ക്ഷേത്രശുദ്ധീകരണം മുതലായവ കഴിഞ്ഞശേഷമേ വീണ്ടും പഹംഡി ആരംഭിച്ചുള്ളു.

രഥത്തിന്മേൽ കഴുകൻ വന്നിരുന്നതും രാമചന്ദ്രദേവിന്റെ അന്തർദ്ധാനവും തമ്മിൽ യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. യാദൃച്ഛികമായി രണ്ടും ഒന്നിച്ചു സംഭവിച്ചു എന്നുമാത്രം.

ബാഹുഡായാത്രാദിവസം ഈ അപശകുനങ്ങൾ കണ്ടു് മുഗളാക്രമണം ആസന്നമായിരിക്കുന്നു എന്ന ആശങ്കമൂലം ശ്രീക്ഷേത്രത്തിന്റെ അന്തരാളം വ്യാകുലമായിത്തീർന്നു. ഉപബോധമനസ്സിൽ ഉറങ്ങിക്കിടന്നിരുന്ന നിരവധി സ്മൃതിവിസ്മൃതികൾ നീലജലരാശിയിലെ നീർക്കുമിളകൾ പോലെ മേലോട്ടു് പൊന്തിവന്നു.

ഒരു വൃദ്ധൻ പറയുന്നുണ്ടായിരുന്നു–''ദിവ്യസിംഹ മഹാരാജാവിന്റെ ഏഴാം അബ്ദത്തിൽ ഇടവമാസത്തിൽ ഇതേപോലെ നീലചക്രത്തിന്മേൽ ഒരു കഴുകൻ വന്നിരുന്നു. അക്കൊല്ലമാണു് ശ്രീക്ഷേത്രത്തിൽ മുഗളാക്രമണം ഏറ്റവും ശക്തമായതു്. നാട്ടിലാകെ ക്ഷാമം പടർന്നുപിടിച്ചു. ഒരു 'ഭരൺ' നെല്ലിന്റെ വില ഇരുപത്തഞ്ചു 'കാഹാൺ' ആയി. മനുഷ്യർ മനുഷ്യമാംസം തിന്നാൻ തുടങ്ങി. അക്കൊല്ലമാണു് ദൽഹിപാതിഷാ അരംഗഷായുടെ സേനാപതി ഇക്രാംഖാൻ സൈന്യവുമായി വന്നതു്. ക്ഷേത്രത്തിലെ സിംഹദ്വാരം അടച്ചു. ചന്ദനയാത്ര, രുഗ്മിണീഹരണം തുടങ്ങിയ ഭഗവാന്റെ ഉത്സവങ്ങൾ നീട്ടിവെച്ചു. ഏകാദശിദിവസം മഹാദീപാരാധനപോലും ഉണ്ടായില്ല. അകത്തു് ക്ഷേത്രമതില്ക്കെട്ടിനകത്തു് മരത്തിന്റെ ഇരിപ്പിടങ്ങളിൽവെച്ചു് എങ്ങനെയോ ദേവസ്നാനം കഴിച്ചു. പക്ഷേ, ഓരോ പൂജാസമയത്തും വാദ്യങ്ങളെല്ലാം അപ്പടി നിൎത്തലാക്കി. ഗുണ്ടിചായാത്രപോലും നിവേദ്യമണ്ഡപത്തിൽ വെച്ചാണു് നടത്തിയതു്.''

ഇന്നു് ആ അത്യാഹിതത്തെ സംബന്ധിച്ച ഓർമ്മകളും ആശങ്കകളും ആളുകളുടെ മനസ്സിൽ വീണ്ടും ഉയർന്നുവരാൻ തുടങ്ങിയിരിക്കുന്നു. പഹംഡിക്കിനിയും നേരമുണ്ടു്. താലധ്വജരഥത്തിന്റെ മുകളിൽനിന്നു് കഴുകൻ പറന്നുപോയശേഷം തീർത്ഥാടകർ കൂട്ടംകൂടിനിന്നു് അതിനെപ്പററി ചർച്ച നടത്തുകയാണു്. ആ ചർച്ചയിൽ മുതിർന്നവരും മുത്തച്ഛന്മാരും മുതുമുത്തച്ഛന്മാരുമെല്ലാം പ്രശസ്തരായ വക്താക്കളും ഉൽക്കണ്ഠാകുലരായ ശ്രോതാക്കളുമായിത്തീർന്നു.

രഥിപൂരിൽനിന്നു് നീലകണ്ഠ പട്നായക് രഥയാത്രാ സമയത്തു് പുരിയിൽ വരാറുണ്ടു്. ഇക്കൊല്ലവും സകുടുംബം വന്നിരുന്നു. നീലാദ്രിവിജയ ദ്വാദശി കഴിഞ്ഞാൽ അവർ മടങ്ങും. ദിവ്യസിംഹദേവന്റെ സമകാലികനാണദ്ദേഹം. വയസ്സു് എൺപതിൽ അധികമായിരിക്കുന്നു. ഇക്രാംഖാന്റെ കാലത്തു് ജഗന്നാഥക്ഷേത്രത്തിനുനേരെ നടന്ന ആക്രമണം നേരിട്ടു സഹിച്ച ഒരാളാണദ്ദേഹം. വാർദ്ധക്യത്തിലും അദ്ദേഹത്തിന്റെ ഓർമ്മശക്തി ക്ഷയിച്ചിട്ടില്ല. നെററിയിൽ, കഴുത്തിൽ, കൈകളിൽ എല്ലാം ശിഥിലമായ ചർമ്മത്തിനുതാഴെ ഞരമ്പുകൾ പൊന്തിനിന്നിരുന്നു. നീലകണ്ഠ പട്നായക് സംസാരിക്കാൻ തുടങ്ങുമ്പോൾ കഴുത്തിൽ തുളസീമാലകളുടെ താഴെ ഞരമ്പുകൾ എടുത്തുപിടിക്കും. ആളുകൾ ചുററും നിന്നു് അദ്ദേഹം പറയുന്നതു് സശ്രദ്ധം കേട്ടുകൊണ്ടിരിക്കയാണു്. ദിവ്യസിംഹദേവ മഹാരാജാവിന്റെ സമയത്തു് കഴുകൻ വന്നിരുന്ന സംഭവം ഓർമ്മയും ഭാവനയുംകൊണ്ടു് നിറംപിടിപ്പിച്ചു് പൊടിപ്പും തൊങ്ങലുംവെച്ചു് പറഞ്ഞുകേൾപ്പിക്കുകയാണു് നീലകണ്ഠ പട്നായക്.

ഇടറുന്ന സ്വരത്തിൽ നീലകണ്ഠ പട്നായക് പറയുകയാണു്—"ഏററവും അശുഭകരവും അനർത്ഥകാരിയുമായ ശകുനമാണിതു്. അക്കൊല്ലം ദിവ്യസിംഹ മഹാരാജാവിന്റെ ഏഴാം അബ്ദത്തിൽ ജഗന്നാഥനെ ഒരിക്കൽക്കൂടി തോൽക്കയറു കൊണ്ടു കെട്ടി ഗൌഡനിരത്തിലൂടെ വലിച്ചിഴച്ചുകൊണ്ടു് പോവുകയുണ്ടായി. അന്നേരം ദിവ്യസിംഹ മഹാരാജാവു് ഒരു

സൂത്രം പ്രയോഗിച്ചു. ഇക്രാംഖാൻെറ സഹോദരൻ മസ്സുരാം ഖാൻ അമ്പതോളം പട്ടാളക്കാരോടൊപ്പം വന്നു് സിംഹദ്വാരം പൊളിച്ചു് ഇരുപത്തിരണ്ടാംപടി കയറാൻ തുടങ്ങിയപ്പോൾ ദിവ്യസിംഹദേവൻ മരംകൊണ്ടുണ്ടാക്കിയ ഒരു പ്രതിമ അയാളെ കാണിച്ചു പറഞ്ഞു—"ഇതാ ജഗന്നാഥൻ." മുഗളന്മാർ നിവേദ്യമണ്ഡപത്തിൽനിന്നു് ചക്രം എടുത്തുകൊണ്ടുവന്നു. ആ മരപ്രതിമയെ ആനപ്പുറത്തു കയറ്റി ചന്ദൻപൂരിലേയ്ക്കു് കൊണ്ടുപോയി. അക്കൊല്ലം ചന്ദനയാത്ര, രുഗ്മിണീഹരണം തുടങ്ങിയ ഉത്സവങ്ങൾ നടന്നില്ല. മഹാദീപാരാധനയും ഉണ്ടായില്ല. ആ സമയത്തെല്ലാം ഭഗവാൻ വിമലായിയുടെ പിറകിലുള്ള മതിൽക്കെട്ടിനകത്തായിരുന്നു."

ശ്രോതാക്കൾ ഏക സ്വരത്തിൽ ചോദിച്ചു—"എന്നിട്ടു്?"

നീലകണ്ഠൻെറ കഥ രസംപിടിക്കാൻ തുടങ്ങിയിരുന്നു. അദ്ദേഹം നിർത്തിയിടത്തുനിന്നു് വീണ്ടും തുടങ്ങി—"മുഗളന്മാർ കരുതിയതു് ഭഗവാനെയാണു് അവർ എടുത്തുകൊണ്ടുപോയതു് എന്നാണു്. പക്ഷേ, ബലിയാർദ്ദുജു് അവിടെ ക്ഷേത്രത്തിനകത്തുതന്നെ ഉണ്ടായിരുന്നു."

ഒരാൾ ചോദിച്ചു—"അതെങ്ങനെ? ഭഗവാൻ ക്ഷേത്രത്തിനകത്തുണ്ടായിട്ടും മുഗളന്മാക്കു് വിവരം കിട്ടിയില്ലേ?"

നീലകണ്ഠൻ പറഞ്ഞു—"അനിയാ, ഇക്രാംഖാനും മസ്സുരാം ഖാനും മരപ്രതിമയെ ഭഗവാനാണെന്നു കരുതി ആനപ്പുറത്തു് കയററിക്കൊണ്ടുപോയില്ലേ? അവർ കരുതിയതു് ക്ഷേത്രത്തിലിനി ഈശ്വരൻ ഇല്ലെന്നാണു്. ശ്രീവത്സ ഖണ്ഡശാലാ ക്ഷേത്രത്തിലെ സിംഹദ്വാരം മുദ്രവെച്ചു. പ്രാണൻ വിട്ടുപോയ ശേഷം ശരീരം കിടക്കുന്നതുപോലെ ക്ഷേത്രം കിടന്നു. തീർത്ഥാടകരുടെ വരവും പോക്കും നിലച്ചു. അപ്പോൾ പിന്നെ, ഭഗവാൻ ക്ഷേത്രത്തിലുണ്ടെന്നു് മുഗളന്മാരെങ്ങനെ കരുതും? പക്ഷേ, ആ മതിൽക്കെട്ടിനകത്തു് എല്ലാ ചടങ്ങുകളും നടത്തി വന്നിരുന്നു. അക്കൊല്ലം ഗുണ്ഡിചായാത്ര നൈവേദ്യമണ്ഡപത്തിലാണു് നടത്തിയതു്. അങ്ങനെ ദിവസങ്ങൾ കഴിഞ്ഞു

പോയി. അവസാനം ദിവ്യസിംഹദേവൻെറ ഇരുപത്തഞ്ചാം അബ്ദം വന്നു. കന്നിമാസം പത്താംദിവസം കൃഷ്ണഏകാദശി വ്യാഴാഴ്ചമുതൽ ക്ഷേത്രം തുറന്നു. ദിവ്യസിംഹദേവൻെറ നിർദ്ദേശപ്രകാരം പതിനെട്ടു കോട്ടകളിലെ സാമന്തപ്രഭുക്കൾ വന്ന് മുദ്രപൊട്ടിച്ചു. നട തുറന്നു. അന്നുമുതൽ സന്ധ്യാപൂജയ്ക്ക് വീണ്ടും പാട്ടും വാദ്യവും മുഴങ്ങാൻ തുടങ്ങി. വീണ്ടും മഹാദീപം കൊളുത്താൻ തുടങ്ങി. ഇതൊന്നും പറഞ്ഞുകേട്ടതല്ല. നേരിൽ കണ്ടതാണ്."

ശ്രോതാക്കളുടെ ഇടയിൽ നീലകണ്ഠ പട്നായകൻെറ സമവയസ്കനായ മറെറാരു വൃദ്ധനുണ്ടായിരുന്നു. അയാൾ ഇടയിൽ കയറി പറഞ്ഞു--"പ്രധാനകാര്യം പറഞ്ഞില്ലല്ലോ സുഹൃത്തേ. മുഗളന്മാർ നീലചക്രം താഴത്തിറക്കി ഉടച്ചുകളഞ്ഞിരുന്നു. മുപ്പത്തിമൂന്നാം അബ്ദത്തിലെ കുംഭമാസം നാലാം തീയതി പാത്രപരമാനന്ദ പട്നായകിൻെറ പുത്രൻ ധരമു ഹരിചന്ദൻ മഹാപാത്രയുടെ പരിശ്രമഫലമായി ക്ഷേത്രത്തിൽ പുതിയ നീലചക്രം സ്ഥാപിച്ചു. അന്നുതൊട്ട് ഇന്ദ്രൻ മഴ പെയ്യിക്കാൻ തുടങ്ങി. അന്നുമുതൽ നാട്ടിൽ നാഥനുണ്ടായി."

നീലകണ്ഠ പട്നായക് വെററില ചതച്ചുകൊണ്ടു് വൃദ്ധൻ പറഞ്ഞതിനോട് കൂട്ടിച്ചേർത്തു—"അയ്യോ, എൻറമ്മേ! അന്നുണ്ടായൊരു ക്ഷാമം! ദൈവാനുഗ്രഹംകൊണ്ടു് എങ്ങനെയാണു് രാജ്യം രക്ഷപ്പെട്ടതെന്നറിയില്ല. പുളിമരത്തിൽപോലും ഇലകൾ ബാക്കിയായില്ലെന്നു് പറഞ്ഞാലോ! ആളുകൾ ചവച്ചു തിന്നുതീർത്തതാണ്. കായൽപ്പൊന്തകളിൽനിന്നു് മുളങ്കുമ്പുകൾ പറിച്ചെടുത്തു് തിന്നേണ്ടിവന്നു. പുല്ലും ഇലകളും ഒന്നും ബാക്കിയായില്ല. എല്ലാം മനുഷ്യരുടെ വയററിൽ സ്വാഹയായി. അതും തീർന്നപ്പോൾ ആളുകൾ ചാവാൻ തുടങ്ങി...... ശവക്കൂമ്പാരങ്ങൾ കൂടിക്കിടന്നു. ഇന്നും ഓർക്കുമ്പോൾ ശരീരവും മനസ്സും കിടുകിട വിറയ്ക്കുന്നു."

വൃദ്ധൻ കൂട്ടിച്ചേർത്തു-"ഭഗവാൻെറ രഥം അതിൻെറ സ്ഥാനത്തുനിന്നു് ഇളകിയിരുന്നില്ല. ഇന്നിതാ, രഥത്തിന്മേൽ വീണ്ടും

കഴുകൻ വന്നിരിക്കുന്നു. രാമചന്ദ്രമഹാരാജാവു് എങ്ങോ നാടു വിട്ടു പോയിരിക്കയാണു്. ഭഗവാന്റെ ഇച്ഛ എന്താണാവോ! ഇനി നിങ്ങളൊക്കെയല്ലേ കാണാനുള്ളതു്. ഞങ്ങൾ കുഴിയിലേയ്ക്കു് കാലും നീട്ടിയിരിക്കയാണു്!''

അവിടവിടെ കൂട്ടംകൂടി സ്തംഭിച്ചുനിന്നിരുന്ന തീർത്ഥാടകർ രഥത്തിന്മേൽ കഴുകൻ വന്നിരുന്ന കാര്യത്തെപ്പററി തന്നെയാണു് സംസാരിക്കുന്നതു്. അതിനെപ്പററിയുള്ള നിരവധി ഐതിഹ്യങ്ങളുടെ ഓർമ്മകൾ വർണ്ണിക്കുകയാണു്.

അതിനിടയിൽ രഥത്തിന്റേയും ക്ഷേത്രത്തിന്റേയും ശുദ്ധീകരണം കഴിഞ്ഞു. ക്ഷേത്രത്തിലെ വാദ്യഘോഷംകൊണ്ടു് ബഡ്ദാണ്ഡു് മാറെറാലിക്കൊണ്ടു. ദയിതാപതി നട തുറക്കുമ്പോൾ, പാലിയാ പുണ്ഡിയകളുടെ ''മണിമാ'', ''മണിമാ'' എന്ന വിളിയോടൊപ്പം ''മാ ഭൈ!'' എന്ന അഭയവാണിയും മുഴങ്ങിക്കേട്ടു. രഥദാണ്ഡിൽ നിന്നിരുന്ന തീർത്ഥാടകർ ആസന്നമായ അശുഭത്തെപ്പററിയുള്ള എല്ലാ ആശങ്കകളും ദുശ്ചിന്തകളും മറന്നു് ഞൊടിയിടയിൽ ''മണിമാ, മഹാബാഹു!'' എന്നു് ശരണംവിളിക്കാൻ തുടങ്ങി.

ആദ്യം ദയിതരുടെ ചുമലുകളിലേററി സുദർശനം സുഭദ്രയുടെ രഥത്തിലേയ്ക്കു് എഴുന്നള്ളിച്ചു് കൊണ്ടുവന്നു. അതിനുശേഷം വലിയ ആഡംബരത്തോടെ, മത്തുപിടിച്ച ഹാവഭാവങ്ങളോടെ ബെലഭദ്രന്റെ പഹംഡി ആരംഭിച്ചു.

ഇതു് ദേവന്മാരുടെ ജീവനില്ലാത്ത വിഗ്രഹങ്ങളല്ല—പ്രബലന്മാരുടെ നൂറുനൂറു് ആക്രമണങ്ങൾ, മര്യാദകെട്ടവരുടെ നൂറുനൂറു് കൊട്ടും ക്രൂരതകൾ, മത്തുപിടിച്ചവരുടെ നൂറുനൂറു് ഭർത്സനങ്ങൾ—ഇതുകൊണ്ടൊന്നും പരാജയപ്പെടാത്ത മനുഷ്യന്റെ അജയ്യമായ ആത്മാവിനെപ്പോലെയാണു് ഈ വിഗ്രഹങ്ങൾ. കഴിഞ്ഞകാലത്തു് ഒറിയാജനതയുടെ മേൽ എണ്ണമററ പാഠാൻ-മുഗൾ ആക്രമണങ്ങൾ നടന്നിട്ടുണ്ടു്. അതുകൊണ്ടു് താല്ക്കാലികമായി ഒറിയാജനത തീച്ച്യായും കുനിഞ്ഞിട്ടുണ്ടെന്നതു് ശരി തന്നെ. എന്നാലും അതൊരിക്കലും പൊട്ടിയൊടിഞ്ഞിട്ടില്ല.

ഒറിയാജനതയുടെ ജീവചൈതന്യത്തിന്റെ പ്രചോദനമാണതു്. ഇപ്പോഠം ഇനിയും അശുഭത്തിന്റേയും അനർത്ഥങ്ങളുടേയും ആക്രമണത്തിന്റേയും വേലിയേററം വരികയാണെങ്കിൽ വരട്ടെ. ഒറിയാജനത പിൽക്കാലത്തു് എങ്ങനെ രക്ഷപ്പെട്ടുവന്നോ അതുപോലെ ഇനിയും രക്ഷപ്പെടും. പഹംഡിയുടെ സമയത്തു് ബലഭദ്രദേവന്റെ ഗാഹിയയുടെ പ്രതാപപൂർണ്ണമായ ഹാവഭാവത്തിൽനിന്നു് ശ്രേഷ്ഠമായ അഭയം പൊട്ടിപ്പുറപ്പെടുന്നപോലെ തോന്നി.

തീർത്ഥാടകർ ഇരട്ടിച്ച ഉത്സാഹത്തോടെ ഏകസ്വരത്തിൽ ആർത്തുവിളിച്ചു: "ബലിയാർഭുജാ! മണിമാ, മഹാബാഹൂ, ഹോ!........"

ദേവന്മാരുടെ പഹംഡി യഥാവിധി അവസാനിച്ചു.

രഥയാത്രയുടെ സമയത്തു് ആചരിക്കുന്ന ചടങ്ങുകളെല്ലാം തന്നെയാണു് ബാഹുഡയ്ക്കും ആവർത്തിക്കുന്നതു്. സാധാരണ ദൈനംദിനജീവിതത്തിൽ സാമന്തപ്രഭുക്കഠം സ്വന്തം ഗ്രാമത്തിൽനിന്നു് മറെറാരു ഗ്രാമത്തിലേയ്ക്കു് യാത്ര തിരിക്കുമ്പോഠം വേണ്ടിയും വേണ്ടാതേയും അനേകം ആഠംക്കാരെ വിളിച്ചുവരുത്തുന്നപോലെ, പുറത്തേയ്ക്കിറങ്ങുന്നതിനുമുമ്പായി ആരെങ്കിലും വിട്ടുപോയിട്ടുണ്ടെങ്കിൽ അവരെ അന്വേഷിക്കുന്നതുപോലെ, യാത്രാമദ്ധ്യേ ഭക്ഷണത്തിനും മററുമുള്ള സാമഗ്രികഠം മുൻകൂട്ടി ശേഖരിക്കുന്നപോലെ, ആ സാധനങ്ങഠം മുഴവൻ ശേഖരിക്കാതെ യാത്രതന്നെ ആരംഭിക്കാതിരിക്കുന്നതുപോലെ, അതേ കാര്യങ്ങളൊക്കെത്തന്നെയാണു് ഈ ഉത്സവത്തിലും പരോക്ഷമായി വിവിധ ചടങ്ങുകളുടെ രൂപം കൈക്കൊണ്ടിട്ടുള്ളതു്. ഇതിനു് വേറെ പ്രത്യേകിച്ചെന്തെങ്കിലും അർത്ഥമില്ല. ആദ്ധ്യാത്മികമായ എന്തെങ്കിലും പ്രാധാന്യവും ഇതിനില്ല.

എന്നാലും പരദേശികളായ തീർത്ഥാടകരെ സംബന്ധിച്ചിടത്തോളം കാര്യം വേറെയാണു്. തദ്ദേശീയരും പഞ്ചകോശിക്കാരുമായ തീർത്ഥാടകർപോലും കൊല്ലംതോറും ഈ കാഴ്ച, നിശ്ശബ്ദം ഉല്ക്കണ്ഠാഭരിതമായ മിഴികളോടെ നോക്കി

നില്ക്കുന്നു. ഇടയ്ക്കിടെ പാലിയാവുണ്ടിയകളുടെ "മണിമാ........
മണിമാ..........."എന്ന ശരണംവിളിയോടൊപ്പം ചേൎന്ന് അവരും "മണിമാ........മണിമാ........മഹാബാഹു ഹോ ബലി യാർഭുജ്!" എന്നു് വിളിച്ചുപറയാറുണ്ട്. ഈ ശബ്ദം സമുദ്ര ഗർജ്ജനത്തേക്കാളേറെ ഗാംഭീര്യമിയന്നതായി തോന്നും.

അതിൽപിന്നെ മൂന്നു രഥങ്ങളിലും പ്രത്യേകം പ്രത്യേകം സേവകന്മാർ അവരവരുടെ നിർദ്ദിഷ്ടമായ ചുമതലകൾ നിർവ്വഹിക്കുന്നു. വിഭിന്നങ്ങളായ ഒരുക്കങ്ങൾ, അലങ്കാരങ്ങൾ, ഹാരാർപ്പണം തുടങ്ങിയ കാര്യങ്ങൾ നടന്നുകൊണ്ടിരിക്കയാണ്. രഥങ്ങൾ നീങ്ങുന്നതിനുമുമ്പായി ഛേരാപഹര നടക്കും. സാധാരണ ദേവന്മാരെ രഥത്തിലെഴുന്നള്ളിച്ചിരുത്തുന്നതുമുതൽ ഛേരാപഹരയാവുമ്പോഴേയ്ക്കു് ധാരാളം സമയമെടുക്കും. ആ സമയത്തു് സേവകന്മാർ വേണ്ടിയും വേണ്ടാതേയും രഥത്തിന്റെ കോണിയിൽ കയറുകയും ഇറങ്ങുകയുംചെയ്യും. അതോടൊപ്പംതന്നെ തങ്ങളുടെ യജമാനന്മാരെക്കൊണ്ടു് ജഗന്നാഥദർശനം നടത്തിക്കുക, അവരിൽനിന്നു് ദക്ഷിണ വസൂലാക്കുക തുടങ്ങിയ കാര്യങ്ങളും നടത്തും........അന്നും അതെല്ലാം നടക്കുന്നുണ്ടായിരുന്നു. പക്ഷേ, അതിനിടയിൽ തീർത്ഥാടകർ അങ്ങുമിങ്ങും ഒരുമിച്ചുകൂടി രഥത്തിന്മേൽ കഴുകൻ വന്നിരുന്ന സംഭവത്തെപ്പററി ചർച്ച നടത്തുന്നുണ്ടു്........അതോടൊപ്പം തന്നെ ദൂരദേശങ്ങളിൽനിന്നുവന്ന തങ്ങളുടെ ബന്ധുക്കളേയോ സ്വന്തക്കാരേയോ പെട്ടെന്നു് കണ്ടുമുട്ടിയാൽ അവരുമായി കുശലപ്രശ്നങ്ങൾ നടത്തുന്നുണ്ടു്...........ഈ ശബ്ദങ്ങളെല്ലാം കൂടി ബഹളമയമായി ബഡ്ഢാണ്ഡിനെ ശബ്ദായമാനമാക്കിത്തീർത്തിരുന്നു.

അന്നേരം ജനസമുദ്രത്തിൽ അലമാലപോലെ വാർത്തപരന്നു—ഇക്കൊല്ലം തകീഖാന്റെ നായബ് രാജാ അമീൻചന്ദ് ആണു് ബാഹുഡയ്ക്കു് രഥങ്ങളിൽ ഛേരാപഹര നടത്തുന്നതു്! ജേനാമണി ഭാഗീരഥീകുമാർ ഇരിക്കേ ഈ അമീൻചന്ദ് ആരാണു്? അയാളെങ്ങനെയാണു് ഛേരാപഹര നിർവ്വഹിക്കുക? രാജസേവാകാര്യങ്ങൾ നടത്താൻ അയാൾക്കെന്തവകാശമാണു

ളളതു്? ജേനാമണി ഖോർധയിലേയ്ക്കു് പോയിട്ടുണ്ടെങ്കിൽ തന്നെ മുദിരഥ് ഇല്ലേ? അദ്ദേഹത്തിനു് ഛേരാപഹര നടത്തി ക്കൂടെ? ഇത്തരം നിരവധി ചോദ്യങ്ങൾകൊണ്ടു് ബഡ്ഡ് ദാണ്ഡ് നിറഞ്ഞുകവിഞ്ഞു. രാഷ്ട്രീയകാര്യങ്ങളിൽ വിവര മുള്ളവർ പറയുന്നതു് അമീൻചന്ദിനെ പുരിയിലെ നായബ് ആയി നിയമിച്ചിട്ടുണ്ടെന്നാണ്. ആ വ്യവസ്ഥ അംഗീകരി ച്ചിട്ടാണു് ജേനാമണി ഭാഗീരഥികുമാർ ''ഗോപപുണ്ഡരീക സാരി''കെട്ടി സിംഹാസനാരൂഢനാവാൻ ഖോർധയിലേയ്ക്കു് പോയിട്ടുള്ളതു്. അപ്പോൾ പിന്നെ അമീൻചന്ദിനല്ലാതെ മററാ ക്കാണു് ഛേരാപഹരയുടെ ചടങ്ങുകൾ നിർവ്വഹിക്കാൻ അവകാശം?

ഛേരാപഹര നിർവ്വഹിക്കാൻ ഒരുപക്ഷേ അമീൻചന്ദ് പല്ല ക്കിൽ പുറപ്പെട്ടിട്ടുണ്ടാവും. മാക്ണ്ഡേശ്വരസാഹിയുടെ ഭാഗത്തുനിന്നു് തെലങ്കവാദ്യം, കൊമ്പു് തുടങ്ങിയവയുടെ ശബ്ദം കേൾക്കുന്നുണ്ടു്.

നീലകണ്ഠപട്നായക് വാദ്യങ്ങളുടെ ശബ്ദവും ആ വാർത്തയുംകേട്ടു് അത്യന്തം ഉത്തേജിതനായി പറഞ്ഞു—''ജഗന്നാ ഥൻെറ രാജസേവകനാരോ, അയാളാണു് ഖോർധയിലെ രാജാവു്. അതാണു് പാരമ്പര്യം! ജേനാമണി രാജാവാകാൻ വേണ്ടി രാജസേവകൻെറ പദവി വിററുകളിച്ചിട്ടുണ്ടെങ്കിൽ പിന്നെ ആരാണു് അയാളെ രാജാവായി അംഗീകരിക്കുക? എന്തിനു് അംഗീകരിക്കണം?''

ഛേരാപഹരയുടെ സമയത്തു് തലിഛേരാമഹാപാത്രയ്ക്കു് നിർദ്ദിഷ്ടമായ ഒരു ചടങ്ങു് നിർവ്വഹിക്കാനുണ്ടു്. അദ്ദേഹം രഥത്തിലേയ്ക്കു കയറുമ്പോൾ കോണിക്കടുത്തു നിന്നിരുന്ന പഴയ പരിചയക്കാരനായ നീലകണ്ഠപട്നായകനെ കണ്ടു് സ്നേഹ പൂർവ്വം സംഭാഷണം തുടങ്ങി. ആ സമയത്തു് ഇക്കാര്യത്തെ പ്പററി നീലകണ്ഠപട്നായക് അന്വേഷിച്ചപ്പോൾ തലിഛേരാ മഹാപാത്ര നിഗൂഢമായി പുഞ്ചിരിച്ചുകൊണ്ടു് പറഞ്ഞു— ''ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്, വംശം നശിക്കുന്ന സമയ ത്താണു് ഇത്തരം കുലദ്രോഹികളായ പുത്രന്മാർ ജനിക്കുന്നതു്.

ബലിയാർഭുജന്റെ ആഗ്രഹം നടക്കട്ടെ! അടുത്തകൊല്ലം രഥയാത്രതന്നെ നടക്കുമോ ഇല്ലയോ എന്നു് കണ്ടറിയണം.''

ജഗന്നാഥൻ ക്ഷേത്രംവിട്ടുപോയി എന്ന കിംവദന്തി ഇവിടെ നിന്നാണു് മുളച്ചതും പതുക്കെപ്പതുക്കെ ആളുകൾ പറഞ്ഞു പറഞ്ഞു് തളിർത്തുപൂത്തതും.

ആ സമയത്തു് രഥത്തിൽ ജഗന്നാഥനു് ഹാരാർപ്പണം നടക്കുകയായിരുന്നു. അതുകൊണ്ടു് നന്ദിഘോഷിനടുത്തു് നല്ല തിരക്കുണ്ടായിരുന്നു. നീലകണ്ഠപട്നായക് താലദ്ധ്വജ രഥത്തിന്റെ കോണിക്കടുത്തു് നില്ക്കുകയായിരുന്നു. ഈ അനാചാരങ്ങൾകണ്ടു് സഹിക്കാനാവാതെ അദ്ദേഹം നിഷ്ഫലമായ ആവേശത്തോടെ രാജാ അമീൻചന്ദിന്റേയും ഭാഗീരഥീകുമാറിന്റേയുംമേൽ ശാപവർഷം ചൊരിയുകയായിരുന്നു. അയാളുടെ ചുററും നിന്നിരുന്ന തീർത്ഥാടകരുടെ വിചാരങ്ങളെ പക്ഷേ, ഇതൊരുതരത്തിലും സ്വാധീനിച്ചിരുന്നില്ല.

രാജാ അമീൻചന്ദ് ഛേരാപഹര നിർവ്വഹിക്കാൻ ഘോഷയാത്രയായി വരികയാണു്. ''ഛാടിയ''കൾ ചൂരൽ വീശി തീർത്ഥാടകരെ മാററിനിർത്തുന്നു.

മുന്നിലെ പല്ലക്കിൽ രാജാ അമീൻചന്ദും പിന്നാലെ മറ്റൊരു പല്ലക്കിൽ ബഡ്പരീഛാ രാജഗുരുവും വരുന്നുണ്ടായിരുന്നു

ഇന്നു് രാജാ അമീൻചന്ദിന്റെ വലിയൊരാഗ്രഹം സഫലമാകാൻ പോവുകയാണു്. ജഗന്നാഥനെപ്പോലെ രാജസ്വം പിരിക്കാനുള്ള വലിയൊരു ഭൂപ്രദേശം കൈനനയാതെ മീൻ പിടിക്കുന്നപോലെ അയാൾക്കു് കിട്ടിയിരിക്കയാണു്. അതുകൊണ്ടു് അയാളുടെ സ്ഥൂലിച്ച മുഖത്തെ ആനയുടേതുപോലുള്ള ചെറിയ കണ്ണുകളിൽ സന്തോഷം തുളുമ്പിനിന്നിരുന്നു. പിന്നിലെ പല്ലക്കിൽ ഗൌരീരാജഗുരുവിന്റെ മുഖത്തും ചാണയ്ക്കിട്ട കണ്ണുകളിലും ശവംതീനിയായ കുറുക്കന്റെ ജാഗ്രതയുണ്ടായിരുന്നു.

അമീൻചന്ദിന്റെ പല്ലക്കിന്റെ ഇരുഭാഗത്തും നടന്നിരുന്ന സേവകന്മാരും പൈക്കുകളും ജയാരവം മുഴക്കാൻ തുടങ്ങി—

"മഹാരാജാ അമീൻചന്ദിനെ ശംഖിനുള്ളിലൊളിപ്പിച്ച്, ചക്രത്തിന്റെ മറവിൽ സൂക്ഷിക്കു, ഹേ മഹാബാഹു, ബലിയാർഭുജ്!"

തീർത്ഥാടകർ ഒന്നിച്ച് സാധാരണപോലെ ഏററുവിളിച്ചു– "ഖോർധാ രാജാവിന് നന്മവരുത്തു, ഹേ ജഗന്നാഥ്!"

പക്ഷേ, ആ സമയത്തു് കല്ലുപോലെ നിശ്ശബ്ദരായിനിന്ന തീർത്ഥാടകർ അമീൻചന്ദിന് വഴിമാറിക്കൊടുത്തു് ഉദാസീനമായ മിഴികളോടെ നോക്കിനിന്നു. ഒരാറം ഭാംഗിന്റെ ലഹരിയിൽ വിളിച്ചുപറഞ്ഞു–"ഇതാരാണെടാ ഭണോ?" അതോടെ ആ നിശ്ശബ്ദതയ്ക്കു് ഭംഗംവന്നു.

തീർത്ഥാടകരുടെ പരിഹാസത്തിന്റേയും കുത്തുവാക്കുകളുടേയും ബഹളംകൊണ്ടു് കുറച്ചുനേരത്തേയ്ക്കു് തൈലങ്കവാദ്യത്തിന്റെ ശബ്ദംപോലും കേറംക്കാതായി. അമീൻചന്ദിനെ 'ഭണോ' എന്നു വിളിച്ച ആളെ തിരഞ്ഞുകൊണ്ടു് പൈക്ക്കറം അങ്ങുമിങ്ങും ഓടി തീർത്ഥാടകരുടെ ഇടയിൽ അയാളെ തിരഞ്ഞു. കുററവാളിയെ തിരഞ്ഞുപിടിക്കുകയെന്ന നാട്യത്തിൽ അമീൻചന്ദിനെ സന്തോഷിപ്പിക്കുക മാത്രമായിരുന്നു അവരുടെ ഉദ്ദേശം. അതോടൊപ്പം ശ്രീക്ഷേത്രത്തിൽ അമീൻചന്ദിന്റെ അധികാരത്തെപ്പററി ആളുകളെ മനസ്സിലാക്കിക്കുകയെന്നതും അവരുടെ മറെറാരു ഉദ്ദേശമായിരുന്നു. ഏതായാലും ഉദ്ദേശം നിറവേറിയോ ഇല്ലയോ എന്നൊന്നും ചിന്തിക്കാതെ അവർ ചൂരൽവീശി അമീൻചന്ദിന്റെ അടുത്തേയ്ക്കു തിരിച്ചുവന്നു.

തീർത്ഥാടകരുടെ ഇടയിൽനിന്നു് ആരോ വിളിച്ചുപറഞ്ഞു– "ഇയാറം വിദൂഷകനാണു്, വിദൂഷകൻ! സുനാമാഹാരിയുടെ ബംഗ്ലാവിൽനിന്നെഴുന്നേററു് വന്നിരിക്കയാണു്. വിഷ്ഠിയുടെ ശരീരത്തിൽനിന്നു് മഞ്ഞളിന്റെ പാടുപോലും മാഞ്ഞിട്ടില്ല.

പരിഹാസംനിറഞ്ഞ പൊട്ടിച്ചിരികൊണ്ടു് രഥദാണ്ഡ് മാറെറാലിക്കൊണ്ടു.

രാജാ അമീൻചന്ദ് രഥത്തിൽവന്നു് സാഷ്ടാംഗം നമസ്കരിക്കാൻവേണ്ടി തന്റെ സ്ഥൂലിച്ച തവളയുടേതുപോലുള്ള ശരീരം കുനിച്ചു. അപ്പോൾ ആ ഹാസ്യോദ്ദീപകമായ അംഗചലനംകണ്ടു് തീർത്ഥാടകരുടെ പരിഹാസം കുലംതകർത്തു് ആർത്തലച്ചു. പക്ഷേ, തീയിൽ വെള്ളമൊഴിച്ചാലെന്നപോലെ എല്ലാം ഞൊടിയിടയിൽ ശാന്തമായി. അമീൻചന്ദ് നമസ്കരിച്ചുകഴിഞ്ഞശേഷം ദീപാരാധനയ്ക്കുവേണ്ടി ഭണ്ഡാർമേകാപ്പ് സ്വർണ്ണനിർമ്മിതമായ കർപ്പൂരദീപം മുന്നോട്ടുനീട്ടി. ആ കർപ്പൂരദീപം അമീൻചന്ദിന്റെ കൈയിൽനിന്നു് താഴെ വീണു.

അത്തരമൊരു സന്ദർഭത്തിൽ കർപ്പൂരദീപം കൈയിൽനിന്നു് താഴെവീഴുന്നതു് ഇന്നുവരെ ആരും കണ്ടിട്ടോ കേട്ടിട്ടോ ഇല്ല. പടുവൃദ്ധന്മാർപോലും അങ്ങനെയൊരു സംഭവം കണ്ടിട്ടില്ല. നൂറുനൂറുതവണ ഓർമ്മകൾ ചികഞ്ഞുനോക്കിയിട്ടും ഭാവനയെ നിറംപിടിപ്പിച്ചിട്ടും ഛേരാപഹരാ സമയത്തു് ഇത്തരമൊരു അത്യാഹിതം സംഭവിച്ചകാര്യം നീലകണ്ഠപട്നായകനുപോലും ഓർമ്മ വരുന്നില്ല. രാവിലെ താലധ്വജത്തിന്മേൽ കഴുകൻ വന്നിരുന്നതുമുതൽ തീർത്ഥാടകരുടെ മനസ്സിനെ ആവരണംചെയ്തിരുന്ന ആ അമൂർത്തമായ ആശങ്ക അമീൻചന്ദിന്റെ കൈയിൽനിന്നു് കർപ്പൂരദീപം താഴെ വീണതുമുതൽ പൂർവ്വാധികം ശക്തമായി.

അന്നേരം തീർത്ഥാടകരുടെ അടക്കിനിശ്ശബ്ദമായിരുന്ന ഉദ്വേഗം പൊട്ടിച്ചിരിയായി പുറത്തുവന്നു. അമീൻചന്ദ് ജഗന്നാഥന്റെ രഥത്തിൽ ഛേരാപഹര നടത്തുകയായിരുന്നു.

ഒരുകാലത്തു് ഛേരാപഹരയുടെ അർത്ഥം രഥയാത്രാസമയത്തു് ബഡ്ദാണ്ഡ് വൃത്തിയാക്കുക എന്നായിരുന്നു. രാജസേവകനെന്ന നിലയിൽ ഉത്കലത്തിലെ ഗജപതിയുടെ ചുമതലയായിരുന്നു അതു്. ഉത്കലഭൂമിയിൽ അതു് രാജനീതിയുടെ വിശിഷ്ടമായ ഒരാദർശമായിരുന്നു—ഇവിടെ അഹങ്കാരിയായ രാജാവിന്റെ യാത്രാമാർഗ്ഗം പ്രജകൾ തൂത്തുവാരി വൃത്തിയാക്കുകയല്ല ചെയ്യുന്നതു്, മറിച്ചു് രാജാവു് ജനതാരൂപി

യായ ഈശ്വരന്റെ സേവകനെന്ന നിലയിൽ പ്രജകളുടെ ആദ്ധ്യാത്മികമായ അഭിലാഷത്തിന്റേയും ഐഹികമായ നന്മയുടേയും മാർഗ്ഗം വൃത്തിയാക്കാൻവേണ്ടി കൈയിൽ ചൂലു മെടുത്തു് രഥദാണ്ഡ്ഡു് അടിച്ചുവാരുകയാണു്. ഇതായിരുന്ന ഛേരാപഹരയുടെ അർത്ഥം. പക്ഷേ, പിൽക്കാലത്തു് രാജ ത്വത്തിന്റെ അഭിമാനത്തിനു് സേവനത്തിന്റെ ദൈന്യതയു മായി പൊരുത്തപ്പെടാനാവാതെ വന്നപ്പോഠം രഥദാണ്ഡിൽ നിന്നു മാററി രഥത്തിൽ ഛേരാപഹര നടത്തുന്ന ചടങ്ങായി മാറി.

എന്തായാലും ഈ ചടങ്ങു് വളരെ ആയാസകരമായിരുന്നു. അതിനുംപുറമേ, ഓരോ തേരിലും ഈ ചടങ്ങു് ആവർത്തി ക്കേണ്ടിവന്നിരുന്നതുമൂലം ക്ഷീണം വദ്ധിക്കുകയും ചെയ്തിരുന്നു.

ബലഭദ്രന്റേയും സുഭദ്രയുടേയും തേരുകളിൽ ഛേരാപഹര നടത്തി അമീൻചന്ദു് ജഗന്നാഥന്റെ രഥത്തിലേയ്ക്കു് കയറു മ്പോഠം അയാഠക്കു് നടക്കാൻപോലും ശക്തിയില്ലെന്നു തോന്നി. ജഗന്നാഥന്റെ രഥത്തിൽ ഛേരാപഹര നടത്തുന്ന തിനിടയിൽ അയാഠം പെട്ടെന്നു് ഇടത്തുകൈ നടുവിനുകുത്തി മുഖം വികൃതമാക്കി നിന്നുപോയി. ഒരുപക്ഷേ, പെട്ടെന്നു് അയാളുടെ നടുവു് വേദനിച്ചതാവാം. പിന്നെ നടു കുനിച്ചു് സ്വർണ്ണച്ചൂൽ ഇടത്തുകയ്യിലേയ്ക്കു മാററി വലത്തുകൈ നടുവിനു കുത്തിക്കൊണ്ടുള്ള അമീൻചന്ദിന്റെ ഹാസ്യോദ്ദീപകമായ നില്പുകണ്ടു് തീർത്ഥാടകരുടെ പരിഹാസം അണപൊട്ടി ഒഴു കാൻ തുടങ്ങി. സാധാരണ അങ്ങേയററത്തെ അത്ഭുതത്തോടും ഭക്ത്യാദരങ്ങളോടുംകൂടിയാണു് ആളുകഠം ഛേരാപഹരയുടെ ചടങ്ങുകഠം നോക്കിക്കാണാററു്. പക്ഷേ, ഇപ്പോളവിടെ ആ അത്ഭുതവും ഭക്തിയുമൊന്നും മഷിയിട്ടു നോക്കിയാൽപോലും കാണാനില്ലായിരുന്നു അമീൻചന്ദിന്റെ അപ്രതീക്ഷിതവും അനിഷ്ടകരവും അനഭ്യസ്തവുമായ അഭിനയംകണ്ടു് അവിടെ കൂടിയിരുന്ന ഭക്തന്മാരിൽ ഭക്ത്യാദരങ്ങഠക്കു പകരം പരിഹാ സമാണു് ഉണർത്തിയിരുന്നതു്.

നന്ദിഘോഷരഥത്തിലിരുന്ന് ബലിയാർട്ടജ് ഈ പരിഹാസ്യതകളെല്ലാം തന്റെ നിതാന്ത നിർവ്വികാരമായ കണ്ണുകളോടെ നോക്കിക്കാണുകയായിരുന്നു. തീർത്ഥാടകർ പരസ്പരം പറയുകയാണ്—"നോക്കൂ, ശ്രീ കലാമുഖം എത്ര വിവർണ്ണമായിരിക്കുന്നു! ഇതിനുമുമ്പൊരിക്കലും ഇങ്ങനെ കണ്ടിട്ടില്ല. ശ്രീകലാമുഖത്തെ കലകളെല്ലാം എങ്ങോ പോയ്മറഞ്ഞപോലെ."

ബാഹുഡായാത്ര കാണാൻ ഇപ്പോൾ ആർക്കും താല്പര്യമില്ല. തീർത്ഥാടകർ രഥത്തിന്റെ കയറുകൾതൊട്ട് നെററിയിൽ വെച്ച് അസന്തുഷ്ടചിത്തരായി തിരിച്ചുപോവുകയാണ്.

അധർപ്പണാ ഏകാദശി ദിവസം പുലച്ചമുതൽ ആകാശം മേഘങ്ങളെക്കൊണ്ട് മൂടിയിരുന്നു. പായ്ക്കപ്പലുകളെപോലെ മേഘങ്ങൾ കിഴക്കുനിന്ന് പടിഞ്ഞാട്ട് ഒഴുകിപ്പോവുകയാണ്. ശീതക്കാററിന്റെ വിറളിപിടിച്ച അലകളിൽ മഴയുടെ സൂചനയുണ്ടായിരുന്നു.

സമുദ്രത്തിൽനിന്നു ചൂളം വിളിച്ചുകൊണ്ടു വന്നിരുന്ന കാററിൽ തെങ്ങുകൾ തലകുനിച്ചു. തീർത്ഥാടകർക്കുവേണ്ടി രഥദാണ്ഡിന്റെ ഇരുവശത്തും പണ്ടകൾ കടിലുകൾ കെട്ടിയുണ്ടാക്കിയിരുന്നു. അവയുടെ വയ്ക്കോൽ മേഞ്ഞ മേല്പുരകൾ ചുഴലിക്കാററിൽ ഉണക്കിലകൾപോലെ പാറിപ്പോവുകയാണ്. കാറ്റിന് വലിയ ശക്തിയുണ്ടായിരുന്നില്ല. പക്ഷേ, അത് ചുഴലിക്കാററുപോലെ തോന്നിയിരുന്നു.

മഴ വരുന്നതുകണ്ട് പഞ്ചകോശീതീർത്ഥാടകർ ശ്രീക്ഷേത്രം വിട്ട് പോവാൻ തുടങ്ങി. ജഗന്നാഥൻ ഇപ്പോൾ ശ്രീക്ഷേത്രത്തിലില്ല. ഖോർധാ മഹാരാജാവ് രാമചന്ദ്രദേവ് പെട്ടെന്ന് അപ്രത്യക്ഷനായിരിക്കയാണ്. തകീഖാന്റെ നായബ് എന്ന നിലയിൽ രാജാ അമീൻചന്ദ് രഥത്തിൽ ചേരാപഹരനടത്തി അയാളുടെ കയ്യിൽനിന്ന് സ്വർണ്ണനിർമ്മിതമായ കർപ്പൂരദീപം താഴെ വീണു. താലധ്വജത്തിന്മേൽ കഴുകൻ വന്നിരുന്നു........ഈ എല്ലാ കിംവദന്തികളും സംഭവങ്ങളും

കാരണം അനിശ്ചിതമായ അനർത്ഥത്തെപ്പററിയുള്ള ആശങ്കയാൽ പുരിയിലെ നിരത്തുകരം വിജനമായിക്കൊണ്ടിരിക്കയാണു്.

മുഗളാക്രമണം തുടങ്ങിയാൽ പരദേശികളായ തീർത്ഥാടകരുടെ ബുദ്ധിമുട്ടുകരംക്കറുതിയുണ്ടാവില്ല. ജഗന്നാഥ നിരത്തിലെത്തിയാൽ അവർക്കു് കുറെ രക്ഷകിട്ടും. കാരണം ജഗന്നാഥ നിരത്തിൽ തീർത്ഥാടകരുടെ രക്ഷയ്ക്കുള്ള കശ്ശനമായ വ്യവസ്ഥകരം സുജാഖാൻെറ കാലംമുതൽ ഏർപ്പെടുത്തിയിട്ടുണ്ടു്. അതുകൊണ്ടു് ജഗന്നാഥനിരത്തിൽവെച്ചു് തീർത്ഥാടകരെ ഉപദ്രവിക്കാനോ കൊള്ളയടിക്കാനോ മുഗരംസൈനികർ ധൈര്യപ്പെടാറില്ല. ജഗന്നാഥനിരത്തിൽ അവിടവിടെയായി സക്കാർ ചൌക്കികരം ഏർപ്പെടുത്തിയിട്ടുണ്ടു്. എന്നാലും മുഗരം സൈന്യം പെട്ടെന്നു് പുരി ശ്രീക്ഷേത്രത്തെ ആക്രമിക്കുകയാണെങ്കിൽ ദൂരദേശക്കാരായ തീത്ഥാടകരുടെ ജീവനും പണവും എല്ലാം ആപത്തിലായതുതന്നെ. മുമ്പു് പലപ്പോഴും അങ്ങനെ സംഭവിച്ചിട്ടുണ്ടു്. പെട്ടെന്നു് മുഗളാക്രമണമുണ്ടാവുമെന്ന പേടി ഉണ്ടായിരുന്നില്ല. അതിനുള്ള സാഹചര്യങ്ങളും ഉണ്ടായിരുന്നില്ല. പക്ഷേ, അങ്ങനെ ആശങ്ക വേണ്ടെങ്കിൽപിന്നെ താലധ്വജത്തിന്മേൽ കഴുകൻ വന്നിരുന്നതെന്തിനാണു്? അതു് പിന്നെ അവിടെനിന്നു പറന്നു് ലക്ഷ്മീക്ഷേത്രത്തിൻെറ താഴികക്കുടത്തിന്മേൽ ചെന്നിരുന്നതെന്തിനാണു്? ജഗന്നാഥൻ കോപിച്ചിരുന്നില്ലെങ്കിൽപിന്നെ അമീൻചന്ദിൻെറ കയ്യിൽ നിന്നു് ദീപാരാധനാസമയത്തു് കർപ്പൂരദീപം വീണുപോയതെന്തുകൊണ്ടാണു്? സ്ഥിരചിത്തതയോടുകൂടി കാര്യകാരണങ്ങളെപ്പററി ആലോചിച്ചു് തീരുമാനിക്കാനുള്ള സ്ഥിതിയിലായിരുന്നില്ല ആരും. ഏതെങ്കിലും തീത്ഥാടകസംഘം എന്തെങ്കിലും കാരണത്തിനു് പുരി വിട്ടാൽ അവരെനോക്കി മററുള്ളവരും സ്ഥലംവിടാൻ തുടങ്ങും. ബാഹുഡാദിവസം മുതൽ പുരിയിൽ ശക്തിയായ വിഷൂചികയെപ്പററിയുള്ള പേടി തുടങ്ങിയിരിക്കുന്നു. ജഗന്നാഥൻെറ രഥത്തിൽ അമീൻചന്ദ് ഛേരാപഹര നടത്തിയതുകൊണ്ടു് താൻ പുരി പകുതിയും

നശിപ്പിക്കുമെന്നു് വിമലായീദേവി ഏതോ പണ്ഡയോടു് സ്വപ്നത്തിൽ അരുളിച്ചെയ്തുവത്രെ. അതുകൊണ്ടു് അധർപ്പണാ ഏകാദശിദിവസം പുരിയിലെ നിരത്തുകൾ വിജനമായി തീരുന്നു. തീർത്ഥാടകരില്ലാതെ വിജനമായ ബഡ്ഢാണ്ഡിൽ മഴയുടെ സൂചന നൽകിക്കൊണ്ടു് കാററു് ചൂളം വിളിക്കാറുണ്ടായിരുന്നു.

ഗുണ്ടിചായാത്രാദിവസം ജഗന്നാഥൻ സുഭദ്രയേയും കൂട്ടി വന്നു. ലക്ഷ്മി അതുകാരണം കുപിതയും ഈർഷ്യാതുരയുമായി. ഒരു സാധാരണ ഒറിയാഗൃഹസ്ഥൻെറ കുടുംബജീവിതത്തിലെ ഒരു ചിത്രത്തിനു് മതപരമായ ഒരു പരിവേഷം നൽകിയതാണിതു്.

ജഗന്നാഥൻെറ സിംഹദ്വാരത്തിൽ സാധാരണ മനുഷ്യൻ ദൈവതുല്യനായി സങ്കല്പിക്കപ്പെടുന്നപോലെതന്നെ, ദൈവം സാധാരണ മനുഷ്യനായിത്തീരുകയും ചെയ്യുന്നു. അങ്ങനെ ലക്ഷ്മി ഈർഷ്യാതുരയും മുറിവേററ അഭിമാനംമൂലം ക്രുദ്ധയും ആയിത്തീർന്നപോലെ, ജഗന്നാഥൻ ഭാര്യയാൽ പുറന്തള്ളപ്പെട്ട ദുഃഖിതനും നിസ്സഹായനുമായ ഭർത്താവായിത്തീരുന്നു.

ജഗന്നാഥൻ രഥത്തിൽനിന്നിറങ്ങിയതോടെ, ലക്ഷ്മി ക്ഷേത്രത്തിൻെറ സിംഹദ്വാരം അകത്തുനിന്നു കൊട്ടിയടച്ചു. ഭർത്താവിനോടു പിണങ്ങിയ കുപിതയായ ലക്ഷ്മിയുടെ പിണക്കംമാററാൻ കഴിയാതെ അന്നു മുഴുവൻ ജഗന്നാഥനു് സിംഹദ്വാരത്തിൽ പട്ടിണികിടക്കേണ്ടിവന്നു. വിശപ്പുമാറ്റാൻ സ്വന്തം വീട്ടിൽ പോവുകയല്ലാതെ വേറെ വഴിയില്ല പക്ഷേ, ആ വാതിൽ അടഞ്ഞുകിടക്കുകയാണു്. ലക്ഷ്മിയുടെ കോപം മൂലം അധർപ്പണാ ഏകാദശി വിധവകളെപ്പോലെ പച്ചവെള്ളം കൂടി കുടിക്കാത്ത ഉപവാസമായി കഴിക്കേണ്ടിവന്നു. വളരെ അദ്ധ്വാനിച്ചശേഷം ശക്കര, പാൽക്കട്ടി, കദളി മുതലായവ കൊണ്ടുണ്ടാക്കിയ അധർപ്പണ മാത്രം ഒരു മൺചട്ടി നിറയെ കിട്ടി. അതും പിച്ചക്കാരുടെ ചുരണ്ടാക്കഞ്ചിപോലെ വായ കുടുങ്ങിയ ഒരു മൺപാത്രത്തിൽ. ജഗന്നാഥൻെറ ചെഞ്ചുണ്ടുകൾ അതൊന്നു് തൊട്ടതേയുള്ളു. അതുകൊണ്ടു് പ്രപഞ്ച

ത്തിൻെറ ദാഹം എങ്ങനെ ശമിക്കും? ലക്ഷ്മിയുടെ കോപംമൂലം ആ മൺചട്ടിയും പൊട്ടിപ്പോയി. ദ്വാദശിയും ഒരുപക്ഷേ ഇങ്ങനെതന്നെ കഴിക്കേണ്ടിവരും. എന്നിട്ടും ലക്ഷ്മിയുടെ പിണക്കം തീന്നില്ല.

പ്രാക് വൈദിക സമുദായത്തിൽ പ്രചാരത്തിലിരുന്ന മന്ത്ര തന്ത്രാദികളായ ആഭിചാരങ്ങളോടുകൂടി നടത്തിയിരുന്ന പർണ്ണ ശബരീപൂജയിലെ സാധികകളായിരുന്നു ജ്ഞാനദേയീ മാലുണീ, നിതായീ ധോബണീ, ഗാംഗീഗളഢുണീ, ഖുത്ത തേലുണീ, ലഹുകടീ ലുഹാരുണീ, പത്രപിന്ധാസഉരുണീ, സുകടീചമാരുണീ തുടങ്ങിയവർ. ഇവരെല്ലാം ഒരുപക്ഷേ സഹജിത്ത കൃഷ്ണാചാര്യന്റേയോ അഥവാ കാൻഹുപായുടേയോ ചര്യാഗീതികയിലെ സാധികാനായികമാരായിരിക്കാം. ഡോംബികളുടേയും ശബരികളുടേയും പിൽക്കാല രൂപഭേദങ്ങ ളാണിവരെല്ലാം. ഒരുകാലത്ത് ലക്ഷ്മി പർണ്ണശബരീതന്ത്ര ത്തിലെ ആരാധ്യദേവിയായിരുന്നു. പിന്നീട് ജഗന്നാഥനെ കേന്ദ്രീകരിച്ച് സർവ്വമതങ്ങളുടേയും തത്വചിന്തകളുടേയും അപൂർവ്വമായ സമന്വയം നടന്നപ്പോൾ ശ്രീയാസേവിതയായി രുന്ന പർണ്ണശബരി ലക്ഷ്മി, വിഷ്ണപത്നിയും പാൽക്കടൽ കടഞ്ഞെടുത്തവളുമായ ലക്ഷ്മിയായിത്തീന്നു. പക്ഷേ, ആ സമ ന്വയം സാംസ്കാരിക സംഘർഷങ്ങൾക്ക് ആക്കംകൂട്ടി. അവ സാനം വൈദികന്മാർ ജഗന്നാഥനെ അംഗീകരിച്ചു. പക്ഷേ, ജഗന്നാഥക്ഷേത്രത്തിലേയ്ക്ക് പർണ്ണശബരിയായ ലക്ഷ്മിയെ സ്വീകരിക്കാൻ അവക്ക് വൈമനസ്യമുള്ളപോലെ തോന്നി. അതുപോലെ അവൈദികന്മാരും ലക്ഷ്മിയെ ഭർത്തൃശാസനകം ശിരസാവഹിക്കുന്ന ജഗന്നാഥപത്നിയാക്കാൻ ഇഷ്ടപ്പെട്ടില്ല. യഥാർത്ഥത്തിൽ മാതൃപ്രധാനമായ വൈദികേതരസമുദായ ത്തിൽ മാതൃദേവിയായ ലക്ഷ്മിയുടെ പ്രാധാന്യമാണ് സംഘർ ഷത്തിന്റേയും സമന്വയത്തിന്റേയും ഈ ഓർമ്മയ്ക്ക് മതപര മായ ഒരു ചടങ്ങിന്റെ ആവരണം നൽകിയത്. ഒരുകാലത്ത് ജഗന്നാഥൻ ചുരങ്ങാക്കഞ്ചി പിടിച്ചുനടക്കുന്ന നാഥപന്ഥിക ളുടെ കുലദൈവമായിരുന്നു. ഈ നടത്തുന്ന അഭിനയത്തിൽ ഒരുപക്ഷേ ഇക്കാര്യവും ഭാഗികമായി സ്മരിക്കപ്പെടുകയാ ചാം.

ഹിന്ദുമതാചാരങ്ങളിൽ മതസിദ്ധാന്തങ്ങളുടെ വിരസമായ ക്ലിഷ്ടതയില്ല. കാവ്യവ്യഞ്ജനയിൽ രസമയമാണതു്. അതുകൊണ്ടു് ഈ ചരിത്രസംഭവത്തെ കഥയുടേയും കാവ്യത്തിൻേറയും മാദ്ധ്യമത്തിലൂടെ മതപരമായ ഒരു ചടങ്ങാക്കി മാററി അതിനു് അനശ്വരത്വം നല്കിയിരിക്കയാണു്. ഇതിൽ ലക്ഷ്മി ഭർത്താവിനാൽ വഞ്ചിക്കപ്പെട്ടവളും പതിഭക്തയുമായ നായികയാണു്. ജഗന്നാഥനാവട്ടെ പരസ്ത്രീഗമനേച്ഛുവായ ധൂർത്തനായകനും. ജഗന്നാഥൻെറ പരസ്ത്രീഗമനേച്ഛയിൽ ഒരു സാധാരണ സ്ത്രീയെപ്പോലെ കോപിഷ്ടയായി ലക്ഷ്മി അദ്ദേഹത്തിൻെറ മുന്നിൽ സിംഹദ്വാരം കൊട്ടിയടച്ചിരിക്കയാണു്.

നീലാദ്രിവിജയദ്വാദശിയുടെ ചടങ്ങുകളിൽ ഇങ്ങനെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ സംഘർഷവും സമന്വയവുമാണു് ചിത്രീകരിക്കപ്പെടുന്നതു്. ഇതു കാണാൻവേണ്ടി കൊല്ലംതോറും ക്ഷേത്രത്തിനകത്തും പുറത്തും സൂചികുത്താൻ പോലും പഴുതില്ലാത്തവിധം ആളുകൾ തിങ്ങിക്കൂടാറുണ്ടു്. പക്ഷേ, ഇന്നു് ദ്വാദശിയായിട്ടും സിംഹദ്വാരത്തിനു മുന്നിലെ നിരത്തിൽ ആളുകളുടെ പൊടിപോലും കാണുന്നില്ല. തുടച്ചയായ മഴയും പലവിധ ആശങ്കകളും കാരണം തീർത്ഥാടകർ ശ്രീക്ഷേത്രംവിട്ടു് പൊയ്ക്കഴിഞ്ഞിരിക്കുന്നു. വിജനമായ രഥമാർഗ്ഗത്തിൽ തീർത്ഥാടകർ താല്ക്കാലികമായി കെട്ടിയുണ്ടാക്കിയിരുന്ന കുടിലുകളുടെ പുല്ലുമേഞ്ഞ മേൽപ്പുരകൾ പ്രമത്തരായ കാപാലികരുടെ ജടകളെപ്പോലെ പാറിപ്പറപ്പിച്ചുകൊണ്ടു് കാററു ചൂളംവിളിക്കുകയാണു്.

മാത്രമല്ല, നാളെമുതൽ പഞ്ചഗ്രഹക്കൂടവും സംഭവിക്കാൻ പോവുകയാണത്രേ.

സന്ധ്യയാവുമ്പോഴേയ്ക്കും ആകാശത്തിൽ അമാവാസി നാളിലെപ്പോലെ ഇരുട്ടുപരന്നു.

വൈകുന്നേരം മഴപെയ്തു തീർന്നപ്പോൾ മഴക്കാറുകൾ നീങ്ങിയിരുന്നു. പക്ഷേ, വീണ്ടുമിതാ ആകാശം മേഘാവൃതമായി

ഇരുട്ടിലാണിരിക്കുന്നു. മിന്നലിന്റെ പ്രകാശം മേഘാച്ഛാദിതമായ ഭീകരതയെ വർദ്ധിപ്പിച്ചു. ഉച്ചസ്ഥപെയ്ത മഴവെള്ളം നിരത്തിനിരുവശത്തുമുള്ള ചാലുകളിലൂടെ കളകളനാദം പുറപ്പെടുവിച്ചുകൊണ്ടു് അാർനലയിലേയ്ക്കു് ഒഴുകിക്കൊണ്ടിരിക്കുന്നു. കാററിന്റെ ഊക്കു് ഇനിയും കുറഞ്ഞിട്ടില്ല.

സന്ധ്യാപൂജകഴിഞ്ഞാൽ ദേവന്മാരുടെ പഹംഡിയുണ്ടാവും. പക്ഷേ, കൊടുങ്കാററു് പന്തങ്ങളെല്ലാം കെടുത്തിയിരുന്നു. അതുകൊണ്ടു് വൈകിയാൽ ഇരുട്ടിൽ പഹംഡി നടത്തേണ്ടിവരും. അതുകരുതി പകലവസാനിച്ചില്ലെങ്കിൽപോലും പണ്ടകൾ ജയമംഗള ദീപാരാധന നടത്തി. ദീപാരാധനയ്ക്കു ശേഷമുള്ള മററു ചടങ്ങുകൾക്കു് കുറേസമയം പിടിക്കും. ദേവന്മാരെ തിരുവാഭരണങ്ങളണിയിക്കും. ജഗന്നാഥവല്ലഭോദ്യാനത്തിൽനിന്നു് ഖുണ്ടിയപൂജയ്ക്കുള്ള മാലയും പൂക്കളെക്കൊണ്ടു കെട്ടിയുണ്ടാക്കിയ ആഭരണങ്ങളും കൊണ്ടുവരുന്നു. ഭഗവാന്റെ തിരുവുടലിലണിയിക്കുന്നതു് ഈ ആഭരണങ്ങളാണു്. ഇന്നു് ആ ചടങ്ങുകളെല്ലാം ഒരുവിധം ഒപ്പിക്കുകയാണുചെയ്തതു്. എങ്ങനെയെങ്കിലും പഹംഡി തുടങ്ങാൻ പരിചാരകർ തിടുക്കം കൂട്ടുകയാണു്. തിരക്കധികമുണ്ടെങ്കിൽ ഇതിനൊക്കെ അനാവശ്യമായി താമസം നേരിടും. അതുകൊണ്ടു് പണ്ടകളുടെ വരവു കൂടും. പക്ഷേ, ഇപ്പോൾ ഇവിടെ ഒരു പൂച്ചക്കുട്ടിപോലും ഇല്ല. സിംഹദ്വാരത്തിനടുത്തുള്ള കാവൽമാടത്തിൽ അമീൻചന്ദും ബഡ്പരീഛ ഗൌരീരാജഗുരുവുംമാത്രം നിന്നിരുന്നു. അവർ കഴിയുംവേഗം പഹംഡി തുടങ്ങാൻ നിർദ്ദേശിച്ചിരുന്നു.

തോരാത്ത മഴ, കാററിന്റെ ഹാഹാരവം, മേഘാവൃതമായ ആകാശത്തിന്റെ മ്ലാനത—ഇതിന്റെ നടുവിൽ പഹംഡിയുടെ വിജയകാഹളം മുഴങ്ങി. രാഘവദാസു് മഠത്തിൽനിന്നു് ദേവന്മാക്കുവേണ്ടി കൊണ്ടുവന്ന 'ടാഹിയ'കൾകൊണ്ടു് വിഗ്രഹങ്ങൾ അലങ്കരിക്കപ്പെട്ടു. ദേവന്മാരുടെ പഹംഡി ആരംഭിച്ചു. ബലഭദ്രനും സുഭദ്രയും ക്ഷേത്രത്തിനകത്തുകടന്നു. സിംഹദ്വാരത്തിൽ ജഗന്നാഥനെത്തിയപ്പോൾ ചടങ്ങനുസരിച്ചു് ദേവദാസികൾ സിംഹദ്വാരം കൊട്ടിയടച്ചു. നീലാദ്രിവിജയ

ദോദശിക്ക് അവരുടെ സർവ്വാധിപത്യമാണ്. രാജാ അമീൻ ചന്ദിനേയും ഗൌരീരാജഗുരുവിനേയുംവരെ സിംഹദ്വാരത്തിലെ കാവൽമാടത്തിൽനിന്ന് ഉന്തിപ്പുറത്താക്കാൻ അവർക്ക് യാതൊരു വൈമനസ്യവുമുണ്ടായില്ല.

സുനാമാഹാരി തരിവളയണിഞ്ഞ കൈകളെക്കൊണ്ട് കപടദ്വേഷ്യം പ്രകടിപ്പിച്ച് അമീൻചന്ദിനെ പുറത്തേയ്ക്ക് തള്ളമ്പോഠം കാഞ്ചന, കേതകി, സാരിയ തുടങ്ങിയ മററു ദേവദാസികഠം പൊട്ടിച്ചിരിച്ചു.

അവിടെ സുനാമാഹാരിയെ പെട്ടെന്നു കണ്ടപ്പോഠം അമീൻ ചന്ദ് തിരിച്ചറിഞ്ഞില്ല. മാഹാരിയുടെ വിലാസലോലമായ വസ്ത്രവിധാനങ്ങഠം ഉപേക്ഷിച്ച് സുന സ്വയം സ്വീകരിച്ച ദേവദാസീരൂപം കണ്ട് സ്ഥൂലരുചിയും കാമാസക്തനുമായ അമീൻചന്ദിനെപ്പോലുള്ളവരുടെ മനസ്സിൽപോലും കാമവികാരത്തിൻെറ ലാഞ്ഛനപോലുമുണ്ടായില്ല. അവഠം മറേറതോ സുനയായിരുന്നു. മഹാലക്ഷ്മിയുടെ പരിചാരിക. കുങ്കുമ നിറത്തിലുള്ള പട്ടുവസ്ത്രം, തലയിൽ കല്ലുപതിച്ച സ്വർണ്ണത്തിൻെറ മുടിപ്പൂ, മാറിൽ ഇന്ദ്രഗോപവിന്ദ ചോളി, രത്നം പതിച്ച അരഞ്ഞാൺ, മുത്തുപതിച്ച മൂക്കുത്തി, കാതിൽ രത്നകുണ്ഡലങ്ങഠം, കഴുത്തിൽ രത്നമാല, കാലുകളിൽ നൂപുരം, കണ്ണുകളിൽ നിസർഗ്ഗസുന്ദരമായ ഭാവം............ഇത്തരമൊരു രൂപം ക്ഷേത്രച്ചുമരുകളിലല്ലാതെ അമീൻചന്ദ് കണ്ടിട്ടില്ല. ലോകത്തെവിടെയെങ്കിലും രക്തവും മാംസവും ജീവനുമുള്ള ഇത്തരമൊരു സ്ത്രീരൂപം ഉണ്ടാവുമെന്ന് സങ്കല്പിക്കാൻപോലും ഒരിക്കലും അദ്ദേഹത്തിന് കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിൻെറ ദൃഷ്ടികഠം സുനയുടെമേൽ പതിച്ചതേ ഉള്ളൂ. അപ്പോഴേയ്ക്കും അവഠം സിംഹദ്വാരം അടച്ചുകളഞ്ഞു.

ജഗന്നാഥൻ 'പഹംഡി'ക്ക് സിംഹദ്വാരത്തിലെത്തുമ്പോഠം ദേവദാസികളും പണ്ടകളും കൂടി ആലപിക്കുന്ന 'ദായികാ' ഗാനത്തിൽ കുറേസമയം കഴിഞ്ഞുപോകും. പക്ഷേ, ആ സമയത്ത് തോരാത്തമഴയും കനത്തുവരുന്ന മഴക്കാറുകളും കണ്ട

പ്പോഠം അവക്കം ഉത്സാഹം കറഞ്ഞപോലെ തോന്നി. ജഗന്നാഥൻ ജയവിജയ ദ്വാരത്തിലെത്തിയപ്പോഠം പണ്ടകളേയും ദയിതരേയും പരാജയപ്പെടുത്താൻവേണ്ടി ദേവദാസികഠം വചനിക ആരംഭിച്ചു. കാററും മഴയും ദുർഘടങ്ങളുമൊന്നും അവരെ വിചലിതരാക്കിയില്ല.

ക്ഷേത്രത്തിൻെറ തെക്കേ മതില്ക്കെട്ടിന്ന പുറത്തുനിന്നിരുന്ന കൂററൻ ആൽമരത്തിൻെറ ഒരു കൊമ്പ് കാററും മഴയും കാരണം പൊട്ടിവീണിരുന്നു. അതു് പൊട്ടിവീഴുമ്പോഴുണ്ടായ ഭയങ്കരമായ ശബ്ദംകൊണ്ടു് ക്ഷേത്രമുററം ഞെട്ടിവിറച്ചു. അന്നേരം അടുത്തുവെച്ചുതന്നെ ഒരുപക്ഷേ, ഇടിത്തീ വീണിട്ടുണ്ടാവണം. മുൻകൊല്ലങ്ങളിലെപ്പോലെ ഇക്കൊല്ലവും ദേവദാസികളുടെ ആവേശത്തിന്ന് കറവുണ്ടായിരുന്നില്ല. പക്ഷേ, പരിചാരകന്മാക്കു് ക്ഷമയുണ്ടായിരുന്നില്ല. ജയവിജയദ്വാരം തുറന്നു് ജഗന്നാഥൻ രത്നസിംഹാസനത്തിലെഴുന്നള്ളിയിരിക്കുന്നതിന്ന മുമ്പായി നിരവധി ചടങ്ങുകഠം പൂർത്തിയാക്കാനുണ്ടു്. നട തുറന്നാൽ ഭണ്ഡാരപ്പുരയുടെ വാതില്ക്കൽ പിണങ്ങിനില്ക്കുന്ന ലക്ഷ്മിയുടെ അടുത്തേയ്ക്കാണു് ജഗന്നാഥൻ എഴുന്നള്ളുന്നതു്. അവിടെവെച്ചു് ദീപാരാധനയും പൂജകളും മററും ഉണ്ടാവും. അതിനുശേഷമാണു് ജഗന്നാഥൻ രത്നസിംഹാസനത്തിൽ ഉപവിഷ്ടനാകുന്നതു്. തുടന്നു് ബഡ്സിംഹാറും പൂജകളും മററും നടക്കുന്നു. അതിനുശേഷം ശയനവിധികഠം, വീണവായന, പാട്ടുപാടൽ, പുഷ്പാഞ്ജലി തുടങ്ങിയവയാണു്. ജഗന്നാഥൻ ശയിച്ചുകഴിഞ്ഞാൽ ക്ഷേത്രവാതിൽ അടയ്ക്കുന്നു. ഇക്കൊല്ലം കൊടുങ്കാററുമൂലം ചടങ്ങുകളെല്ലാം കഴിയുമ്പൊഴേയ്ക്കു് ഏകദേശം അർദ്ധരാത്രിയാവും. അതുകൊണ്ടു് സേവകന്മാർ തിരക്കുപിടിച്ചു് ചടങ്ങുകഠം നിർവ്വഹിക്കുകയാണു്.

വചനിക കാരണം നേരം വൈകുകയാണു്. അതുകൊണ്ടു് ഒരു ദയിത വാതിലിൽ ഇടിച്ചുകൊണ്ടു പറഞ്ഞു—"ഏ, സുനാ ........മതിയാക്കു്........വാതിൽ തുറക്കു്. മഴയും കാററും കൊണ്ടു് ജഗന്നാഥൻ തണുത്തു വിറയ്ക്കുകയാണു്. വേഗം വാതിൽ തുറക്കു്!"

ജയവിജയ കവാടം തുറന്നു. വാതിൽ തുറന്നതും ശക്തിയായ കാററുകൊണ്ടു് രത്നസിംഹാസനത്തിനു ചുവട്ടിൽ കത്തിക്കൊണ്ടിരുന്ന അഖണ്ഡദീപം പൊലിഞ്ഞതും ഒന്നിച്ചുകഴിഞ്ഞു. അഖണ്ഡദീപം കെട്ടുപോയതുകൊണ്ടു് അഖണ്ഡമേകാപ്പ് പൊട്ടിക്കരഞ്ഞുകൊണ്ടെന്നപോലെ പറഞ്ഞു—"ബാഹുഡാ മുതൽ ഇതുവരെ വഴിക്കുവഴി ഒന്നിനുപിറകേ ഒന്നായി അപശകുനങ്ങൾ സംഭവിച്ചുകൊണ്ടിരിക്കയാണു്. ഭഗവാൻെറ ഇച്ഛ എന്തെന്നു് ആരറിഞ്ഞു. എന്തെല്ലാമാണു് വരാൻപോകുന്നതെന്നു് അവിടുത്തേയ്ക്കല്ലേ അറിയൂ! അഖണ്ഡദീപം ഒരിക്കലും കെടാൻ പാടില്ലാത്തതാണു്."

ഗൌരീരാജഗുരു രാജാ അമീൻചന്ദിനോടൊപ്പം വാതിൽപ്പൊളിക്കടുത്തുനിന്നു് ജഗന്നാഥൻെറ നീലാദ്രിവിജയത്തിന്റെ ചടങ്ങുകൾ നോക്കിക്കാണുകയായിരുന്നു. അഖണ്ഡമേകാപ്പിൻെറ വാക്കുകളിൽ അമീൻചന്ദിനെപ്പററിയുള്ള ആക്ഷേപം സ്പഷ്ടമായിരുന്നു. അതുകൊണ്ടു് തീരെ താല്പര്യമില്ലാത്ത മട്ടിൽ അയാൾ പറഞ്ഞു—"ശക്തിയായ കാററുകൊണ്ടാണു് ദീപം കെട്ടതു്. അതിനെപ്പററി പരിഭ്രമിക്കാനൊന്നുമില്ല."

അഖണ്ഡമേകാപ്പ് വീണ്ടും ദീപം കൊളുത്തിവെച്ചു.

ക്ഷേത്രത്തിനകത്തുകടന്നാൽ, ലക്ഷ്മിയുടെ അടുത്തുവെച്ചു് ജഗന്നാഥൻേറയും രുഗ്മിണിയുടേയും വസ്ത്രത്തുമ്പുകൾ തമ്മിൽ കൂട്ടിക്കെട്ടിയ കെട്ടഴിക്കുന്നു. വിധിപ്രകാരം ഭീതർഛോ മഹാപാത്രയാണു് കെട്ടഴിക്കേണ്ടതു്. പക്ഷേ, തൽസമയത്തു് അദ്ദേഹം അവിടെയില്ല. വേണ്ട സമയത്തു് ഭീതർഛോ മഹാപാത്ര എങ്ങോ അപ്രത്യക്ഷനായിരിക്കുന്നു! ഇന്നു് നരേന്ദ്ര മഹാപാത്രയുടെ ഊഴമാണു്. അദ്ദേഹത്തിൻെറ അസാന്നിദ്ധ്യത്തിൽ ഗൌരീരാജഗുരു വ്യഗ്രതയോടെ പറഞ്ഞു—"എവിടെ പോയി നരേന്ദ്രമഹാപാത്ര? പരിചാരകന്മാരുടെ താന്തോന്നിത്തം വർദ്ധിക്കുകയാണു്. അതുകൊണ്ടാണു് ജഗന്നാഥൻെറ ചടങ്ങുകളിങ്ങനെ അലങ്കോലപ്പെടുന്നതു്."

ഭീതർഛോവിനെ അന്വേഷിക്കുന്നതിനിടയ്ക്കു് ഒരു ദയിത

അയാളുടെ മകൻ വരുന്നതുകണ്ടു് ചോദിച്ചു–"എടോ, മഹാദേവാ, നിന്റെ അച്ഛനെവിടെ പോയി?"

"അച്ഛൻ അയച്ചതാണു് എന്നെ. വാതപ്പനിമൂലം വീട്ടിൽ തന്നെ കിടപ്പിലാണു്. കിടക്കയിൽനിന്നു് എഴുന്നേല്ക്കാൻ പോലും വയ്യ."

നിരവധി കണ്ഠങ്ങളിൽനിന്നു് ഏകസ്വരത്തിൽ നിർദ്ദേശം വന്നു. "ശരി, ശരി, വേഗമാവട്ടെ............ജഗന്നാഥൻ രത്നസിംഹാസനത്തിലെഴുന്നള്ളിയിരുന്നശേഷമേ ബഡ്സിംഹാർ നടക്കൂ."

........ചടങ്ങുകളെല്ലാം പൂർത്തിയായി.........ജഗന്നാഥൻ രത്നസിംഹാസനത്തിലുപവിഷ്ടനാകാൻ പോകുമ്പോൾ പരിചാരകന്മാർ ജയാരവം മുഴക്കി–"രത്നസിംഹാസനത്തിൽ വിരാജിച്ചാലും, ഹേ, മണിമാ, മഹാബാഹു!"

ബഡ്സിംഹാർ പൂജ കഴിയുമ്പൊഴേയ്ക്കു് ഏകദേശം അർദ്ധരാത്രിയായി. പുറത്തു് കൊടുങ്കാററിന്റെ ഊക്കു വർദ്ധിച്ചതോടൊപ്പം തുമ്പിക്കൈ വണ്ണത്തിൽ മഴ പെയ്യാൻ തുടങ്ങി. ഇനി ഭഗവാന്റെ പള്ളിക്കുറുപ്പിനുള്ള ഏർപ്പാടുകൾ, ദീപാരാധന, ഗീതാഗോവിന്ദം പാടൽ, പയിഡ് മണോഹി, താംബൂലാർപ്പണം, കർപ്പൂരം തുടങ്ങിയ ചടങ്ങുകൾ ഓരോന്നോരോന്നായി അവസാനിച്ചു. പരിചാരകർ പള്ളിക്കുറുപ്പിനുള്ള വ്യവസ്ഥകളെല്ലാം ചെയ്തുപോയി. പാലിയാ പധിയാരി ജയവിജയ കവാടം അടച്ചു. അകത്തുനിന്നു് തെക്കെ നടയും അടച്ചു. അഗ്രദീപം കത്തിക്കൊണ്ടിരുന്നു. അഖണ്ഡദീപം രത്നസിംഹാസനത്തിനു താഴെ വെച്ചു. പാലിയാമേകാപ്പ് അഗ്രദീപം എടുത്തു; "മണിമാ, മണിമാ" എന്നു വിളിച്ചുകൊണ്ടു് സിംഹാസനത്തിന്റെ നാലുഭാഗവും പരിശോധിച്ചു.

കുറച്ചു് എലികൾ സിംഹാസനത്തിനു പിന്നിൽ ചുവരിനോടുചേർന്നു ഓടിക്കളിക്കുന്നുണ്ടായിരുന്നു. അവ ശ്രീകോവിലിനകത്തെ ഓവിന്റെ ദ്വാരത്തിലേയ്ക്കോടി. പാലിയാമേകാപ്പ് നിധിമുദലി പറഞ്ഞു–"ക്ഷേത്രത്തിനകത്തും എലി

കൾ നിറഞ്ഞു. തലിച്ഛേരാമഹാപാത്ര എലിക്കെണിവയ്ക്കാറില്ലെന്നു് തോന്നുന്നു, ഇവയെ പിടിക്കാൻ. നിത്യേനയെന്നോണം ഇവയുടെ ഉപദ്രവം കൂടിക്കൂടി വരികയാണു്!''

ദയിതാപതി ഗോവിന്ദമഹാപാത്ര ഭാംഗിൻെറ ലഹരിയിൽ പറഞ്ഞു–''മോനെ ഈ ചെണ്ടേലുള്ളിലും മാളമാണു്. അതാരു് ശരിപ്പെടുത്തും? ബലിയാർഭുജനെന്തുവേണമെന്നു് ചെന്നുനോക്കു്!''

ഗൌരീരാജഗുരുവിൻേറയും അമീൻചന്ദിൻേറയും പിറകിലായി മററു പരിചാരകരും ഓരോരുത്തരായി മഴയത്തുതന്നെ പുറത്തേയ്ക്കുകടന്നു. പുറത്തു് കാററിൻേറയും മഴയുടേയും ഊക്കു് വദ്ധിച്ചിരുന്നു. ക്ഷേത്രകാവല്ക്കാരെ ഒഴിച്ചുനിർത്തിയാൽ മുദ്ദലിയും ബഡ്പുആർ പഢിയാരിയും മാത്രമേ ഭഗവാൻ പള്ളിക്കുറുപ്പിനു പോയതിൽപിന്നെ ക്ഷേത്രത്തിനകത്തു് കാവലിരിക്കൂ. മററു സേവകന്മാർ അകത്തെ മതിൽചുററും ഇരുപത്തിരണ്ടാംപടിയുംകടന്നു് പുറത്തേയ്ക്കുപോന്നു.

സിംഹദ്വാരം അടഞ്ഞു.

രാത്രി വീണ്ടും മഴയ്ക്കു ശക്തികൂടി. കല്പവടവൃക്ഷത്തിൻെറ രണ്ടുകൊമ്പുകൾ പൊട്ടിവീണു് ഇന്ദ്രാണീക്ഷേത്രംമുതൽ മുക്തിമണ്ഡപംവരെ ചിതറിക്കിടന്നിരുന്നു. ക്ഷേത്രത്തിൻെറ മുകളിൽനിന്നു് നീലചക്രം പറന്നുപോയി ലക്ഷ്മീക്ഷേത്രത്തിനടുത്തു വീണുകിടന്നിരുന്നു. പുലർച്ചയാവുമ്പോഴേയ്ക്കു് കൊടുങ്കാററു് നിലച്ചു. മഴക്കാറുകൾ നീങ്ങി. കൊടുങ്കാററിൻെറ താണ്ഡവനൃത്തംകൊണ്ടു് മതിൽക്കെട്ടിനകത്തും പുറത്തും യുദ്ധക്കളംപോലെ തോന്നി. പുലർച്ചയ്ക്കു് ഇടത്തിവീണു് ജഗന്നാഥ വല്ലഭോദ്യാനത്തിലെ കുറേ വൃക്ഷങ്ങൾ കത്തിപ്പോയി. അപ്പോഴേയ്ക്കും കൊടുങ്കാററിൻെറ ഊക്കു് ശമിച്ചു. എന്നാലും ഇടിവെട്ടുന്ന ശബ്ദം കേൾക്കാനുണ്ടു്. കാററു് രഥദാണ്ഡിലൂടെ ചൂളംവിളിച്ചുകൊണ്ടു് വീശുന്നുണ്ടായിരുന്നു.

രാവിലെ മഴയുണ്ടായിരുന്നില്ല. ആകാശം നിർമ്മലമായി തോന്നി.

അതികാലത്തുതന്നെ ബഡ്പരീഛാ ഗൌരീരാജഗുരു, രാജാ അമീൻചന്ദ്, ദ്വാരപാലൻ ഭീതർഛോമഹാപാത്ര, മുദലി, അഖണ്ഡമേകാപ്പ്, പാലിയാമേകാപ്പ്, ഖടശേജ്മേകാപ്പ്, പാലിയാസുആർബഡ്ഖുണ്ടിയ, ഗരാബഡു, ബലിതാ ജോഗാണിയാ സേവക് തുടങ്ങിയവർ നടതുറന്ന് മംഗളപൂജ നടത്താനായി എത്തി.

ദ്വാരപാലനും മുദലിയും ഭീതർഛോമഹാപാത്രയും അഖണ്ഡമേകാപ്പും പാലിയാമേകാപ്പുംകൂടി ആദ്യം ജയവിജയ കവാടത്തിൽ തലേന്നുരാത്രിവച്ച മുദ്രപരിശോധിച്ചു. അതിനു ശേഷം മുദലി പൂട്ടുതുറന്നു. പരിചാരകന്മാർ വിളക്കെടുത്ത് അകത്തെ വാതിൽക്കലെത്തി ഈ വാതിലിന്മേൽവച്ച മുദ്രയും പരിശോധിച്ചു. എന്നിട്ട് വാതിൽ തുറന്നു. അഖണ്ഡമേകാപ്പും പാലിയാമേകാപ്പും കൈയിൽ നവപ്രദീപവുമെടുത്ത് രത്നസിംഹാസനത്തിനടുത്തെത്തിയതേയുള്ളൂ, അവരുടെ കൈയിൽനിന്ന് വിളക്കു താഴെവീണു. ഝൻഝൻ ശബ്ദംകൊണ്ട് ക്ഷേത്രം മാറെറാലിക്കൊണ്ടു.

രത്നസിംഹാസനം ഒഴിഞ്ഞുകിടക്കുന്നു! ഭഗവാൻ അന്തർദ്ധാനം ചെയ്തിരിക്കുന്നു!

പുറത്ത് പൂട്ട് പൂട്ടിയപോലെതന്നെ ഉണ്ടായിരുന്നു. പൂട്ടിൽ വച്ചിരുന്ന മുദ്രയും ഭദ്രമായിരുന്നു. മുദലിയും ബഡ്ദുആർ പഢിയാരിയും രാത്രി മുഴുവൻ മതിൽക്കെട്ടിനകത്ത് കാവൽ നിന്നിരുന്നു. പിന്നെ ഭഗവാൻ എങ്ങനെ പോകാൻ?

കാലിയാഭഗവാൻ ശൂന്യദേഹിനാണ്! ശൂന്യപുരുഷനാണ്! അദ്ദേഹം പോകുമ്പോൾ മുദലിയുടേയും പഢിയാരിയുടേയും കണ്ണിൽപെടാൻ നമ്മളെപ്പോലെ സ്ഥൂലശരീരിയാണോ? ഇത്തരത്തിലുള്ള സംസാരങ്ങളും ചർച്ചകളുംകൊണ്ട് ക്ഷേത്രത്തിലെ ശൂന്യമായ ശ്രീകോവിൽ മാറെറാലിക്കൊണ്ടു.

ജഗുപഢിയാരി പേടിച്ചുപേടിച്ചു പറഞ്ഞു—"നിങ്ങൾക്ക് കളവാണെന്നുതോന്നും. പക്ഷേ, എന്നെ സംബന്ധിച്ചിടത്തോളം സത്യമാണ്! നന്നെ പുലർച്ചേ ഇടിത്തീവീണപ്പോൾ

ഞാൻ വരാഹക്ഷേത്രത്തിന്റെ വരാന്തയിലിരിക്കയായിരുന്നു. ക്ഷേത്രത്തിന്റെ മതിൽക്കെട്ട് പ്രകാശപൂർണ്ണമാവുന്നതുകണ്ടു; ലക്ഷം കർപ്പൂരദീപങ്ങൾ ഒന്നിച്ചു കത്തിയാലെന്നപോലെ. അപ്പോൾ ഗരുഡനെപ്പോലെ ഒരു കൂറ്റൻപക്ഷി പറന്നുപോയി. തുടർന്ന് നാലുപാടും ഇരുട്ടുപരന്നു. അന്നേരം എന്റെ ശരീരമാകെ ആലിലപോലെ വിറയ്ക്കുകയായിരുന്നു. ഞാൻ ഈ കാര്യം മുദലിയോടു പറഞ്ഞപ്പോൾ അയാൾ എന്നെ പരിഹസിച്ചുകൊണ്ടു പറഞ്ഞു–"കേട്ടോ അനിയാ, നിന്റെ ഭാംഗിന്റെ മത്തു വിട്ടുപോയിട്ടില്ലെന്നു തോന്നുന്നു."

പക്ഷേ, ജഗുപഢിയാരിയുടെ ആരോപണം നിഷേധിച്ചുകൊണ്ട് നീലമുദലി പറഞ്ഞു–"ഞാൻ എപ്പോഴാണങ്ങനെ പറഞ്ഞത്! ഞാൻതന്നെ കണ്ടതല്ലേ ഗരുഡൻ പറന്നുപോകുന്നത്! ഗരുഡന്റെ ചിറകടിയേറ്റാണ് കല്പവടവൃക്ഷത്തിന്റെ കൊമ്പുകൾ പൊട്ടിവീണത്."

രാജാ അമീൻചന്ദ് ക്രുദ്ധനായി ആക്രോശിച്ചു–"ജഗന്നാഥൻ എങ്ങനെ പോയി, എവിടെപ്പോയി? ആരാണിതിന് സമാധാനം പറയുക?

ബഡ്പരീഛാ ഗൌരീരാജഗുരു ശൂന്യമായ രത്നസിംഹാസനത്തിനു നേരെനോക്കി ആലോചിക്കുകയായിരുന്നു–"ജഗന്നാഥൻ മുമ്പും ഇടയ്ക്കിടെ രത്നസിംഹാസനമുപേക്ഷിച്ചു പോയിട്ടുണ്ട്. പക്ഷേ, ഇങ്ങനെ ശൂന്യതയിൽ അന്തർദ്ധാനം ചെയ്തു പോയതു് താൻ കേട്ടിട്ടോ കണ്ടിട്ടോ ഇല്ല." പക്ഷേ, തന്റെ മനസ്സിലെ വിചാരം അദ്ദേഹം പുറത്തു പറഞ്ഞില്ല.

ലാഭകരമായ ഒരു വരുമാനമാർഗ്ഗമെന്ന നിലയിൽ ജഗന്നാഥനെ തന്റെ പിടിയിൽ കിട്ടിയശേഷം ഇങ്ങനെ നഷ്ടപ്പെടുമെന്ന് അമീൻചന്ദ് സ്വപ്നേപി കരുതിയിരുന്നില്ല. അദ്ദേഹം തന്റെ നിർവ്വീര്യമായ ക്രോധം മുഴുവൻ സേവകരുടെ മേൽ ചൊരിയുകയായിരുന്നു.

ബലിയപണ്ഡാ അമീൻചന്ദിനേക്കാൾ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു—"ശൂന്യം മഹാശൂന്യത്തിൽ ലയിച്ചു. പിണ്ഡം ബ്രഹ്മാണ്ഡമായിത്തീർന്നു. പതിനാറുകലകളും പതിനാറു കലകളിൽ ലയിച്ചു. താങ്കൾക്കൊന്നുമറിയില്ല. പിന്നെ വെറുതെ വിളിച്ചുകൂവുന്നതെന്തിനാണ്? ജഗന്നാഥൻ എവിടെ പോയി? ഇക്കാര്യം മുനിമാർക്കും യോഗികൾക്കും മഹർഷിമാർക്കുംകൂടി അറിയില്ല. പിന്നെ ഞങ്ങളെങ്ങനെ പറയും? ജഗാബലിയയോടുതന്നെ ചോദിക്കൂ, അവിടുത്തെ കാര്യങ്ങൾ!"

# അദ്ധ്യായം പന്ത്രണ്ട്

## 1

നാലുപകലും നാലുരാത്രിയും തുടർച്ചയായി മഴപെയ്തശേഷം ശാന്തമായ ആകാശത്തിൽ പ്രഭാതത്തിലെ മങ്ങിയവെളിച്ചം പരക്കാൻ തുടങ്ങി.

മഴ തുടങ്ങിയതിൻെറ തലേന്നുതൊട്ടേ സർദേയിക്ക് പനിയാണ്. ആ പനിയുടെ തീച്ചൂടിൽ തുടർച്ചയായി നാലു പകലും നാലുരാത്രിയും കഴിഞ്ഞുപോയി. ഇന്നലെ മുതൽ പനിക്കല്പം കുറവുണ്ട്. പക്ഷേ, സന്ധ്യയായപ്പോഴേയ്ക്കും പനി കൂടുതലായി. വിരിപ്പിൽക്കിടന്ന് സർദേയി പതുക്കെ പതുക്കെ ബോധശൂന്യയായി.

മൂടൽമഞ്ഞിൻെറ മൂടുപടമിട്ട അന്ധകാരം ചൈത്രത്തിലെ പ്രഭാതത്തെപ്പോലെ, നാലുപാടും വ്യാപിച്ചിരുന്നു. അത് സർദേയിക്കോർമ്മയുണ്ട്. മരിച്ചവരും കാണാതായവരുമായ അനേകം ആളുകളുടെ മുഖങ്ങൾ അതിൽ പൊന്തിവന്നു. ബോധശൂന്യതയുടെ സ്വപ്നത്തിൽ നിരവധി മരിച്ചവരുടേയും കാണാതായവരുടേയും മുഖങ്ങൾ സർദേയി കണ്ടു. ചിലർ അവളെ മാടിവിളിക്കുന്നു, ചിലർ അവളെക്കണ്ട് ചിരിക്കുന്നു. ബാലുഗ്രാമത്തിലെ ഹാണ്ടിഭംഗാവടത്തിനു ചുവട്ടിലെ ആ പട്ടാളക്കാരൻെറ രാക്ഷസീയമായ രൂപവും അവളുടെ ജ്വരപീഡിതമായ വിഭ്രാന്തചേതനയിൽ കൂടെക്കൂടെ പൊന്തിവന്നു. അപ്പോൾ സർദേയി പേടിച്ച് നിലവിളിക്കും. അലങ്കോല

പ്പട്ടുകിടക്കന്ന മുടി കൈകൊണ്ടു് പിടിച്ചുവലിക്കം. വീണ്ടും ബോധശൂന്യയാവും.

കുറേക്കഴിഞ്ഞപ്പോൾ സർദേയി കത്തിയെരിയുന്ന പന്തങ്ങൾ കണ്ടു. എന്തെല്ലാമോ ബഹളംകേട്ടു. സത്രത്തിനകത്തു് പെട്ടെന്നു് ലക്ഷംലക്ഷം കർപ്പൂരദീപങ്ങൾ കത്തിച്ചപോലെ അവൾക്ക തോന്നി. നാലുപാടും കസ്തൂരിയുടേയും ചന്ദനത്തിന്റെയും എണ്ണമറ്റ പൂക്കളുടേയും സുഗന്ധം പരന്നു. ആഹ്ലാദം നിറഞ്ഞു. ആരുടേയോ തണുത്ത സ്പർശനം അവളുടെ ചുട്ടു പൊള്ളുന്ന നെററിക്കു് കുളിരേകി. രാത്രിയപ്പോൾ എത്രയായിരുന്നു എന്നു് സർദേയിക്കറിയില്ല.

സർദേയി കണ്ണുതുറന്നു് നാലുപാടുംനോക്കി. പാതിൽ പകുതി തുറന്നിരുന്നു. അതിന്റെ വിടവിലൂടെ വന്ന മന്ദമായ കുളിർകാററു് അവളുടെ നെററിയെ തലോടി കടന്നുപോയി; സ്നേഹപൂർണ്ണമായ കരസ്പർശംപോലെ.

സമുദ്രത്തിലെ തിരമാലകളുടെ ഗർജ്ജനം, വേലിയേററ സമയത്തെ ചിലികയിലെ ഓളങ്ങളുടെ കളനാദം, നീർക്കൊററികളുടേയും മററു പക്ഷികളുടേയും പ്രഭാതത്തിലെ കളകളാരവം—എല്ലാംചേർന്നു് നിരന്തരമായ മഴകൊണ്ടു് നശിച്ച തണ്ടാകിനാറിനു് പുതുജീവന്റെ മഹാസംഗീതം പകർന്നുകൊടുക്കുന്നതായി തോന്നി.

തലേന്ന രാത്രിയിലെ ആ സൌരഭ്യം പ്രഭാതവായുവിലിപ്പോഴും തങ്ങിനില്ക്കുന്നുണ്ടു്; ആ സൌരഭ്യം സർദേയിയുടെ തളർന്ന ശരീരത്തേയും തളർന്ന മനസ്സിനേയും ഗ്രഹാന്തരങ്ങളിലേയ്ക്കു് ഉയർത്തിക്കൊണ്ടുപോകുന്നപോലെ. മൃതസഞ്ജീവനിയെപ്പോലെ അതു് അവളുടെ ഓരോ രോമത്തിനും ജീവൻ നൽകുന്നപോലെ തോന്നി.

സർദേയിക്ക ദാഹംതോന്നി. കുടത്തിൽ വെള്ളമുണ്ടോ ഇല്ലയോ എന്നറിയില്ല. വെള്ളത്തിനുവേണ്ടി വേദനാർദ്രമായ മിഴികളോടെ അങ്ങും‌മിങ്ങും നോക്കവേ കൽച്ചട്ടിയിൽ വെള്ളം

കണ്ടു. ഇതിലെവിടുന്നു വെള്ളംവന്നു? താനവിടെ വെള്ളം വെച്ചിട്ടേ ഇല്ലല്ലോ. അങ്ങനത്തെ ഒരു പിഞ്ഞാണപ്പാത്രം ആ സത്രത്തിലൊട്ടില്ലതാനും. സർദേയി വിറയ്ക്കുന്ന കൈകളോടെ പാത്രമെടുത്തു വേണ്ടുവോളം വെള്ളംകുടിച്ചു, തളർന്നു കിടന്നു.

തലേന്നു രാത്രിയിലെ എല്ലാ സംഭവങ്ങളും അവളുടെ സ്മൃതി പടലത്തിൽ വീണ്ടും ചിത്രീകരിക്കപ്പെട്ടു.

ചിലികാതടത്തിലെ തണ്ടാകിനാറിലെ ആ സത്രത്തിൽ വളരെ ദിവസങ്ങളായി പനിപിടിച്ചു കിടക്കുകയായിരുന്ന സർദേയി അപ്പോൾ കുറച്ചുസുഖം തോന്നിയതിനാൽ പുറത്തു വന്നിരിക്കുകയായിരുന്നു. ഭീകരമായൊരു രാത്രിക്കുശേഷം രാവിലെ മുന്നിൽ പരന്നുകിടക്കുന്ന ജലപ്രളയത്തെ വേദനയിൽ കുതിർന്ന കണ്ണുകളോടെ നോക്കിക്കൊണ്ടു് അവൾ സത്രത്തിൻെറ ചുവരിൽ ചാരിയിരുന്നു.

പശ്ചിമാകാശത്തിൽ, ഡ്ധാലേരീപർവ്വതത്തിനു മുകളിൽ, മേഘപാളികളിൽനിന്നു് മേഘാവൃതമായ അപരാഹ്നത്തിലെ ഈറനണിഞ്ഞ, ചാരനിറമാന്ന, മന്ദപ്രകാശം പരന്നിരുന്നു. ആ പ്രകാശത്തിൽ ചിലികയിലെ ചെമ്മൺ നിറമുള്ള ജലപ്പരപ്പു് ഭയാനകമായിത്തോന്നി. ചിലികയിൽ വന്നുചേർന്നിരുന്ന ദയാ, ഭാർഗ്ഗവീ, പാലിആ തുടങ്ങിയ നദികളിൽ വെള്ളപ്പൊക്കമുണ്ടായകാരണം ചിലികയിലും വളരെയധികം വെള്ളം കയറിയിരുന്നു. സാത്പഡാ, ബലഭദ്രപൂർ, മാണിക്പാട്ണാ തുടങ്ങിയ ദ്വീപുകളിലെ വീടുകൾ ഒന്നു് ഒന്നിൽ നിന്നു് അകലെയായി നുറുനൂറു് ദ്വീപുകൾപോലെ തോന്നിച്ചിരുന്നു. തണ്ടാകിനാറിനടുത്തുള്ള ജഹിംകുദാ, രസകുദാ തുടങ്ങിയ ഗ്രാമങ്ങളിലും വെള്ളം കയറിയിരുന്നു ആ ഗ്രാമങ്ങളിലെ ജനങ്ങൾ മുൻകൊല്ലങ്ങളിലെപ്പോലെ ആത്മരക്ഷാർത്ഥം അന്ധാരീപർഗാനയിലേയ്ക്കു് പോയിരിക്കയാണു്. തണ്ടാകിനാറും പലയിടങ്ങളിലും വെള്ളത്തിനടിയിലായിരിക്കുന്നു. സമുദ്രജലത്തിൻേറയും ചിലികയിലെ ചെമ്മൺനിറമുള്ള ജല

ത്തിൻേറയും നിറവ്യത്യാസം മൂലമുണ്ടാകുന്ന അതിർ രേഖയിൽ നിന്നാണു് ആ സ്ഥലങ്ങളുടെ അസ്തിത്വത്തെപ്പററിയുള്ള സൂചനയെങ്കിലും കിട്ടിയിരുന്നതു്. മാറോളം പൊന്തിനിന്നിരുന്ന പച്ചപ്പുല്ലുകളുടെ തലപ്പുവരെ വെള്ളത്തിൽ മുങ്ങിക്കിടക്കുകയാണു്. പടിഞ്ഞാറൻ ശീതക്കാററു് മഴയുടെ വരവിനെപ്പററി മുന്നറിയിപ്പു നൽകിക്കൊണ്ടു് കടന്നുപോകുമ്പോൾ ചിലിക യിലെ ഓളങ്ങളിൽ രണസച്ചെടികൾ ആടിക്കൊണ്ടിരുന്നു. മുങ്ങിച്ചാവാൻ പോകുന്നവനെ രക്ഷിക്കാൻവേണ്ടി കയ്യെത്തിപ്പിടിക്കുന്നതുപോലെതോന്നും അതുകണ്ടാൽ. തണ്ടാകിനാർ തടത്തിലെ കാററാടി, പുന്നാഗം, മാവു് തുടങ്ങിയ മരങ്ങളുടെ കൊമ്പുകൾ ശക്തിയായ കാറ്റിൽ ചിലികയിലേയ്ക്കു് കുനിഞ്ഞു നിന്നിരുന്നു. മുക്കുവരുടേയും നോലിയകളുടേയും നിരവധി ചെറിയ തോണികൾ മഴയത്തു് ചത്ത മുതലകളെപ്പോലെ കരയിൽ കിടക്കുന്നുണ്ടായിരുന്നു. ചിലികയിലെ കലങ്ങിയ ഓളങ്ങൾ ആ തോണികളിൽ വന്നടിച്ചു്, നുരയും പുല്ലൊടികളും മററും അവിടെ ഉപേക്ഷിച്ചു് തിരികെ ചിലികാഗർത്തിലേയ്ക്കു് തിരിച്ചുപോയിരുന്നു.

സത്രത്തിനടുത്തുതന്നെ ഒരു ചെറിയ തോണി കമിഴ്ന്നു കിടക്കുന്നു. എവിടെനിന്നോ ഒരു ഏറാപ്പക്ഷി പറന്നുവന്നു് ആ തോണിയിൽ ചെന്നിരുന്നു് ചിറകടിക്കാൻ തുടങ്ങി. പക്ഷേ, ഉയന്നുവന്നൊരു അലയുടെ അടിയേററു് തോണി നീങ്ങിയപ്പോൾ അതു് പറന്നുപോയി.

വിജനവും നിർവ്വികാരവും പരിത്യക്തവുമായ ആ ചുററുപാടിൽ എവിടെനിന്നോ പറന്നുവന്ന ആ പക്ഷിയല്ലാതെ ജീവൻെറ മററു യാതൊരു സൂചനയും അവിടെയില്ല. മൂടിക്കെട്ടിയ ആകാശത്തിലും വെള്ളപ്പൊക്കംകൊണ്ടു് വീർത്ത ചിലികയിലും എല്ലാം സമാപ്തിയുടെ സൂചനയേ ഉള്ളൂ.

സൃഷ്ടിയും പ്രപഞ്ചവും എല്ലാം ഇവിടെ അവസാനിച്ചപോലെ തോന്നി. എല്ലാം നഷ്ടപ്പെടുന്ന രാജ്യത്തിൻെറ ആരംഭം ഇവിടെനിന്നാണു്. ഏറാപ്പക്ഷി പറന്നുപോയപ്പോൾ ആഴംകാണാത്ത ശൂന്യതയുടെ അക്രമംകൊണ്ടു് സർദേയിയുടെ ഹൃദയം വിലപിക്കാൻ തുടങ്ങി.

''ജഗ്ഗനീ........ഏ........ജഗ്ഗനീ'' എന്നു് വിളിക്കാൻ സർദേയിയുടെ തൊണ്ട തരിക്കുകയായിരുന്നു. പക്ഷേ, പനിയും തളർച്ചയും കാരണം അവൾ തീരെ അവശയായിരുന്നു. അവളുടെ വിളി തൊണ്ടയിൽനിന്നു് പുറത്തുവരുന്നതിനുമുമ്പുതന്നെ നിശ്ശബ്ദമായിത്തീർന്നിരുന്നു എന്നു് അവൾക്കറിയില്ലായിരുന്നു. നാവിനു് സ്വാദില്ല. അടങ്ങാത്ത ദാഹം. ചുണ്ടുകൾ വരണ്ടു പോകുന്നു. സർദേയി നിസ്സഹായയായി തന്റെ നെററി തടവി. വീണുകിടന്ന തലമുടി ഒതുക്കിവെച്ചു. ഒരുപക്ഷേ, പനി ഇനിയും കൂടിയേക്കും. ദേഹമാസകലം വേദനിക്കുന്നു. നെററി ചുട്ടുപൊള്ളുന്നപോലെ തോന്നുന്നു.

ശീതക്കാററിൽ സർദേയിയുടെ സാരിത്തുമ്പു് പാറിപ്പറന്നു ........മാറിടം അനാച്ഛാദിതമായി...........അവൾ ഞെട്ടി. ചേലത്തുമ്പുകൊണ്ടു് പുതച്ചു് ചുമരുംചാരി അവിടെത്തന്നെ ഇരുന്നു.

മൂന്നു ദിവസമായി ജഗ്ഗനി എവിടെപ്പോയി എന്നറിയില്ല. ഇക്കൊല്ലം സത്രത്തിൽ കൊള്ളക്കൊടുക്കകളൊന്നും നടന്നില്ല. അയാൾക്കെന്തു പററിയാവോ? അയാൾ എന്തു ചെയ്യുകയാണെന്നു് അയാൾക്കേ അറിയൂ. പുലർച്ചെ തോണിയുമെടുത്തു് ചിലികയിലേയ്ക്കു് പോകുന്നു. രാത്രി രണ്ടുമണി കഴിഞ്ഞേ തിരിച്ചെത്തൂ. ചിലപ്പോൾ തിരിച്ചെത്താറേ ഇല്ല. ചോദിച്ചാൽ ഒന്നും പറയില്ല. ബാല്യഗ്രാമത്തിലെ ജഗ്ഗനിയും ഈ ജഗ്ഗനിയും തമ്മിൽ എന്തൊരു വ്യത്യാസമാണു്! വിചിത്രമായ ഒരു പരിവർത്തനം! അതാലോചിക്കാൻപോലും സർദേയിക്കു് കഴിയുന്നില്ല. മുമ്പെല്ലാം ജഗ്ഗനിയുടെ ഉദാസീനത സർദേയിയെ അസന്തുഷ്ടയാക്കിയിരുന്നു. അവൾ പിണങ്ങാറുണ്ടു്. പിന്നെ എന്തുകൊണ്ടാണെന്നറിഞ്ഞില്ല, അയാളോടു് വെറുപ്പും അസൂയയും തോന്നാൻ തുടങ്ങി. പക്ഷേ, ഇപ്പോൾ അതൊന്നുമില്ല. വെറും ഉദാസീനത മാത്രം. വിരക്തി മാത്രം. എന്നാലും നിരാശ്രയമായിരുന്ന അവളുടെ ജീവിതത്തിലെ ഏകമാത്ര ആശ്രയമായിരുന്ന ആ ജഗ്ഗനിയെ വിജനവും നാശോന്മുഖവുമായ ഈ സത്രംപോലെ പെട്ടെന്നു്

നഷ്ടപ്പെട്ടപ്പോൾ സർദേയിയുടെ എല്ലാ ആത്മവിശ്വാസവും പ്രസരിപ്പും കർമ്മകുശലതയും അവളെ വിട്ടുപോയി.

സത്രത്തിൽ തീർത്ഥാടകരാരെങ്കിലും വന്നാലാണ് കുഴപ്പം. സർദേയി വെള്ളം കൊണ്ടുവന്നു കൊടുക്കും. ഭക്ഷണം പാകം ചെയ്തു കൊടുക്കും. പക്ഷേ, സാത്പഡാ ചന്തയിൽനിന്ന് സാധനങ്ങൾ ആരു വാങ്ങിക്കൊണ്ടുവരും? മററ് അല്ലറചില്ലറ ജോലികൾ ആരു ചെയ്യും? ജഗ്ഗനിയുടെ ജോലിയായിരുന്നു അതെല്ലാം. ജഗ്ഗനി ഭ്രാന്തനെപ്പോലെ അങ്ങുമിങ്ങും അലഞ്ഞു നടക്കാൻ തുടങ്ങിയ അന്നുമുതൽ സത്രം മിക്കവാറും പൂട്ടിക്കിടക്കുകയാണ്. ഇക്കൊല്ലം ഇതേ രസകുദയിൽ വേറേയും രണ്ടു സത്രങ്ങൾ തുറന്നിട്ടുണ്ട്. ജഗ്ഗനി എന്താണുദ്ദേശിക്കുന്നതെന്ന് അയാൾക്കേ അറിയൂ. തണ്ടാകിനാറിലെത്തുന്ന തീർത്ഥാടകരെ പോലും അയാൾ മററു സത്രങ്ങളിലാണെത്തിച്ചു കൊടുക്കുന്നത്.

അന്ന് പുലർച്ചെ ജഗ്ഗനി പൊതിച്ചോറും ചുമലിൽ ചുക്കാനുമെടുത്ത് പുറപ്പെട്ടപ്പോൾ പനിച്ചുവിറയ്ക്കുന്ന സർദേയി പറഞ്ഞു—"ജഗ്ഗനീ, നോക്ക്. എനിക്ക് പനിച്ചിട്ട് വയ്യ. എത്രയോ തീർത്ഥാടകരായി വന്നു മടങ്ങുന്നു. ഇപ്പോൾ ബാഹുഡയുടെ തിരക്കാണ്. നീ ഇന്ന് എങ്ങോട്ടും പോകണ്ട!"

താൻ ക്ഷണത്തിൽ തിരിച്ചെത്താമെന്നു പറഞ്ഞ് ജഗ്ഗനി പോയി. പക്ഷേ, ഇതുവരേയും തിരിച്ചെത്തിയിട്ടില്ല. അയാൾ പോയ അന്ന് സന്ധ്യയ്ക്ക് തുടങ്ങിയതാണ് മഴ........ പിറേറന്ന് മുഴുവൻ തോരാത്ത മഴ........

അതിനടുത്ത ദിവസം സർദേയിക്ക് ജലപാനമില്ലാത്ത ഉപവാസമാണ്. പനിയുണ്ടായിട്ടും ഏകാദശി പ്രമാണിച്ച് കുളിക്കേണ്ടിവന്നു അതുകൊണ്ട് പനി അധികമായി. പനിച്ച് വല്ലാതെ ക്ഷീണിച്ചു. പുറത്ത് നിർത്താതെ മഴ പെയ്യുകയാണ്. ശക്തിയായ കൊടുങ്കാററ്. ആ മഴയത്തും ചില തീർത്ഥാടകർ സത്രത്തിൽ വന്ന് രാത്രി അവിടെ താമസിച്ചിരുന്നു.

അവരുടെ സംസാരത്തിൽനിന്നാണ് ജഗന്നാഥൻ ശ്രീ ക്ഷേത്രം വിട്ട് എങ്ങോ പോയ്മറഞ്ഞു എന്ന വിവരം സർദേയി അറിഞ്ഞത്. ബലഭദ്രൻെറ താലധ്വജത്തിൽ ഗരുഡനെപ്പോലെ ഭീമാകാരനായ ഒരു കഴുകൻ വന്ന് ഇരുന്നു. മുറംപോലെ വലിയ ചിറകുകളായിരുന്നു അതിനുണ്ടായിരുന്നത് കൊക്ക് ഒരു മുഴത്തിലേറെ നീളമുണ്ടായിരുന്നു........ അങ്ങനെ പലതും സർദേയി കേട്ടു. അടുത്ത മുറിയിൽ താമസിച്ചിരുന്ന തീർത്ഥാടകർ മഴയത്തും ഇരുട്ടത്തും ഇരുന്ന് വർത്തമാനം പറയുകയായിരുന്നു അവർ പറയുകയാണ്—"ഈ മഴയിനി തോരില്ല. ഇരുട്ട് മാറില്ല. സമുദ്രവും ചിലികയും ഒന്നായിത്തീരും. ഭൂമി അതിൽ ആണ്ടുപോകും. ജഗന്നാഥൻ ഭൂമിയിലുണ്ടായിരുന്നു. അതുകൊണ്ടാണ് ഭൂമി നിലനിന്നത്. ഇപ്പോഴാ ജഗന്നാഥൻ ഭൂലോകംവിട്ടു പോയി കലിയുഗം അവസാനിക്കുകയാണ്. അല്ലെങ്കിൽ പിന്നെ മഴ തോരാത്തതെന്താണ്?"

പനിച്ച് തുള്ളി ഇ-ക്കുറി സർദേയി ബോധശൂന്യയാവും. രാവിലെ തീർത്ഥാടകരെല്ലാം പോയി. പുലർച്ചയ്ക്ക് മഴ അല്പം തോന്നിരുന്നു.

കലിയുഗം അവസാനിക്കുന്നതിനുമുമ്പ് തങ്ങളുടെ കുടുംബാംഗങ്ങളെയെല്ലാം ഒന്നു കാണാൻ അവർ തിടുക്കം കൂട്ടുകയായിരുന്നു. ജഗന്നാഥൻ ശ്രീക്ഷേത്രം വിട്ട് എവിടെയോ അന്തർദ്ധാനം ചെയ്തിരിക്കുന്നു—ഈ ഒരു വാർത്ത അവളുടെ ഹൃദയത്തിലെ മുറിവിനെ നോവിച്ചുകൊണ്ട് വീണ്ടും വീണ്ടും അവളുടെ ഓർമ്മയിൽ പൊന്തിവരും. ശ്രീവത്സ ഖണ്ഡശാലയിലെ രത്നസിംഹാസനം ഉപേക്ഷിച്ച് അദ്ദേഹം എവിടെയായാണാവോ ഒളിച്ചിരിക്കുന്നത്!

ഹായ്! താനെന്തൊരു മഹാപാപിയാണ്! അവസാനം ജഗന്നാഥൻ അപ്രത്യക്ഷനായി. പക്ഷേ, അഭയദായകമായ അവിടുത്തെ ശ്യാമള ശ്രീമുഖം ഒന്നു കാണാൻ തനിക്ക് ഭാഗ്യമുണ്ടായില്ല. ഈ സത്രത്തിൽതന്നെ എത്ര തീർത്ഥാടകർ വന്നു.

എത്രപേർ പോയി. എല്ലാവരേയും താൻ പരിചരിച്ചു. എല്ലാവരും ഇവിടെനിന്നാണ് പുറിയിലേയ്ക്കു പോയത്. എന്നിട്ടും തനിക്ക് പോകാൻ കഴിഞ്ഞില്ല. ജഗന്നാഥൻ പതിതപാവനനായി. എത്രയോ പാപികൾക്കും പതിതന്മാർക്കും അദ്ദേഹം ദർശനം നൽകി. എത്രയോപേർ അദ്ദേഹത്തിൻെറ തിരുവുടൽ സ്പർശിച്ച് മോക്ഷം നേടി. പക്ഷേ, തനിക്ക് അതിനുള്ള ഭാഗ്യമെവിടെ? രഥത്തിൽ ചകാഡോലയേയും നോക്കിക്കൊണ്ടു നില്ക്കുന്ന സർദേയിയെ തീർത്ഥാടകരുടെ തിക്കിലും തിരക്കിലും ആരു തിരിച്ചറിയാൻ! താൻ ബാലൂഗ്രാമത്തിലെ കുലംകെടുത്തിയ സർദേയിയാണെന്ന്, മുഗൾസൈനികൻ തൻെറ ചാരിത്ര്യം കൊള്ളയടിച്ചിട്ടുണ്ടെന്ന്, ആരറിയാൻ!

മുഗൾസൈനികൻെറ ഓർമ്മ വന്നപ്പോൾ അയാളുടെ അനർത്ഥകാരിയായ ബീഭത്സരൂപം സർദേയിയുടെ ഹൃദയാകാശത്തിൽ കാർമേഘം പോലെ പരന്നു.

സർദേയി വിലപിച്ചുകൊണ്ടെന്നപോലെ ക്ഷീണസ്വരത്തിൽ വിളിച്ചു—"ജഗ്ഗനീ........ഏ, ജഗ്ഗനീ........!"

ഒരുക്കൻ കാററിൽ അവളുടെ വിളി എങ്ങോ പാറിപ്പറന്നുപോയി. ചിലികയിലെ വിപുലമായ ശബ്ദകോലാഹലത്തിൽ ആ ശബ്ദം എവിടെയോ അലിഞ്ഞുചേന്നു.

പനി വീണ്ടും വർദ്ധിച്ചിരിക്കയാണെന്ന് തോന്നുന്നു! അവൾ നെററിയിലും നെഞ്ചത്തും കൈ വെച്ചുനോക്കി. ശരീരം ചുട്ടുപൊള്ളുന്നുണ്ട്. ദൂരെ ചക്രവാളസീമയിൽ മേഘങ്ങൾ പായകെട്ടിയ തോണികളെപ്പോലെ തോന്നിച്ചു. ചാരനിറത്തിലുള്ള മേഘങ്ങൾ പതുക്കെപ്പതുക്കെ കറുത്തു തുടങ്ങിയിരുന്നു. ആകാശത്തു പറന്നിരുന്ന കൊററിക്കൂട്ടം മല്ലികപ്പൂമാലപോലെ തോന്നി.

സർദേയിക്കിപ്പോഴും ഇരിക്കാൻ വയ്യ. ഇടറുന്ന കാലടികളോടെ സത്രത്തിനകത്തു വന്ന് അവൾ കിടക്കയിൽ ബോധം കെട്ടു വീണുപോയി. നിരവധി മരിച്ചുപോയവരുടെ മുഖങ്ങൾ അവളുടെ ഉൾക്കണ്ണുകൾക്കു മുമ്പിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങി.

സ്വപ്നത്തിൽകണ്ട ആ മുഖങ്ങൾ സർദേയിക്കിപ്പോഴും ഓർമ്മയുണ്ട്............ആ മുഖങ്ങൾ അവളുടെ കണ്ണുകൾക്കു മുമ്പിൽ നൃത്തംവച്ചു. അന്ധയും ബധിരയുമായ ശ്വശ്രുവിൻെറ രൂപം; ഉണങ്ങിവരണ്ടു് ചുളുങ്ങിക്കിടക്കുന്ന ശരീരത്തിലെ ചർമ്മം, ചണനാരുപോലെ വെളുത്ത പരുക്കൻമുടി–മുള കൊമ്പു കുത്തിപ്പിടിച്ചുകൊണ്ടു് ആ രൂപംവന്നു. ഇരുട്ടിൽ സർദേയി കേട്ടു–"എടീ... ........സർ ..........എടീ....... ...." ഒരു പക്ഷേ ശ്വശ്രു തന്നെ തിരയുകയാവും. എന്നത്തേയുംപോലെ അവർ തന്നെ തെറിപറയുന്നില്ല. തൻെറ അടുത്തു വന്നുനിന്നു് സ്നേഹമൂറുന്ന സ്വരത്തിൽ പറയുകയാണു്–"എത്ര സന്തോഷത്തോടുകൂടിയാണു് നിന്നെ മകനു് വിവാഹം കഴിപ്പിച്ചു കൊണ്ടുവന്നതു്! നിൻെറ അമ്മ പറഞ്ഞുപോയതാണു്, ഈ സർ നിങ്ങളുടെ മകൻെറ ഭാര്യയല്ല, മകളാണു്. അവളെ അങ്ങനെതന്നെ കരുതണം. ഈ ജീവിതത്തിൽ നിനക്കെന്തെല്ലാം ബുദ്ധിമുട്ടുകൾ സഹിക്കേണ്ടിവന്നു........മോളേ........ സ്വർണ്ണംപോലെയുള്ള ശരീരം ഉണങ്ങി കസ്തൂരിപോലെയായിപ്പോയല്ലോ............വാ മോളേ............നിന്നെ കൊണ്ടുപോവാൻ വന്നതാണു് ഞാൻ...........എൻെറകൂടെ വാ............ ഞാൻ നിന്നെ കൂട്ടിക്കൊണ്ടുപോവാം."

പ്രഭാതത്തിലെ മൂടൽമഞ്ഞുപോലെ ആ രൂപം എങ്ങോ മാഞ്ഞുപോയി. പിന്നെ അവളുടെ മുമ്പിൽ അവളുടെ ഭർത്താവിൻെറ രൂപം പൊന്തിവന്നു. അതേ മുഖം, കൃഷ്ണശിലയിൽ കൊത്തിയെടുത്ത വടിവൊത്ത സുദൃഢവും സുന്ദരവുമായ മുഖം. ഭർത്താവിനെ കണ്ണുനിറയെ കാണുന്നതിനുമുമ്പുതന്നെ അയാൾ പോയി. പക്ഷേ, സർദേയി ആ സമയത്തു കണ്ടതു് മധുവിധു രാത്രിയിൽ ഭർത്താവു് തൻെറനേരെ നോക്കിയ, പ്രേമവും, ബഹുമാനവും, മമതയും നിറഞ്ഞ, ആ കണ്ണുകളായിരുന്നില്ല. ആ സമയത്തു് അവൾ കണ്ട കണ്ണുകളിൽനിന്നു് തീ ചൊരിയുന്നുണ്ടായിരുന്നു. അവളുടെ ഭർത്താവു് അവളെ തൻെറ അടുത്തു നിന്നു് ഉന്തിനീക്കിക്കൊണ്ടു പറയുകയാണു്–"പോ, ദൂരെ മാറിപ്പോ. നിനക്കിവിടെ സ്ഥാനമില്ല. നീ ജാതിഭ്രഷ്ട

യാണ്. നീ സത്രം നടത്തുന്നവളാണ്. നീ വഴിയാത്രക്കാർക്ക് ശരീരം വില്ക്കുന്നവളാണ്. അല്ലെങ്കിൽ പിന്നെ നീ എങ്ങനെയാണ് ഇന്ദ്രനീലക്കല്ലു പതിച്ച ഈ മോതിരം അണിയുന്നത്?''

സർദേയി നേരിയ ഇരുട്ടിൽ ആ മോതിരം തപ്പിനോക്കി. പക്ഷേ, ഓർമ്മവന്നു—താൻ ആ മോതിരം ധരിച്ചിട്ടില്ല. അതു പെട്ടിയിലാണുള്ളത്.

സർദേയി പിന്നെയും ബോധശൂന്യയായി. ബോധമില്ലായ്മയുടെ ആഴംകാണാത്ത സമുദ്രത്തിൽ അവൾ നീർക്കുമിളപോലെ എങ്ങോ പോയ്മറഞ്ഞു. വളരെനേരംകഴിഞ്ഞു. അവൾക്കെപ്പോഴാണ് ബോധം വന്നതെന്നറിഞ്ഞില്ല.

ഇതെല്ലാം സ്വപ്നമായിരുന്നോ, അതോ യാഥാർത്ഥ്യമോ? നിശ്ചയമില്ല.

പുറത്ത് കൊടുങ്കാറ്റ് ഊക്കിലടിക്കുന്നു. ഇപ്പോഴൊന്നും നിലയ്ക്കുന്നമട്ടില്ല. പൊടുന്നനെ കൂരിരുട്ടിൽ ലക്ഷംലക്ഷം കർപ്പൂരദീപങ്ങൾ കത്തിജ്ജ്വലിക്കുന്നു. നിരവധി ആളുകൾ സംസാരിക്കുന്നു. ആർ, എന്തു പറയുന്നുവെന്ന് വ്യക്തമായി കേൾക്കാൻ കഴിഞ്ഞില്ല തണ്ടാകിനാറിൽ തോണിക്കാരുടെ നിരവധി താവളങ്ങളുണ്ട്. ചിലപ്പോഴൊക്കെ തോണികൾ കൊള്ളയടിച്ചുവരുന്ന കൊള്ളക്കാരും സത്രത്തിനടുത്തുവന്ന് ഇങ്ങനെ സംസാരിക്കാറുണ്ട്. അങ്ങനെ ആരെങ്കിലും വന്നതാവുമെന്നുകരുതി സർദേയി കുറച്ചുനേരം ചെവിട്ടിൽ വിരലിട്ട് ഭയംകൊണ്ട് വെട്ടിയിട്ട മരത്തടിപോലെ നിശ്ചലയായി കിടന്നു.

യഥാർത്ഥത്തിൽ ഇതെല്ലാം സത്യമായിരുന്നോ?

പക്ഷേ, അവൾ ജഗ്നിയുടെ ശബ്ദവും കേട്ടതാണല്ലോ! കൊള്ളക്കാരുടെ തലവനെപ്പോലെയാണ് ജഗ്നി സംസാരിച്ചിരുന്നത്. ''എടോ.........സൂക്ഷിക്ക്.........അതാ മുന്നിൽ സത്രമാണ്.............എടോ.........…ഇവിടെയല്ല, അവിടെ...........അല്ല, ആ മുറിയല്ല, ഇതാ ഈ മുറി...........അകത്തുനിന്ന് അടച്ചിട്ടില്ല.''

കുറേയേറെ ആളുകളുണ്ടായിരുന്നു. എന്തോ കനമുള്ള സാധനം എടുത്തുകൊണ്ടു വരികയാണു്. അവരുടെ കൈയിലെ കത്തുന്ന പന്തങ്ങളുടെ പ്രകാശത്തിൽ നാലുപാടും വെളിച്ചംപരന്നു.

ഇല്ല, ഇതു് സ്വപ്നമാവാൻ വയ്യ. കണ്ണുകൊണ്ടു കണ്ടു, കാതുകൊണ്ടുകേട്ടു, കാര്യംപോലെ എല്ലാം ഓർമ്മ വരുന്നു.

ആ സമയത്തു് നാലുഭാഗത്തും ഒരപൂർവ്വ സുഗന്ധം പരന്നു.

പ്രഭാതവായുവിൽ ഇപ്പോഴും ആ പരിമളം തങ്ങിനിൽക്കുന്നുണ്ടു്............തനിക്കു് ഭ്രാന്തുപിടിക്കയാണോ? സ്വപ്നത്തേയും യാഥാർത്ഥ്യത്തേയും വേർതിരിക്കാൻ കഴിയുംവിധം അവശ്യടിയിലെന്താണുള്ളതു്?

അക്കൂട്ടത്തിൽ ഒരാശ പറയുന്നുണ്ടായിരുന്നു_"ഇവിടെവച്ചാൽ സംഗതി മുഴവൻ പുറത്താവും. രാത്രി കഴിയുംമുമ്പു് ചിലികക്കള്ളിലേയ്ക്കു കൊണ്ടുപോകേണ്ടിവരും."

പറഞ്ഞ ആളുടെ ശബ്ദം തനിക്കു് പരിചയമുള്ളപോലെ സർദ്ദേയിക്ക തോന്നി.

ഏതോ പഴയ ഒരോർമ്മയിൽ ആ സ്വരം അവളുടെ ഹൃദയത്തിൽ മുഴങ്ങുന്നു. പക്ഷേ, എപ്പോഴാണു്, എവിടെയാണു്, താനീശബ്ദം കേട്ടതു്?............കൂടുതൽ ആലോചിച്ചപ്പോശ, ഓർക്കാൻ ശ്രമിച്ചപ്പോശ, തല ചുററാൻതുടങ്ങി—ചുററിലും ഇരുട്ടു പരക്കുന്നപോലെ തോന്നി.

അതിനുശേഷം—

ജഗ്ഗനി പറയുന്നുണ്ടായിരുന്നു—"ഈ മഴയത്തു് രാത്രിയിലെ ഇരുട്ടിൽ ചിലികയ്ക്കുള്ളിൽ വഴി കണ്ടുപിടിക്കാൻ ബുദ്ധിമുട്ടാണു്. കുറച്ചു കഴിയുമ്പോഴേയ്ക്കും കൊടുങ്കാററു് ഒന്നടങ്ങും. പെരിമീനുദിച്ചാൽ നമുക്കുപോകാം."

ഇവർ തീർച്ചയായും കൊള്ളക്കാരാണു്. പേടികൊണ്ടും വികാരവൈവശ്യംകൊണ്ടും അവശ വീണ്ടും ബോധഹീനയായി. എന്നാലും അവ്യക്തമായി അവശ ഓർക്കുന്നു—ആരോ

അവളുടെ അടുത്തുവന്നു. ആദരപൂർവ്വം അവളുടെ നെറ്റി തലോടി ............വായിൽ വെള്ളമൊഴിച്ചുകൊടുത്തു.............അവസാനമില്ലാത്ത ദാഹമായിരുന്നു അവൾക്ക്............അതും ഒരു പക്ഷേ സ്വപ്നമായിരിക്കാം.

രാവിലത്തെ കുളിർകാററ് ചുട്ടുപൊള്ളുന്ന നെററിയിൽ സ്നേഹപൂർവ്വം തലോടിക്കൊണ്ട് കടന്നുപോയി.

ആകാശത്തുനിന്ന് മേഘങ്ങൾ വിട്ടുമാറി. പ്രഭാതത്തിലെ പൊൻവെയിൽ സ്വർണ്ണപുഷ്പങ്ങളെപ്പോലെ ചിതറിക്കിടന്നു അവൾ കിടക്കയിൽ എഴുന്നേററിരുന്നു. ശരീരത്തിൽനിന്ന് ക്ഷീണത്തിൻേറയും തളർച്ചയുടേയും ഭാരമെല്ലാം തലേന്നുരാത്രി ആരോ എടുത്തു കളഞ്ഞപോലെ തോന്നി. സർദേയി ചുമർ ചാരിനിന്നു. വിറയ്ക്കുന്ന കാലുകളോടെ പുറത്തു വരാന്തവരെ നടന്നുവന്നു.

പുറത്തുനിന്ന് കുളിർകാററും വെളിച്ചവും വന്നപ്പോൾ സർദേയി ആശ്ചര്യചകിതയായിപ്പോയി.

തലേന്നുരാത്രി പനിയുടെ അബോധാവസ്ഥയിൽ നാലുപാടുനിന്നും ചന്ദനം, കസ്തൂരി, എണ്ണമററ പൂക്കൾ എന്നിവയുടെ പരിമളം വരുന്നപോലെ അവൾക്കു തോന്നിയിരുന്നു. മനസ്സിന് പുളകമേകുന്ന ഈ വായുവിൽ അതിൻെറ സുഗന്ധം ഇപ്പോഴും തങ്ങിനില്ക്കുന്നു.

ഇത്രയേറെ ആനന്ദം, ഇത്രയേറെ പ്രകാശം, ഇത്രയേറെ കളകളം, ഇത്രയേറെ വേപഥു—തൻെറ നിരർത്ഥകവും ദുഃഖപൂർണ്ണവുമായ ജീവിതത്തിലൊരിക്കലും അവൾക്കനുഭവപ്പെട്ടിട്ടില്ല ഒരു പക്ഷേ ഒരിക്കൽ, ഒരിക്കൽമാത്രം, ഇത്ര പുളകം, ഇത്ര വേപഥു അവളുടെ ഓരോ അംഗത്തിലും നിറഞ്ഞുനിന്നിരുന്നു—തൻെറ മധുവിധുരാത്രിയിലെ ആ അനർഘനിമിഷങ്ങളിൽ, മുറിയിൽ കത്തിയെരിഞ്ഞിരുന്ന ചതുർത്ഥീപ്രദീപം ഭർത്താവ് കെടുത്തിക്കളഞ്ഞപ്പോൾ.

ചതുർത്ഥീപ്രദീപം കെടുത്തുന്നതു് തെററാണ്!

മൂടുപടത്തിനടിയിൽ മുഖംമറച്ചുകൊണ്ടു് സർദേയി അവ്യക്തമായ സ്വരത്തിൽ വിലപിച്ചുകൊണ്ടെന്നപോലെ ചോദിച്ചു—
''എന്തിനാണു് ചതുർത്ഥീപ്രദീപം കെടുത്തിയതു്?''

പക്ഷേ, ലജ്ജകൊണ്ടും ആശങ്കകൊണ്ടും മൂടുപടത്തിൻെറ മറവിൽ അവരം വിറയ്ക്കുകയായിരുന്നു. ഇന്നു് ആ ഓർമ്മകളെല്ലാം ഉരുണ്ടുകൂടിവന്നു് സർദേയിയുടെ കണ്ണുകരം നിറയ്ക്കുകയാണു്. പക്ഷേ, അതിൽ വേദനയുടെ കത്തിയെരിയലില്ല. വിചിത്രമായൊരു പുളകംകൊണ്ടു് സർദേയിയുടെ ശരീരവും മനസ്സും ഉല്ലസിച്ചാൾക്കയാണു്.

ഇന്നു് എന്തൊരു പൊന്നണിഞ്ഞ പ്രഭാതമാണു്!

നാലുപകലും നാലുരാത്രിയും തുടർച്ചയായിപെയ്ത മഴയ്ക്കശേഷം രാവിലെ ആകാശം നിർമ്മലമായിരുന്നു. ചിലികയിലെ മത്തുപിടിച്ച ഭ്രാന്തൻ അലകരം ശാന്തമായിരുന്നു. തരുണീമണികളുടെ കുഴഞ്ഞാടുന്ന കൈകളെപ്പോലെ ചിലികയിലെ പ്രശാന്തമായ ഓളങ്ങരം നൃത്തംചെയ്തുകൊണ്ടു പോവുകയാണു്. എങ്ങും നുരപൊന്തുന്ന ആനന്ദത്തിൻെറ തുള്ളിച്ചാട്ടം മാത്രം.

ഈ പക്ഷികളെല്ലാം എവിടെയായിരുന്നു? ചിലികയുടെ മാറിലും തണ്ടാകിനാറിലെ മഴയിൽ കുതിർന്ന മണലിലും നീർക്കാററി, ചക്രവാകം, എറാ, കാക്കത്തമ്പുരാട്ടി തുടങ്ങി നിരവധി പക്ഷികരം സമ്മേളിച്ചിരിക്കയാണു്. അവർ വരും, ഇരിക്കും, വീണ്ടും പറന്നുപോകും. ആനന്ദത്തിൻെറ കലവറ കൊള്ളയടിക്കാൻ അവിടെ തങ്ങാൻ അവർക്കു് ക്ഷമയില്ലാത്തപോലെ.

പ്രഭാതത്തിലെ വെളിച്ചത്തിൽ സർദേയി തൻെറ മുഷിഞ്ഞ വസ്ത്രങ്ങളിലേയ്ക്കുനോക്കി. പനികാരണം കുളിക്കാതെ വിരിപ്പിൽത്തന്നെ കിടന്നുകിടന്നു് ആനന്ദവും സൗരഭ്യവും നിറഞ്ഞ ആ ചുററുപാടിൽ സർദേയിക്കു് ചേട്ട പിടിച്ചപോലെ, വിയർപ്പുനാറുന്നപോലെ തോന്നി.

സർദേയി മുറിക്കകത്തുവന്നു് പെട്ടിതുറന്നു.

തൻെറ കുട്ടിക്കാലത്തെ കളിക്കോപ്പുകഠം, വിവാഹസമയത്തുകിട്ടിയ കളിക്കോപ്പുകഠം തുടങ്ങി യുദ്ധക്കളത്തിൽനിന്നു് തിരിച്ചുവന്ന രക്തംപുരണ്ട തലപ്പാവു്, അപരിചിതനായ ആ അശ്വാരോഹിയിൽനിന്നു് പാലിൻെറ വിലയായി കിട്ടിയ മോതിരംവരെ............ജീവിതത്തിൽ നേടിയതും നേടി നഷ്ടപ്പെട്ടതുമായ ഐശ്വര്യവും വേദനയും............എല്ലാം അതിൽ സൂക്ഷിച്ചുവച്ചിരുന്നു. പെട്ടിതുറന്നു് അവയെയെല്ലാം ജീവിതത്തിലാദ്യമായി കാണുന്നപോലെ അവഠം നോക്കാൻതുടങ്ങി.

പഴന്തുണിക്കെട്ടഴിച്ചു് സർദേയി മോതിരം പുറത്തെടുത്തു വിരലിലിട്ടു. പക്ഷേ, പനിപിടിച്ചു് ശോഷിച്ച വിരലിൽ മോതിരം അയഞ്ഞുകിടന്നു. പിന്നീടവഠം തിരഞ്ഞുതിരഞ്ഞു ചുകന്ന കരയുള്ള വാസന്തീനിറമുള്ള സാരി പുറത്തെടുത്തു. സ്വഗൃഹത്തിൽനിന്നു് ഭർത്തൃഗൃഹത്തിലേയ്ക്കു വരുമ്പോഠം കൂടെ കൊണ്ടുവന്നതാണു് അവളീസാരി. അന്നുമുതൽ പെട്ടിക്കകത്തു കിടക്കുകയാണതു്. ഉടുക്കാൻ അവസരം കിട്ടിയിട്ടില്ല. സർദേയി ആ സാരി ജഗ്ഗനിയുടെ ഭാര്യയ്ക്കുവേണ്ടി സൂക്ഷിച്ചു വച്ചതാണു്. പക്ഷേ, ഇന്നവഠം അതുടുക്കാൻവേണ്ടി പുറത്തെടുത്തു. പിന്നീടു് കണ്ണാടിയും ചീപ്പുമെടുത്തു് മുറിയുടെ ഒത്തനടുക്കിരുന്നു മുടിചീകാൻ തുടങ്ങി. ക്ഷീണവും ബലക്ഷയവും കാരണം അവളുടെ തല ചുററുന്നുണ്ടായിരുന്നു. എല്ലാം വലിച്ചെറിഞ്ഞു് നിലത്തുകിടക്കാനാണു് ശരീരം കൊതിക്കുന്നതു്. പക്ഷേ, മനസ്സു് സമ്മതിക്കുന്നില്ല. ഇന്നു് ആനന്ദപൂർണ്ണമായ ഈ സുപ്രഭാതത്തിൽ രോഗശയ്യയിൽ കിടക്കാൻ അവളിഷ്ടപ്പെടുന്നില്ല.

സർദേയി വളരെനേരം മുടിചീകിക്കൊണ്ടിരുന്നു. മുടിയിൽ ചീപ്പോടിക്കുമ്പോഠം മുടികൊഴിഞ്ഞു് ചീപ്പു് നിറയുന്നു. ഇതിനുമുമ്പൊരിക്കലും സർദേയി തൻെറ മുഖം ഇത്ര സൂക്ഷിച്ചു നോക്കിയിട്ടില്ല. ഇന്നു് ആദ്യമായി പുതുതായി എന്തോ കാണുന്നപോലെ. അതുകൊണ്ടവഠം തല്ലീനയായി നോക്കുകയാണു്. ആരാണാവോ അവളുടെ മുഖത്തു് എള്ളിൻപൂ പച്ചകുത്തിയതു്? അതിപ്പോഠം അവളുടെ മ്ലാനമായ മുഖത്തു് ചത്ത

ചന്ദ്രനെപ്പോലെ തോന്നുന്നു. സർദേയി മുടിചീകി, സാരി യെടുത്തു് കുടവുമായി തണ്ടാകിനാറിലെ കുളത്തിലേയ്ക്കു് കുളി ക്കാൻപോയി.

സമുദ്രഭാഗത്തുനിന്നു് ഒരുക്കൂട്ടം നീക്കൊററ ്കൾ പറന്നുവന്നു ചിലികയിലേയ്ക്കിറങ്ങി. ഇന്നിത്ര രാവിലെ ഈ പക്ഷികൾ എവിടെനിന്നാണു വന്നതു്? ബാല്യഗ്രാമം വിട്ടുപോന്നശേഷം സർദേയി ഈ പക്ഷികളെ കണ്ടിട്ടില്ല. അവയുടെ കളനാദം കേട്ടിട്ടില്ല. ആ പക്ഷികളിൽ എല്ലാവരും പാട്ടുകാരാണെന്നു് തോന്നുന്നു, ശ്രോതാക്കളൊരുമില്ല.

സത്രത്തിനു മുമ്പിലെ മഴനനഞ്ഞു കുതിർന്ന മണലിൽ ഒരു പാടു് കാലടിപ്പാടുകൾ പതിഞ്ഞു കിടന്നിരുന്നു. സമുദ്രത്തി നടുത്തുനിന്നു് സത്രംവരെ ആ കാലടിപ്പാടുകൾ പതിഞ്ഞു കിട ക്കുന്നുണ്ടു്. സത്രത്തിനുമുമ്പിൽ ആ പാടുകൾ അങ്ങുമിങ്ങും ചിന്നിച്ചിതറി കൂടിച്ചേർന്നിരിക്കുന്നു. വീണ്ടും ആ പാടുകൾ ചിലികയുടെ നേരെ പോയിരിക്കുന്നു. ഇന്നലെ രാത്രിവന്ന ആ ആളുകളുടെ കാലടിപ്പാടുകളാണോ ഇതു്? കഴിഞ്ഞ രാത്രി യിലെ സംഭവങ്ങളെല്ലാം ഓർത്തപ്പോൾ സർദേയി നടുങ്ങി.

ആഹാ, ഈ പൂമാലകളും സമ്പുടങ്ങളും എവിടെനിന്നു വന്നു ഈ ശൂന്യതയിൽ? വാടിയ സേവതിപ്പൂമാലകളും ദയണാ മാല്യങ്ങളും മണലിൽ ചിന്നിച്ചിതറി കിടന്നിരുന്നു. നാഗേ ശ്വരത്തിൻേറയും കേതകിയുടേയും ഇതളുകൾ ചിതറിക്കിടന്നി രുന്നു. ദയണായുടെ മധുരമായ മണം നാലുപാടും ആനന്ദം വീതറി. ജഗന്നാഥനിഷ്ടപ്പെട്ട ഈ ദയണാപുഷ്പം എവിടെനിന്നു വന്നു? സർദേയിക്കു് മനസ്സിലായില്ല. മണ ലിലിരുന്നു് അവൾ ആ പൂക്കൾ രത്നങ്ങളെന്നോണം പെറുക്കി എടുക്കാൻ തുടങ്ങി.

ഇന്നലെ രാത്രി നാശോന്മുഖമായ ഈ തണ്ടാകിനാറിൽ ആരായിരിക്കാം വന്നതു്? പൂക്കളുടെ നറുമണവും പ്രകാശവും കളകളനാദവും ഇവിടെ വിട്ടുംവെച്ചു് പോയവർ! ഹേ, ഭാഗ്യം കെട്ടവളേ! നിൻെറ ഇത്രയും അടുത്തു്, മഴയിൽ കുതിർന്ന രാത്രി

യിൽ ഏതു് ആനന്ദമൂർത്തിയാണു്, സൌന്ദര്യമൂർത്തിയാണു് ആശ്രയം തേടിവന്നതു്? നിനക്കെന്നിട്ടു് കാണാൻപോലും കഴിഞ്ഞില്ലല്ലോ!

സർദേയിക്കു് വീണ്ടും തലചുററാൻ തുടങ്ങി. അടിമുതൽ മുടിവരെ വിറയ്ക്കാൻ തുടങ്ങി. സർദേയി ജഗ്ഗനിയെ ഓർത്തു. മഴ തുടങ്ങുന്നതിനുമുമ്പു് പോയതാണയാൾ. പക്ഷേ, ഇനിയും തിരിച്ചെത്തിയിട്ടില്ല. അവൾ പതിവുപോലെ വിളിച്ചു........ "ജഗ്ഗനീ........ഏ........ജഗ്ഗനീ........"

അവളുടെ കണ്ണുകളിൽനിന്നു് അറിയാതെ കണ്ണീർ പൊട്ടിയൊഴുകി. കണ്ണീർത്തുള്ളികൾ മണലിൽ ഇററിവീണു.

സത്രത്തിന്റെ വാതിൽ തുറന്നിട്ടു് വന്നിരിക്കയാണു് സർദേയി.

സർദേയി കുളിച്ചു് ആ വാസന്തീസാരി ഉടുത്തുവന്നു. വരാന്തയിലേയ്ക്കു് കയറുമ്പോൾ കയറാൻ കഴിയുന്നില്ല. അവളുടെ കാലുകൾ രണ്ടും പെട്ടെന്നു് കുഴഞ്ഞുപോയപോലെ. വിറയ്ക്കുന്ന കാലുകളോടെ കയറുമ്പോൾ സർദേയി വീണുപോയി-വെട്ടിയിട്ട മരത്തടിപോലെ. നനഞ്ഞ മുടികൊണ്ടു് അല്പ മാത്രം മറഞ്ഞ അവളുടെ മുഖം മഴയിൽ കുതിർന്ന പൂപോലെ തോന്നി.

ചന്ദനത്തിന്റേയും കസ്തൂരിയുടേയും പൂക്കളുടേയും നറുമണം വീട്ടിൽ നിറഞ്ഞുനില്ക്കുന്നു. ദയണാ, സേവതീ, മാലതീ, മുല്ല തുടങ്ങിയ പൂക്കൾ കൊണ്ടുണ്ടാക്കിയ മാലകൾ അവിടവിടെ ചിതറിക്കിടന്നിരുന്നു. നാഗേശ്വരത്തിന്റേയും കേതകിയുടേയും ഇതളുകൾ പരന്നുകിടന്നിരുന്നു. ഏതു പൂവിന്റെ മധു വാസ്വദിച്ചാണാവോ എവിടെനിന്നോ ഒരു വണ്ടു വന്നു് സർദേയിയുടെ മുഖത്തു് വട്ടംചുററി പറക്കാൻ തുടങ്ങി. അതിനെ ആട്ടിയകററാൻപോലും സർദേയിയുടെ കൈകൾക്കു് ശക്തിയുണ്ടായിരുന്നില്ല. അവളുടെ കൈകൾ രണ്ടും കുഴഞ്ഞുകിടക്കുകയാണു്. മാറിടത്തിൽനിന്നു് വസ്ത്രം വഴുതിമാറിയിരുന്നു

അനാവൃതങ്ങളായ സ്തനങ്ങൾ മറയ്ക്കാൻപോലും അവൾക്ക് കഴി ഞ്ഞിരുന്നില്ല.

വീട്ടിലെ ചുമരിന്മേൽ അവൾ എന്തോ കരി, മഞ്ഞൾ, അരിമാവ് എന്നിവകൊണ്ട് ജഗന്നാഥന്റെ ഒരു ചിത്രം വര ച്ചിരുന്നു. ആ ചിത്രം സർദേയിയുടെ കണ്ണുകളിലിപ്പോൾ ഉജ്ജ്വലമായ ചിതറുന്നതായി തോന്നി. ചിത്രത്തെ നോക്കിയി രിക്കെ പനിയുടെ അബോധാവസ്ഥയിൽ കേട്ട കാര്യങ്ങൾ അവൾക്കോർമ്മ വന്നു........ജഗന്നാഥൻ അപ്രത്യക്ഷനായിരി ക്കുന്നു........ശൂന്യമയൻ ശൂന്യനായിരിക്കുന്നു.

പക്ഷേ, ഇപ്പോൾ സർദേയിക്ക് തോന്നുന്നു—അതെല്ലാം കള വായിരുന്നു. തീർത്ഥാടകർ കെട്ടിച്ചമച്ച കഥകൾ. ജഗന്നാഥൻ ശൂന്യനായിട്ടില്ല. മഹാശൂന്യവുമായി കൂടിച്ചേരുന്ന മിഥുന ലഗ്നത്തിൽ അവിടുന്ന് മഹാപൂർണ്ണനായിരിക്കയാണ്. ജഗ ന്നാഥന്റെ ഇരു ചകാഡോലകളിലും ആ മഹാശൂന്യതയില്ല ആ കണ്ണുകൾ നവോഢയുടെ കണ്ണുകൾപോലെ വിടർന്നിരി ക്കുന്നു. ആ പത്മനേത്രങ്ങൾ സർദേയിയുടെ അനാവൃത സ്തന ത്തിലും കടിലകുന്തളങ്ങളിൽ മറഞ്ഞുകിടക്കുന്ന മുഖമണ്ഡല ത്തിലും തറച്ചുനില്ക്കയാണ്. സർദേയിയുടെ അധരങ്ങൾ പിണക്കംനടിച്ച് വിറയ്ക്കുകയാണ്.......ഹേ, കഠിനഹൃദയ, നിർദ്ദയ, എത്ര അപ്രതീക്ഷിതമായാണ് നീ വരുന്നത്........ അതുപോലെതന്നെ പോകുന്നതും! എന്നിട്ട് തന്നുപോകു ന്നതോ, ജന്മജന്മാന്തരങ്ങളിലെ ആലോചനാതീതവും അപരി മിതവും അനന്തവുമായ അശ്രുക്കളും!

സർദേയിയുടെ ബോധം മങ്ങിമങ്ങിപ്പോവുകയാണ്. നാലുപാടുനിന്നും മൂടൽമഞ്ഞ് അവളെ ആവരണം ചെയ്തിരി ക്കുന്നു. ആരുടേയോ ഗാഢമായ ആലിംഗനത്തിൽ സർദേയി യുടെ ഓരോ അംഗവും ഞെരിഞ്ഞമരുന്നപോലെ.......ശ്വാസം പതുക്കെപ്പതുക്കെ നിലച്ചുപോവുകയാണ്.......അത് മരണ മായിരുന്നു!

സർദേയിക്ക് പിന്നീടൊന്നും കാണാൻ കഴിഞ്ഞില്ല. അവളുടെ കണ്ണുകൾ അടഞ്ഞു.

കണ്ണടയുമ്പോൾ അസഹ്യമായ വേദനകൊണ്ട് തുളുമ്പിവന്ന രണ്ടു കണ്ണീർക്കണങ്ങൾ രാത്രിയിലെ തുഷാരബിന്ദുക്കൾ പോലെ മെല്ലെമെല്ലെ പുറത്തേയ്ക്കൊഴുകിവന്നു.

## 2

ചുററും ഈററയും പേക്കരിമ്പും നിറഞ്ഞ കാട്. ഗുരുബായീ ദ്വീപ്........ബാണപൂരിലെ അവസാനത്തെ രാജാവ് ഹരിസേവക് മാനസിംഹൻ പതിനെട്ടാം നൂററാണ്ടിന്റെ ഉത്താരാർദ്ധത്തിൽ ഖോർധാരാജാവിനാൽ നീലാദ്രിപ്രസാദ് ഗഢിൽനിന്നു് നിഷ്കാസിതനാക്കപ്പെട്ടശേഷം ഇവിടെ വന്നു് തന്റെ പുതിയ രാജധാനി സ്ഥാപിക്കുന്നതുവരെ ഈ ദ്വീപ് വിജനമായി കിടക്കുകയായിരുന്നു.

ഈററ, പേക്കരിമ്പ്, സുന്ദർ തുടങ്ങി അനേകം കാട്ടുചെടികളാലും തൃണവൃക്ഷങ്ങളാലും ചുററപ്പെട്ട ഈ ദ്വീപ് ദുർഗ്ഗമമായ ഒരു കാടുപോലിരുന്നു. മാണിക്പാട്ണാ നദീമുഖത്തുകൂടെ പാലൂരിലേയ്ക്കും ഗഞ്ചാ തുറമുഖത്തേയ്ക്കും പോകുന്ന കപ്പലുകളെ കൊള്ളയടിക്കുന്ന കൊള്ളക്കാർക്കേ ഈ ദ്വീപിനെപ്പററി വിവരമുണ്ടായിരുന്നുള്ളു. അവരിതിനെ തങ്ങളുടെ താൽക്കാലിക താവളമെന്ന നിലയിൽ ഉപയോഗിച്ചിരുന്നു. അവർ കഴിഞ്ഞാൽപിന്നെ ചിലികയിലെ ഏററപ്പക്ഷികൾക്കേ ഈ ദ്വീപിനെപ്പററി അറിയാമായിരുന്നുള്ളു.

ആ ഗുരുബായീ ദ്വീപാണു് ഇപ്പോൾ തകീഖാന്റെ ഉപദ്രവത്തിൽനിന്നു് ജഗന്നാഥനു് അഭയസങ്കേതമായി തീർന്നിരിക്കുന്നതു്. കാട്ടിലെ മരത്തലപ്പുകളിൽ പ്രഭാതകിരണങ്ങൾ മെല്ലെമെല്ലെ അരുണാഭ ചൊരിയാൻ തുടങ്ങിയിരുന്നു.

എന്നാലും കാട്ടിനുള്ളിൽ കഴിഞ്ഞ രാത്രിയിലെ മഴച്ചാറ്റലും ഇരുട്ടും കട്ടപിടിച്ചു കിടന്നിരുന്നു. ചിലികയിലെ പക്ഷികൾ അകാരണമായ പുളകംകൊണ്ടു് വനരാജിയെ ശബ്ദായമാനമാക്കിത്തീർത്തു് പുതിയ സൂര്യനെ അഭിവാദ്യം ചെയ്യാനായി ആകാശത്തു് പറക്കുന്നുണ്ടായിരുന്നു. അവയുടെ ചിറകുകൾക്കു് തളർച്ചയില്ല, വിശ്രമവുമില്ല.

സാത്പഡാ ബലഭദ്രപൂരിൽനിന്നു് ചിലികയിലെ വീതി കുറഞ്ഞ ഒരു കൈത്തോടു് കൊടുംകാട്ടിന്റെ നടുവിലൂടെ ദ്വീപിലെ വൃക്ഷങ്ങളെ കീറിമുറിച്ചുകൊണ്ടെന്നപോലെ മുന്നോട്ടൊഴുകുന്നുണ്ടു്. അതിന്റെ ഇരുകരകളിലും പേക്കരിമ്പു്, ഈററ, കരിമ്പു് തുടങ്ങിയവ തിങ്ങി വളർന്നിരുന്നു. അതുകൊണ്ടു് പുറമെനിന്നു് വഴിയറിയാൻപോലും വിഷമമായിരുന്നു. ഈ കൈത്തോടിലൂടെ കാടു മുറിച്ചുകടന്നു് തോണിയിൽ കുറച്ചുദൂരം പോയാൽ മുമ്പിൽ ഒരു മണൽദ്വീപു കാണാം. അതിലൊരു കൂററൻ ആൽമരമുണ്ടു്. അനന്തകാലമായി അതു് വേടുകൾ നീട്ടി, കൊമ്പുകളും ചില്ലകളും പടർത്തി ആ ദ്വീപിനെ ഇടതൂർന്ന തണൽവിരിച്ച ഒരു കാടാക്കി മാററിയിരുന്നു. ആ ആലിന്റെ ചുവട്ടിൽ കല്ലുകൊണ്ടു് ഒരു പീഠം നിർമ്മിച്ചിരുന്നു. തകീഖാന്റെ ശനിദൃഷ്ടി ജഗന്നാഥനിൽ പതിയുന്നതിന്റെ സൂചന കിട്ടിയപ്പോൾതന്നെ വളരെയേറെ അന്വേഷണങ്ങൾക്കുശേഷം ഈ സ്ഥലം ജഗന്നാഥന്റെ അഭയസങ്കേതമായി രാമചന്ദ്രദേവ് തിരഞ്ഞെടുത്തതാണു്. ജഗന്നാഥന്റെ ഏററവും വിശ്വസ്തരായ ഏതാനും പരിചാരകന്മാരും അനുവർത്തികളായ കുറേ നാട്ടുവാഴികളും ജഗ്ഗുനിയും ഒഴികെ മററാർക്കും ഈ സ്ഥലത്തെപ്പററി അറിവുണ്ടായിരുന്നില്ല.

പുലർച്ചയ്ക്കു മുമ്പായിത്തന്നെ ജഗന്നാഥനെ ആ പീഠത്തിൽ എഴുന്നെള്ളിച്ചിരുത്തിയിരുന്നു. രാമചന്ദ്രദേവ്, സാൻപരീഛാ വിഷ്ണുപശ്ചിമകപാട മഹാപാത്ര, രാജഗുരു ലക്ഷ്മീപരമഗുരു, ദയിതന്മാർ എന്നിവരൊഴികെ മറ്റെല്ലാവരും തിരിച്ചുപോയിരുന്നു. പീഠത്തിനുചുവട്ടിൽ ഇനിയും അഖണ്ഡദീപം കൊളുത്തിയിട്ടില്ല. തലേന്നുരാത്രിയിലെ തീക്കൊള്ളി ഒരു മര

കൊമ്പിൽ കെട്ടിയിട്ടിരുന്നു. അതു കത്തുന്നുണ്ട്. പക്ഷേ, പകൽവെളിച്ചത്തിൽ അതു് നിഷ്പ്രഭമായിത്തോന്നി.

ആ കൊടുംകാട്ടിലെ നിസ്തബ്ധതയിൽ എവിടെനിന്നോ ഒരു കുരുവിയുടെ ശബ്ദം കേൾക്കാനുണ്ടു്. അതിനു് പ്രത്യുത്തരമെന്നോണം ആൽക്കൊമ്പിലിരുന്നു് ഒരു കാക്ക കാ-കാ എന്നു് കരഞ്ഞുകൊണ്ടിരുന്നു.

രാമചന്ദ്രദേവ് തന്റെ വിളറിയ നെററിയിൽ പാറിക്കിടക്കുന്ന മുടിയിഴകൾ തളർന്ന കൈകൾകൊണ്ടു് തട്ടിമാററി. ഈ വിജനതയും നിസ്സംഗതയും ശൂന്യതയും അദ്ദേഹത്തിനു പുതിയ അനുഭവമായിരുന്നു.

സ്നാനം, തിരുവുടയാടചാർത്തൽ, മംഗളപൂജ എന്നിവയ്ക്കുശേഷം ഉഷഃപൂജ ആരംഭിക്കേണ്ട സമയമായി. പക്ഷേ, അവിടെ പൂജയ്ക്കുവേണ്ട സ്വർണ്ണക്കർപ്പൂരദീപങ്ങളോ നെയ്‌വിളക്കുകളോ ഇല്ല. തിരുവുടയാടചാർത്താൻ പരിധേയവും ഉത്തരീയവുമില്ല. ദൈനംദിന ചടങ്ങുകൾക്കുള്ള സാധനങ്ങൾ ഒരു പെട്ടിയിലടച്ചുവച്ചിരുന്നു. പക്ഷേ, ആ പെട്ടിവച്ച തോണി തോരാത്ത മഴകാരണം മാണിക്‌പാട്‌ണാ നദീമുഖത്തുവച്ചു് മുങ്ങിപ്പോയി. യാതൊന്നും രക്ഷപെടുത്താൻ കഴിഞ്ഞില്ല. അതിനു പുറമേ പിടിച്ചുവലിച്ചും ഉന്തിത്തള്ളിയിട്ടും കൊണ്ടുവന്ന ഭഗവാന്റെ തിരുവുടയാടയിലും ഉത്തരീയത്തിലും നിറയെ ചെളി പുരണ്ടിരുന്നു. മാലയും തിരുമുടിയും ഛിന്നഭിന്നമായിപ്പോയിരുന്നു. തിരുവുടൽ ആപാദചൂഡം ആവരണഹീനമായിത്തോന്നി. തിരുവുടലിൽനിന്നു് അഴുക്കുപുരണ്ട വസ്ത്രങ്ങൾ അഴിച്ചുമാററാനുള്ള ധൈര്യം ദയിതന്മാർക്കു് ഉണ്ടായിരുന്നില്ല. അവരതുകൊണ്ടു് പരസ്പരം മുഖത്തോടുമുഖം നോക്കി നില്ക്കുകയായിരുന്നു, ഇതികർത്തവ്യതാമൂഢരെപ്പോലെ.

പീഠത്തിനടുത്തു് മണലിലിരുന്ന രാമചന്ദ്രദേവ് സ്തബ്ധദൃഷ്ടികളോടെ ജഗന്നാഥനെത്തന്നെ നോക്കുകയാണു്. ഒറിയാ ജനതയുടേയും സ്ഥിതി ഇതുതന്നെയാണ്—അദ്ദേഹം മനസ്സിൽ കരുതി. അടിയേക്കാളേറെയാണ് പിടിച്ചുവലി.

ഒറിയാജനതയും ഇന്നു് ജഗന്നാഥനെപ്പോലെ നിസ്വരും ഒററ പ്പെട്ടവരുമാണു്. എല്ലാം നഷ്ടപ്പെട്ടു. അജയ്യമായ ഒരു അഭിമാനം മാത്രമേ അവശേഷിക്കുന്നുള്ളു. ചെളിപുരണ്ട ജഗന്നാഥവിഗ്രഹത്തെ നിരന്തരം നോക്കിക്കൊണ്ടിരിക്കയാണു് രാമചന്ദ്രദേവ്.

കഴിഞ്ഞ കുറേ ദിവസങ്ങളിലെ അവിശ്രമമായ അദ്ധ്വാനം, ഉദ്വേഗം, ഉൽക്കണ്ഠ, ആശങ്ക, അനിശ്ചിതത്വം ഇവയെല്ലാം കൊണ്ടു് രാമചന്ദ്രദേവിൻെറ കോമളവും സുന്ദരവുമായ ശരീരം വാടിക്കൊഴിഞ്ഞ ചെടിപോലെ തളർന്നുപോയിരുന്നു. നീണ്ടു വളർന്ന താടിമീശ, പരുക്കൻമുടി, ചുവന്ന കണ്ണുകൾ എല്ലാം ചേർന്നു് അദ്ദേഹത്തിൻെറ മുഖത്തിനു് ഭ്രഷ്ടനായൊരു കാപാലികൻെറ ഛായനൽകി.

ഓ! ജഗന്നാഥനും ഇന്നു് മഹാ ഭൈരവനായിരിക്കയാണല്ലോ!

ഒറിയാജനതയുടെ അഭിമാനമായ, ജഗത്പിതാവായ ജഗന്നാഥൻ രത്നസിംഹാസനത്തിലെ ആഡംബരം ഉപേക്ഷിച്ചു് ഈ വനപ്രദേശത്തു് എഴുന്നള്ളിയിരിക്കയാണു്. അതോർത്തപ്പോൾ വിസ്മയവും വിഷാദവുംകൊണ്ടു് രാമചന്ദ്രദേവ് വിളറിപ്പോയി. അദ്ദേഹത്തിൽനിന്നു് അല്പം അകലെ സാൻപരീഛ വിഷ്ണുപശ്ചിമകപാട മഹാപാത്രക്ഷീണിച്ചു് അവശനായി ഇരിക്കുന്നുണ്ടായിരുന്നു. ഇരുന്നിരുന്നു് അദ്ദേഹം ഉറങ്ങിപ്പോയി. രണ്ടു ദയിതന്മാരും നിർജ്ജീവ പ്രതിമകളെപ്പോലെ 'നയയോന തസ്യോ' എന്ന സ്ഥിതിയിൽ പീഠത്തിനു ചുവട്ടിൽ നിന്നിരുന്നു.

ഇനിയിപ്പോൾ ഭഗവാൻെറ പൂജാദികർമ്മങ്ങൾ എങ്ങനെ നടത്തും. അതാലോചിച്ചിരിക്കയാണവർ.

ആ കിംകർത്തവ്യതാമൂഢതയിൽ ലക്ഷ്മീപരമഗുരു ജഗന്നാഥൻെറ മുമ്പിൽ സാഷ്ടാംഗം പ്രണമിച്ചു് ഉച്ചത്തിൽ ചൊല്ലുകയാണു്...

"നീലജീമൂതസങ്കാശ:പത്മപത്രായതേക്ഷണഃ
ശോണാധരധരഃ ശ്രീമാൻ ഭക്താനാമ ഭയങ്കരഃ
ബലഭദ്രസ്തഥാ സപ്തഫേണോ വികട മസ്തകഃ
കുന്ദേന്ദുശംഖധവളഃ പ്രകാശോƒമ്പുജലോചനഃ
ഗുപ്തപാദകരാംബോജ സമുത്തോലിതസദ്ഭുജഃ
ഭക്താനാമവനായേവ തഥാ ഭദ്രാപി ഭദ്രദാ."

പക്ഷേ, രാമചന്ദ്രദേവിന്റെ മനസ്സിൽ ദുശ്ചിന്തകളേക്കാ ളേറെ വേദനാജനകമായൊരു വിസ്മയമാണുണ്ടായിരുന്നതു്.

ഉത്തരംകിട്ടാത്ത ഏതൊരു ഗഹനമായ രഹസ്യത്തിന്റെ പ്രതീകമാണു് ഈ ജഗന്നാഥൻ? സൃഷ്ടിയുടെ ഏതു് ആദ്യ പ്രഭാതത്തിലാണു്, പ്രളയപയോധിയുടെ സംഹാരലീല യിൽ ഈ ശേഷദേവൻ ദാരുരൂപത്തിൽ ഒഴുകിവന്നതു്?

ഐതിഹ്യത്തിലെ യവനരക്തബാഹു, ചരിത്രത്തിലെ മഹാപത്മനന്ദൻ തുടങ്ങി എത്രയോ യവന സേനാപതികൾ ഈ ഗഹനമായ രഹസ്യത്തിനു് ഉത്തരം കാണാൻവേണ്ടിയാ യിരുന്നോ ആക്രമണങ്ങൾ നടത്തിയിരുന്നതു്?

ജഗന്നാഥൻ ചിലപ്പോൾ ദുർഗ്ഗവന കാന്താരങ്ങളിലേയ്ക്കോടി പ്പോയിട്ടുണ്ടു്. ചിലപ്പോൾ ഭൂഗർഭത്തിലൊളിച്ചിരുന്നിട്ടുണ്ടു്. ചിലപ്പോൾ മഹാപ്രളയ പയോധിയിൽ ആശ്രയം തേടിയി ട്ടുണ്ടു്! എന്നാലും ശൂന്യമഞ്ചത്തിൽ തിരശ്ശീല നീക്കി ശൂന്യ രൂപം ഒരിക്കലും പ്രത്യക്ഷപ്പെട്ടിട്ടില്ല. അനശ്വരമായ ആത്മാ വിന്റെ അജയ്യമായ വിഗ്രഹമാണല്ലോ അതു്. അഹങ്കാരി യായ മനുഷ്യനു് അതിനെ എങ്ങനെ സ്പർശിക്കാൻ കഴിയും?

രക്തന്മാരുടെ നൂറുനൂറു് മർദ്ദനങ്ങളും പീഡനങ്ങളുംകൊണ്ടു് മനുഷ്യന്റെ ശരീരം കൂടെക്കൂടെ നശിപ്പിക്കപ്പെട്ടിട്ടുണ്ടു്. എന്നാലും ആത്മാവു് അജയ്യമായിത്തന്നെ നിലനില്ക്കുന്നു. മൃത്യുവിന്റെ നൂറുനൂറു് ചീത്കാരങ്ങളെ നിസ്സാരമായിക്കരുതി ജീവന്റെ ദീപം പൊലിയാതെ നിലനില്ക്കുന്നു. പ്രമത്തമായ നൂറുനൂറു് സംഹാരതാണ്ഡവത്തിനിടയിലും സൃഷ്ടിയുടെ ഉറവു് ആഴമററു നില്ക്കുന്നു. ജഗന്നാഥൻ ആ മഹാശക്തി

യാണ്, മഹാപൂണ്ണനാണ്. ആ മഹാശൂന്യതയുടെ അനിർവ്വചനീയവും ആദ്യന്തവിഹീനവുമായ ഭാവമൂർത്തിയാണ്.

ജഗന്നാഥൻ ഒറിയാജനതയുടെ അഭിമാനമാണ്. അവരുടെ അജയ്യതയുടെ പരദേവതയാണ്. അവരുടെ എല്ലാ ശുഭാശുഭങ്ങളുടേയും "ജയ ജഗന്നാഥ"നാണ്.

തൻെറ നിസ്സാരമായ അഹന്തയുടെ നിലനില്പിനുവേണ്ടി ജഗന്നാഥനെ ശ്രീവത്സ ഖണ്ഡശാലാക്ഷേത്രത്തിലെ രത്നസിംഹാസനത്തിൽ നിന്നെടുത്ത് ചിലികയിലെ പേക്കരിമ്പിൻ കാടുകളിലേയ്ക്ക് മീൻപിടുത്തക്കാരുടെ തോണികളിലിരുത്തിക്കൊണ്ടു വന്നതിൽ രാമചന്ദ്രദേവിപ്പോഠം ഉള്ളാലെ ദുഃഖിക്കുകയാണ്.

അമീൻചന്ദ് ശ്രീജഗന്നാഥക്ഷേത്രത്തിൽ അധികാരം സ്ഥാപിച്ചാൽ, ശ്രീക്ഷേത്രത്തിലെ എല്ലാ അവകാശങ്ങളും തനിക്ക് നഷ്ടപ്പെട്ടാൽതന്നെ എന്തായിരുന്നു തകരാറ്? തൻെറ ആ അധികാരം നിലനിർത്താൻവേണ്ടി ജഗന്നാഥനെ വെറുമൊരു കളിപ്പാവപോലെ എടുത്തുകൊണ്ടുവന്നത് ദുഷ്ക്കർമ്മമല്ലെങ്കിൽ പിന്നെ എന്താണ്? സാൻപരീഛയുടെ സഹായത്തോടെ കളവായി ജഗന്നാഥനെ പതിതപാവനനാക്കിയതിനെപ്പററി ഓർത്തപ്പോഠം രാമചന്ദ്രദേവിൻെറ ദുഃഖം പതിന്മടങ്ങു വർദ്ധിച്ച് സഹനീയതയുടെ സീമകളെ അതിലംഘിച്ചു.

എന്നാലും ജഗന്നാഥൻ ഒറിയാജനതയുടെ അജയ്യതയുടെ പ്രതിരൂപമല്ലേ!

തുച്ഛമായ സ്വാതന്ത്ര്യത്തിനും സുരക്ഷിതത്വത്തിനും വേണ്ടി ജഗന്നാഥനെ അല്പം ചില മനുഷ്യദ്രോഹികളുടെ കൈകളെക്കൊണ്ട് അപമാനിക്കപ്പെടാൻ വിട്ടുകൊടുക്കുന്നതെങ്ങനെ?

പക്ഷേ, താൻതന്നെ ആരാണ്?

മതദ്രോഹിയായ ഹാഫിസ്കാദറോ, അതോ ജഗന്നാഥന്റെ രാജസേവകനായ രാമചന്ദ്രദേവോ?

ഒരുപക്ഷേ, തൻെറ പേര് ദുർബ്ബലചിത്തനും മതദ്രോഹിയും ജഗന്നാഥദ്രോഹിയുമെന്ന നിലയിൽ ചരിത്രത്തിൽ കുറിക്ക

പ്പെട്ടം. പക്ഷേ, ചരിത്രത്തിനെല്ലാമുപരിയായിരിക്കുന്ന ആ അന്തര്യാമിയുണ്ടല്ലോ, അദ്ദേഹത്തിനേ രാമചന്ദ്രദേവിന്റെ സംഘർഷങ്ങളും സങ്കടങ്ങളും വേദനയും അന്തർദ്ദാഹവും മനസ്സിലാവൂ!

ദയിതന്മാർ പരസ്പരം ചർച്ച നടത്തുകയാണ്. ചളിപുരണ്ട തിരുവുടയാടയും ഉത്തരീയവും അഴിച്ചെടുത്താൽ പിന്നെ, എന്താണ് അണിയിക്കുക? ആ വസ്ത്രങ്ങളേതായാലും കഴുകി വൃത്തിയാക്കേണ്ടതു് വളരെ ആവശ്യമാണ്.

ഒരാരം ചോദിച്ചു—“വസ്ത്രം അലക്കിയുണക്കി എടുക്കുന്നതു വരെ ഭഗവാൻ നഗ്നനായിരിക്കുകയോ?”

ലക്ഷ്മീപരമഗുരു പൊട്ടിച്ചിരിച്ചു. അദ്ദേഹം പറഞ്ഞു—“മഹാപാത്രജീ, സമുദ്രം ആരുടെ വസ്ത്രമാണോ, വായു ആരുടെ ഉത്തരീയമാണോ, ആകാശം ആരുടെ തലപ്പാവാണോ അദ്ദേഹത്തെപ്പററി എന്തിനാണീ അസ്വസ്ഥത? എന്തിനാണീ ആലോചന?”

ഒരു ദയിതൻ പീഠത്തിലേറി വിഗ്രഹത്തിൽനിന്നു് വസ്ത്രങ്ങളഴിച്ചു് താഴെ നിന്നിരുന്ന ആളുടെ കയ്യിലേയ്ക്കു് കൊടുത്തു.

ആവരണഹീനമായ വിഗ്രഹം പൊടുന്നനെ പ്രപഞ്ചത്തിന്റെ നഗ്നമായ ആത്മാവിനെപ്പോലെ പ്രശോഭിച്ചു. വിഗ്രഹങ്ങളാം അനാവൃതമാക്കി പരിചാരകന്മാർ സ്തബ്ധരായി ദണ്ഡനമസ്കാരം ചെയ്തു. ഇനിയെന്താണ് ചെയ്യുക? ആലോചിച്ചിട്ടൊന്നും കിട്ടുന്നില്ല. പീതാംബരധാരിയായ നീലജീമൂതരസരാജനായ ജഗന്നാഥനല്ല ഇതു്........നഗ്നനായ മഹാഭൈരവനാണിതു്!

അതിനുശേഷമാണു് മററു ചടങ്ങുകരം നടക്കുന്നതു്. വെള്ളം കൊണ്ടുവരാൻ നിയുക്തരായവർ കുടങ്ങളിൽ തീർത്ഥജലം കൊണ്ടുവരുന്നു. ഭണ്ഡാരപ്പുരയിലെ സുആർബഡു, ചല്ലുതേപ്പു സാധനങ്ങളും സ്വർണ്ണപ്പാത്രങ്ങളും മററും എടുത്തുകൊണ്ടു വരുന്നു. അതുപോലെ ഖടുലീസേവക് പീഠം, ദർപ്പപിയാ ദർപ്പണം,

ആംയെലാഘട്ടവാരി ആമലക ചന്ദനാദികാം, ഭണ്ഡാർ മേകാപ്പ് കർപ്പൂരം എന്നിവ കൊണ്ടുവന്ന് ഭഗവാനെ പരി ചരിക്കാൻ തയ്യാറായി നിൽക്കുന്നു. ഓരോ ചടങ്ങും അത തിന്റെ സാധനസാമഗ്രികളോടുകൂടി നിർവ്വഹിക്കാൻ പ്രത്യേകം പ്രത്യേകം സേവകന്മാരുണ്ട്.

അതൊന്നും ഇവിടെ ഏതായാലും കഴിയില്ല. ചുരുങ്ങി യതു് പല്ലുതേപ്പും മുഖം കഴുകലുമെങ്കിലും വേണ്ടേ?

ഉമിക്കരിയും എന്തെങ്കിലും ഫലമൂലാദികളും തിരഞ്ഞു കൊണ്ടുവരാൻവേണ്ടി പോയിരിക്കയാണ് ജഗന്നി. എന്നിട്ടേ ഗോപാലവല്ലഭ നൈവേദ്യം അർപ്പിക്കൂ. സേവകന്മാർ ഇക്കാ ര്യങ്ങളെപ്പററിയെല്ലാം ചർച്ച നടത്തുകയാണ്.

രാമചന്ദ്രദേവ് ജഗന്നാഥന്റെ നഗ്നശരീരത്തിലേയ്ക്കുനോക്കി ആലോചിക്കുകയായിരുന്നു—നെററിത്തടത്തിലെ ആ രത്നതില കത്തിന്റെ കാന്തിയെവിടെ? മേഘസദൃശമായ ആ മേദുര ദേഹകാന്തി എവിടെ? അരുണാധരങ്ങളിലെ രഹസ്യജടില മായ ആ മന്ദഹാസം എവിടെ?

സകലമാന മനുഷ്യരുടേയും ആത്മാവിനെപ്പോലെ എല്ലാ ആഡംബരങ്ങളും പരിത്യജിച്ച് ദുർഗ്ഗമമായ ഈ കാട്ടുമുക്കിൽ സത്യത്തിന്റെ നിഷ്കപടതയിൽ, യുദ്ധത്തിലെ അജയ്യത യിൽ തീക്ഷ്ണമായ ഉജ്ജ്വലതയോടെ പ്രശോഭിക്കുകയാണ് ജഗന്നാഥൻ!

സംഘർഷനിരതമായ ജീവിതത്തിൽ മോക്ഷാന്വേഷണ ത്തിനു സമയംകിട്ടാത്ത, ഇരുളടഞ്ഞ രാത്രിക്കുശേഷം പ്രഭാത മില്ലാത്ത, ദുർഗ്ഗമമായ പാന്ഥാവിന് അവസാനമില്ലാത്ത, ആ അഭിശപ്തനായ മനുഷ്യനെപ്പോലെതന്നെയാണോ ജഗന്നാ ഥനും?

പക്ഷേ. ഹേ, മഹാബാഹോ! അവിടുന്ന് വഴിതെററിയ വർക്ക് വഴികാണിച്ചുകൊടുക്കുന്നു, ആഴംകാണാത്ത ജലത്തിൽ മുങ്ങുന്നവരെ കരകയററുന്നു ..........ജീവിതമാകുന്ന തേരിന്റെ തേരാളിയാണങ്ങ്!

മനുഷ്യജീവിതം ദരിദ്രമാണെങ്കിൽ അഞ്ജു് ദരിദ്രരിൽ ദരിദ്രനാണു്. ജീവിതത്തിലെല്ലാം നഷ്ടപ്പെട്ടിരിക്കയാണെങ്കിൽ ഏററവുമധികം നഷ്ടപ്പെട്ടവൻ അഞ്ജാണു്.

പെട്ടെന്നു് ഏതു വികാരാവേശംകൊണ്ടാണാവോ രാമചന്ദ്രദേവിൻെറ കണ്ണുകളിൽനിന്നു് കണ്ണീർ നിറഞ്ഞൊഴുകി.

കാട്ടുവള്ളികളിൽ ചലപല ശബ്ദംകേട്ടു് എല്ലാവരും ആശങ്കാകുലമായ ദൃഷ്ടികളോടെ അങ്ങോട്ടുനോക്കി. ജഗ്ഗനി ചുമലിൽ ഒരു ഞാവൽക്കൊമ്പും കൈയിൽ നിരവധി പൂക്കളുമായി അത്യന്തം ഉല്ലാസവാനായി വരികയാണു്, ഹനുമാനെപ്പോലെ. അയാളുടെ പാറിപ്പറന്ന തലമുടി നെററിയേയും ഭാഗികമായി കണ്ണുകളേയും മൂടിയിരുന്നു. കോട്ട വെട്ടിപ്പിടിച്ച ആഹ്ലാദം അയാളുടെ മുഖത്തു് പ്രതിഫലിച്ചിരുന്നു.

ഞാവൽക്കൊമ്പു് താഴെവച്ചു് ജഗ്ഗനി പറഞ്ഞു—“ഈ ഞാവൽപ്പഴങ്ങളല്ലാതെ മറെറാന്നും ഈ കാട്ടിൽ കിട്ടാനില്ല.” ഞാവൽക്കൊമ്പിൽ നിറയെ മഴനനഞ്ഞ പുതുപഴങ്ങളുണ്ടായിരുന്നു. ഗോപാലവല്ലഭനൈവേദ്യം ആ പഴങ്ങൾകൊണ്ടു നടത്താം. ജഗന്നാഥൻെറ ഉഷപ്പൂജ, ഉച്ചപ്പൂജ; എന്തിനു് ബഡ്സിംഹാർ പൂജയ്ക്കുള്ള “ഛപൻപഉടി”പോലും ഇതുകൊണ്ടുതന്നെ നടത്തേണ്ടിവരും.

സേവകന്മാർ പള്ളുതേപ്പിക്കലും കുളിപ്പിക്കലും കഴിച്ചു് ഒരു ഇലക്കുമ്പിളിൽ ഞാവൽപ്പഴങ്ങൾവച്ചു് പൂജയ്ക്കുള്ള ഏർപ്പാടുകൾ ചെയ്യുകയാണു്. പഞ്ചോപചാരങ്ങളോടുകൂടിയുള്ള പൂജയിൽ ഞാവൽപ്പഴ നൈവേദ്യം അർപ്പിക്കുന്നതിനുമുമ്പായി ഒരു പരിചാരകൻ മണ്ണിൽ വെള്ളം കടയുകയായിരുന്നു.

രാമചന്ദ്രദേവ് പീഠത്തിൻെറ വളരെ അടുത്തെത്തിക്കഴിഞ്ഞിരുന്നോ?

രഥത്തിൽ ചേരാപഹരയും മററു ചടങ്ങുകളും നടത്തുന്ന കാര്യം ഒന്നുവേറെ. പക്ഷേ, പൂജാസമയത്തു് രാമചന്ദ്രദേവിനു് വിഗ്രഹങ്ങളെ സ്പർശിക്കാൻ പാടുണ്ടോ? തൻെറ യവനതപ

ത്തിനുള്ള അദ്ദേഹത്തിൻെറ പ്രായശ്ചിത്തം ഇനിയും അവസാനിച്ചിട്ടില്ല.

ഒരു സേവകൻ പറഞ്ഞു—"ഇതാ, നിവേദ്യത്തിനുള്ള സമയമായി. അങ്ങ് അല്പം മാറിനിൽക്കൂ, ഠാകൂ!"

അടിയേററപോലെ രാമചന്ദ്രദേവ് മാറിനിന്നു. പിണങ്ങിയ കുട്ടിയെപ്പോലെ അദ്ദേഹം മനസ്സിൽ പറഞ്ഞു—"ഹേ, സ്വപ്നസംഭവ, അങ്ങ് അടുത്തിരിക്കുമ്പോഴാണ് ഏററവും അകന്നു നിൽക്കുന്നത്. പക്ഷേ, അങ്ങയുടെ ഇച്ഛാനുസരണം ഏററവും അടുത്താവുമ്പോൾ, കൈക്കുമ്പിൾപോലും ശൂന്യമാവുന്നു........കണ്ണീർകൊണ്ടു വേണ്ടിവരുന്നു അവിടുത്തെ പൂജയും ആരാധനയും!

ലക്ഷ്മീപരമഗുരു വനരാജിയെ ശബ്ദായമാനമാക്കിക്കൊണ്ട് ഒരു മന്ത്രം ചൊല്ലുകയാണ്—

ഓം, മധുവാതാ ഋതായതേ, മധുക്ഷരന്തി സിന്ധവഃ
മാധ്വീന സന്ത്വൗഷധീ മധുനക്തം മുതോഽസവൈ
മധുമാനോ വനസ്പതേ മധുമാൻ പാർത്ഥിവോരാജഃ
മധുദ്യൗരസ്തുനഃപിതാ മാധ്വീർഗാവോ ഭവന്തുനഃ
ഓം മധു, മധു, മധു!

എന്തായാലും തല്ക്കാലത്തേയ്ക്ക് ജഗന്നാഥനിവിടെ തികച്ചും സുരക്ഷിതനായിരിക്കും. മാലൂദ് സേനാപതിക്കോ അമീൻ ചന്ദിനോ ഈ സ്ഥലം എളുപ്പം കണ്ടുപിടിക്കാൻ കഴിയില്ല.

പക്ഷേ, ഇനിയെങ്ങോട്ടാണ് പോവുക?

രാമചന്ദ്രദേവ് അവിടുന്നുപോന്ന് ചിലികയിലെ മണ്ണുകലങ്ങിയ വെള്ളത്തിലേയ്ക്ക് ഇമപൂട്ടാതെ നോക്കിക്കൊണ്ട് ഇതിനെപ്പററിത്തന്നെ ആലോചിച്ചുകൊണ്ടിരിക്കയാണ്. തീരത്തുള്ള പേക്കരിമ്പിൻ കാടുകളോടു തൊട്ടുകൊണ്ട് ചിലികയിലെ ഓളങ്ങളിൽ തോണി ഇളകി കളിക്കുന്നു. വലിയൊരു ഭാരം തലയിൽനിന്നൊഴിഞ്ഞിരിക്കയാണ്. എന്നിട്ടും സ്വസ്ഥതയുടേതായ ആഹ്ലാദം കിട്ടുന്നില്ല. രാമചന്ദ്രദേവ് ഉള്ളാലെ ക്ഷീണിതനാവുകയാണ്.

പക്ഷേ, എവിടെ വിശ്രമം? വഴിയെവിടെ?

ചിലികയിലെ ജലപ്പരപ്പ് പേക്കരിമ്പിൻകാടുകളുടെ വക്കത്ത് തുള്ളിച്ചാടുകയാണ്.

രാമചന്ദ്രദേവ് ലക്ഷ്യമില്ലാതെ നടക്കുകയാണ്. അദ്ദേഹത്തിൻെറ പിറകിലായി ജഗ്ഗനിയും.

"എങ്ങോട്ടാണ് പോകേണ്ടത്?" ജഗ്ഗനി ചോദിച്ചു.

പങ്കായം ചുമലിലേന്തി ജഗ്ഗനി എങ്ങോട്ടു് പുറപ്പെട്ടിരിക്കയാണാവോ!

മഴയിൽ കുതിന്ന പേക്കരിമ്പിൻകാടും ലതാകുഞ്ജങ്ങളും നോക്കി രാമചന്ദ്രദേവ് ആലോചിക്കുകയാണ്—ഇവിടെ തണൽവിരിച്ച കുളിരേകുന്ന ശാന്തതയുണ്ട്.

പക്ഷേ, താനിവിടെ ഭ്രഷ്ടനായിപ്പോയില്ലേ! തനിക്കിവിടെ സ്ഥലമെവിടെ? മുമ്പിൽ അവസാനമില്ലാത്ത സംഘർഷമാണ്.

ചിലികാതടത്തിൽനിന്ന് ഒരു ഏറാപ്പക്ഷി തളന്ന ചിറകുകുംവീശി പറന്നുപോയി.

രാമചന്ദ്രദേവ് തോണിയെടുത്തു പുറപ്പെട്ടു. പക്ഷേ, എവിടെപ്പോകും? അദ്ദേഹത്തിനറിയില്ല.

ജഗ്ഗനി പേക്കരിമ്പിൻകാടിൻെറ വക്കിലൂടെ തോണി തുഴഞ്ഞുകൊണ്ടു ചോദിക്കുകയാണ്—"എവിടേക്കാണു പോവേണ്ടത്............ഏതുവഴിക്ക്?"

മുന്നിൽ കരകാണാത്ത, ആഴംകാണാത്ത, മണ്ണുകലങ്ങിയ ചിലിക. മുകളിൽ മേഘശൂന്യമായ ആകാശം............ഒരു നീലമണലാരണ്യം............

# ശബ്ദാർത്ഥസൂചി

| | | |
|---|---|---|
| അമലാബേകി | — | ക്ഷേത്രത്തിലെ ഒരു പ്രത്യേക ഭാഗവും അലങ്കരണവും |
| അണസർ പീഠം | — | ജഗന്നാഥൻെറ വിശ്രമസ്ഥലം |
| ഏറാ | — | ഒരു പ്രത്യേക പക്ഷി-ഇതു് സമുദ്ര തീരങ്ങളിലാണു് താമസിക്കുന്നതു്. |
| കുഡുങ്ങ | — | ജഗന്നാഥൻെറ മഹാപ്രസാദം സൂക്ഷിക്കുന്ന മൺപാത്രം. |
| കാഹാൺ | — | ഒരു നാണ്യം—ഒരണ. |
| ഗോടിപുങ്ങ | — | ഒരുതരം നൃത്തം. സ്ത്രീവേഷം ധരിച്ച യുവനർത്തകൻ. |
| ഗോപപുണ്ഡരീകസാരി | — | ഖോർധാ രാജാവിൻെറ രാജ്യാഭിഷേക സമയത്തു് ജഗന്നാഥൻെറ അംഗീകാരമെന്ന നിലയിൽ കിട്ടുന്ന തലപ്പാവു കെട്ടാനുള്ള വസ്ത്രം. |
| ചാരു് | — | രഥത്തിൽ കയറാൻ വെയ്ക്കുന്ന കോണി. |
| ചിതാ | — | ദേവന്മാരുടെ നെററിയിലണിയിക്കുന്ന തിലകം. (ഒരു ആഭരണം) |
| ചര്യാഗീതിക | — | 84 സിദ്ധാചാര്യന്മാർ ചേർന്നെഴുതിയ ബുദ്ധമതത്തിലെ (സഹജയാനം) ആചാരസമ്പ്രദായങ്ങളെ കുറിച്ചുള്ള കവിത. |

ഛേരാപഹര — രഥയാത്രാ സമയത്തു് രഥങ്ങളിൽ ചന്ദനം തളിച്ചു് രാജാവു് സ്വർണ്ണച്ചൂലുകൊണ്ടു് തൂത്തുവാരുന്ന ചടങ്ങു്.

ഛാമു — ബഹുമാനപൂർവ്വം രാജാവിനെ അഭി സംബോധന ചെയ്യുന്ന പദം.

ഛാടിആ — രാജാവു് എഴുന്നള്ളുമ്പോൾ വടി വീശി മുന്നിലുള്ള ജനസമൂഹത്തെ മാററിനിർത്തുന്ന സേവകൻ.

ഛപൻ പഉടി — ജഗന്നാഥക്ഷേത്രത്തിൽ നിത്യേന നിവേദിക്കുന്ന നിവേദ്യച്ചോററിന്റെ അളവു്. ഏകദേശം 560 സേർ.

ജേനാമണി — യുവരാജാവു്.

ടാഹിആ — മൂന്നു ദേവന്മാർക്കും വേണ്ടി നിർമ്മിച്ച പലതരം പൂക്കളെക്കൊണ്ടലങ്കരിച്ച കൂററൻ കിരീടം.

ധോയാമൂൽക് — മഹാനദിയിലെ ത്രികോണഭൂമിയും തൊട്ടുകിടക്കുന്ന പ്രദേശവും. കൊല്ലംതോറും ഇവിടെ വെള്ളപ്പൊക്കമുണ്ടാകും.

നരേന്ദ്ര — പുരിയിലെ ഒരു സരസ്സ് നരേന്ദ്ര പുഷ്ക്കരണി.

പഹംഡി — രഥംവരെ എത്തുന്ന ദേവന്മാരുടെ യാത്ര.

പൈക്ക് — ഭൂസ്വത്തുക്കളും ജാഗീറുകളും മററും കൊടുത്തു് നിലനിർത്തുന്ന ഒരു പാരമ്പര്യ സൈനിക സമുദായം.

പാട്ജോഡ് — പട്ടാംബരത്തിന്റെ ജോഡി.

പഞ്ചകം — കാർത്തികമാസത്തിലെ അവസാനത്തെ അഞ്ചുദിവസം.

പാഞ്ചിയാമഹാന്തി — പഞ്ചാംഗം നിർമ്മിക്കുന്ന ആൾ. കണക്കപ്പിള്ള.

പഹഡ് — ശയനം.

പാഹാഡാ — നിവേദ്യപീഠത്തിലും മറ്റു ദേവപീഠങ്ങളിലും വിരിക്കുന്ന പാവതാനി.

ബായിസ്പാവച്ച് — ജഗന്നാഥക്ഷേത്രത്തിലെ നാല് പ്രവേശനമാർഗ്ഗങ്ങളിലും 22 വീതം പടികളാണുള്ളത്. ഈ സംഖ്യ ആദ്ധ്യാത്മികതയുടെ പ്രതീകമാണ്.

ബഡ്ദാണ്ഡ് — ജഗന്നാഥക്ഷേത്രത്തിൽ നിന്ന് മൌസിക്ഷേത്രം വരെ നിർമ്മിച്ച വിസ്തൃതമായ നിരത്ത്.

ബേംഗ് ബായിദ് — വാദ്യരൂപത്തിലുള്ള ഒരു കുഴിക്കോപ്പ്. തവളയുടെ തോലാണ് ഇതിനുപയോഗിക്കുന്നത്.

ബഉൽ — ആംബകഷി – മാതൃഗ്രാമത്തിലെ ബാല്യകാലസഖികളെ സ്നേഹാദരപൂർവ്വം സംബോധനചെയ്യുന്ന പദം.

ഭരൺ — നാന്നൂറു സേറിന് തുല്യമായ ഒരളവ്.

മാദളാപാംജി — പതിനൊന്നാം നൂറ്റാണ്ടുമുതൽ ജഗന്നാഥക്ഷേത്രം, ഗജപതിരാജാവ്, അതതുകാലത്തെ സാമൂഹ്യചരിത്ര:

സ്ഥിതികരം എന്നിവയെക്കുറിച്ച് കാലക്രമമനുസരിച്ചെഴുതിയ ചരിത്രഗ്രന്ഥം. മാദളത്തിന്റെ ആകൃതിയിൽ കെട്ടിവെച്ചിരിക്ക കാരണമാണ് ഇതിന് മാതളാപാംജി എന്ന പേർ വന്നത്.

മുക്തിമണ്ഡപം — ജഗന്നാഥക്ഷേത്രത്തിലെ വിശിഷ്ട ദിഗ്ഗജപണ്ഡിതന്മാരുടെ സഭ. ഇവിടെ ന്യായാന്യായങ്ങളെ പററി പരിചിന്തിക്കുന്നതോടൊപ്പം ക്ഷേത്രത്തിലെ ചടങ്ങുകളും ചിട്ടകളും നിയന്ത്രിക്കുകയുംചെയ്യുന്നു.

മലാംഗീ — പരസ്പരം ബന്ധിക്കപ്പെട്ട നിരവധി തോണികളുടെ സമൂഹം.

ഭോജണാമണ്ഡപം — സ്നാനമണ്ഡപം.

വിശ്വാവസു — ശ്രീജഗന്നാഥൻ പുരി ശ്രീക്ഷേത്രത്തിലെഴുന്നള്ളിയിരിക്കുന്നതിനു മുമ്പ് ഈ ശബരഭക്തൻ ശബരീ നാരായണന്റെ രൂപത്തിൽ അദ്ദേഹത്തെ പൂജിച്ചിരുന്നു.

ശരധാ-ബാലി — ശ്രീജഗന്നാഥാനുഗ്രഹത്താൽ മിനുത്ത ബഡ്ദാണ്ഡിലെ ധൂളി.

ശാസൻ — രാജാക്കന്മാർ ബ്രാഹ്മണർക്ക് ദാനംചെയ്ത ഗ്രാമം.

ശ്രീനവർ — രാജകൊട്ടാരം

ശ്രീയാ — നാടോടിക്കഥകളിൽ വർണ്ണിച്ചിട്ടുള്ള ഒരു ചണ്ഡാല സ്ത്രീ. ലക്ഷ്മിയുടെ പരമഭക്തയായിരുന്നു.